# VIVEKANANDA SAHITYA SARVASVAM

Part Three : UTTHISHTA BHARATA (Malayalam)

## Indian Culture Religion and Philosophy

Translation of the Complete Works of Swami Vivekananda from original English
Bengali & Sanskrit

CENTENARY MEMORIAL PUBLICATION



Translators

Dr. A.G. Krishna Warrier M.A., Ph.D.
C.G. Narayana Pillai B.A., B.L., L.T.

Notes : Swami Trailokyananda

Published by:

The President
Sri Ramakrishna Math
Puranattukara P.O., Thrissur - 680 551
Kerala

Printed at

Prabuddhakeralam Press, Puranattukara

First five Editions - Copies 19,500
This impression : June 2011, Copies 500



Price : Rs. 200/-

## ശതാബ്ദ[1962–1963]സ്മാരക പ്രസിദ്ധീകരണങ്ങളുടെ

# പൊതുമുഖവുര

ശ്രീമദ് വിവേകാനന്ദസ്വാമികളുടെ ശതാബ്ദജയന്തി 1963–ൽ ആഘോഷിക്കാൻ പോകുകയാണ്. അന്നേക്ക്, ശതാബ്ദസ്മാരകമായി സ്വാമിജിയുടെ പ്രസംഗങ്ങൾ, ലേഖനങ്ങൾ, സംഭാഷണങ്ങൾ, കവിതകൾ, സൂക്തങ്ങൾ മുതലായവയുടെ സമ്പൂർണ്ണസമാഹാരമായ വിവേകാനന്ദ സാഹിത്യസർവ്വസ്വം ഏഴു ഭാഗമായി മലയാളത്തിൽ പ്രസിദ്ധീകരിപ്പാൻ ഞങ്ങളുദ്ദേശിക്കുന്നു. അതിൽ ആദ്യത്തെ മൂന്നു ഭാഗം, ഒരു കൊല്ലം മുൻകൂറായിത്തന്നെ, പ്രകാശിപ്പിച്ചുകൊള്ളുന്നു. ബാക്കി നാലും 1963 ജനുവരിയിൽ പ്രസിദ്ധീകരിപ്പാൻ സാധിക്കുമെന്ന് ആശിക്കുകയും ചെയ്യുന്നു.

ശ്രീ സ്വാമികൾ 1893 സെപ്റ്റംബർ 11–ാംനു ആണ് ലോകസമക്ഷം ആദ്യമായി ഒരു പ്രസംഗം ചെയ്തത്. 1902 ജൂലായ് 4–ാംനു സ്വാമികൾ മഹാസമാധിയായി. ഈ ഒമ്പതു കൊല്ലത്തിനകം അവിടുന്നു ചെയ്ത പ്രസംഗങ്ങൾ വളരെയാണ്. അതിൽ കുറച്ചുമാത്രമേ നമുക്കു രേഖപ്പെട്ടു കിട്ടിയിട്ടുള്ളു. ഇത്രയെങ്കിലും കൈവന്നതിന്, സ്വാമിജിയുടെ ഇംഗ്ലീഷ് സെക്രട്ടറി യുവാവായ ജെ.ജെ. ഗുഡ്വിനോടാണു ലോകത്തിനു കട പ്പാട്. ഗുഡ്വിൻ 1895 ഒടുവിൽ അമേരിക്കയിൽവെച്ചു സ്വാമികളുടെ അന്തേവാസിയായി. അദ്ദേഹം 1896–ൽ ഇംഗ്ലണ്ടിലേക്കും 1897–ൽ ഭാരതത്തിലേക്കും സ്വാമിജിയെ അനുഗമിച്ചു. 1898 ജൂണിൽ ഊട്ടിയിൽവെച്ചു നിര്യാതനായി. ഊർജസ്വലനായ ഗുഡ്വിൻ കുശലതയോടും ശ്രദ്ധയോടും കൂടെ തൻെറ ഗുരുവിൻെറ അമൃതപദങ്ങൾ അണുവും വിട്ടു പോകാതെ ചൂടോടെ ശേഖരിച്ചുവെച്ചു. ഈ രണ്ടരക്കൊല്ലത്തിനുമുമ്പും പിമ്പും സ്വാമിജി പടിഞ്ഞാറുവെച്ചു ചെയ്ത ലോകവിസ്മാപകങ്ങളായ പ്രസംഗങ്ങൾ ഏറെയും നമുക്കു നഷ്ടപ്പെട്ടിരിക്കയാണ്. അവിടുന്നു കത്തുകളും ചില ലേഖനങ്ങളും കവിതകളുമൊഴിച്ച് ഒന്നുംതന്നെ സ്വന്തം കൈകൊണ്ട് എഴുതിയിട്ടില്ലെന്നു പറയാം. ['ഹിന്ദുധർമ്മം' എന്ന പ്രബന്ധം ചിക്കാഗോമതമഹാസമ്മേളനത്തിൽ എഴുതി വായിച്ച തും, യോഗസൂത്രവിവരണം ന്യൂയോർക്കിൽവെച്ചു പറഞ്ഞുകൊടുത്തെ ഴുതിച്ചതുമാണ്.] അവിടുത്തെ അദ്ഭുതവാഗ്വൈഖരി അതിശക്തിയോടെ പെട്ടെന്നു പൊട്ടിപ്പുറപ്പെടാറേയുള്ളു. ഗുഡ്വിൻെറ ചുരുക്കെഴുത്തിനു പുറമെ സ്വാമിജിയുടെ കിഴക്കരും പടിഞ്ഞാററുമായ പല ശിഷ്യരു ടെയും തല്ക്കാലക്കുറിപ്പുകളും പില്ക്കാലക്കുറിപ്പുകളും പത്രറിപ്പോർ ട്ടുകളും സാഹിത്യസർവ്വസ്വത്തിലേക്കുള്ള വിലപ്പെട്ട മുതൽക്കൂട്ടുകളാ യിട്ടുണ്ട്. സ്വാമിജിയുടെ വിശ്രുതശിഷ്യയായ സിസ്റ്റർ നിവേദിതയുടെ പ്രൗഢമായ അവതാരിക വിവേകാനന്ദസാഹിത്യത്തെസ്സംബന്ധിച്ച ഒരു പ്രാമാണികരേഖയാണ്.

സ്വാമിജിയുടെ കൃതികൾ ഇംഗ്ലീഷിൽ സമ്പൂർണ്ണസമാഹാരരൂപ ത്തിൽ ആദ്യം പ്രസിദ്ധീകരിച്ചത് 1907-ലാണ്, അൽമോറാ അദ്വൈതാശ്രമ ത്തിൽനിന്ന്. അന്നതു നാലു ഭാഗമായിരുന്നതു ക്രമേണ കൂടുതൽ രേഖകൾ വന്നുചേർന്ന മുറയ്ക്കു വർദ്ധിച്ച് ഇപ്പോൾ എട്ടായിട്ടുണ്ട്. ഈ എട്ടും സൗകര്യമുദ്ദേശിച്ചു വിഷയവിഭാഗം ചെയ്തു താഴെപ്പറയും പ്രകാരം ഏഴാക്കുകയാണു ഞങ്ങൾ ചെയ്തിരിക്കുന്നത്.

ഒന്നാം ഭാഗം — യോഗത്രയം
- 1 കർമ്മയോഗം
- 2 രാജയോഗം
- 3 ഭക്തിയോഗം

രണ്ടാം ഭാഗം — ജ്ഞാനയോഗം

മൂന്നാം ഭാഗം — ഉത്തിഷ്ഠ ഭാരത!
- 1 ഭാരതീയപ്രസംഗങ്ങൾ
- 2 ഭാരതത്തോട്
- 3 ഭാരതവും ഭാരതീയരും

നാലാം ഭാഗം — തത്ത്വാന്വേഷണം
- 1 ധർമ്മപരിചയം
- 2 ഹിന്ദുധർമ്മപരിചയം
- 3 യോഗപരിചയം
- 4 വേദാന്തപരിചയം

[തത്തദ് വിഷയകമായുള്ള മറ്റു മുഖ്യപ്രസംഗങ്ങളും ശിഷ്യരുടെ പാഠക്കുറിപ്പുകളും മറ്റും]

അഞ്ചാം ഭാഗം — കത്തുകൾ

ആറാം ഭാഗം — സംഭാഷണങ്ങൾ
- 1 സ്വാമിശിഷ്യസംവാദം
- 2 അമൃതഭാഷണം
- 3 ചോദ്യോത്തരങ്ങൾ
- 4 കൂടിക്കാഴ്ചകൾ

ഏഴാം ഭാഗം — മഹച്ചരിതങ്ങളും കവിതകളും മറ്റും
- 1 മഹച്ചരിതങ്ങൾ
- 2 കവിതകൾ
- 3 സൂക്തങ്ങൾ
- 4 കിഴക്കും പടിഞ്ഞാറും
- 5 പാശ്ചാത്യപര്യടനം
- 6 ലഘുകൃതികൾ

വിവേകാനന്ദസാഹിത്യസർവ്വസ്വത്തിന്റെ മൂലം ഇംഗ്ലീഷും ബംഗാളിയും സംസ്കൃതവുമാണ്. നേരിട്ടു മൂലഭാഷയിൽനിന്നുതന്നെയാണു വിവർത്തനം. വിവർത്തകന്മാരേവരും വിവേകാനന്ദസാഹിത്യത്തിന്റെ ചിരവിദ്യാർത്ഥികളാണ്, 'പ്രതിപദം പൂർണ്ണാമൃതാസ്വാദനം' കൊതിച്ചു പുറപ്പെട്ടവരാണ്. എല്ലാവരും സർവ്വാത്മനാ പ്രയത്നിച്ചിട്ടുണ്ടെന്നല്ലാതെ ആരും അപ്രമാദിത്വം അവകാശപ്പെടുന്നില്ല. അങ്ങനെതന്നെ പ്രസാധകന്മാരും. സാഹിത്യപ്രസാധനം ഏറെയും ശ്രീ കുട്ടികൃഷ്ണമാരാരും കുറെ ശ്രീ എസ്. ഗുപ്തൻനായരുമാണു ചെയ്തത്. ബാക്കിയുള്ള ഷവരെല്ലാം വിവർത്തനപ്രസാധനത്തിൽ ശ്രദ്ധിച്ചു. ത്രൈലോക്യാനന്ദസ്വാമിയാണു ശാസ്ത്രപ്രസാധനം ചെയ്തത്. പാതഞ്ജലയോഗസൂത്രങ്ങളുടെ പദാർത്ഥവും ചുവടെയുള്ള വ്യാഖ്യാനക്കുറിപ്പുകളും തയ്യാറാക്കുന്നതിൽ ശ്രീമദ് പ്രകാശാനന്ദസ്വാമികളോടു ഞങ്ങൾക്കു വളരെ കടപ്പാടുണ്ട്.

ഈ മലയാളപ്പതിപ്പിന്റെ – പ്രത്യേകിച്ചും ആദ്യത്തെ രണ്ടു ഭാഗങ്ങളുടെ – ഒരു വൈശിഷ്ട്യം ഇതിലെ ചുവട്ടെഴുത്താണ്. 'എന്റെ സമരപരിപാടി' എന്ന സുപ്രസിദ്ധമായ മദ്രാസ്പ്രസംഗത്തിൽ ശ്രീ സ്വാമികൾ പറയുന്നു; "നാം ശ്രദ്ധിക്കേണ്ട ഒന്നാമത്തെ ജോലി ഇതാണ്; ഉപനിഷത്തുകളിലും മതഗ്രന്ഥങ്ങളിലും പുരാണങ്ങളിലുമുള്ള അത്യദ്ഭുതസത്യങ്ങൾ അവയിൽനിന്നു വെളിയിൽ കൊണ്ടുവരണം, ........നാട്ടിലെങ്ങും പരക്കെ ചിതറണം. അങ്ങനെ പ്രസ്തുത സത്യങ്ങൾ വടക്കുമുതൽ തെക്കുവരെ, കിഴക്കുമുതൽ പടിഞ്ഞാറുവരെ, ഹിമാലയം മുതൽ കന്യാകുമാരിവരെ, സിന്ധുമുതൽ ബ്രഹ്മപുത്രവരെ തീപോലെ കത്തിക്കാളി നാടാകെ നടമാടട്ടെ! ഓരോരുത്തനും അവയെ അറിയണം..... ആളുകൾ ഇതാദ്യം കേൾക്കട്ടെ! തങ്ങളുടെ മതഗ്രന്ഥങ്ങളിലുള്ള മഹത്തായ സത്യങ്ങൾ കേൾക്കുവാൻ സഹായിക്കുന്നവന് അതിലും മെച്ചപ്പെട്ട മറ്റൊരു കർമ്മം ഇന്നു ചെയ്യാനില്ല." (വി.സാ.സ. മൂന്നാം ഭാഗം) ശ്രീ സ്വാമികൾതന്നെ തന്റെ വാഗ്വർഷത്തിലൂടെ ചെയ്തത് അതാണ്. നമ്മുടെ ശാസ്ത്രങ്ങളിലെ ആശയങ്ങൾകൊണ്ടു തുടുത്തതാണ് അവിടുത്തെ വാക്കുകളെല്ലാം. ആ ശാസ്ത്രവാക്യങ്ങൾ – പ്രസക്തങ്ങളും പ്രസക്താനുപ്രസക്തങ്ങളും – ആവതു തേടിപ്പിടിച്ചു ചുവടെ ചേർത്തിട്ടുണ്ട്. ഇതുകൊണ്ടെല്ലാമായെന്നോ, ഒക്കെ ഉചിതതമമെന്നോ ഞങ്ങൾക്കു ഭാവമില്ല. ഇങ്ങനെയൊരു ചുവട്ടെഴുത്തും മൂല കൃതിയിലില്ല. അവിടുത്തെ വാക്കുകൾക്കു പ്രാമാണ്യം കൊടുപ്പാനല്ല ഈ ഉദ്ധാരണങ്ങൾ: വാസ്തവത്തിൽ, ശാസ്ത്രങ്ങൾ ശ്രീ സ്വാമിജിയുടെ വാക്കുകളിലും വാക്കുകളെക്കൊണ്ടും ആത്മലാഭത്തിനു വെമ്പുകയാണ്. ആളുകൾക്കു പരക്കെയുണ്ടാകണമെന്നു ശ്രീ സ്വാമികൾ ഉള്ളിൽത്തട്ടി അഭിലഷിച്ച ശാസ്ത്രപരിചയം, അതിലാഗ്രഹമുള്ളവർക്ക്, ഈ ചുവട്ടെഴുത്തുകളിൽ സുലഭമാണ്. അല്ലാത്തവർക്കു വിവേകാനന്ദ സാഹിത്യംമാത്രം വായിച്ചുപോകുവാൻ തടവില്ലതാനും.

വിവേകാനന്ദസാഹിത്യത്തിൽത്തന്നെ ബ്രാക്കറ്റിൽ കൊടുത്തിട്ടുള്ളത് വിശദീകരണത്തിനായി ഞങ്ങൾ ചേർത്തിട്ടുള്ളതാണ്. ഓരോ ഭാഗത്തി

ൻെറയും ഒടുവിലായി ഗ്രന്ഥസൂചി, വാക്യസൂചി, വിഷയസൂചി ഇത്രയും കൊടുത്തിട്ടുള്ളതു വിദ്യാർത്ഥികൾക്കും ഗവേഷകന്മാർക്കും വളരെ പ്രയോജനകരമാകുമെന്നു വിശ്വസിക്കുന്നു. വിവർത്തനം മൂലവുമായി ഒത്തുനോക്കണമെന്നുള്ളവരുടെ സൗകര്യത്തിന് മൂലസൂചി (Cross - reference to the orginal)കൊടുത്തിട്ടുണ്ട്. ഒന്നാം ഭാഗത്തിൽ യോഗസൂത്രപാഠവും സൂത്രസൂചിയും കൂടെ വിദ്യാർത്ഥികളുടെ സൗകര്യാർത്ഥം കൊടുത്തിട്ടുണ്ട്. ചിരസ്മരണീയനായ ശ്രീ സ്വാമികളുടെ ഒരു പടവും ഓരോ ഭാഗത്തിലും ചേർത്തിട്ടുണ്ട്.

പ്രസിദ്ധീകരണം വളരെയാളുകൾ സർവ്വാത്മനാ സഹകരിച്ചതുകൊണ്ടാണു സാധിച്ചിട്ടുള്ളത്. വിവർത്തകന്മാരും പ്രസാധകന്മാരും പ്രൂഫ് വായനക്കാരും വളരെയധികം പണിയെടുത്തിട്ടുണ്ട്. അക്ഷരത്തിലും അർത്ഥത്തിലും വളരെ പിഴകൾ കണ്ണിൽപ്പെടാതെ കിടപ്പുണ്ടാവാം. അതെല്ലാം സജ്ജനങ്ങൾ പൊറുത്തു തിരുത്തിവായിക്കുവാൻ അപേക്ഷ.

ഒരുലക്ഷത്തിപ്പതിനായിരത്തിൽപ്പരം ഉറുപ്പിക ചെലവുള്ള ഈ ശതാബ്ദസ്മാരകപ്രസിദ്ധീകരണത്തിൻെറ ദേശീയഗൗരവവും സാഹിത്യമഹിമയും കരുതി ഇത് അത്യുന്നതസാഹായ്യാർഹമാണെന്നു കേരള സാഹിത്യ അക്കാദമിയുടെ നിർവാഹകസമിതി ഏകകണ്ഠമായി കേന്ദ്ര സർക്കാരിനോടഭിപ്രായപ്പെട്ടതിൽ ഞങ്ങൾക്കഭിമാനവും നന്ദിയുമുണ്ട്. ഭാരതീയഭാഷകളിൽ വിവേകാനന്ദസാഹിത്യ പ്രസിദ്ധീകരണത്തിനു സാഹായ്യം നല്കാൻ പ്രാദേശിക രാമകൃഷ്ണാശ്രമങ്ങൾ ബേലൂർമഠം വഴി കേന്ദ്രസർക്കാരിനോടപേക്ഷിക്കുകയും അതു സസന്തോഷം അനുവദിക്കപ്പെടുകയും ചെയ്തു. മലയാളത്തിന് അമ്പതിനായിരം ഉറുപ്പിക അനുവദിച്ചു. കേരള സർക്കാരും ഞങ്ങളുടെ സാഹായ്യാഭ്യർത്ഥനയെ കൈക്കൊണ്ടു പതിനായിരം ഉറുപ്പിക അനുവദിച്ചുതന്നു – രണ്ടു സർക്കാരിനോടും അളവറ്റ കൃതജ്ഞത. അതുപോലെ മറ്റെത്രയോ തര ത്തിൽ ഞങ്ങളെ സഹായിച്ചിട്ടുള്ള എല്ലാവരോടും എല്ലാറ്റിനും പുറമെ, ഇത്രയും മനോഹരമായി അച്ചടിച്ചുതന്ന 'മാതൃഭൂമി' പ്രസ്സിനോട് ഞങ്ങൾക്കുള്ള കടപ്പാടു കുറച്ചൊന്നുമല്ല. അതിലെ എല്ലാ പ്രവർത്തകരും വിവേകാനന്ദസാഹിത്യപ്രസിദ്ധീകരണം. അവരുടെ സ്വന്തംപോലെ വാത്സല്യപൂർവ്വം കരുതി അങ്ങേയറ്റം പരിശ്രമിച്ചിട്ടുണ്ട്. അവർക്കും ഞങ്ങളുടെ നന്ദി.

വിവേകാനന്ദസാഹിത്യം മലയാളത്തിൽ ഒരു വലിയ ശക്തിയായിത്തീരണേ എന്നു നേർന്നുകൊണ്ടു ഞങ്ങൾ ഈ സ്മാരകഗ്രന്ഥം ഭഗവത്പാദാർപ്പണം ചെയ്തുകൊള്ളുന്നു.

ജനുവരി 28, 1962 – പ്രസാധകന്മാർ

## മൂന്നാം ഭാഗത്തെപ്പറ്റി

ആത്മനിഷ്ഠനായി ആത്മപൗരുഷത്തെ തികച്ചും സാക്ഷാത്കരിച്ച ഒരു സംസിദ്ധസന്ന്യാസിയായിരുന്നു ശ്രീമത് വിവേകാനന്ദസ്വാമികൾ. ഈ ആത്മബലത്താലാണ് അവിടുന്നു ലോകത്തെ ഇട്ടുകുലുക്കിയത്. ആത്മവിശ്വാസത്തിൻെറയും ആത്മവിദ്യയുടെയും ആത്മദർശികളുടെയും ജന്മഭൂമിയായ ഭാരതത്തിൽ അവിടേയ്ക്കുണ്ടായിരുന്ന അഭിമാനം അതിരറ്റതത്രേ. ആത്മവിദ്യ ഇല്ലായ്കയാൽ ലോകം ഭൗതിക വാദത്തീയിൽ ചുട്ടുനീറുന്നത് അവിടുന്നു നേരിട്ടു കണ്ടതാണ്. അതു കണ്ട് അവിടുന്നു പറയുകയാണ്; ''ആദ്ധ്യാത്മികതയെ ജീവിതത്തിൻെറ ആധാരമാക്കാത്തപക്ഷം അടുത്ത അമ്പതു കൊല്ലത്തിനകം ഭൗതിക ശക്തിയുടെ ആവിഷ്കാരകേന്ദ്രമായ യൂറോപ്പ് ഉടഞ്ഞുപൊടിഞ്ഞു പോകും.'' (54) ഈ ദീർഘദർശനം എത്ര പ്രാവശ്യം സത്യമായി ക്കഴിഞ്ഞു! ഇതുപോലെതന്നെ ഭാരതത്തെയും സഗൗരവം താക്കീതു ചെയ്യുന്നുണ്ട്. ''ആദ്ധ്യാത്മികതയെ വെടിഞ്ഞാലോ, അതു തള്ളിനീക്കി ജഡീകരിക്കുന്ന പാശ്ചാത്യപരിഷ്കാരത്തിൻെറ പിന്നാലെ പോയാലോ, മൂന്നു തലമുറകൾക്കിടയിൽ വംശോച്ഛേദമുണ്ടാകുമെന്നും ധരിക്കുക. കാരണം, ജനതയുടെ നട്ടെല്ലു തകർന്നുപോകും.'' (48)

ജീവിതസാരം ആത്മാവാണെങ്കിൽ ജീവിതയാത്രയുടെ ചുവട് ആത്മവിദ്യയാണ്. ഒരു പ്രാണിയുടെ സർവ്വവ്യാപാരങ്ങളും പ്രാണനിൽ സമന്വയിക്കുംപോലെ ജീവിതവ്യാപാരങ്ങളെല്ലാം ആത്മാവിൽ സമന്വയിക്കണം. അപ്പോൾ ആത്മവിശ്വാസം ജീവിതനിയമവും ആത്മ സാക്ഷാത്കാരം ജീവിതലക്ഷ്യവുമായി വരുന്നു. പാശ്ചാത്യലോകത്തിന് സ്വാമിജി ഇതു ധീരമായി വ്യാഖ്യാനിച്ചുകൊടുത്തു: ജനതാജീവിതത്തെ എമ്പാടും തട്ടിയുണർത്തിയ വേദാന്തഗർജ്ജനങ്ങളാണ് അവിടുത്തെ പ്രസംഗങ്ങളിൽ കേൾക്കുന്നത്. ''ഇരുമ്പിൻമാംസപേശികളും ഉരുക്കിൻ സിരാതന്തുക്കളുമാണ് നമുക്കു വേണ്ടത്. നാം വേണ്ടത്ര കരഞ്ഞി രിക്കുന്നു, ഇനി കരച്ചിൽ വേണ്ട. തൻകാലിൽ നിൽക്കുക. ആണുങ്ങ ളാകുക.'' (116) മഹിതപ്രഭാവരായ മഹർഷിമാരുടെ സന്താനങ്ങൾ തൊഴിക്കാൻ മുതിരുന്നവരുടെ കാൽച്ചോട്ടിൽ ഇഴയുന്ന തനി മണ്ണെര കളായിത്തീർന്നിരിക്കുന്നതുകണ്ടു സഹിക്കാനാവാതെ അവിടുന്നു നിലവിളിക്കുന്നു; ''സുഹൃത്തുക്കളേ, അതിനാൽ നിങ്ങളോടു രക്ത ബന്ധമുള്ളവനെന്ന നിലയിൽ, ഞാൻ പറയുന്നു, നമുക്കാവശ്യം കരുത്ത്, കരുത്ത്, എക്കാലവും കരുത്തുതന്നെയാണ്. ഉപനിഷത്തു കളാണുതാനും കരുത്തിൻെറ വമ്പിച്ച ഖനി. അവയിൽ ലോകത്തെ മുഴുവൻ ചുണപ്പെടുത്താൻ വേണ്ടത്ര കരുത്തുണ്ട്. അവയിലൂടെ ലോകത്തെ മുഴവൻ ഉജ്ജീവിപ്പിക്കാം, പ്രബലമാക്കാം, ഉത്തേജിപ്പിക്കാം. സർവജാതിമതവിഭാഗങ്ങളിലുംപെട്ട

ദുർബ്ബലരെയും ദുഃഖിതരെയും മർദ്ദിതരെയും തൻകാലിൽനിന്നു സ്വതന്ത്രരാകാൻ. ഉപനിഷത്തുകളിൽ കാഹളധ്വനിയിൽ ഉദ്ബോധിപ്പിക്കും. സ്വാതന്ത്ര്യം - കായികസ്വാതന്ത്ര്യം, മാനസികസ്വാതന്ത്ര്യം, ആദ്ധ്യാത്മികസ്വാതന്ത്ര്യം - ഇവയാണ് ഉപനിഷന്മുദ്രകൾ.'' (130) ഈ വിളി സ്വാതന്ത്ര്യസമരവീരന്മാരെ ആയിരക്കണക്കിന് ഉണർത്തിവിട്ടു. എങ്കിലും അവിടേയ്ക്കു രാഷ്ട്ര തന്ത്രം ഉണ്ടായിരുന്നില്ല. ആത്മവിശ്വാസമേ അവിടുന്നു ഉപദേശിച്ചുള്ളു. ''ശൈശവം മുതൽ നിങ്ങളുടെ കുട്ടികളെ പ്രബലരാക്കുക. ദൗർബ്ബല്യവും വെറും ചടങ്ങുകളും പഠിപ്പിക്കാതിരിക്കുക. അവരെ സുശക്തരാക്കുക. അവർ തൻകാലിൽത്തന്നെ നിൽക്കട്ടെ, ധീരന്മാരും വിജിഗീഷുക്കളും സർവംസഹന്മാരുമാകട്ടെ.'' (27)

''ഭാരതമാതാവായിരിക്കട്ടെ അടുത്ത അമ്പതു കൊല്ലത്തേയ്ക്കു നിങ്ങളുടെ ഒരേ ഒരീശ്വരൻ'' (92) എന്ന് അവിടുന്നുപദേശിക്കുന്നതും രാഷ്ട്രതന്ത്രംകൊണ്ടല്ല, ലോകത്തിൻെറ രക്ഷയ്ക്കുവേണ്ടി ഭാരതം സ്വതന്ത്രമാകണമെന്ന് അവിടുന്നു കണ്ടു. ഇതുപോലെതന്നെ അവിടുന്നുപദേശിച്ച സർവ്വഭൂതാത്മദർശനം, വലിയ ഒരു സാമൂഹ്യസേവന വ്യഗ്രതയെ നാടാകെ ഇളക്കിവിട്ടു. തോട്ടിയും ചെരുപ്പുകുത്തിയുംവരെ തൻെറ സഹോദരന്മാരാണെന്നു പറഞ്ഞു പഠിക്കാൻ അവിടുന്നു പദേശിക്കുമ്പോൾ, അതു സമത്വതന്ത്രമല്ല, ആത്മദർശനം മാത്രമാണ്. മറ്റൊരു തരത്തിലും ''പാവങ്ങൾക്കുവേണ്ടി ഹൃദയം അലിയട്ടെ'' (396) എന്നു പറയുക ശക്യമല്ല.

വീണ്ടും, ഭാരതത്തിലെ കീറാമുട്ടിയായ ജാതി പ്രശ്നത്തെ എത്ര എളുതായി പൊളിച്ചുകളയുന്നു എന്നു കാണുക. ഭാരതീയാദർശമായ ബ്രാഹ്മണ്യത്തിലേക്ക് - ആത്മദർശിത്വത്തിലേക്ക് - ജനങ്ങളെ ഉയർത്താൻ മുറയ്ക്കുള്ള ശ്രേണിയാണ് ജാതിവ്യവസ്ഥ: അല്ലാതെ വിശേഷാവകാശസംരക്ഷണത്തിനുള്ള കന്മതിലല്ല. അവിടുന്നു താക്കീതു ചെയ്യുന്നു; ''ബ്രാഹ്മണരേ, നിങ്ങൾ സൂക്ഷിക്കണം. എഴുന്നേറ്റുനിന്നു നിങ്ങളുടെ പൗരുഷവും ബ്രാഹ്മണ്യവും വെളിപ്പെടുത്തുക. അതിനു വേണ്ടി നിങ്ങളുടെ ചുറ്റുമുള്ള അബ്രാഹ്മണരെ ബ്രാഹ്മണ്യത്തി ലേക്കുയർത്തുക: അഹന്താരോഗത്തോടെയല്ല, സേവകൻെറ താഴ്മയോടെ.'' (478)

സ്ത്രീകളുടെ കാര്യത്തിലും അവിടുന്ന് ആത്മബലസമ്പന്നകളും അന്യാദൃശകളുമായ സീത, സാവിത്രി, ദമയന്തി എന്നിവരെയാണ് മാതൃകയായി കാണിച്ചുതരുന്നത്. സ്ത്രീകളുടെ വിദ്യാഭ്യാസം, വിവാഹം, ഗൃഹജീവിതം മുതലായ മണ്ഡലങ്ങളിലെല്ലാം അവർക്കും സമുദാ യത്തിനും കരുത്തും ശുദ്ധിയും മികപ്പിക്കുവാൻ വേണ്ട നിർദ്ദേശങ്ങളാണ് അവിടേയ്ക്കുള്ളത്.

നവീനശാസ്ത്രജ്ഞന്മാർ അവിടുത്തെ വിദ്യാഭ്യാസാദർശത്തിൽനിന്ന് എത്രയോ ദൂരെയാണ് ഇപ്പോഴും. അവർക്കു ജഡമായ മനസ്സിനെ എങ്ങനെയെങ്കിലും പ്രീണിപ്പിച്ചു വേണം വല്ലതും പഠിക്കാൻ. അവർക്ക് ആത്മാവില്ല: എന്നിട്ടു വേണ്ട ആത്മബലംകൊണ്ടു മനസ്സിനെ ജയിക്കാൻ.

സ്വാമിജിയാകട്ടെ, ഇപ്പോഴെയുള്ള പൂർണ്ണതയുടെ ആവിഷ്കാരമാണ് വിദ്യാഭ്യാസം എന്നു നിർവ്വചിക്കുന്നു: മാർഗ്ഗം ഏകാഗ്രതയും. അകമേ നിന്നുള്ള വളർച്ചയാണ് വിദ്യാഭ്യാസം: കുത്തിച്ചെലുത്തലും വെച്ചുകെട്ടലുമല്ല. ഇതും വാസ്തവത്തിൽ ആത്മാവിഷ്കാരത്തിൻെറ ഒരു പാവുമാത്രം.

ഭാരതത്തിൻെറ നിധിയായി ആത്മവിദ്യയെയും, ആദർശമായി ബ്രാഹ്മണ്യത്തെയും, ഭാഷയായി സംസ്കൃതത്തെയും അംഗീകരി ക്കാൻ അവിടുന്ന് അവിടവിടെ പറഞ്ഞിട്ടുണ്ട്. ഇതെല്ലാം എല്ലാവരെയും ആത്മദർശനത്തിലേക്കെത്തിക്കാനുള്ള എളുപ്പവഴികളാണ്. തമസ്സി ലാണ്ടുകിടക്കുന്ന ബഹുലക്ഷങ്ങളെ രജസ്സിലേക്കും ക്ഷാത്രത്തി ലേക്കും ഉണർത്തി, ക്രമേണ സത്ത്വത്തിലേക്കും ബ്രാഹ്മണ്യ ത്തിലേക്കും ഉയർത്തുകയാണ് അവിടുത്തെ പരിപാടി. അതിനായി എല്ലാവർക്കും ആത്മമഹിമയെത്തന്നെ അവിടുന്നുപദേശിക്കുന്നു. പടിഞ്ഞാററുടെ സ്വാതന്ത്ര്യസമുദായവും ആധുനികശാസ്ത്രവും ഇങ്ങോട്ടു കൈക്കൊണ്ട്, അങ്ങോട്ടു നാം സ്വാതന്ത്ര്യമതവും ആദ്ധ്യാത്മികതയും നൽകണമെന്ന് സ്വാമിജി ആഗ്രഹിച്ചിരുന്നു. മതകലഹവും അവിടുന്ന നുവദിച്ചില്ല: കാരണം ഓരോ മതവും ആത്മസത്തയുടെ ആവിഷ്കാര ത്തിനുള്ള ഓരോ വഴിയാണ്.

ഇങ്ങനെ രാഷ്ട്രീയം, സാമുദായികം, ജാതി, മതം, വിദ്യാഭ്യാസം, സാമാന്യജനോന്നമനം, ലോകരഞ്ജനം എന്നീ വിഷയങ്ങളിലെല്ലാം പിഴയ്ക്കാത്ത നിർദ്ദേശങ്ങൾ അവിടേയ്ക്കുണ്ട്. അതു സാധിച്ചത് ജീവിതസാരമായ ആത്മാവിൽ അചഞ്ചലമായി നിലയുറപ്പിച്ചതു കൊണ്ടാണ്. ''സർവ്വം പരവശം ദുഃഖം സർവമാത്മവശം സുഖം'' എന്ന മനുവാക്യം സർവവേദാർത്ഥസംഗ്രഹമാണ്: അതിനെ പ്രസ്തരി ക്കുക മാത്രമാണ് സ്വാമിജി ചെയ്തത്. ജീവിതക്കാതൽ കണ്ടെത്താത്ത ആർക്കും ജീവിതയാത്രയിൽ നേതൃത്വം വഹിക്കാൻ സാധിക്കയുമില്ല. ആത്മജ്ഞാനിയാകട്ടെ സർവപ്രകാരമായ ജഗന്നേതൃത്വം അർഹിക്കു ന്നതുമുണ്ട്. ജീവിതസാരദർശകമായ വേദശാസ്ത്രത്തിൻെറ താല്പര്യം അറിയുന്നവൻ സേനാപത്യവും രാജ്യവും ദണ്ഡനേതൃത്വവും സർവ ലോകാധിപത്യംതന്നെയും അർഹിക്കുന്നു എന്ന മാനവവചനം സ്വാമിജിയിൽ വീണ്ടും ഇതാ അന്വർത്ഥമായിരിക്കുന്നു;

സേനാപത്യം ച രാജ്യം ച ദണ്ഡനേതൃത്വമേവ ച
സർവ്വലോകാധിപത്യം ച വേദശാസ്ത്രവിദർഹതി. (മനു. 12. 100)

ഇപ്രകാരം സ്വാമിജിയുടെ വിശ്വതോമുഖമായ ഭാരതനേതൃത്വം വിവേകാനന്ദസാഹിത്യസർവ്വസ്വത്തിൻെറ ഈ മൂന്നാം ഭാഗത്തിൽ സംഭരിക്കപ്പെട്ടിരിക്കുന്നു.

വിശ്വവിജയം ചെയ്തു മടങ്ങിവന്നപ്പോൾ കൊളമ്പുമുതൽ അൽമോറവരെ അവിടേക്കു രാജോചിതവും വീരോചിതവുമായ സ്വീകാരം ലഭിച്ചു. ഭാരതീയപ്രസംഗങ്ങൾ അവിടുന്ന് അവിടവിടെ ചെയ്തവയാണ്. ചിരകാലം നെഞ്ചു നിറഞ്ഞുനിന്ന ഉപദേശാമൃതം തൻെറ അരുമസഹോദരങ്ങളെ കണ്ടപ്പോൾ അങ്ങു പൊട്ടിയൊഴുകി. എത്രയായിരം യുവജനങ്ങളാണ് അതാസ്വദിച്ച് വീരകേസരികളായത്! ഭാരതമുള്ളത്രകാലം അവിടുന്നു മുഴക്കിയ വീരകാഹളം മുഴങ്ങിക്കൊണ്ടേ ഇരിക്കും.

അവിടുന്ന് അമേരിക്കയിലായിരുന്നപ്പോൾ അങ്ങോട്ടയച്ച അനുമോദനങ്ങൾക്കുള്ള മറുപടികളും കുറെ പ്രചോദകലേഖനങ്ങളുമാണ്, ഭാരതത്തോട്.

ഭാരതവും ഭാരതീയരും ഒരു ഐതിഹാസികദർശനമാണ്. കൂട്ടത്തിൽ ആത്മകഥാപരമായ ഒരേയൊരു പ്രസംഗവും ഭാരതീയ മഹിളകളുടെ മാതൃകയെപ്പറ്റിയുള്ള അവിടുത്തെ അനശ്വരപഠനവും ഉൾപ്പെടുത്തി യിട്ടുണ്ട്.

അവിടുന്ന് ഉള്ളിൽതട്ടി, ലോകാനുഗ്രഹാർത്ഥം തൻെറ നാട്ടുകാരോടു പറയുകയാണ് –

''ഉത്തിഷ്ഠ ഭാരത!

നിൻെറ ആദ്ധ്യാത്മികതകൊണ്ട് ലോകത്തെ വെല്ലുക.''

അതേ, നമുക്കു വെല്ലണം.

മാർച്ച് 8, 1962 – പ്രസാധകൻ

# വിഷയാനുക്രമണിക

# ഭാരതീയ പ്രസംഗങ്ങൾ

## 1

### പൗരസ്ത്യദേശങ്ങളിലെ ആദ്യപ്രഭാഷണം

(കൊളമ്പ്)

പാശ്ചാത്യദേശങ്ങളിൽ സ്മരണീയമായ പ്രവൃത്തികൾ ചെയ്ത് ശ്രീ വിവേകാനന്ദസ്വാമികൾ 1897 ജനുവരി 15–ാം തീയതി ഉച്ചയ്ക്ക് കൊളമ്പിൽ വന്നിറങ്ങി. അവിടത്തെ ഹിന്ദുക്കൾ അദ്ദേഹത്തിന് രാജോചിതമായ സ്വീകരണം നൽകി. ചുവടെ ചേർക്കുന്ന സ്വാഗതാശംസയും നൽകപ്പെട്ടു.

ശ്രീമത് വിവേകാനന്ദസ്വാമികൾക്ക്;

പൂജ്യനായ സ്വാമിൻ,

കൊളമ്പിലെ ഹിന്ദുക്കളുടെ പൊതുയോഗം അംഗീകരിച്ച ഒരു പ്രമേയമനുസരിച്ച്, ഞങ്ങൾ അങ്ങയെ ഈ ദ്വീപിലേക്കു ഹാർദ്ദമായി സ്വാഗതം ചെയ്തുകൊള്ളട്ടെ. പാശ്ചാത്യദേശങ്ങളിലെ മഹത്തായ ദൗത്യം നിർവഹിച്ചു മടങ്ങുന്ന അങ്ങയെ ആദ്യമായി സ്വാഗതംചെയ്യുന്നത് ഒരു ബഹുമതിയായി ഞങ്ങൾ കരുതുന്നു.

ഈശ്വരാനുഗ്രഹംകൊണ്ട് അങ്ങയുടെ ദൗത്യം സാഫല്യമടഞ്ഞത് ഞങ്ങൾ സന്തോഷത്തോടും കൃതജ്ഞതയോടുംകൂടി നോക്കിക്കാണുകയായിരുന്നു. യൂറോപ്പിലും അമേരിക്കയിലുമുള്ള ജനതകളോട് അങ്ങ് ഹിന്ദുക്കളുടെ ആദർശമായ ഒരു സാർവലൗകികമതം പ്രഖ്യാപിച്ചിരിക്കയാണ്. ഈ ആദർശം വിശ്വാസങ്ങളെയെല്ലാം പൊരുത്തപ്പെടുത്തുകയും, ഓരോ ആത്മാവിനെയും അതതിന്റെ ആവശ്യമനുസരിച്ച് ആദ്ധ്യാത്മികപോഷണം നൽകി സ്നേഹപൂർവം ഈശ്വരങ്കലേക്ക് ആകർഷിക്കയുമാണ് ചെയ്യുന്നത്. പുരാതനയുഗങ്ങൾ മുതൽ ഭാരതഭൂമിയെ സ്വപാദാർപ്പണംകൊണ്ടു പവിത്രീകരിച്ച ഒരു ആചാര്യപരമ്പരയാൽ അനുശിഷ്ടമായിട്ടുള്ള സത്യവും മാർഗ്ഗവും അങ്ങു പ്രഖ്യാപിച്ചു. അതിന്റെ ദശാവിശേഷങ്ങളിലെല്ലാം ഭാരതത്തെ ലോകദീപമാക്കിയിട്ടുള്ളത് ആ ആചാര്യപരമ്പരയുടെ കൃപാമസൃണമായ സാന്നിദ്ധ്യവും പ്രചോദനവുമാണുതാനും.

അമ്മാതിരിയുള്ള ഒരാചാര്യനായിരുന്ന ശ്രീരാമകൃഷ്ണപരമഹംസദേവന്റെ പ്രചോദനവും അങ്ങയുടെ ആത്മത്യാഗവ്യഗ്രമായ ഉത്സാഹവുംകൊണ്ടാണ് പാശ്ചാത്യജനതകൾക്ക് ഭാരതത്തിന്റെ ആദ്ധ്യാത്മികപ്രതിഭയോടു സജീവസമ്പർക്കം പുലർത്തുക എന്ന അനർഘമായ ഭാഗധേയം കൈവന്നത്. ഒപ്പംതന്നെ പാശ്ചാത്യപരിഷ്കാരത്തിന്റെ പകിട്ടിൽനിന്ന് മോചനം നേടിയ നമ്മുടെ നാട്ടുകാരിൽ പലർക്കും നമ്മുടെ മഹത്തും പരമ്പരാഗതവുമായ ആദ്ധ്യാത്മികസമ്പത്തിന്റെ മൂല്യം ഹൃദയംഗമമായിട്ടുമുണ്ട്.

അങ്ങയുടെ ഉദാരമായ പ്രവൃത്തിയും ദൃഷ്ടാന്തവുംകൊണ്ടു മനുഷ്യരാശിക്കു മടക്കിത്തരാൻ എളുപ്പമല്ലാത്ത ഋണബന്ധമാണ് അങ്ങയോടുണ്ടായിട്ടുള്ളത്: മാതൃരാജ്യത്തിനു പുതുതായ ഒരു കാന്തി അങ്ങു കൈവരുത്തിയിരിക്കുന്നു. അങ്ങയെയും അങ്ങയുടെ പ്രവൃത്തിയെയും ഈശ്വരകാരുണ്യം തുടർച്ചയായി പുഷ്ടിപ്പെടു

ത്തിക്കൊണ്ടിരിക്കട്ടെ എന്നു ഞങ്ങൾ പ്രാർത്ഥിക്കുന്നു.

എന്നു വിശ്വസ്തതയോടുകൂടി,
കൊളമ്പിലെ ഹിന്ദുക്കൾക്കുവേണ്ടി,
അവരുടെ പ്രതിനിധിയും സിലോൺനിയമസഭാംഗവുമായ
പി. കുമാരസ്വാമി - അദ്ധ്യക്ഷൻ
ഏ. കുലവീരസിംഹൻ - കാര്യദർശി

കൊളമ്പ്, ജനുവരി 1897

തനിക്കു ലഭിച്ച സ്വീകരണത്തിനു കൃതജ്ഞത പ്രകാശിപ്പിച്ചുകൊണ്ട് സ്വാമികൾ ചുരുക്കത്തിൽ സംസാരിച്ചു. അവർ നടത്തിയ ഉത്സാഹപ്രകടനങ്ങൾ രാഷ്ട്രീയ നേതാവിനോടോ പെരുമപെറ്റ ഒരു സേനാനിയോടോ ഒരു കോടീശ്വരനോടോ തോന്നിയ ബഹുമാനം കാട്ടാനല്ലെന്നും, മറിച്ച്, യാചകനായ ഒരു സന്ന്യാസിയെ ബഹുമാനിക്കുന്നതിനാണ് അതെല്ലാം എന്നുമുള്ള വസ്തുതയിലേക്ക് അദ്ദേഹം അവരുടെ ശ്രദ്ധയെ ക്ഷണിച്ചു: അങ്ങനെ മതാഭിമുഖമായി ഹിന്ദുവിനുള്ള വാസന പ്രകടമാകുകയാണ്. മതത്തെ ജനതാജീവിതത്തിൻെറ നട്ടെല്ലായി പുലർത്തിപ്പോരേണ്ട ആവശ്യകതയെ അദ്ദേഹം ഊന്നിപ്പറഞ്ഞു: എങ്കിലേ നമ്മുടെ ജനതയ്ക്കു ജീവിതം സാദ്ധ്യമാകൂ. തനിക്കു കിട്ടിയ സ്വീകരണത്തിൽ വ്യക്തിപരിഗണനകളെന്തെങ്കിലുമുള്ളതായി താൻ കരുതിയില്ല: ഒരു തത്ത്വത്തിൻെറ അംഗീകാരമത്രേ അതിൽ ദർശിച്ചത്.

16-ാംനു സായാഹ്നത്തിൽ താഴെ ചേർക്കുന്ന പൊതുപ്രഭാഷണം ഫ്ളോറൽ ഹാളിൽവെച്ചു സ്വാമികൾ നടത്തി.

എന്നിലുള്ള സഹജമായ ശക്തിവിശേഷംകൊണ്ടൊന്നുമല്ല എനിക്കു ചെയ്യാൻ കഴിഞ്ഞ അല്പസ്വല്പകാര്യങ്ങൾ നടന്നിട്ടുള്ളത്: പ്രത്യുത, നമുക്ക് ഏറ്റവും പ്രിയപ്പെട്ടതും പവിത്രതമവും അരുമപ്പെട്ടതുമായ മാതൃരാജ്യത്തിൽനിന്ന് പാശ്ചാത്യരാജ്യങ്ങളിലേക്ക് എന്നെ പിന്തുടർന്നുവന്ന അനുമോദനങ്ങളും സന്മനോഭാവവും അനുഗ്രഹങ്ങളുംകൊണ്ടാണ്. പാശ്ചാത്യദേശത്തിൽ ചില നന്മകൾ ഉണ്ടായിട്ടുണ്ട്, നിശ്ചയം: പക്ഷേ വിശേഷിച്ചും എനിക്കാണ്. എന്തുകൊണ്ടെന്നാൽ, മുമ്പ് ഒരുപക്ഷേ, ഭാവപ്രവണമായ എൻെറ സ്വഭാവത്തിൻെറ ഫലമായിരുന്നതിന് ഇപ്പോൾ ഒരു തീർച്ചയുടെ ഉറപ്പും വ്യക്തിഭാവത്തിൻെറ കരുത്തും കൊഴുപ്പും കൈവന്നിട്ടുണ്ട്. ഓരോ ഹിന്ദുവും വിശ്വസിക്കുന്നതുപോലെയും ബഹുമാന്യനായ അദ്ധ്യക്ഷൻ ചൂണ്ടിക്കാണിച്ചതുപോലെയും, ഞാനും മുൻകാലങ്ങളിൽ ഭാരതത്തെ പുണ്യഭൂമിയായി, കർമ്മഭൂമിയായി, കരുതിവന്നു. ഇന്ന് ഇവിടെനിന്ന് സത്യമെന്ന വിശ്വാസത്തോടുകൂടി ഞാൻ പറയുന്നു, ഇതു വാസ്തവമാണെന്ന്. ഈ ഭൂമണ്ഡലത്തിൽ അനുഗൃഹീതമായ പുണ്യഭൂമിയെന്ന് അവകാശപ്പെടാവുന്ന ഒരു രാജ്യമുണ്ടെങ്കിൽ, താന്താങ്ങളുടെ കർമ്മങ്ങൾക്കു സമാധാനം പറയാനായി ആത്മാക്കൾക്കൊക്കെ വന്നുകൂടേണ്ടുന്ന ഒരു രാജ്യമുണ്ടെങ്കിൽ, ഈശ്വരാഭിമുഖം യാത്ര തുടരുന്ന ഓരോ ആത്മാവിനും തൻെറ അന്ത്യമായ വിശ്രമസ്ഥാനം നേടുവാൻ

വന്നെത്തേണ്ടുന്ന ഒരു രാജ്യമുണ്ടെങ്കിൽ, മനുഷ്യരാശിക്ക് സൗമ്യത ഔദാര്യം പരിശുദ്ധി ശാന്തി എന്നിവയിലേക്ക് ഏറ്റവും അടുത്തെത്താൻ കഴിഞ്ഞ ഒരു രാജ്യമുണ്ടെങ്കിൽ, എല്ലാറ്റിനും മേലേ അന്തർദൃഷ്ടിയുടേതും ആദ്ധ്യാത്മികതയുടേതുമായ ഒരു രാജ്യമുണ്ടെങ്കിൽ – അത് ഈ ഭാരതമാണ്. ഇവിടെനിന്ന് അതിപ്രാചീനകാലംമുതൽ മതസ്ഥാപകന്മാർ പുറപ്പെട്ടുചെന്ന് ഭൂമണ്ഡലത്തെ ആദ്ധ്യാത്മികസത്യത്തിൻെറ വിശുദ്ധവും അനശ്വരവുമായ ജലധാരകൊണ്ടു വീണ്ടും വീണ്ടും ആപ്ലാവനം ചെയ്തിട്ടുണ്ട്. ഇവിടെനിന്നാണ്, കിഴക്കും പടിഞ്ഞാറും വടക്കും തെക്കുമുള്ള ഭൂഭാഗങ്ങളെ ആറാടിച്ച ദർശനതരംഗങ്ങളുടെ വേലിയേറ്റം പുറപ്പെട്ടിട്ടുള്ളത്: ലോകത്തിലെ ഭൗതികമായ പരിഷ്കാരത്തെ ആദ്ധ്യാത്മികമാക്കുവാനുള്ള ശക്തിതരംഗവും ഇവിടെനിന്നുതന്നെ പുറപ്പെടണം. മറുനാടുകളിലെ ദശലക്ഷങ്ങളുടെ കരളുകൾ വേവിക്കുന്ന ഭൗതികവാദമായ തീ കെടുത്തി ജീവൻ നൽകുന്ന വെള്ളവും ഇവിടെയാണുള്ളത്. സുഹൃത്തുക്കളേ, വിശ്വസിക്കുക: ഇതു നടക്കും.

ഇത്രയും ഞാൻതന്നെ കണ്ടതാണ്: നിങ്ങളിൽ മനുഷ്യവംശങ്ങളുടെ ചരിത്രം പഠിച്ചിട്ടുള്ളവർക്ക് ഇതറിയുകയും ചെയ്യാം. നമ്മുടെ മാതൃഭൂമിയോട് ലോകത്തിനുള്ള കടപ്പാട് വമ്പിച്ചതാണ്. രാജ്യങ്ങളെ പരസ്പരം തുലനം ചെയ്തുനോക്കിയാൽ കാണാം, ക്ഷമാശീലനും സൗമ്യനുമായ ഹിന്ദുവിനോടുള്ളവണ്ണം ലോകത്തിന് ഇത്രയേറെ കടപ്പാടുണ്ടായിട്ടില്ലെന്ന്. 'സൗമ്യനായ ഹിന്ദു' എന്ന പ്രയോഗം ചിലപ്പോൾ ഒരു കുറ്റപ്പെടുത്തലാണ്. എന്നാൽ എപ്പോഴെങ്കിലും കുറ്റപ്പെടുത്തലിൽ മഹത്തായ സത്യം ഒളിഞ്ഞുകിടന്നിട്ടുണ്ടെങ്കിൽ, അതു 'സൗമ്യനായ ഹിന്ദു' എന്ന ഈ പ്രയോഗത്തിലത്രേ. 'സൗമ്യനായ ഹിന്ദു' ഈശ്വരൻെറ അനുഗ്രഹിക്കപ്പെട്ട പുത്രനാണ്. ലോകത്തിൽ മറ്റിടങ്ങളിലും പരിഷ്കാരങ്ങൾ കിളർന്നുവന്നിട്ടുണ്ട്. പണ്ടുകാലങ്ങളിലും ഇക്കാലങ്ങളിലും ബലവത്തും മഹത്തുമായ നരവംശങ്ങളിൽനിന്ന് ഉന്നതങ്ങളായ ആശയങ്ങൾ പ്രസരിച്ചിട്ടുണ്ട്. പണ്ടുകാലങ്ങളിലും ഇക്കാലങ്ങളിലും അദ്ഭുതാവഹങ്ങളായ ആശയങ്ങൾ ഒരു നരവംശത്തിൽനിന്നു മറ്റൊന്നിലേക്കു പകർന്നിട്ടുണ്ട്: പണ്ടുകാലങ്ങളിലും ഇക്കാലങ്ങളിലും ജനതയുടെ ജീവിതം മുന്നേറിയപ്പോൾ മഹത്തായ സത്യത്തിൻെറയും ശക്തിയുടെയും ബീജങ്ങൾ ലോകത്തിലെങ്ങും വാരിവിതയ്ക്കപ്പെട്ടിട്ടുണ്ട്. എന്നാൽ സുഹൃത്തുക്കളേ, ശ്രദ്ധിക്കുക; അതെപ്പോഴും യുദ്ധകാഹളങ്ങൾ ഊതിക്കൊണ്ടും യുദ്ധസന്നദ്ധരായ ഭടന്മാരുടെ അഭിയാനങ്ങളോടുകൂടിയുമാണ് നടന്നിട്ടുള്ളത്. ഓരോ ആശയത്തിനും നിണച്ചാലുകളിൽ കുതിരേണ്ടിവന്നു. ഓരോ ആശയത്തിനും ദശലക്ഷക്കണക്കിനുള്ള സമസൃഷ്ടങ്ങളുടെ രക്തത്തിൽ മുട്ടോളം താണു നീന്തേണ്ടിവന്നു. ശക്തിയുടേതായ ഓരോ വാക്കിനും അകമ്പടിയായി, ദശലക്ഷങ്ങളുടെ ഏങ്ങലുകളും, പിതൃരഹിതരുടെ മുറയിടലുകളും, വിധവകളുടെ കണ്ണീർക്കണങ്ങളും വേണ്ടിവന്നു. ഇതാണ് പ്രധാനമായും മറ്റു ജനതകൾ പഠിപ്പിച്ചിട്ടുള്ളത്. ഭാരതമാകട്ടെ, ബഹുസഹസ്രം

വത്സരങ്ങളായി ശാന്തമായി കഴിഞ്ഞുകൂടുകയാണ്. ഗ്രീസ് ഇല്ലാതിരുന്നപ്പോൾ, റോം ചിന്തയ്ക്കു വിഷയമല്ലാതിരുന്നപ്പോൾ, ഇന്നത്തെ യൂറോപ്പുകാരുടെ പൂർവ്വികർ വനങ്ങളിൽ പാർത്ത് നീലച്ചായം പുരട്ടി നടന്നപ്പോൾ, ഈ ഭാരതത്തിൽ പ്രവർത്തനം മികച്ചിരുന്നു. അതിനും മുമ്പ്, ചരിത്രംപോലും രേഖപ്പെടുത്താത്ത ഒരു കാലം, കേട്ടുകേഴ്വിക്കു തുറിച്ചുനോക്കാനാവാത്തവണ്ണം ഇരുൾ തിങ്ങിയ ആ കാലം – അന്നുതൊട്ടിന്നോളം ഇടതടവില്ലാതെ ആശയങ്ങൾ ഭാരതത്തിൽനിന്നു പുറപ്പെട്ടിട്ടുണ്ട്. എന്നല്ല ഓരോ വാക്ക് ഉച്ചരിക്കപ്പെടുമ്പോഴും ഉണ്ടായിട്ടുള്ളത് പിമ്പിൽ അനുഗ്രഹവും മുമ്പിൽ ശാന്തിയുമാണ്. ലോകത്തിലുള്ള ജനതകളിൽവെച്ച് നാം അന്യരെ കീഴടക്കി ഭരിച്ചിട്ടില്ല. ആ ഒരു സൗഭാഗ്യം നമുക്കുള്ളതാണ്. അതുകൊണ്ട് നാം ഇന്നും ജീവിക്കുന്നു.

ഗ്രീക്കുകാരുടെ പെരുത്ത കുപ്പിണികൾ അഭിയാനം ചെയ്യുന്ന ഒച്ച കേട്ട് ഭൂമണ്ഡലം നടുങ്ങിപ്പോയ ഒരു കാലമുണ്ടായിരുന്നു. ഗ്രീക്കു കാരുടെ ആ പുരാതനരാഷ്ട്രം പറയത്തക്ക ഒരു കഥയും അവശേഷി പ്പിക്കാതെ ഭൂമുഖത്തുനിന്നു മാഞ്ഞുമറഞ്ഞു. ഇഹലോകത്തിൽ കാമ്യമായിരുന്നതിന്നെല്ലാം മേലേ റോമൻഗരുഡൻ പാറിയിരുന്ന ഒരു കാലമുണ്ടായിരുന്നു. എവിടെയും റോമിൻെറ പ്രാബല്യം അനുഭവപ്പെ ട്ടിരുന്നു, മനുഷ്യരാശിയുടെ ശിരസ്സിൽ അടിച്ചേല്പിക്കപ്പെടുകയും ചെയ്തിരുന്നു: റോം എന്നു കേട്ടാൽ ഭൂമി വിറച്ചിരുന്നു. ഇന്നോ: റോം പട്ടണം നിന്നിരുന്ന മലകൾ നഷ്ടശിഷ്ടങ്ങളുടെ ഒരു കൂമ്പാരം. സീസർ ചക്രവർത്തിമാർ ചെങ്കോൽ നടത്തിയ ഇടങ്ങളിൽ ഇന്ന് ചിലന്തിവല കെട്ടുന്നു. ഒപ്പംതന്നെ മഹത്ത്വമാർന്ന മറ്റു ജനതകളും വരികയും പോകയും കഴിഞ്ഞു. അവർ ഏതാനും മണിക്കൂർ മദിച്ചു തിമിർത്ത കോയ്മ നടത്തി: നീചമായ ഒരു ജനതയുടെ ജീവിതം നയിച്ചു: എന്നിട്ട്, വെള്ളത്തിലെ ചിറ്റലകൾപോലെ അപ്രത്യക്ഷമാകയും ചെയ്തു. അങ്ങനെയാണ് ഈ ജനതകൾ മനുഷ്യരാശിയുടെ മേൽ താന്താങ്ങളുടെ മുദ്ര പതിച്ചത്. എന്നാൽ നാം ജീവിക്കുന്നു: ഇന്നിപ്പോൾ മനു തിരിച്ചുവന്നാൽ അദ്ദേഹത്തിനു പരിഭ്രമിക്കാനൊന്നുമില്ല, ഒരു വിദേശത്തു ചെന്നുപെട്ടതുപോലെ തോന്നുകയുമില്ല. ആയിരമായിരം കൊല്ലങ്ങളായി ചിന്തിച്ചു പൊരുത്തപ്പെടുത്തിയ അതേ നിയമങ്ങൾ ഇന്നും നിലവിലുണ്ട്. യുഗങ്ങളിലൂടെ പ്രവർത്തിച്ചുവന്ന ബുദ്ധിയിൽ നിന്നും ശതകങ്ങളിലായി രൂപപ്പെട്ട അനുഭവത്തിൽനിന്നും ഉടലെടുത്ത കീഴ്നടപ്പുകളുണ്ട്. അവ ഏതാണ്ട് അനശ്വരങ്ങൾതന്നെ എന്നു തോന്നും. നാൾ ചെല്ലുന്തോറും, ദൗർഭാഗ്യത്തിൻെറ ആഘാതങ്ങൾ ഒന്നിനുമേൽ ഒന്നായി ചൊരിയുംതോറും, അവയ്ക്ക് ഒരേയൊരു ഫലമേ കാണാനുള്ളു; ആവക നിയമങ്ങളും കീഴ്നടപ്പുകളും കൂടുതൽ പ്രബലങ്ങളും സ്ഥിരതരങ്ങളുമാവുക. ഇതിൻെറയെല്ലാം മർമ്മം, രക്ത പ്രസരണം നടത്തുന്ന ഹൃദയം, ജനതാജീവിതത്തിൻെറ മുഖ്യമായ ഉറവിടം, തേടാൻ പുറപ്പെട്ടാൽ – ലോകത്തിലെങ്ങുമുണ്ടായ എൻെറ അനുഭവംവെച്ചു പറയുന്ന എന്നെ

വിശ്വസിക്കുക – അതിവിടെത്തന്നെ യാണ് കാണുക.

ഭൂമണ്ഡലത്തിലെ മറ്റു ജനതകൾക്കു മതം പല തൊഴിലുകളിലൊന്നുമാത്രം. രാഷ്ട്രതന്ത്രമുണ്ട്, സാമൂഹ്യജീവിതത്തിലെ സുഖങ്ങളുണ്ട്, ധനത്തിനു വാങ്ങാവുന്നതും പ്രാബല്യത്തിനു വരുത്താവുന്നതുമെല്ലാ മുണ്ട്, ഇന്ദ്രിയഭോഗങ്ങളെല്ലാം കിടക്കുന്നു. ജീവിതത്തിലെ ഈ വിവിധ വ്യാപാരങ്ങൾക്കിടയിൽ ചെടിപ്പുവന്ന ഇന്ദ്രിയങ്ങൾക്ക് ഒന്നു മൂർച്ച കൂട്ടാൻ പറ്റിയ വല്ലതിൻെറയും പിന്നാലെ നടത്തുന്ന അന്വേഷണങ്ങൾ ക്കിടയിൽ, ഒരുപക്ഷേ സ്വല്പം മതവും കണ്ടെന്നുവരാം. ഈ ഭാരത ത്തിലാകട്ടെ ജീവിതത്തിലെ ഒരേയൊരു താല്പര്യംമത്രേ മതം. ചൈനയും ജപ്പാനും തമ്മിൽ ഒരു യുദ്ധം നടന്നെന്ന് നിങ്ങളിൽ എത്രപേർക്ക റിയാം? അറിയാമെങ്കിൽത്തന്നെ നന്നെ കുറച്ചുപേർക്കുമാത്രം. പാശ്ചാത്യ സമുദായത്തെ നിശ്ശേഷം മാറ്റിമറിക്കാൻപോകുന്ന വമ്പൻ രാഷ്ട്രീയ പ്രസ്ഥാനങ്ങളും സ്ഥിതിസമത്വപ്രസ്ഥാനങ്ങളും പ്രവർത്തിച്ചുവരുന്നു എന്നു നിങ്ങളിൽ എത്ര പേർക്കറിയാം? അറിയാമെങ്കിൽത്തന്നെ നന്നെക്കുറച്ചുപേർക്കുമാത്രം. എന്നാൽ അമേരിക്കയിൽ ഒരു മതമഹാസമ്മേ ളനം നടന്നെന്നും, അതിലേക്ക് ഒരു ഹിന്ദുസന്ന്യാസിയെ അയച്ചിരു ന്നെന്നും, ഓരോ കൂലിവേലക്കാരന്നും അറിയാമെന്ന വസ്തുത എന്നെ അദ്ഭുതപ്പെടുത്തുന്നു. അതു കാട്ടുന്നത് എവിടേയ്ക്കാണ് കാറ്റടിക്കു ന്നത്, ജനതയുടെ ജീവിതമെവിടെ എന്നാണ്. ഭൂഗോളപര്യടനക്കാർ, വിശേഷിച്ചും വൈദേശികർ, പൗരസ്ത്യരായ സാമാന്യജനങ്ങളുടെ അജ്ഞതയിൽ ഖേദിച്ചുകൊണ്ട് എഴുതിയ പുസ്തകങ്ങൾ ഞാൻ വായി ച്ചിരുന്നു. അതിൽ കുറെ സത്യവും കുറെ അസത്യവും കലർന്നി രിക്കുന്നു എന്ന് ഞാൻ കണ്ടു. ഇംഗ്ലണ്ട്, അമേരിക്ക, ഫ്രാൻസ്, ജർമ്മനി എന്നിവിടങ്ങളിലുള്ള ഒരു ഉഴവുകാരനോട് അയാൾ ഏതു രാഷ്ട്രീയ കക്ഷിയിലാണെന്നു ചോദിച്ചാൽ അയാൾ പറയും, താൻ തീവ്രവാദിയാ ണോ യാഥാസ്ഥിതികനാണോ, തൻെറ വോട്ട് ആർക്കാണ് കൊടുക്കുക എന്ന്. അമേരിക്കയിൽ, റിപ്പബ്ലിക്കോ ഡമോക്രാറ്റോ ആരാണ് താൻ എന്നയാൾ പറയും. എന്നല്ല വെള്ളിയെപ്പറ്റിയുള്ള പ്രശ്നത്തെക്കുറിച്ചും അയാൾക്കു കുറെയൊക്കെ അറിയാമെന്നുവരും. അയാളുടെ മതത്തെ പ്പറ്റി ചോദിച്ചാലോ, പള്ളിയിൽ പോകാറുണ്ടെന്നായിരിക്കും ഉത്തരം: താൻ ഏതു പ്രത്യേകസഭയിൽപെടുന്നു എന്നും പറയും. ഇത്രയേ അയാൾക്കു തിട്ടമുള്ളു: ഇതു മതിയെന്നും അയാൾ കരുതുന്നു.

ഇനി ഭാരതത്തിൽ വന്ന് നമ്മുടെ ഉഴവുകാരനോട് ചോദിച്ചു നോക്കുക. ''രാഷ്ട്രതന്ത്രത്തെപ്പറ്റി വല്ലതുമറിയാമോ?'' അയാൾ മറുപടി പറയും; ''എന്താണത്?'' സ്ഥിതിസമത്വപ്രസ്ഥാനങ്ങളെക്കുറിച്ചോ, മുതലും വേലയും തമ്മിലുള്ള ബന്ധത്തെക്കുറിച്ചോ അയാൾക്ക് ഒരു പിടുത്തവുമില്ല. അയാളുടെ

ജീവിതത്തിൽ ഇതുപോലൊന്നിനെക്കുറിച്ച് ഒട്ടു കേട്ടിട്ടുമില്ല. അയാൾ തിമരെ പണിയെടുക്കുന്നു: അങ്ങനെ അഷ്ടിക്കുള്ള വക നേടുന്നു. എന്നാൽ ചോദിക്കൂ, ''നിങ്ങളുടെ മതമേത്?'' ഉത്തരം നല്കുകയായി; ''നോക്കൂ, ചങ്ങാതി, അതെൻേറ നെറ്റിയിൽ ഞാൻ രേഖപ്പെടുത്തിയിട്ടുണ്ട്.'' മതപരമായ പ്രശ്നങ്ങളെപ്പറ്റി ഒന്നുരണ്ട് ഈടുറ്റ കാര്യങ്ങൾ പറഞ്ഞുതരാനുള്ള കഴിവും അയാൾക്കു കാണും. അങ്ങനെയാണ് എൻേറ അനുഭവം. അതാണ് നമ്മുടെ ജനതയുടെ ജീവിതം.

വ്യക്തികൾക്ക് അവരവരുടേതായ ചില വിശേഷതകളുണ്ട്. ഓരോ മനുഷ്യന്നും വളരാൻ ഓരോ രീതിയുണ്ട്. അയാളുടെ അനന്തമായ ഭൂതകാലജീവിതമാണ്, ഹിന്ദുക്കളായ നാം പറയുംപോലെ അയാളുടെ പൂർവ്വകർമ്മങ്ങളാണ്, അയാൾക്കു പറ്റിയ ജീവിതത്തെ നിർണ്ണയി ക്കുന്നത്. പൊയ്പോയ കാലങ്ങളുടെ ഭാണ്ഡവുമായാണ് അയാൾ ഈ ലോകത്തേക്കു കടന്നുവരുന്നത്. അനന്തമായ ആ ഭൂതകാലമാണ് വർത്തമാനകാലത്തെ മുമ്പോട്ടു കൊണ്ടുവരുന്നത്. ഈ വർത്തമാന ത്തെ നാം കൈകാര്യം ചെയ്യുന്ന രീതിയാണ് ഭവിഷ്യത്തിനെ രൂപപ്പെടു ത്തുന്നതും. അങ്ങനെ ഈ ലോകത്തിൽ ജനിക്കുന്ന ഓരോരുത്ത ന്നുമുണ്ട് ഒരു ചായ്വ്, അവശ്യം കൈയ്ക്കൊള്ളേണ്ടുന്ന ഒരു മാർഗ്ഗം. അതിലൂടെയാണ് അയാൾക്കു സഞ്ചരിക്കാനുള്ളത്. വ്യക്തിയെപ്പറ്റി പറഞ്ഞ ഈ പരമാർത്ഥം വംശത്തിനും ഒരുപോലെ ചേരും. ഓരോ വംശത്തിനും, മുൻചൊന്നപോലെ, അതതിൻേറതായ ഒരു ചായ്വുണ്ട്: അതതിൻേറ അസ്തിത്വത്തെ സാധൂകരിക്കുന്ന ഒരു യുക്തിയുണ്ട്: പ്രപഞ്ചജീവിതത്തിൽ നിറവേറ്റേണ്ടുന്ന ഒരു ചുമതലയുണ്ട്. ഓരോ വംശവും അതിൻേറതായ ഫലമുളവാക്കണം, അതിൻേറ ചുമതല നിറവേറ്റണം. നമ്മുടെ വംശത്തിൻേറ ചുമതല രാഷ്ട്രീയമഹത്ത്വ മോ സൈനികപ്രാബല്യമോ ആവിഷ്കരിക്കലല്ല: ഒരിക്കലും അതായിരുന്നില്ല: ആകയുമില്ല. എൻേറ ഈ വാക്കുകൾ ശ്രദ്ധിച്ചു കൊള്ളുക. നമ്മെ ഏല്പിച്ചിട്ടുള്ള മറ്റൊരു ചുമതലയുണ്ട്: അതായത്, നമ്മുടെ വംശത്തിൻേറ ആദ്ധ്യാത്മികമായ ശക്തിയെ വൈദ്യുതകൂട ത്തിലെന്നോണം സംഭരിച്ചു വളർത്തി സംരക്ഷിക്കുക: ചുറ്റുപാടുകൾ അനുകൂലിക്കുമ്പോൾ സംഭൃതമായ ആ ശക്തിയെ ഭൂമണ്ഡലത്തി ലെങ്ങും അപ്രതിരോദ്ധ്യമാംവണ്ണം പ്രവഹിപ്പിക്കുക. പേഴ്സ്യനോ ഗ്രീക്കോ റോമനോ അറബിയോ ഇംഗ്ലീഷുകാരനോ അവരുടെ പടയണി കളെ അണിനടത്തി ലോകമടക്കി വിവിധ ജനതകളെ കൂട്ടിക്കൊളു ത്തട്ടെ: ആ ചാലുകളിലൂടെ ഭാരതീയമായ ദർശനവും ആദ്ധ്യാത്മികതയും ലോകത്തിലുള്ള ജനതകളുടെയെല്ലാം സിരകളിലേക്കു പ്രവഹിക്കാൻ തയ്യാറാണ്. മനുഷ്യപുരോഗതിയുടെ ആകെത്തുകയ്ക്കുള്ള തൻേറതായ ഓഹരി ഹിന്ദുവിൻേറ പ്രശാന്തമസ്തിഷ്കം പ്രസരിപ്പിക്കണം. ലോകത്തിന് ഭാരതം നല്കുന്ന സംഭാവന ആദ്ധ്യാത്മികപ്രകാശമത്രേ.

അങ്ങനെ ചരിത്രത്തിൽനിന്നു കാണാം, എപ്പോഴൊക്കെ വിജിഗീഷു

വായ ഒരു വലിയ രാഷ്ട്രം ഭൂമിയിലുള്ള നാനാമനുഷ്യവംശങ്ങളെ ഏകീകരിച്ച് ഭാരതവുമായി ബന്ധിപ്പിക്കയും, ഭാരതം കൂടെക്കൂടെ കൈക്കൊണ്ടുപോന്ന ഏകാന്തതയിൽനിന്ന്, ബാക്കി ലോകവുമായുള്ള അകൽച്ചയിൽനിന്ന്, അതിനെ മോചിപ്പിക്കയും ചെയ്തിട്ടുണ്ടോ, അപ്പോഴൊക്കെ ഭാരതീയരുടെ ആദ്ധ്യാത്മികാശയങ്ങൾ ലോകമെങ്ങളും ഒഴുകിയേറിയിട്ടുണ്ടെന്ന്. ഈ (19–ാം) ശതകത്തിന്റെ ആദിയിൽ, വേദത്തിന്റെ പ്രാചീനമായ ഒരു പരിഭാഷയിൽനിന്ന് ചെറുപ്പക്കാരനായ ഒരു ഫ്രഞ്ചുകാരൻ ഏറെക്കുറെ അവ്യക്തമായി ലാറ്റിനിലേക്കു ചെയ്ത പരിഭാഷ വായിച്ചിട്ട് മഹാനായ ആ ജർമ്മൻ ദാർശനികൻ, ഷോപ്പനാർ, പറയുകയാണ്; ''ഭൂമിയിലൊരിടത്തും ഉപനിഷത്തുകളുടെ അദ്ധ്യ യനംപോലെ പ്രയോജനകരവും സമുത്കർഷവുമായ മറ്റൊരു പഠന മില്ലതന്നെ. എനിക്ക് ജീവിതത്തിൽ ആശ്വാസമരുളിയത് അതാണ്: മരണത്തിലും അതുതന്നെയായിരിക്കും ആശ്വാസമരുളുക.'' മഹാപ്രാജ്ഞനായ ഈ ജർമ്മൻകാരൻ ദീർഘദർശനം ചെയ്തു; ''ഗ്രീക്ക് സാഹിത്യത്തിന്റെ പുനരുത്ഥാനംകൊണ്ടുണ്ടായ ചിന്താവിപ്ലവ ത്തെക്കാൾ വ്യാപകവും പ്രബലവുമായ ഒരു ചിന്താവിപ്ലവം ലോക ത്തിൽ അടുത്തുതന്നെ നടക്കും'' എന്ന്. ആ ദീർഘദർശനം ഇപ്പോഴിതാ വാസ്തവമാകാൻ തുടങ്ങിയിരിക്കുന്നു. കണ്ണുതുറന്നു നോക്കുന്ന വർക്ക്, പാശ്ചാത്യജനതകളുടെ മനോവൃത്തികൾ അറിയുന്നവർക്ക്, ചിന്ത കന്മാർക്ക്, ഭിന്നജനതകളെപ്പറ്റി പഠനം നടത്തുന്നവർക്ക്, കാണാം, പതുക്കെയെങ്കിലും തുടർച്ചയായി നടക്കുന്ന ഭാരതീയചിന്താപ്രസരം ലോകരുടെ സ്വരത്തിലും ഉപക്രമത്തിലും രീതികളിലും സാഹിത്യത്തി ലും വരുത്തിയിട്ടുള്ള വമ്പിച്ച മാറ്റങ്ങൾ.

എന്നാൽ, ഞാൻ സൂചിപ്പിച്ചതുപോലുള്ള മറ്റൊരു സവിശേഷത യുണ്ട്. നമ്മുടെ ആശയങ്ങളെ നാം പ്രചരിപ്പിച്ചത് ഒരിക്കലും തീയും വാളുംകൊണ്ടല്ല. ലോകത്തിനു ഭാരതം നല്കിയ സംഭാവന ദ്യോതി പ്പിക്കാൻ കരുത്തുള്ള ഒരു വാക്ക് ഇംഗ്ലീഷുഭാഷയിലുണ്ടെങ്കിൽ, ഭാരതീ യസാഹിത്യം മനുഷ്യവർഗ്ഗത്തിലാകമാനം ഉളവാക്കിയ പ്രതികരണത്തെ കുറിക്കുവാൻ പറ്റിയ ഒരിംഗ്ലീഷുവാക്കുണ്ടെങ്കിൽ, അതു fascination (ചമൽകാരം) എന്നതത്രേ. നിങ്ങളെ പൊടുന്നനെ വശീകരിക്കുന്ന എല്ലാറ്റിൽനിന്നും അതു തികച്ചും വ്യത്യസ്തമാണ്. നിങ്ങളുടെ മേൽ, നിങ്ങളറിയാതെ അതൊരഭിമന്ത്രണമേല്പിക്കുന്നു. ഭാരതീയചിന്ത, ഭാരതീ യാചാരങ്ങൾ, ഭാരതീയമാമൂലുകൾ, ഭാരതീയദർശനം, ഭാരതീയ സാഹിത്യം – ഇവയെക്കുറിച്ചെല്ലാം ഒറ്റ നോട്ടത്തിൽ, അറപ്പും വെറുപ്പും തോന്നുന്ന പലരുണ്ട്. എന്നാൽ അവർ പതറാതെ പരിശ്രമിക്കട്ടെ, വായിക്കട്ടെ, ഈ ആശയങ്ങൾക്ക് ആശ്രയമായ മഹാതത്ത്വങ്ങളുമായി പരിചയപ്പെടട്ടെ. അപ്പോൾ ഏതാണ്ട് തൊണ്ണൂറ്റൊമ്പതു ശതമാനത്തോളം തീർച്ചയാണ്, ആ

മാന്ത്രികശക്തി അവരെ കീഴ്പ്പെടുത്തുമെന്ന്, ആ ചമൽക്കാരാനുഭൂതിയിൽ അവർ ചെന്നെത്തുമെന്ന്. ശാന്തവും ക്ഷാന്ത വും സർവംസഹവും ആദ്ധ്യാത്മികവുമായ ഈ മനുഷ്യവംശം ചിന്താ ലോകത്തിൽ ചെയ്ത പ്രവൃത്തി, പുലർകാലത്തെ മഞ്ഞിൻതുള്ളി കളുതിരുംപോലെ, ആരും കാണാതെയും കേൾക്കാതെയും വ്യാപരിച്ച് വമ്പിച്ച ഫലങ്ങൾ കൈവരുത്തുന്നതായിട്ടേ എപ്പോഴും ഇരുന്നിട്ടുള്ളു.

ഒരിക്കൽക്കൂടി ഇതാ ചരിത്രം ആവർത്തിക്കാൻ പോകുന്നു. ഇന്ന് ആധുനികശാസ്ത്രത്തിൻെറ തകർത്തേറുന്ന പ്രകാശത്തിൽ, കാഴ്ചയിൽ ബലവത്തെന്നും അഭേദ്യമെന്നും തോന്നുന്ന പഴയ വിശ്വാസങ്ങൾ അടിയോളം പൊളിഞ്ഞിരിക്കുന്നു; തങ്ങളുടെ കൂറും വിശ്വാസവും വെച്ചുപുലർത്തണമെന്നു പറയുന്ന വിഭിന്നമതവിഭാഗങ്ങളുടെ വിശേഷാവകാശവാദങ്ങൾ തകർന്നുതരിപ്പണമാകയും കാറ്റിലലിയുകയും ചെയ്യുന്നു: പഴഞ്ചൻ യാഥാസ്ഥിതികതകളെയെല്ലാം, കളിമൺപാത്ര ങ്ങളെയെന്നോണം, പ്രാചീനവസ്തുഗവേഷണങ്ങളാകുന്ന ചുറ്റികമേട്ടങ്ങൾ തവിടുപൊടിയാക്കുന്നു: പാശ്ചാത്യലോകത്തിൽ മതം അജ്ഞ ന്മാരുടെ പിടിയിൽ അമർന്നിരിക്കുന്നു: മതത്തോടു ബന്ധപ്പെട്ട വരെയൊക്കെ അറിവുള്ളവർ പുച്ഛത്തോടുകൂടി വീക്ഷിക്കുന്നു. ഇത്തരു ണത്തിലാണ്, ഇതാ, ഭാരതീയദർശനം മുന്നോട്ടു കടന്നുവരുന്നത്. അതിൽ പ്രകടമാണ് ഭാരതമനസ്സിൻെറ അത്യുത്കൃഷ്ടമതാകാംക്ഷകൾ: അവിടെ ഗഹനദാർശനികതത്ത്വങ്ങൾ ജനതയുടെ പ്രായോഗികാദ്ധ്യാ ത്മികതയായിരിക്കുന്നു. എല്ലാറ്റിൻെറയും ഐക്യമെന്ന ഈ ആശയം, ആനന്ത്യം, ഈ അപൗരുഷേയഭാവന, മനുഷ്യൻെറ ആത്മാവ് അനശ്വര മാണെന്ന ഈ അദ്ഭുതാശയം, ജീവികളുടെ മുന്നേറ്റത്തിലുള്ള തടവറ്റ തുടർച്ച, പ്രപഞ്ചത്തിൻെറ അപരിമിതത്വം – ഇതെല്ലാം, സ്വാഭാവികമായി ത്തന്നെ സംരക്ഷണത്തിനു പുറപ്പെട്ടിരിക്കുന്നു. പഴയ മതവിഭാഗങ്ങൾ ലോകത്തെ ഒരു ചെറുചളിക്കുണ്ടായി കരുതി: ഏതാണ്ട് ഇന്നലെയോ മറ്റോ ആണ് കാലം തുടങ്ങിയതെന്നും കണക്കാക്കി. എന്നാൽ ദേശകാലനിമിത്തങ്ങളുടെ അപരിമിതത്വത്തെക്കുറിച്ചുള്ള ആ ഉദാത്താ ശയം നമ്മുടെ പഴയ ഏടുകളിലുണ്ടായിരുന്നു. അവിടെമാത്രം, സർവ്വോ പരി മനുഷ്യാത്മാവിൻെറ അതിരറ്റ പെരുമ മതാന്വേഷണങ്ങളെയെല്ലാം ഭരിച്ചും നയിച്ചും പോന്നതും അവിടെമാത്രം. പരിണാമവാദം, ശക്തിസംഗ്രഹണവാദം[1] മുതലായ ഇന്നത്തെ വമ്പിച്ച സിദ്ധാന്തങ്ങൾ വികൃതങ്ങളായ ഈശ്വരവാദഭേദങ്ങളെയെല്ലാം തകർത്തുകൊണ്ടിരിക്കെ, സംസ്കാരസമ്പന്നമായ മനുഷ്യരാശിയുടെ സ്നേഹവിശ്വാസങ്ങളാർജ്ജിക്കാൻ ഏതിനു കഴിവുണ്ടാകും? മനുഷ്യൻെറ ആത്മാവിൽ നിന്ന് അത്യദ്ഭുതകരമായുദിച്ച ആ വേദാന്തം, ഈശ്വരൻെറ

1 Law of conservation of energy.

ആശ്ചര്യാവഹമായ ആ ശബ്ദം, ഉൾക്കൊള്ളുന്ന ഏറ്റവും അദ്ഭുതകരവും ശ്രദ്ധേയവും വികാസകവും ഉത്കർഷകവുമായ ആശയങ്ങൾക്കുമാത്രം.

ഇതോടൊപ്പം ഒരു സംഗതി എനിക്ക് ഊന്നിപ്പറയാനുണ്ട്. നമ്മുടെ മതം ഭാരതത്തിനു വെളിയിലുള്ള ജനതകളുടെമേൽ പ്രഭാവം ചെലുത്തുമെന്നു പറഞ്ഞാൽ, ഏതു തത്ത്വങ്ങളുടെയും പശ്ചാത്തലത്തിന്റെയും അടിത്തറയുടെയും മേലാണോ ആ മതം പടത്തുകെട്ടിയത് അവയെ മാത്രമാണ് ഞാൻ വിവക്ഷിക്കുന്നത്. പ്രവർത്തനങ്ങളുടെ സൂക്ഷ്മാംശങ്ങൾക്ക്, പല ശതകങ്ങളിലെ സാമൂഹ്യാവശ്യങ്ങൾ ക്കൊത്തു രൂപപ്പെടുത്തിയിട്ടുള്ള നിസ്സാരാംശങ്ങൾക്ക്, സമ്പ്രദായങ്ങളെയും കീഴ്നടപ്പുകളെയും സാമൂഹ്യനന്മകളെയും കുറിച്ചുണ്ടായിട്ടുള്ള ചെറുതരം യുക്തിവാദങ്ങൾക്ക്, മതത്തിൽ ന്യായമായി ഒരു സ്ഥാനവുമില്ല. നമ്മുടെ ഗ്രന്ഥങ്ങളിൽ സ്പഷ്ടമായി സത്യങ്ങളെ രണ്ടായി വിഭജിച്ചുണ്ടെന്നു നമുക്കറിയാം. അതിലൊന്നിൽപ്പെട്ട സത്യങ്ങൾ ശാശ്വതങ്ങളാണ്: അവ മനുഷ്യന്റെ സ്വഭാവത്തിൽ, ആത്മാവിന്റെ പ്രകൃതിയിൽ, ആത്മാവിന് ഈശ്വരനോടുള്ള ബന്ധത്തിൽ, ഈശ്വരന്റെ സ്വരൂപത്തിൽ, പരിപൂർണ്ണത മുതലായവയിൽ ഉറച്ചു നിൽക്കുന്നവയത്രേ. അതുപോലെ പ്രപഞ്ചവിജ്ഞാനം, സൃഷ്ടിയുടെ - കുറേക്കൂടി സൂക്ഷിച്ചുപറഞ്ഞാൽ സർഗ്ഗത്തിന്റെ (projection) - അനന്തത, (സർഗ്ഗപ്രതിസർഗ്ഗങ്ങളുടെ) അദ്ഭുതകരമായ ആവർത്തന നിയമങ്ങൾ മുതലായവ: ഇവയൊക്കെയാണ് പ്രകൃതിയിലുള്ള സാർവ്വത്രികനിയമങ്ങളിൽ ഉറച്ച ശാസ്ത്രതത്ത്വങ്ങൾ. മറ്റേവ ചില ചില്ലറനിയമങ്ങളാണ്: അവ നമ്മുടെ ദൈനന്ദിനജീവിതം നയിക്കുവാനുതകുന്നു. പുരാണങ്ങളും സ്മൃതികളുമാണ്, ശ്രുതികളല്ല അവയ്ക്കു സ്ഥാനം. ഇവയ്ക്ക് ആദ്യം പറഞ്ഞ തത്ത്വങ്ങളോടു ബന്ധമൊന്നുമില്ല. നമ്മുടെ ജനതയുടെ ഇടയ്ക്കുതന്നെ ഈ ചില്ലറനിയമങ്ങൾ എല്ലായ്പോഴും മാറിമറിഞ്ഞുകൊണ്ടിരുന്നു. ഒരു കാലഘട്ടത്തിലെ, യുഗത്തിലെ, കീഴ്നടപ്പുകൾ മറ്റൊന്നിന്റെതായിരുന്നിട്ടില്ല. യുഗങ്ങൾ ഒന്നൊന്നായി മാറുമ്പോൾ, കീഴ്നടപ്പുകളും മാറാതെ തരമില്ല. പുതിയ ചുറ്റുപാടുകൾക്കു യോജിച്ച കീഴ്നടപ്പുകളും സമ്പ്രദായങ്ങളും കാട്ടിത്തരുവാൻ മഹാന്മാരായ ഋഷിമാർ പിറക്കയും ചെയ്യും.

മനുഷ്യൻ, ഈശ്വരൻ, പ്രപഞ്ചം - ഇവയെപ്പറ്റി അദ്ഭുതകരവും അനന്തവും സമുത്കർഷകവും വിശാലവുമായ ഈ വീക്ഷണത്തിന്റെ ചുവടായ അനർഘതത്ത്വങ്ങൾ ഭാരതത്തിലാണ് ആവിഷ്കരിക്കപ്പെട്ടത്. ''എന്റെ ഈശ്വരനാണ് സത്യം, നിന്റെ ഈശ്വരൻ മിഥ്യ: ഇതിന്റെ പേരിൽ നമുക്കു പടവെട്ടാം'' എന്നു പറഞ്ഞു മനുഷ്യൻ ഒരു ക്ഷുദ്ര വംശദേവതയ്ക്കുവേണ്ടി യുദ്ധം ചെയ്യാൻ മുതിരാതിരുന്നിട്ടുള്ളത് ഭാരതത്തിൽമാത്രം. ക്ഷുദ്രദേവതകളെച്ചൊല്ലി പോരടിക്കുക തുടങ്ങിയ ആശയങ്ങൾ ഇവിടെ മാത്രമേ നാമ്പെടുക്കാതിരുന്നിട്ടുള്ളു. മേല്പറഞ്ഞ മൗലികതത്ത്വങ്ങൾ, മനുഷ്യന്റെ സത്യസ്വഭാവത്തിൽ ഉറച്ചിട്ടുള്ളതാകയാൽ, ആയിരമായിരം കൊല്ലങ്ങൾക്കുമുമ്പെന്നോണം മനുഷ്യരാശിയ്ക്കു സുസ്ഥിതി

കൈവരുത്താൻ പോന്നവയാണ്. ഈ ഭൂമിയും കർമ്മനിയമങ്ങളും നിൽനിക്കുന്നേടത്തോളം കാലം, നാം വ്യക്തികളായി ജനിച്ച് നമ്മുടെ ഭാഗധേയം നമ്മുടെ കഴിവുകൊണ്ടു സാക്ഷാത്കരിക്കേണ്ടിയിരിക്കുന്നിടത്തോളം കാലം അവ അങ്ങനെ തന്നെ നിലകൊള്ളുകയും ചെയ്യും.

എല്ലാറ്റിനുംമേലെ, ലോകത്തിനു കൊടുക്കാൻ ഭാരതത്തിന്നുള്ളത് ഇതാണ്. നാനാജനതകളുടെയിടയിൽ ഉണ്ടായിട്ടുള്ള മതങ്ങളുടെ വളർ ച്ചയും വികാസവും സൂക്ഷിച്ചാൽ എപ്പോഴും കാണാം, ആദ്യം ഓരോ വംശത്തിനും സ്വന്തമായ ഒരു ദേവത ഉണ്ടായിരുന്നു എന്ന്. ഈ വംശങ്ങൾ പരസ്പരം ബന്ധപ്പെട്ടിരുന്നെങ്കിൽ ഇവരുടെ ദേവതകൾ ക്കെല്ലാം ഇണങ്ങുന്ന ഒരു മൂലനാമം ഉണ്ടായിരിക്കും. ഉദാഹരണം ബാബിലോണിയരുടെ ദേവതകൾതന്നെ. ബാബിലോണിയർ പല വർഗ്ഗങ്ങളായി വേർതിരിഞ്ഞപ്പോൾ അവരുടെ ദേവതകളുടെ മൂലനാമം 'ബാൽ' എന്നായിരുന്നു. യഹൂദവംശ്യരുടെ വിഭിന്ന ദേവതകൾക്കു ണ്ടായിരുന്ന മൂലനാമം 'മോളോക്ക്'. ഇതോടൊപ്പം, പല വംശങ്ങളിൽ ഏതെങ്കിലുമൊന്ന് മറ്റുള്ളവയെ കവിയുമ്പോൾ, അതിന്റെ രാജാവ് എല്ലാവർക്കും രാജാവാണെന്നവകാശപ്പെടുന്നതും കാണാം. അതിനാൽ സ്വാഭാവികമായി ആ വംശദേവതയെത്തന്നെ സർവ്വവംശങ്ങളുടെയും ദേവതയായി വെച്ചുവാഴിക്കാൻ ആഗ്രഹവുമുണ്ടാകുന്നു. ബാബിലോ ണിയർ പറഞ്ഞുവന്നു 'ബാൽ – മാർഡോക്ക്' ദേവന്മാരിൽവെച്ച് അത്യുത്തമനാണെന്ന്: മറ്റെല്ലാ ദേവന്മാരും കീഴ്കിടയിൽ പെട്ടവരത്രേ. 'മോളാക്ക്യാവേ' ആയിരുന്നു മറ്റു മോളോക്കുകളെക്കാൾ മികച്ചവൻ. ഈ പ്രശ്നങ്ങളെല്ലാം അടരാടി തീരുമാനിക്കേണ്ടിയും വന്നു. അതേ പോരാട്ടം ഇവിടെയും നടന്നു വാശിപൂണ്ട ദേവതകൾ സ്വന്തം മേല്ക്കോയ്മയ്ക്കുവേണ്ടി തമ്മിലിടഞ്ഞു കൊണ്ടേയിരുന്നു. എന്നാൽ ഈ രാജ്യത്തിന്റെയും ലോകത്തിന്റെയും മഹാഭാഗ്യംകൊണ്ട് 'ഏകം സദ്വിപ്രാ ബഹുധാ വദന്തി'[1] എന്ന ശബ്ദം ആ സംഭ്രമങ്ങളിലും കോലാഹലങ്ങളിലുംനിന്നു ഉയർന്നുവന്നു. ''ഉള്ളത് ഒന്നുമാത്രം. പ്രാജ്ഞന്മാർ അതിനു പല പേരുകൾ പറയുന്നു.'' വിഷ്ണുവിനെ ക്കാൾ മഹത്ത്വം ശിവനുണ്ടെന്നോ, വിഷ്ണുവാണെല്ലാം, ശിവൻ വെറും പൂജ്യമെന്നോ അല്ല. മറിച്ച്; വിഷ്ണു, ശിവൻ, നൂറുകണക്കിനുള്ള മറ്റു പേരുകൾ – ഇവയൊക്കെച്ചൊല്ലി വിളിക്കുന്നത് ഒരേ തത്ത്വത്തെയാണ്. പേരുകൾ പലത്: പക്ഷേ ഒരേ തത്ത്വം. ഭാരത ത്തിന്റെ ചരിത്രം മുഴുവൻ ഈ കുറച്ചു വാക്കുകളിൽ വായിക്കാം. കേന്ദ്രസ്ഥമായ ഈ സിദ്ധാന്തത്തിന്റെ കനത്ത ഭാഷയിലുള്ള കരു ത്തുറ്റ ആവർത്തനമത്രേ ഭാരതചരിത്രം മുഴുവനും. അതു ഭാരതത്തിൽ ആവർത്തിക്കപ്പെട്ടു –

1 ഋഗ്വേദം 1. 164. 46

ജനതയുടെ രക്തത്തിൽ കലരുംവരെ, ധമനി കളിൽ ഒഴുകിയ ഓരോ രക്തതുള്ളിയോടുമൊപ്പം തുള്ളുംവരെ, ജീവിത ത്തോടു ചേർന്നൊന്നിച്ച് പൂർണ്ണമായ താദാത്മ്യമുണ്ടാകുംവരെ. അങ്ങ നെ, നമ്മുടെ നാട് സഹിഷ്ണുതയുടെ ഒരദ്ഭുതനാടായി മാറി. അങ്ങനെ, വിഭിന്നമതങ്ങളെയും അവയുടെ അനുയായികളെയും ഈ നാട്ടിലേക്കു സ്വാഗതംചെയ്യുവാനുള്ള അവകാശം ഈ പഴയ അമ്മക്കു കൈവന്നു.

ഇവിടെമാത്രം കാണപ്പെടുന്ന അത്യന്തം ശ്രദ്ധേയമായ ഈ പ്രതിഭാസത്തിനുള്ള വിശദീകരണവും ഇതിലുണ്ട്: ഒരുതരത്തിലും പൊരുത്തപ്പെടാത്ത വിഭിന്നമതവിഭാഗക്കാർ ഇവിടെ ഇണങ്ങിക്കഴിഞ്ഞു കൂടുന്നു. നിങ്ങൾ ഒരുപക്ഷേ ദ്വൈതിയാകാം: ഞാൻ അദ്വൈതിയും. നിങ്ങൾ പ്രഖ്യാപിക്കും നിങ്ങൾ ഈശ്വരന്റെ നിത്യദാസനാണെന്ന്: ഈശ്വരനോട് ഐക്യമാണ് എനിക്കുള്ളതെന്നു ഞാനും. എങ്കിലും നാം ഇരുവരും നല്ല ഹിന്ദുക്കളാണ്. അതെങ്ങനെ ആകും? വായിക്കു! 'ഏകം സദ് വിപ്രാ ബഹുധാ വദന്തി,' ''ഉള്ളത് ഒന്നുമാത്രം. പ്രാജ്ഞ ന്മാർ അതിനു പല പേരുകൾ പറയുന്നു.'' എന്റെ നാട്ടുകാരേ, എല്ലാറ്റിനും മേലേ നമുക്കു ലോകത്തെ പഠിപ്പിക്കാനുള്ള വിലതീരാത്ത സത്യമിതാണ്. മറുനാട്ടുകാർ, എത്രയൊക്കെ അഭ്യസ്തവിദ്യരായാലും, നമ്മുടെ മതത്തെ എത്രയും പുച്ഛിച്ച്, അതു വിഗ്രഹാരാധനയാണെന്നു പറയുന്നുണ്ട്. അതു ഞാൻതന്നെ കണ്ടിട്ടുണ്ട്. കട്ടപിടിച്ച എത്ര വമ്പിച്ച അന്ധവിശ്വാസങ്ങളാണ് തങ്ങളുടെ തലയിലുള്ളതെന്ന് തിരക്കാൻ അവർ കൂട്ടാക്കുന്നുമില്ല. എവിടെയും നിലവിലുള്ള വസ്തുത ഇതുതന്നെ: പെരുത്ത ഈ വിഭാഗീയമനഃസ്ഥിതി, നീചമായ ഈ ഇടുങ്ങിയ മനഃസ്ഥിതി. തനിക്കുള്ളതെന്തോ അതേ കാമ്യമായിട്ടുള്ളു. വിത്തത്തെ, ഡോളറിനെ, ഉപാസിച്ചുകൊണ്ടുള്ള ജീവിതമില്ലേ, അതേ യോഗ്യമായിട്ടു ള്ളു. തന്റേതായ സ്വല്പം സമ്പാദ്യമില്ലേ, അതേ ഉള്ളു. അതു മാത്രമേ ഉള്ളു, കൊള്ളാവുന്നതായി. വല്ലതുമൊരു മണ്ണാംകട്ടയുണ്ടാക്കാനോ, ഒരു യന്ത്രം നിർമ്മിക്കാനോ കഴിഞ്ഞാൽ മതി, അതാണുപോൽ വമ്പിച്ച മറ്റെല്ലാ സമ്പത്തിനെക്കാളും ശ്ലാഘ്യം! പഠിപ്പും പാണ്ഡിത്യവുമൊക്കെ ഉണ്ടെങ്കിലും ഇതാണ് ലോകത്തെങ്ങുമുള്ള നില. ലോകത്തിൽ പഠിപ്പ് ഇനിയും ഉണ്ടാകേണ്ടിയിരിക്കുന്നു. പരിഷ്കാരമാണെങ്കിൽ ഒരിടത്തും ഇന്നോളം തുടങ്ങിയിട്ടുപോലുമില്ല. 99.9 ശതമാനമാളുകളും ഏറെക്കുറെ കാട്ടാളരാണ്, ഇന്ന്. പുസ്തകത്തിൽ ഇതൊക്കെ വായിക്കാം. മതസഹിഷ്ണുതയെപ്പറ്റിയും മറ്റും നാം കേൾക്കുന്നുണ്ട്. പക്ഷേ ഇതൊക്കെ ലോകത്തിൽ വളരെക്കുറച്ചേ ഇന്നുമുള്ളു. ഇതിനു തെളിവ് എന്റെ അനുഭവം തന്നെ. 99 ശതമാനങ്ങളും ഇതിനെക്കുറിച്ചു ചിന്തിക്കുന്നേ യില്ല. ഞാൻ ചെന്ന നാടുകളിലെല്ലാം ഇപ്പോഴും മതത്തിന്റെ പേരിൽ വമ്പിച്ച നിപീഡനങ്ങൾ നടക്കുന്നുണ്ട്: പുതിയതു വല്ലതും പഠിക്കുന്നതി നെതിരായി ആ പഴഞ്ചൻ വാദങ്ങളൊക്കെ

ഉയർത്തപ്പെടുന്നുമുണ്ട്. മതചിന്തയോട് ലോകത്തിലിന്നുള്ള സ്വല്പം സഹിഷ്ണുത, സ്വല്പം സഹാനുഭൂതി, വാസ്തവത്തിൽ ഇവിടെയാണുള്ളത്, ആര്യന്മാരുടേതായ ഈ നാട്ടിൽ. മറ്റൊരിടത്തുമില്ല. ഇവിടെ, ഭാരതീയർ, മാത്രമേ മുഹമ്മദീയർക്കും ക്രിസ്ത്യാനികൾക്കുമായി ആരാധനാമന്ദിരങ്ങൾ പണി തുകൊടുക്കുന്നുള്ളു: മറ്റെങ്ങുമില്ല. മറ്റു വല്ല നാട്ടിലും ചെന്ന് മുഹമ്മദീയരോടോ മറ്റു മതസ്ഥരോടോ നിങ്ങൾക്കായി ക്ഷേത്രം പണിതുതരാൻ പറഞ്ഞുനോക്കു: അപ്പോൾ കാണാം, അവർ എങ്ങനെ സഹായിക്കു മെന്ന്. മറിച്ച് നിങ്ങളുടെ ക്ഷേത്രങ്ങളെയും നിങ്ങളെത്തന്നെയും അവർ തകർക്കാൻ ശ്രമിക്കും, അവർക്കതിനു കരുത്തുണ്ടെങ്കിൽ. അതിനാൽ, ലോകത്തിന്നാവശ്യമായ, ഭാരതത്തിൽനിന്ന് ഇനിയും പകർത്തേണ്ട തായ, വലിയ പാഠം സഹിഷ്ണുത മാത്രമല്ല, സഹാനുഭൂതികൂടിയാണ്. മഹിമ്നഃസ്തോത്രത്തിൽ ഭംഗിയായി പ്രതിപാദിച്ചിട്ടുണ്ട്; ''പല മലകളിൽ നിന്നു പുറപ്പെട്ടു ചൊവ്വെയും വളഞ്ഞും ഒഴുകി. ഒടുവിൽ കടലിൽ വീഴുന്ന ആറുകൾപോലെ, ശിവനേ, വാസനാഭേദംകൊണ്ട് മനുഷ്യർ കൈക്കൊള്ളുന്ന വിഭിന്നമാർഗ്ഗങ്ങൾ, പലതെന്നും ഋജുവെന്നും വക്ര മെന്നുമൊക്കെ തോന്നിയാലും, എല്ലാമൊരേ മട്ടിൽ, അങ്ങയിലേക്കു തന്നെ നയിക്കുന്നു[1]'' പലവഴി പോയാലും എല്ലാവരും ശരിയായ വഴിയിൽത്തന്നെയാണ്. ചിലത് സ്വല്പം വളഞ്ഞുപോകുന്നു: ചിലത് ചൊവ്വേ പോകുന്നു. ഒടുവിൽ എല്ലാം ഏകനായ ഈശ്വരനിൽ ചെന്നെത്തും, ശിവലിംഗത്തിൽ മാത്രമല്ലാതെ എല്ലായിടത്തും ശിവനെ കാണു മ്പോഴേ ശിവനോടുള്ള നിങ്ങളുടെ ഭക്തി പൂർണ്ണമാകൂ. എല്ലാറ്റിലും എല്ലാവരിലും ഹരിയെ കാണുന്നവനേ പ്രാജ്ഞനാകൂ, ഹരിയുടെ ഭക്തനാകൂ. ശിവനോടു നേരായ ഭക്തിയുണ്ടെങ്കിൽ എല്ലാറ്റിലും എല്ലാവ രിലും നിങ്ങൾ ശിവനെ കാണണം. പൂജയെല്ലാം ശിവപൂജയാണെന്നു കാണണം, പേരും രൂപവും എന്തായാലും വേണ്ടില്ല. കാബയുടെ നേർക്കോ, ക്രിസ്ത്യൻപള്ളിയിലോ, ബൗദ്ധവിഹാരത്തിലോ മടങ്ങുന്ന മുട്ടുകളെല്ലാം ശിവൻെറ മുമ്പിൽ മടങ്ങുന്നതായി കാണണം: അവർ അതറിയട്ടെ, അറിയാതിരിക്കട്ടെ: ഓർക്കട്ടെ, ഓർക്കാതിരിക്കട്ടെ. ഏതു പേരിലോ രൂപത്തിലോ ആകട്ടെ, ഈ പുഷ്പങ്ങളെല്ലാം അവിടുത്തെ പാദങ്ങളിലത്രേ അർപ്പിതമാകുന്നത്: കാരണം, അവിടുന്നാണ് എല്ലാ റ്റിനും പ്രഭു, എല്ലാ ആത്മാക്കളുടെയും ഏകാത്മാവ്. നിങ്ങൾക്കോ എനിക്കോ അറിയാവുന്നതിലും അനന്തം മടങ്ങു നന്നായി അവിടുത്തേ ക്കറിയാം, ഈ ലോകത്തിന് ആവശ്യമുള്ളതെന്തെന്ന്. എല്ലാ ഭേദങ്ങൾ ക്കും അറുതി വരുക അസാദ്ധ്യം. ഭേദമുണ്ടാകാതെ തരമില്ല. ഭേദമറ്റാൽ ജീവിതം

1 ത്രയീ സാംഖ്യം യോഗഃ പശുപതിമതം വൈഷ്ണവമിതി
പ്രഭിന്നേ പ്രസ്ഥാനേ പരമിദമദഃ പഥ്യമിതി ച
രുചീനാം വൈചിത്ര്യാദൃജുകുടിലനാനാപഥജൂഷാം
നൃണാമേകോ ഗമ്യസ്ത്വമസി പയസാമർണവ ഇവ.
(ശിവമഹിമ്നഃസ്തോത്രം 7)

നിലയ്ക്കണം. ഈ സംഘട്ടനമാണ്, ചിന്തയിലുള്ള ഭേദമാണ്, പ്രകാശത്തെയും ചലനത്തെയുമെല്ലാം ഉളവാക്കുന്നത്. അനന്തവൈരുദ്ധ്യമുള്ള വൈവിധ്യം വേണംതന്നെ. എന്നുവെച്ച് നാം പരസ്പരം മല്ലിടണമെന്നില്ല.

അതിനാൽ ഇവിടെ, നമ്മുടെ മാതൃഭൂമിയിൽമാത്രം, ഉപദേശിക്കപ്പെട്ട ആ കേന്ദ്രസ്ഥസത്യം വീണ്ടും നാം ഗ്രഹിക്കണം: ഭാരതത്തിൽനിന്ന് അതു വീണ്ടും ഉപദേശിക്കപ്പെടുകയും വേണം. എന്തുകൊണ്ട്? നമ്മുടെ ഗ്രന്ഥങ്ങളിൽ അതുള്ളതുകൊണ്ടുമാത്രമല്ല. നമ്മുടെ ജനതയുടെ സാഹിത്യത്തിൻെറ എല്ലാ വശങ്ങളിലും അതു വ്യാപിച്ചിട്ടുണ്ട്: ജനതയുടെ ജീവിതത്തിൽ അതു സന്നിഹിതവുമാണ്. ഇവിടെ, ഇവി ടെമാത്രം, അതു ദിവസവും അനുഷ്ഠിക്കപ്പെടുന്നുണ്ട്. കണ്ണു തുറന്നാൽ ആർക്കും കാണാം, ഇവിടെ, ഇവിടെ മാത്രമേ, അതനുഷ്ഠാനത്തിലുള്ളു എന്ന്. അപ്പോൾ നാം മതം പഠിപ്പിക്കേണ്ടിയിരിക്കുന്നു. മേൽക്കിടയിലുള്ള മറ്റു പാഠങ്ങളും ഭാരതത്തിനു പഠിപ്പിക്കാൻ കഴിയും. പക്ഷേ അവ പണ്ഡിതന്മാർക്കുള്ളവയാണ്. പുരുഷനും സ്ത്രീക്കും ശിശുവിന്നും എല്ലാവർക്കും പഠിക്കാവുന്നതാണ്, സൗമ്യത മാർദ്ദവം ക്ഷമ സഹിഷ്ണുത ദയ സൗഭ്രാത്രം എന്നീ പാഠങ്ങൾ. പഠിക്കുന്നവർ പണ്ഡിതന്മാരോ അപണ്ഡിതന്മാരോ ആകട്ടെ: അവരുടെ ജാതി വർണ്ണം വിശ്വാസം എന്നിവ എന്തുമാകട്ടെ. ''അവർ അങ്ങയെ പല പേരുകളും ചൊല്ലി വിളിക്കുന്നു: അങ്ങ് ഒന്നാണ്.''

***

2

## വേദാന്തമതം

ജാഫ്നയിലെ ഹിന്ദുക്കൾ ശ്രീ വിവേകാനന്ദസ്വാമികൾക്കു ചുവടെ ചേർക്കുന്ന സ്വാഗതാശംസ നല്കുകയുണ്ടായി.

പൂജ്യനായ സ്വാമിൻ,

ജാഫ്നയിൽ പാർക്കുന്ന ഹിന്ദുമതാനുയായികളായ ഞങ്ങൾ ലങ്കയിലെ ഹിന്ദുമതത്തിൻെറ പ്രധാനകേന്ദ്രമായ ഈ നാട്ടിലേക്ക് അങ്ങയെ എത്രയും ഹാർദ്ദമായി സ്വാഗതം ചെയ്യുന്നതിനും, ലങ്കയുടെ ഒരു ഭാഗമായ ഈ സ്ഥലം സന്ദർശിക്കുവാനുള്ള ഞങ്ങളുടെ ക്ഷണം സദയം സ്വീകരിച്ചതിൽ ഞങ്ങൾക്കുള്ള കൃതജ്ഞത പ്രകാശിപ്പിക്കുന്നതിനും ആഗ്രഹിക്കുന്നു.

ദക്ഷിണഭാരതത്തിൽനിന്ന് 2000 കൊല്ലത്തിനുമുമ്പ് ഞങ്ങളുടെ പൂർവികർ ഇവിടെ വന്നു കുടിപാർപ്പുറപ്പിച്ചു. അവർ തങ്ങളുടെ മതവും കൂടെ കൊണ്ടുവന്നു. ജാഫ്നയിലെ തമിഴ്‌രാജാക്കന്മാർ അതു പ്രോത്സാഹിപ്പിച്ചുവന്നു. എന്നാൽ അവരുടെ ഭരണത്തിനുപകരം പോർച്ചുഗീസുകാരുടെയും ഡച്ചുകാരുടെയും ഭരണം വന്നപ്പോൾ മതാനുഷ്ഠാനങ്ങൾക്കു കോട്ടം തട്ടി. പ്രകടമായ പൂജാദികൾ നിരോധിക്കപ്പെട്ടു. ഏറ്റവും വിഖ്യാതമായ രണ്ടു മന്ദിരങ്ങളുൾപ്പെടെയുള്ള പാവന ക്ഷേത്രങ്ങൾ നിപീഡനത്തിൻെറ കടുംകൈകൊണ്ടു നിലംപരിശായി. ഞങ്ങളുടെ പൂർവികരുടെമേൽ ക്രിസ്തുമതം അടിച്ചേല്പിക്കുവാൻവേണ്ടി ഈ ജനതകളുടെ സ്ഥിരയത്നങ്ങൾ നടന്നെങ്കിലും, അവർ സ്വന്തം വിശ്വാസങ്ങളോട് അഭേദ്യമാംവണ്ണം ഒട്ടിനില്ക്കുകതന്നെ ചെയ്തു. അങ്ങനെ ഏറ്റവും ഉത്കൃഷ്ടമായ ഒരു പൈതൃകസമ്പത്തായി അവർ തങ്ങ ളുടെ വിശ്വാസം ഞങ്ങൾക്കു പകർന്നുതന്നു. ഇപ്പോൾ ബ്രിട്ടീഷ് ഭരണത്തിൻ കീഴിൽ വമ്പിച്ചതും ബുദ്ധിപൂർവവുമായ ഒരു പുനരുത്ഥാനം. മാത്രമല്ല ഉണ്ടായിട്ടുള്ളത്: പാവനമായ ആ മന്ദിരങ്ങളുടെ ജീർണ്ണോദ്ധാരണം നടന്നു: നടന്നുകൊണ്ടുമിരിക്കുന്നു.

ഈ അവസരം ഉപയോഗിച്ച്, നമ്മുടെ മതത്തെ പുരസ്കരിച്ചുള്ള അങ്ങയുടെ മഹനീയവും നിസ്വാർത്ഥവുമായ പ്രയത്നങ്ങളെച്ചൊല്ലി ഞങ്ങളുടെ അകമഴിഞ്ഞ കൃതജ്ഞത പ്രകാശിപ്പിച്ചുകൊള്ളട്ടെ. വേദങ്ങളിൽ വെളിപ്പെട്ടിട്ടുള്ളവണ്ണം സത്യത്തിൻെറ പ്രകാശം മതമഹാസമ്മേളനത്തിലേക്ക് അങ്ങ് കൊണ്ടുചെന്നു. ഭാരതത്തിൻേറതായ ദിവ്യദർശനം ഉൾക്കൊള്ളുന്ന സത്യ ങ്ങളെ അമേരിക്കയിലും ഇംഗ്ലണ്ടിലും അങ്ങു വാരിവിതറി. കിഴക്കുമായി പടിഞ്ഞാറ് കൂടുതൽ സമ്പർക്കത്തിലായി. ഭൗതികവാദത്തിൻെറ ഈ യുഗ ത്തിൽ, വിശ്വാസം ക്ഷയിച്ച് ആദ്ധ്യാത്മികസത്യാന്വേഷണത്തിൽ ഉദാസീനത പൂണ്ട ഇക്കാലത്ത്, പ്രാചീനമായ നമ്മുടെ മതത്തെ പുനരുജ്ജീവിപ്പിക്കുവാൻ ഒരു പ്രസ്ഥാനം ആരംഭിച്ചതിനെച്ചൊല്ലിയും അങ്ങയോടുള്ള കൃതജ്ഞത ഞങ്ങൾ പ്രകാശിപ്പിക്കുന്നു.

നമ്മുടെ മതത്തിൻെറ സാർവജനീനതയെ പാശ്ചാത്യർക്കു ബോധപ്പെടുത്തിക്കൊടുത്തതിലും, പാശ്ചാത്യദർശനം സ്വപ്നത്തിൽപോലും കാണാത്ത പലതും ഹൈന്ദവദർശനത്തിൽ ഉണ്ടെന്ന സത്യം പാശ്ചാത്യപണ്ഡിതന്മാരെ ധരിപ്പി

ച്ചതിലും അങ്ങയോടുള്ള ഞങ്ങളുടെ കടപ്പാട് വേണ്ടവണ്ണം സ്പഷ്ടമാക്കാൻ ഞങ്ങൾ അശക്തരാണ്.

പടിഞ്ഞാറൻദിക്കിൽ അങ്ങയുടെ ദൗത്യത്തിനുണ്ടായ പുരോഗതി ഞങ്ങൾ സൂക്ഷ്മമായി നിരീക്ഷിച്ചുകൊണ്ടിരുന്നു എന്ന് അങ്ങയോട് എടുത്തുപറയേണ്ടതില്ലല്ലോ: അതുപോലെ, മതമണ്ഡലത്തിൽ അങ്ങു കാട്ടിയ ഏകതാനതയും, ചെയ്ത സഫലയത്നങ്ങളും ഞങ്ങളെ ആനന്ദിപ്പിച്ചു എന്ന വസ്തുതയും. ബുദ്ധിവ്യാപാരത്തിൻെറയും ധാർമ്മികവികാസത്തിൻെറയും മതഗവേഷണത്തിൻെറയുമായ പാശ്ചാത്യകേന്ദ്രങ്ങളിൽ, അങ്ങയെയും നമ്മുടെ മതസാഹിത്യത്തിന് അങ്ങു നല്കിയ സംഭാവനകളെയുംപറ്റി പത്രങ്ങളിൽ നടന്ന സാദരപരാമർശങ്ങൾതന്നെ അങ്ങയുടെ മഹത്തും സമുജ്ജ്വലവുമായ പ്രയത്നങ്ങളുടെ സ്പഷ്ടമായ തെളിവാണ്.

ഞങ്ങളുടെ ഈ നാട് അങ്ങു സന്ദർശിച്ചതിൽ ഞങ്ങൾക്കുളവായ ചാരിതാർത്ഥ്യം പ്രകാശിപ്പിക്കുവാൻ അനുവദിക്കുക. അങ്ങയെപ്പോലെ തന്നെ വേദത്തെ ആദ്ധ്യാത്മികജ്ഞാനത്തിനെല്ലാം ചുവടായെണ്ണുന്ന ഞങ്ങൾക്ക് ഇനിയും അങ്ങയെ ഞങ്ങളുടെ ഇടയിൽ കാണുവാൻ പല സന്ദർഭങ്ങളുണ്ടാ കുമെന്നും ആശിക്കട്ടെ.

സമുജ്ജ്വലമായ സാഫല്യംകൊണ്ട് അങ്ങയുടെ മഹത്തായ പ്രയത്നത്തിന് ഇന്നോളം മുടി ചൂടിച്ച ഈശ്വരൻ അങ്ങയ്ക്ക് ദീർഘായുസ്സും അങ്ങയുടെ ശ്ലാഘ്യമായ കർത്തവ്യം നിറവേറ്റാൻവേണ്ട ശക്തിയും ഉത്സാഹവും പ്രദാനം ചെയ്യുമാറാകട്ടെ!

പൂജ്യസ്വാമിൻ,
ഞങ്ങൾ വിരമിക്കട്ടെ,

അങ്ങയ്ക്കു വിധേയരായ ജാഫ്നനിവാസികളായ ഹിന്ദുക്കൾ.

ഇതിന്ന് സ്വാമിജി ഉജ്ജ്വലമായ ഒരു മറുപടി പ്രസംഗം നടത്തി. അടുത്ത ദിവസം സായാഹ്നത്തിൽ വേദാന്തമതത്തെപ്പറ്റി അദ്ദേഹം പ്രഭാഷണം ചെയ്തു. അതിൻെറ വിവരം താഴെ ചേർക്കുന്നു.

വിഷയം വളരെ വിശാലമായ ഒന്നാണ്: സമയം കുറച്ചേയുള്ളുതാനും. ഒറ്റ പ്രസംഗത്തിൽ ഹിന്ദുമതത്തെ പൂർണ്ണമായപഗ്രഥിക്കുക സാദ്ധ്യമല്ല. അതുകൊണ്ട് ആവുന്നത്ര ലളിതമായ ഭാഷയിൽ നമ്മുടെ മതത്തിൻെറ പ്രമുഖവശങ്ങൾ നിങ്ങളുടെ മുമ്പിൽ വെയ്ക്കാം. നമ്മെ നിർദ്ദേശിപ്പാൻ ഈയിടെ പ്രചുരമായി പ്രയോഗിച്ചുവരുന്ന 'ഹിന്ദു' എന്ന വാക്കുണ്ടല്ലോ, അതിൻെറ അന്തഃസത്ത എല്ലാം നശിച്ചിരിക്കയാണ്. സിന്ധുനദിയുടെ മറുകരയിൽ പാർക്കുന്നവർ എന്നേ ഇതിന്ന് അർത്ഥമുണ്ടായിരുന്നുള്ളു. പ്രാചീനപേഴ്സ്യർ സിന്ധു എന്ന വാക്ക് ഹിന്ദു എന്നു വികലപ്പെടുത്തി. സിന്ധുവിൻെറ മറുകരെ പാർത്തിരുന്നവരെയൊക്കെ അവർ ഹിന്ദു എന്നു വിളിച്ചുവന്നു. അങ്ങനെയാണ് ഈ വാക്ക് നമുക്ക് കിട്ടിയിട്ടുള്ളത്. മുഹമ്മദീയരുടെ ഭരണകാലത്ത് നാംതന്നെ ഈ വാക്ക് കൈയേറ്റു. ഈ വാക്കു പയോഗിക്കുന്നതുകൊണ്ട് അപാകതയില്ലെന്നു സ്പഷ്ടം: പക്ഷേ, മുമ്പേ പറഞ്ഞതുപോലെ ഇതിൻെറ അർത്ഥം ലോപിച്ചിരിക്കയാണ്. നോക്കുക, ഇന്നിപ്പോൾ സിന്ധുവിൻെറ ഈ കരയിൽ പാർക്കുന്നവരെല്ലാം പണ്ടത്തെപ്പോലെ ഒരേ മതം അനുസരിക്കുന്നവരല്ലല്ലോ. ഹിന്ദുക്കളെ മാത്രമല്ല, മുഹമ്മദീയർ ക്രിസ്ത്യാനികൾ ജൈനർ മുതലായി ഭാരതത്തിൽ നിവസി

ക്കുന്ന മറ്റുള്ളവരെയും ഈ വാക്കുൾക്കൊള്ളുന്നു. അതിനാൽ ഹിന്ദു എന്ന വാക്കുപയോഗിക്കാൻ ഞാൻ ഒരുങ്ങുകയില്ല. പിന്നെ ഏതു വാക്കാണുപയോഗിക്കേണ്ടത്? നമുക്കുപയോഗിക്കാവുന്ന മറ്റു വാക്കുകൾ വേദാനുയായികൾ എന്നർത്ഥമുള്ള വൈദികരെന്നോ, കുറേക്കൂടി ഭേദപ്പെട്ടതും വേദാന്താനുയായികൾ എന്നർത്ഥമുള്ളതുമായ വേദാന്തികളെന്നോ ആണ്. ലോകത്തിലുള്ള വമ്പിച്ച മതങ്ങളിൽ ഏറിയകൂറും അതതു ഗ്രന്ഥങ്ങളോടു കൂറും ഭക്തിയുമുള്ളവയാണ്. ഈ ഗ്രന്ഥങ്ങളെ ഈശ്വരൻേറയോ പ്രകൃതിക്കപ്പുറത്തുള്ള വല്ല ദേവതകളുടെയോ വാക്കുകളായി അവ കരുതുന്നു. ഇവയത്രേ ആ മതങ്ങളുടെ ചുവട്. ഇന്നുള്ള പാശ്ചാത്യപണ്ഡിതന്മാരുടെ അഭിപ്രായത്തിൽ ഈവക ഗ്രന്ഥങ്ങളിൽവെച്ചെല്ലാം പഴക്കംകൂടിയത്, ഹിന്ദുക്കളുടെ വേദങ്ങളാണ്. അതിനാൽ ഈ വേദങ്ങളെക്കുറിച്ച് ചില കാര്യങ്ങൾ ധരിച്ചിരിക്കേണ്ടതാണ്.

വേദരാശി വ്യക്തികളുടെ വചനങ്ങളല്ല. അതിൻെറ കാലം തിട്ടപ്പെട്ടിട്ടില്ല, തിട്ടപ്പെടുത്താവുന്നതുമല്ല. നാമതിനെ നിത്യമെന്നു കരുതുന്നു. ഒരു പ്രധാനകാര്യം നിങ്ങളോർക്കണം. ലോകത്തിലെ മറ്റുമതങ്ങളെല്ലാം അവയുടെ പ്രാമാണ്യത്തിന്നാധാരമായി ഗണിക്കുന്നത്, പുരുഷവിധനായ ഒരീശ്വരനോ, മറ്റു സത്ത്വങ്ങളോ ദേവതകളോ ഈശ്വരദൂതന്മാരോ ചില വ്യക്തികൾക്കായി അവയെ വെളിപ്പെടുത്തിക്കൊടുത്തു എന്ന വസ്തുതയാണ്. ഹിന്ദുക്കൾ ഗണിക്കുന്നതാകട്ടെ, വേദങ്ങളുടെ പ്രാമാണ്യത്തിന് അവ ആരോടും കടപ്പെടുന്നില്ലെന്നത്രേ: വേദങ്ങൾ ശാശ്വതങ്ങളാകയാൽ സ്വതഃപ്രമാണങ്ങളാണ്, ഈശ്വരജ്ഞാനമാണ്. അവ എഴുതപ്പെടുകയോ രചിക്കപ്പെടുകയോ ഉണ്ടായിട്ടില്ല. എക്കാലത്തും അവ ഉണ്ടായിരുന്നു. എങ്ങനെ സൃഷ്ടി അപരിമിതവും നിത്യവുമായിരിക്കുന്നുവോ, അനാദിയും അനന്തവുമായിരിക്കുന്നുവോ, അങ്ങനെ ഈശ്വരജ്ഞാനത്തിനും ആദിയുമന്തവുമില്ല. ഈ ജ്ഞാനമത്രേ വേദങ്ങളെന്നുവെച്ചാൽ (വിദ് = അറിയുക). ഋഷികൾ എന്നറിയപ്പെടുന്ന മഹത്തുക്കൾ കണ്ടെത്തിയതാണ് വേദാന്തമെന്ന ജ്ഞാനരാശി. ഋഷി എന്ന വാക്കിൻെറ അർത്ഥം മന്ത്രദ്രഷ്ടാവ് എന്നാണ്, അറിവിനെ നേരിട്ടു കാണുന്നവൻ. ഈ അറിവ് ആ ഋഷിയുടെ സ്വന്തമല്ലെന്നു മറക്കരുത്. വേദങ്ങളിലെ ഒരു ഭാഗം ഒരു ഋഷിയിൽനിന്ന് ആവിർഭവിച്ചു എന്നു കേട്ടാൽ അദ്ദേഹം അതെഴുതിയെന്നോ തൻെറ മനസ്സിൽനിന്നുണ്ടാക്കിയെടുത്തെന്നോ ധരിക്കരുത്. മുമ്പേ നിലനിന്നുവരുന്ന ആശയത്തെ അദ്ദേഹം കാണുകയത്രേ ചെയ്തത്. പ്രപഞ്ചത്തിൽ എക്കാലത്തും അതു നിലനിന്നുപോന്നു. പ്രസ്തുതനായ ഋഷി അതിൻെറ ആവിഷ്കർത്താവുമാത്രം. ഋഷികൾ ആദ്ധ്യാത്മികസത്യങ്ങളുടെ ആവിഷ്കർത്താക്കളാണ്.

വേദരാശിയെ പ്രധാനമായി രണ്ടായി തിരിക്കാം – കർമ്മകാണ്ഡ മെന്നും ജ്ഞാനകാണ്ഡമെന്നും. ആദ്യത്തേതിൽ കർമ്മങ്ങൾ, അനു ഷ്ഠാനങ്ങൾ. രണ്ടാമത്തേതിൽ ജ്ഞാനം, ആദ്ധ്യാത്മികത. കർമ്മ കാണ്ഡത്തിൻെറ

ഉള്ളടക്കം പലതരത്തിലുള്ള യാഗങ്ങളത്രേ. അവ യുടെ വലിയൊരംശം ഇന്നത്തെ ചുറ്റുപാടുകളിൽ അപ്രായോഗി കമാകയാൽ ഈയിടെയായി ഉപേക്ഷിക്കപ്പെട്ടിരിക്കയാണ്. ശേഷമുള്ളവ ഒരു രൂപത്തിലല്ലെങ്കിൽ മറ്റൊരു രൂപത്തിൽ ഇന്നും നിലനിന്നുവരുന്നു. കർമ്മകാണ്ഡത്തിലുൾപ്പെടുന്ന മുഖ്യമായ ആശയങ്ങൾ – മനുഷ്യന്റെ കടമകൾ, ബ്രഹ്മചാരികളുടെയും ഗൃഹസ്ഥന്റെയും വാനപ്രസ്ഥ ന്റെയും കടമകൾ, പല ആശ്രമങ്ങളോടനുബന്ധിച്ച കർത്തവ്യങ്ങൾ – ഇവയൊക്കെ ഏറെക്കുറെ ഇന്നോളം അനുഷ്ഠിക്കപ്പെട്ടുവരുന്നു. നമ്മുടെ മതത്തിന്റെ ആദ്ധ്യാത്മികമായ അംശം രണ്ടാം ഭാഗത്തിലാണ്, ഇതാണ് ജ്ഞാനകാണ്ഡം, വേദാന്തം, വേദങ്ങളുടെ അവസാനഭാഗം, അവയുടെ സാരവും ലക്ഷ്യവും. വൈദികജ്ഞാനത്തിന്റെ സാരം വേദാന്തമെന്നു പറയപ്പെടുന്നു. ഇതിലാണ് ഉപനിഷത്തുകൾ. ഭാരത ത്തിലുള്ള മതവിഭാഗങ്ങളെല്ലാം – ദ്വൈതികൾ, വിശിഷ്ടാദ്വൈതികൾ, അദ്വൈതികൾ, ശൈവർ, വൈഷ്ണവർ, ശാക്തേയർ, സൗരർ, ഗാണ പത്യർ – ഹിന്ദുമതത്തിനുള്ളിൽ കടക്കാൻ മുതിരുന്ന ഓരോരുത്തനും – വേദാന്തഭൂതമായ ഉപനിഷത്തുകളെ സ്വീകരിച്ചേ തീരൂ. ആർക്കും സ്വതന്ത്രമായി വ്യാഖ്യാനിക്കാം, സ്വതന്ത്രമായ വ്യാഖ്യാനങ്ങൾ സ്വീകരിക്കാം. പക്ഷേ പ്രമാണമായി ഉപനിഷത്തുകളെ അനുസരി ക്കണം. അതുകൊണ്ടാണ് ഹിന്ദു എന്നതിനു പകരം വേദാന്തി എന്ന വാക്ക് ഉപയോഗിക്കേണ്ടിയിരിക്കുന്നത്. ആസ്തികരായ ഭാരതീയദാർ ശനികർക്കെല്ലാം വേദാന്തത്തിന്റെ പ്രാമാണ്യം അംഗീകരിക്കേണ്ട തുണ്ട്. ഇന്നുള്ള മതങ്ങളിൽ ചിലത് വളരെ അപരിഷ്കൃതമെന്നു തോന്നാം: ചിലതിന്റെ ലക്ഷ്യങ്ങൾ ഒട്ടേറെ ദുർഗ്രഹമാകാം. എന്നാൽ അവയൊക്കെ പഠിക്കയും ഗ്രഹിക്കയും ചെയ്താൽ ഉപനിഷത്തു കളിലെ ആശയങ്ങളിൽനിന്നാണ് അവ രൂപമെടുത്തിട്ടുള്ളതെന്നു കാണാം. ഹിന്ദുക്കളുടെ ഏറ്റവും പ്രാകൃതമായ മതം കൈകാര്യം ചെയ്യുന്ന പ്രതിരൂപങ്ങൾ പഠിക്കുന്നവന് ചിലപ്പോഴൊക്കെ അതിൽ ഔപനിഷദമായ ആലങ്കാരികപ്രയോഗങ്ങൾ കണ്ട് അദ്ഭുതം തോന്നാം: നമ്മുടെ വംശ്യരിൽ ഈ ഉപനിഷത്തുകൾ അത്ര ആഴത്തിലേക്കു കടന്നുചെന്നിരിക്കുന്നു. കുറേക്കാലം ചെല്ലുമ്പോൾ ഉപനിഷത്തുകൾ പ്രതിരൂപങ്ങളായും മറ്റും രൂപാന്തരപ്പെടുന്നു. ഇന്നു വീടുകളിൽ നട ക്കുന്ന പൂജകളിൽ ഉപനിഷത്തുകളിലെ ആദ്ധ്യാത്മികവും ദാർശ നികവുമായ വമ്പിച്ച ആശയങ്ങൾ പ്രതിരൂപങ്ങളായി രൂപാന്തര പ്പെട്ടിട്ടുണ്ട്. അങ്ങനെ ഇന്ന് നാം ഉപയോഗിക്കുന്ന വിഭിന്നപ്രതി രൂപങ്ങളെല്ലാം വേദാന്തത്തിൽനിന്നു വന്നവയാണ്: കാരണം വേദാന്ത ത്തിൽ അവയെ അലങ്കാരങ്ങളായി പ്രയോഗിച്ചിട്ടുണ്ട്. ഈവക ആശയ ങ്ങൾ ജനതാമദ്ധ്യത്തിൽ പ്രചരിച്ചു: ജനതയുടെ ഒരറ്റം മുതൽ മറ്റേയറ്റം വരെ വ്യാപിച്ചു: ഒടുവിൽ പ്രതിരൂപങ്ങളായി ജനതയുടെ ദൈനന്ദിനജീവിതത്തിന്റെ ഒരംശമായിച്ചമഞ്ഞു.

വേദാന്തം കഴിഞ്ഞാൽപ്പിന്നെ സ്മൃതികൾക്കാണ് സ്ഥാനം. ഇവയും ഋഷിമാർ രചിച്ച ഗ്രന്ഥങ്ങൾതന്നെ. പക്ഷേ ഇവയുടെ പ്രാമാണ്യം വേദാന്തത്തിനു വിധേയമാണ്, കാരണം ഇവയ്ക്കു നമ്മോടുള്ള ബന്ധം മറ്റു മതങ്ങളോട് അവയുടെ വിശുദ്ധഗ്രന്ഥങ്ങൾക്കുള്ളതത്രേ. അതാത് ഋഷിമാർ രചിച്ചവയാണ് സ്മൃതികൾ എന്ന് നാം സമ്മതിക്കുന്നു. ഈ അർത്ഥത്തിൽ മറ്റു മതങ്ങളുടെ വിശുദ്ധഗ്രന്ഥങ്ങൾക്കുള്ള നിലയാണ് സ്മൃതികൾക്കുള്ളത്. പക്ഷേ ആ സ്മൃതികൾക്കല്ല പരമപ്രാമാണ്യം. വേദവിരുദ്ധമായി വല്ലതും ഒരു സ്മൃതിയിലുണ്ടെങ്കിൽ, ആ സ്മൃതിയെ തള്ളണം: അതിനു പ്രാമാണ്യമില്ല. കൂടാതെ, കാലത്തിനൊത്ത് സ്മൃതികൾ മാറിക്കൊണ്ടിരിക്കുന്നു എന്നും കാണാം. ചില സ്മൃതികൾക്ക് സത്യയുഗത്തിലും, ചിലതിന് ത്രേതായുഗത്തിലും, ചിലതിന് ദ്വാപരയുഗത്തിലും, ചിലതിന് കലിയുഗത്തിലുമാണ് പ്രാമാണ്യമുണ്ടാകേണ്ടതെന്നും രേഖപ്പെടുത്തിയിട്ടുണ്ട്. സാരഭൂതമായ അവസ്ഥാവിശേഷങ്ങൾ മാറിവന്നപ്പോൾ, നമ്മുടെ വംശ്യരുടെമേൽ പലതരത്തിലുള്ള ചുറ്റുപാടുകൾ സമ്മർദ്ദം ചെലുത്തിയപ്പോൾ, ജീവിതരീതികളും കീഴ്നടപ്പുകളും മാറ്റേണ്ടിവന്നു. അങ്ങനെ ജനതയുടെ ജീവിതരീതികളെയും കീഴ്നടപ്പുകളെയും മുഖ്യമായി നിയന്ത്രിച്ചുപോന്ന സ്മൃതികളെയും കാലത്തിനൊത്ത് മാറ്റേണ്ടിവന്നു. ഈ സംഗതി ഓർക്കണമെന്ന് ഞാൻ എടുത്തുപറയട്ടെ. വേദാന്തത്തിലെ മതതത്ത്വങ്ങൾ അഭേദ്യങ്ങളാണ്. എന്തുകൊണ്ട്? അവ മനുഷ്യനിലും പ്രകൃതിയിലുമുള്ള സനാതന തത്ത്വങ്ങളുടെമേൽ പടുത്തുകെട്ടപ്പെട്ടവയായതുകൊണ്ട്. അവയ്ക്ക് ഒരിക്കലും മാറ്റമില്ല. ആത്മാവിനെയും സ്വർഗ്ഗപ്രാപ്തിയെയും മറ്റും പറ്റിയുള്ള ആശയങ്ങൾക്കു മാറ്റം സാദ്ധ്യമല്ല. ബഹുസഹസ്രാബ്ദങ്ങൾക്കു മുമ്പും, ഇന്നത്തെപ്പോലെ, അവ മാറാതെ നിലനിന്നുപോന്നു. ബഹുദശലക്ഷം വത്സരം ചെന്നാലും അവ മാറാതെ നില്ക്കും. സാമൂഹ്യമായ നമ്മുടെ സ്ഥിതിയെയും ബന്ധങ്ങളെയും മാത്രം ആശ്രയിച്ചിരിക്കുന്ന മതസമ്പ്രദായങ്ങൾ, സാമൂഹ്യരീതികൾക്കൊത്തു മാറുകതന്നെ ചെയ്യും. അതിനാൽ അത്തരത്തിലുള്ള ഒരു സംവിധാനം ഒരു സവിശേഷസമയത്ത് നല്ലതും ശരിയുമാകാം: മറ്റൊരിക്കൽ അല്ലാതെയും വരാം. ഇതനുസരിച്ച് ഒരു കാലത്ത് അനുവദിക്കപ്പെട്ട ഒരു ഭക്ഷ്യം മറ്റൊരു കാലത്ത് നിഷിദ്ധമാവുന്നു. കാരണം, അന്നത്തെ കാലത്തിനു പറ്റിയതായിരുന്നു ആ ഭക്ഷ്യം. ശീതോഷ്ണസ്ഥിതിയും മറ്റും മാറി, പല പരിതഃസ്ഥിതികളെയും നേരിടേണ്ടിവന്നു. അതുകൊണ്ട് സ്മൃതി ആ ഭക്ഷ്യത്തെയും മാറ്റി. അങ്ങനെ സ്വാഭാവികമായി വന്നുകൂടുന്നു, ഇന്നിപ്പോൾ സമുദായത്തിൽ മാറ്റങ്ങളുണ്ടാക്കേണ്ടതുണ്ടെങ്കിൽ, അവ വരുത്തേണ്ടതാണെന്ന്. ഋഷിമാർ നിശ്ചയമായും ഉടലെടുത്ത് അവ വരുത്തേണ്ടതെങ്ങനെയെന്നു കാട്ടിത്തരും. എന്നാൽ നമ്മുടെ മതതത്ത്വങ്ങൾക്ക് കടുകിടപോലും മാറ്റം ഏർപ്പെടുകയില്ല. അവ അവികലങ്ങളായി തുടരും.

പിന്നെയുള്ളതു പുരാണങ്ങളാണ്. പുരാണം പഞ്ചലക്ഷണം[1] അഞ്ചു ലക്ഷണങ്ങളാണ് പുരാണങ്ങൾക്ക് – വംശചരിത്രം, പ്രപഞ്ചോത്പത്തി, ദാർശനികതത്ത്വങ്ങളുടെ പ്രതീകങ്ങൾവഴിയായുള്ള വിശദീകരണം തുടങ്ങിയവ. വൈദികമതം പ്രചരിപ്പിക്കുവാൻവേണ്ടിയത്രേ പുരാണ ങ്ങൾ രചിക്കപ്പെട്ടത്. വേദഭാഷ അത്യന്തം പ്രാചീനമാണ്. പണ്ഡിതന്മാ രിൽപ്പോലും വളരെക്കുറച്ചുപേർക്കേ വേദങ്ങളുടെ കാലനിർണ്ണയം സാദ്ധ്യമാകൂ. പുരാണങ്ങൾ അക്കാലത്തെ ആളുകളുടെ ഭാഷയിൽ – ആധുനികസംസ്കൃതത്തിൽ – അത്രേ. അന്ന് അവ പണ്ഡിതന്മാർക്കു വേണ്ടിയല്ല ഉദ്ദേശിക്കപ്പെട്ടത്, സാധാരണക്കാർക്കുവേണ്ടിയാണ്. സാധാ രണക്കാർക്കു ദർശനം സുഗ്രഹമല്ല. അമ്മാതിരി കാര്യങ്ങൾ സ്ഥൂല രൂപത്തിൽ അവർക്കു നല്കപ്പെട്ടു, ഋഷിമാരുടെയും രാജാക്കന്മാരു ടെയും മറ്റു മഹത്തുക്കളുടെയും ജീവിതചരിത്രത്തിലൂടെ, നമ്മുടെ ജനതയുടെ ചരിത്രത്തിൽ നടന്ന സംഭവങ്ങളിലൂടെ. സനാതനമായ മതതത്ത്വങ്ങൾ വെളിപ്പെടുത്തുവാൻ ഋഷിമാർ ഈവക സംഗതികൾ പ്രയോജനപ്പെടുത്തി.

ഇനിയും മറ്റു ചില ഗ്രന്ഥങ്ങളുണ്ട് – തന്ത്രങ്ങൾ. ചില അംശങ്ങളിൽ ഇവ പുരാണങ്ങൾപോലെയാണ്. കർമ്മകാണ്ഡത്തിലുള്ള പഴയ യാഗപരമായ ആശയങ്ങൾ പുനരുജ്ജീവിപ്പിക്കുവാനുള്ള ഒരു ശ്രമം ഇവയിൽ ചിലതിലുണ്ട്.

ഈ ഗ്രന്ഥങ്ങളെല്ലാമാണ് ഹിന്ദുക്കളുടെ ശാസ്ത്രങ്ങൾ. കണക്കറ്റ സഹസ്രാബ്ദങ്ങളായി തങ്ങളുടെ ഉത്സാഹത്തിൻെറയും ശക്തിയു ടെയും സിംഹഭാഗം ദാർശനികചിന്തയ്ക്കും ആദ്ധ്യാത്മികതയ്ക്കും ഉഴിഞ്ഞുവെച്ച ഒരു ജനതയ്ക്ക് ഇത്രയേറെ പ്രമാണഗ്രന്ഥങ്ങളുണ്ടെ ന്നുവന്നാൽ അവർക്കു പല മതവിഭാഗങ്ങളുണ്ടാകുക എത്രയും സ്വാഭാവി കമാണ്. വാസ്തവമാലോചിച്ചാൽ, ഇനിയും ആയിരക്കണക്കിന് അവ കൂടിയില്ലല്ലോ എന്നാണദ്ഭുതം. ചില അംശങ്ങളിൽ പ്രസ്തുത വിഭാഗ ങ്ങൾക്കു തമ്മിൽ ഒട്ടേറെ വിഭേദങ്ങളുണ്ട്. ഇവയ്ക്കു തമ്മിലുള്ള ഭേദങ്ങളെയും ഇവയുടെ ആദ്ധ്യാത്മികഭാവങ്ങളുടെ സൂക്ഷ്മാംശ ങ്ങളെയും കുറിച്ചെല്ലാം ധരിക്കുവാൻ നമുക്ക് ഇപ്പോൾ സമയമില്ല. അതിനാൽ ഇവയ്ക്കു പൊതുവേയുള്ള നിലപാടുകളെ, ഈ വിഭാഗ ങ്ങളുടെ സാരഭൂതമായ തത്ത്വങ്ങളെ, എടുത്തുപരീക്ഷിക്കാം: ഇവയൊ ക്കെ ഓരോ ഹിന്ദുവും വിശ്വസിച്ചേ പറ്റൂ.

ഒന്നാമതായി സൃഷ്ടിയെപ്പറ്റിയുള്ള പ്രശ്നം. പ്രകൃതി അഥവാ മായ അനന്തമാണ്, അനാദിയാണ്. ഈ പ്രപഞ്ചം ഇന്നലെ സൃഷ്ടി ക്കപ്പെട്ടതല്ല. ഒരീശ്വരൻ വന്നു പ്രപഞ്ചം സൃഷ്ടിച്ചുംവെച്ച് പിന്നീട് സദാ നിദ്രയിലാണ് എന്നതല്ല സത്യം. ഇതസാദ്ധ്യം. സർഗ്ഗോന്മുഖമായ ശക്തി ഇന്നും പ്രവർത്തിച്ചുകൊണ്ടിരിക്കുന്നു. ഈശ്വരൻ ശാശ്വതമായ സൃഷ്ടികർമ്മത്തിൽ അവിശ്രാന്തം ഏർപ്പെട്ടിരിക്കുന്നു. ഗീതയിൽ കൃഷ്ണൻ പറയുന്നതോർക്കുക;

1.സർഗശ്ച പ്രതിസർഗശ്ച വംശോ മന്വന്തരാണി ച
വംശാനുചരിതം ചൈവ പുരാണം പഞ്ചലക്ഷണം.

''ഒരു നിമിഷമെങ്കിലും ഞാൻ പ്രവർത്തിക്കാതിരുന്നാൽ ഈ പ്രപഞ്ചം നശിക്കും.''[1] നമ്മുടെ ചുറ്റും അഹർനിശം പ്രവർത്തിക്കുന്ന ആ സർഗ്ഗശക്തി നിമിഷനേരം നിലച്ചാൽ ഇതാക പ്പാടെ നിലംപതിക്കും. പ്രപഞ്ചത്തിലെങ്ങും ഒരു കാലത്തും അതു പ്രവർത്തിക്കാതിരുന്നിട്ടില്ല: പക്ഷേ യുഗങ്ങളെക്കുറിച്ചുള്ള, പ്രലയത്തെ ക്കുറിച്ചുള്ള, നിയമമുണ്ടുതാനും. സൃഷ്ടി എന്ന സംസ്കൃതപദത്തിൻെറ ശരിയായ വിവർത്തനം സർഗ്ഗം (projection) എന്നാണ്: നിർമ്മിതി (creation) എന്നല്ല. കാരണം, ദൗർഭാഗ്യവശാൽ, നിർമ്മിതിക്കുള്ള ഇംഗ്ലീ ഷ്വാക്കിന് അസുന്ദരവും ഭയങ്കരവുമായ ഒരർത്ഥമാണുള്ളത്; ഇല്ലായ്മ യിൽനിന്ന് എന്തോ ഒന്നു പുറപ്പെടുന്നു, ശൂന്യതയിൽനിന്നുള്ള നിർമ്മി തി, ഇല്ലായ്മ ഉണ്മയായിത്തീരുന്നു എന്നും മറ്റും. ഇതെല്ലാം വിശ്വസിക്ക ണമെന്നു പറഞ്ഞ് നിങ്ങളെ പരിഹസിക്കാൻ ഞാൻ മുതിരുന്നില്ല. നമുക്കുള്ള വാക്ക് സർഗ്ഗമെന്നാണ്. ഈ പ്രകൃതിയെല്ലാം സത്താണ്: അതു കൂടുതൽ സൂക്ഷ്മമാകുന്നു, അടങ്ങുന്നു: പിന്നെ, വിശ്രമിച്ചിട്ട് വീണ്ടും സർജ്ജിക്കപ്പെടുന്നു. അപ്പോൾ പഴയപടിയുള്ള മേളനവും വികാസവും അഭിവ്യക്തിയും വെളിപ്പെടുന്നു. കുറേസമയം ഈ വിലാസ ങ്ങൾ നടക്കുന്നു: വീണ്ടും ചിന്നിച്ചിതറുന്നു, കൂടുതൽ കൂടുതൽ സൂക്ഷ്മമാകുന്നു, ഒടുവിൽ എല്ലാം താണടങ്ങുന്നു: പിന്നെയും വെളി പ്പെടുന്നു. ഇങ്ങനെ പിന്നോട്ടും മുന്നോട്ടും, തരംഗഗതിയിൽ, അന ന്തതയിലൂടെ ഈ പ്രക്രിയ നടക്കുന്നു. കാലദേശനിമിത്തങ്ങളെല്ലാം പ്രസ്തുതമായ പ്രകൃതിക്കുള്ളിലാണ്. അപ്പോൾ ഇതിന്നൊരു ആദിയു ണ്ടായിരുന്നു എന്നു പറയുക നിരർത്ഥം. ഇതിൻെറ ആദിയെക്കുറിച്ചോ അന്തത്തെക്കുറിച്ചോ ചോദ്യമില്ല. അതുകൊണ്ട് നമ്മുടെ ശാസ്ത്രങ്ങ ളിലെങ്ങാനും ആദിയെന്നും അന്തമെന്നും കണ്ടാൽ ഒരു കല്പത്തിൻെറ ആദിയെന്നും അന്തമെന്നും ധരിക്കണം: അതിലധികമൊന്നുമില്ല.

സൃഷ്ടി ചെയ്യുന്നതാരാണ്? ഈശ്വരൻ. 'ഗോഡ്' (God) എന്ന ഇംഗ്ലീഷ്വാക്കിൻെറ അർത്ഥമെന്ത്? ഇംഗ്ലീഷിൽ സാധാരണ നടപ്പുള്ള അർത്ഥമല്ല എൻെറ വിവക്ഷ, കുറെയേറെ വ്യത്യാസമുണ്ട്. കൂടുതൽ പറ്റുന്ന വാക്ക് ഇംഗ്ലീഷിലില്ല. സംസ്കൃതശബ്ദമായ 'ബ്രഹ്മ'ത്തെക്കൊ ണ്ടു കൈകാര്യം ചെയ്യാനാണ് എനിക്കിഷ്ടം. ഈ അഭിവ്യക്തികളുടെ യെല്ലാം സാമാന്യകാരണമാണ് ബ്രഹ്മം. എന്താണീ ബ്രഹ്മം? അതു ശാശ്വതവും നിത്യശുദ്ധവും നിത്യബുദ്ധവും സർവശക്തവും സർവ ജ്ഞവും കൃപാമയവും സർവവ്യാപിയും നീരൂപവും നിരവയവവുമാണ്. അത് ഈ പ്രപഞ്ചത്തെ നിർമ്മിക്കുന്നു, അതു പ്രപഞ്ചത്തിൻെറ സൃഷ്ടി യും രക്ഷണവും സദാ നടത്തുന്നു എന്നുവെച്ചാൽ രണ്ടു ദുർഘടങ്ങൾ ഉണ്ടാകും. പ്രപഞ്ചത്തിൽ പക്ഷപാതമുള്ളതായി കാണാം. ഒരാൾ ജന്മനാ സുഖിയാണ്: മറ്റൊരുവൻ ദുഃഖിയും. ഒരുവൻ സമ്പന്നൻ, മറ്റൊരുവൻ ദരിദ്രൻ. ഇതു

1 ഉത്സീദേയുരിമേ ലോകാ ന കുര്യാം കർമ ചേദഹം. (ഗീത 3.24)

പക്ഷപാതത്തിനു തെളിവാണ്, കൂടാതെ ക്രൂരതയുമുണ്ട്. ഇവിടെ ജീവിതത്തിന്റെ ഉപാധിതന്നെ മരണമാണ്. ഒരു ജീവി മറ്റൊന്നിനെ കടിച്ചുമുറിക്കുന്നു. ഓരോ മനുഷ്യനും സഹോദരനെ പിന്നിട്ടു മുന്നേറാൻ കൊതിക്കുന്നു. ഈ മത്സരം, ക്രൂരത, ഭയാനകത, അഹോരാത്രം കരൾ പിളർക്കുന്ന നിശ്വാസങ്ങൾ - നമ്മുടെ ലോകത്തിന്റെ നില ഇതൊക്കെയാണ്. ഇത് ഒരീശ്വരന്റെ സൃഷ്ടി യാണെങ്കിൽ, ആ ഈശ്വരൻ വെറും ക്രൂരൻ മാത്രമല്ല, മനുഷ്യന്ന് വിഭാവന ചെയ്യാവുന്ന ഏതു ചെകുത്താനെക്കാളും നീചനുമാണ്. വേദാന്തം പറയുന്നു, നിലവിലുള്ള ഈ മത്സരം ഈശ്വരന്റെ കുറ്റമല്ല. ആരാണ് ഇതൊക്കെ വരുത്തിവെയ്ക്കുന്നത്? നാംതന്നെ. മേഘം എല്ലാ വയലിലും ഒരുപോലെ മഴ ചൊരിയുന്നു. പക്ഷേ വേണ്ടവണ്ണം കൃഷിയി റക്കിയ വയലിലേ മഴകൊണ്ടു പ്രയോജനമുണ്ടാകുന്നുള്ളു: കൃഷിയിറ ക്കാത്ത, വേണ്ടപോലെ ശ്രദ്ധിക്കപ്പെടാത്ത, വയലിൽ വിളവൊന്നുമുണ്ടാ കുന്നില്ല. ഇതു മേഘത്തിന്റെ കുറ്റമല്ല. ഈശ്വരന്റെ കൃപ ശാശ്വതവും അഭേദ്യവുമത്രേ. നാമാണ് ഭിന്നതകൾ ഏർപ്പെടുത്തുന്നത്. എന്നാലും ചിലർ സുഖികളും ചിലർ ദുഃഖികളുമായി ജനിക്കുന്ന വ്യത്യാസത്തിനു സമാധാനമെന്ത്? ഈ വ്യത്യാസമുണ്ടാകാൻ അവർ ഒന്നും ചെയ്യുന്നില്ല ല്ലോ! ഈ ജീവിതത്തിൽ ചെയ്യുന്നില്ലായിരിക്കാം. എന്നാൽ കഴിഞ്ഞ ജന്മങ്ങളിൽ ചെയ്തിരിക്കണം. മുൻജന്മങ്ങളിൽ ചെയ്ത കർമ്മങ്ങള ത്രേ ഇന്നുള്ള വ്യത്യാസത്തിനു സമാധാനം നല്കുന്നത്.

ഹിന്ദുക്കൾ മാത്രമല്ല, ബൗദ്ധജൈനന്മാർകൂടി അംഗീകരിക്കുന്ന രണ്ടാമത്തെ തത്ത്വത്തിലേക്കു കടക്കാം. ജീവിതം അനശ്വരമാണെന്നു നാമെല്ലാം സമ്മതിക്കുന്നു. ശൂന്യതയിൽനിന്നല്ല അതുണ്ടാകുന്നത്. അതസാദ്ധ്യം. അത്തരത്തിലൊരു ജീവിതം കാര്യമല്ല. കാലത്തിൽ തുടങ്ങുന്നതെല്ലാം കാലത്തിലൊടുങ്ങും. ജീവിതം ഇന്നലെ ആരംഭിച്ച താണെങ്കിൽ നാളെ അവസാനിക്കണം, വിനാശമാണ് ഫലം. ജീവിതം എന്നും ഉണ്ടായിരുന്നിരിക്കണം. ഇതു ധരിക്കാൻ വളരെയൊന്നും ബുദ്ധി വേണ്ട: കാരണം, നമ്മുടെ ശാസ്ത്രങ്ങളിലെ തത്ത്വങ്ങൾക്കു ജഡലോകത്തിൽനിന്നുതന്നെ വിശദീകരണം നല്കികൊണ്ട് ഇന്നത്തെ സയൻസുകളെല്ലാം നമുക്കനുകൂലമായ ഒരു നിലയാണ് കൈക്കൊ ള്ളുന്നത്. നാമോരോരുത്തനും അപരിമിതമായ ഭൂതകാലത്തിന്റെ ഫലമാണെന്ന വസ്തുത നിങ്ങൾക്കറിയാം. ഇദംപ്രഥമമായി മിന്നിത്തിള ങ്ങുന്ന ഒരു വസ്തുവായല്ല പ്രകൃതിയുടെ കൈയിൽനിന്ന് ഒരു ശിശുവും ലോകത്തിലേക്കു വരുന്നത്. ചില കവികൾ അങ്ങനെ ചിത്രീകരിച്ചു രസിക്കുന്നുണ്ടെന്നതു നേരാണ്. വാസ്തവത്തിൽ ആ ശിശു അപരിമിത മായ ഭൂതകാലത്തിന്റെ ഭാരം ചുമക്കുന്നു. നല്ലതാകട്ടെ ചീത്തയാകട്ടെ, സ്വയം ചെയ്ത കർമ്മങ്ങളുടെ ഫലങ്ങൾ അനുഭവിക്കുവാനാണ് അവന്റെ ജനനം. ഇതാണ് വ്യത്യാസത്തിനു

കാരണം. ഇതാണ് കർമ്മനിയമം. നാമോരോരുത്തനുമാണ് നമ്മുടെ ഭാഗധേയത്തിൻെറ വിധാതാക്കൾ. ഭാഗധേയം നേരത്തെ തിട്ടപ്പെടുന്നു, എല്ലാം വിധി ക്കൊത്തു നടക്കുന്നു എന്ന സിദ്ധാന്തത്തെ തകർക്കാൻ പോന്നതാണ് മേൽച്ചൊന്ന നിയമം. മനുഷ്യനും ഈശ്വരനും തമ്മിൽ അനുരഞ്ജനം ശക്യമാക്കുന്ന ഒറ്റ ഉപായവുമാണ് പ്രസ്തുതനിയമം. നമ്മുടെ അനുഭവ ങ്ങൾക്കുള്ള ഉത്തരവാദിത്വം നമുക്ക്, നമുക്കുമാത്രം, ഉള്ളതത്രേ. നാമാണ് കാര്യം, നാമാണ് കാരണം. അതുകൊണ്ട് നാം സ്വതന്ത്രരാണ്. ഞാൻ ദുഃഖിയാണെങ്കിൽ ആ നില ഞാൻ വരുത്തിവെച്ചതാണ്. ഇതുകൊണ്ടുതന്നെ വ്യക്തമാണ്, വേണമെന്നുവെച്ചാൽ എനിക്കുതന്നെ സുഖിയുമാകാമെന്ന്. എനിക്കു ശുദ്ധിയില്ലെങ്കിൽ അതും എൻെറ ചെയ്തി. ഇതുകൊണ്ടുതന്നെ വ്യക്തമാണ്, വേണമെന്നുവെച്ചാൽ എനി ക്കു ശുദ്ധി കൈവരുത്താമെന്ന്. മനുഷ്യൻെറ ഇച്ഛാശക്തി എല്ലാ പരിതഃസ്ഥിതികൾക്കുമതീതമായി നിലകൊള്ളുന്നു. മനുഷ്യൻെറ സുശക്തവും ബൃഹത്തും അപരിമിതവുമായ ഇച്ഛയുടെയും സ്വാതന്ത്ര്യ ത്തിൻെറയും മുമ്പിൽ ഏതു ശക്തിയും, പ്രകൃതിയുടേതായാൽപ്പോലും, വഴങ്ങണം, കീഴടങ്ങണം, ചൊല്പടിക്കു നില്ക്കണം. ഇതാണ് കർമ്മ നിയമത്തിൻെറ ഫലം.

സ്വാഭാവികമായി അടുത്ത ചോദ്യം ആത്മാവെന്ത് എന്നാണ്. ആത്മാവിനെയറിയാതെ നമ്മുടെ ശാസ്ത്രങ്ങളിൽനിന്ന് ഈശ്വരനെ അറി യാൻ തരമില്ല. ഭാരതത്തിലും ഭാരതത്തിനു വെളിയിലും ബാഹ്യ പ്രകൃതിപഠനത്തിലൂടെ അതിനപ്പുറത്തുള്ളതിനെ ഒരു നോക്കുകാണാൻ ശ്രമങ്ങളുണ്ടായിട്ടുണ്ട്. അവയുടെ ഫലം എത്ര കടുത്ത പരാജയ മായിരുന്നു എന്ന കഥ നമുക്കൊക്കെ അറിയാം. അപ്പുറത്തുള്ളതു കാണുന്നതിനുപകരം, ജഡലോകപഠനം ഏറുംതോറും നാം കൂടുതൽ ജഡരാകയാണ്. ജഡലോകത്തെ കൂടുതൽ കൈകാര്യം ചെയ്യുമ്പോൾ, നേരത്തെ നമുക്കുണ്ടായിരുന്ന സ്വല്പം ആദ്ധ്യാത്മികതപോലും പോയ്മ റയുകയാണ് ചെയ്യുന്നത്. അതുകൊണ്ട് ഇതല്ല ആദ്ധ്യാത്മികതയിലേക്ക്, അനുത്തമജ്ഞാനത്തിലേക്ക്, വഴി. ഹൃദയത്തിലൂടെ, മനുഷ്യൻെറ ആത്മാവിലൂടെ, വേണം അതു വരിക. അപ്പുറത്തുള്ളതിനെ, അപരി മിതത്തെ, കുറിച്ചുള്ള അറിവ് (പ്രകൃതിയുടെ) ബാഹ്യവ്യാപാരങ്ങൾ നല്കയില്ല: ആന്തരികസത്തയ്ക്കേ അതു കഴിയൂ. ആത്മാവിലൂടെ, മനുഷ്യാത്മാവിൻെറ അപഗ്രഥനത്തിലൂടെ, മാത്രമേ ഈശ്വരനെ അറി യാൻ കഴിയൂ. ഭാരതത്തിലെ മതവിഭാഗക്കാരുടെ ഇടയിൽ ആത്മ സ്വരൂപത്തെക്കുറിച്ച് അഭിപ്രായവ്യത്യാസമുണ്ട്. ചില അംശങ്ങളിൽ ഐകരൂപ്യവുമുണ്ട്. ആത്മാക്കൾക്ക് ആദിയും അന്തവുമില്ലെന്ന കാര്യ ത്തിൽ നാം യോജിക്കുന്നു. അതുപോലെ, സ്വാഭാവികമായി, അവയ്ക്കു മരണമില്ലെന്ന കാര്യത്തിലും. കൂടാതെ, ഓരോ ആത്മാവിലും സമസ്ത ശക്തികളും ഐശ്വര്യവും പരിശുദ്ധിയും സർവവ്യാപകത്വവും സർവ ജ്ഞതയും നിലീനമാണെന്നും നാമെല്ലാം ഒരുപോലെ കരുതുന്നു. നാം

അവശ്യം ഓർക്കേണ്ട മഹത്തായ ഒരാശയമാണിത്. ഓരോ മനു ഷ്യനിലും ഓരോ ജന്തുവിലും – അതെത്ര ദുർബ്ബലമോ നീചമോ വലുതോ ചെറുതോ ആയാലും – സർവവ്യാപിയും സർവജ്ഞവുമായ ഒരേ ഒരാത്മാവു കുടികൊള്ളുന്നു. വ്യത്യാസം ആത്മാവിലല്ല, അതി ന്റെ പ്രകാശനത്തിലാണ്. ഞാനും ഏറ്റവും ക്ഷുദ്രമായ ഒരു ജന്തുവും തമ്മിലുള്ള വ്യത്യാസം പ്രകാശനത്തിൽ മാത്രം. ഒരു തത്ത്വമെന്ന നിലയിൽ അതു ഞാൻതന്നെ, എന്റെ സഹോദരൻ: എന്റെ ആത്മാ വാണ് അതിനുമുള്ളത്. ഇതത്രേ ഭാരതം ഉപദേശിച്ചിട്ടുള്ള തത്ത്വങ്ങ ളിൽവെച്ച് എത്രയും മികച്ചത്. മനുഷ്യസൗഭ്രാത്രത്തെക്കുറിച്ചുള്ള പറച്ചിൽ, പ്രപഞ്ചവ്യാപകമായ ജീവിതത്തിന്റെ, ജന്തുക്കളുടെ, എറു മ്പുവരെയുള്ള ജീവിതരൂപങ്ങളുടെയെല്ലാം, സൗഭ്രാത്രത്തിൻേറതായി ച്ചമഞ്ഞു ഭാരതത്തിൽ. ഇവയെല്ലാം നമ്മുടെ ശരീരങ്ങൾ. നമ്മുടെ ശാസ്ത്രങ്ങൾ പറയുംപോലെ, ''ഒരേ ഈശ്വരൻ എല്ലാ ശരീരങ്ങളിലും നിവസിക്കുന്നു എന്നറിയുന്ന ജ്ഞാനി അമ്മട്ടിൽ എല്ലാവരെയും ആരാ ധിക്കുന്നു.'' അതുകൊണ്ടാണ് ദരിദ്രരെയും ജന്തുക്കളെയും, എല്ലാവരെ യും എല്ലാറ്റിനെയുംപറ്റി കൃപാർദ്രമായ ആശയങ്ങൾ ഭാരതത്തിൽ ഉടലെടുത്തത് ആത്മാവിനെക്കുറിച്ചുണ്ടായ ആശയങ്ങൾക്ക് പൊതുവി ലുള്ള ഒരടിസ്ഥാനമാണിത്.

ഇനി ഈശ്വരനെക്കുറിച്ചുള്ള ആശയങ്ങളിലേക്കു കടക്കാം. ആത്മാവിനെപ്പറ്റി ഒരു സംഗതികൂടി: സോൾ, മൈൻഡ് (Soul, mind) എന്ന ഈ രണ്ടു വാക്കുകൾ ഇംഗ്ലീഷ് പഠിക്കുന്നവരെ പലപ്പോഴും അമ്പരപ്പിക്കുന്നുണ്ട്. നമ്മുടെ ആത്മാവും ഈ 'സോളും' തമ്മിൽ ഒരു ബന്ധവുമില്ല. മനസ്സ് എന്നാൽ നാം പറയുന്നതിനെയാണ് പാശ്ചാത്യർ 'സോൾ' എന്നു പറയുന്നത്. ഏതാണ്ട് 20 കൊല്ലം മുമ്പ് സംസ്കൃതത്തിലെ ദർശനങ്ങളിൽനിന്നു സമ്പാദിച്ചതുവരെ പാശ്ചാ ത്യർക്ക് ആത്മാവിനെക്കുറിച്ച് ഒരു ബോധവുമില്ലായിരുന്നു. ശരീരം ഇവിടെയുണ്ട്: ഇതിന്നപ്പുറമാണ് മനസ്സ്. പക്ഷേ മനസ്സല്ല ആത്മാവ്. മനസ്സ് തന്മാത്രകൾകൊണ്ടുണ്ടാക്കപ്പെട്ട സൂക്ഷ്മശരീരമാണ്. ജനനം മുതൽ മരണംവരെയും, പിന്നീടും, അതു നിലനില്ക്കും. ആത്മാവ് മനസ്സിനും അപ്പുറത്താണ്. അതാണ് (വാസ്തവത്തിൽ) മനുഷ്യന്റെ 'സോൾ', സ്വരൂപം. സോൾ എന്നോ മൈൻഡ് എന്നോ വിവർത്തനം ചെയ്യപ്പെടാവുന്നൊന്നല്ല ആത്മാവ്. അതുകൊണ്ട് നാം ആത്മാവെന്ന വാക്കുപയോഗിക്കുന്നു. അല്ലെങ്കിൽ പാശ്ചാത്യദാർശനികരെപ്പോലെ അതിനെ 'സെൽഫ്' (Self) എന്നു നിർദ്ദേശിക്കാം. ഏതു വാക്കുപ യോഗിച്ചാലും, വ്യക്തമായി ധരിക്കേണ്ട കാര്യം, ശരീരത്തിൽനിന്നെന്ന പോലെ മനസ്സിൽനിന്നും ആത്മാവു ഭിന്നമാണെന്നതത്രേ: അതുപോലെ, ആത്മാവു ജനനമരണങ്ങളിലൂടെ സൂക്ഷ്മശരീരത്തോടൊത്തു കടന്നു പോകുന്നു എന്നതും. യഥാകാലം, അറിവെല്ലാം സമ്പാദിക്കുമ്പോൾ, സ്വയം പൂർണ്ണമായി പ്രകാശിക്കുമ്പോൾ, ജനനത്തിൽനിന്നു മരണത്തിലേക്കുള്ള ആത്മാവിന്റെ പോക്കു

നിലയ്ക്കുന്നു. അപ്പോഴതിനു സൂക്ഷ്മശരീരം വെച്ചുപുലർത്തുവാനോ എന്നെന്നേയ്ക്കുമായി വെടി യുവാനോ കഴിയും: പിന്നെ എക്കാലവും നിരപേക്ഷവും സ്വതന്ത്ര വുമായി നിലനില്ക്കാം. ആത്മാവിൻെറ ലക്ഷ്യം സ്വാതന്ത്ര്യമാണ്. നമ്മുടെ മതത്തിൻെറ ഒരു വൈശിഷ്ട്യമാണിത്. നമുക്കുമുണ്ട് സ്വർഗ്ഗ ങ്ങളും നരകങ്ങളുമൊക്കെ: എന്നാൽ ഇവയൊന്നും അനന്തമല്ല. വസ്തു സ്വഭാവമാലോചിച്ചാൽ അങ്ങനെയാവുക സാദ്ധ്യവുമല്ല. സ്വർഗ്ഗങ്ങളുണ്ടെങ്കിൽത്തന്നെ, നമ്മുടെ ഈ ലോകത്തിൻെറ കുറേക്കൂടി വലിയ തോതിലുള്ള ആവർത്തനങ്ങളേ ആകൂ. അവിടെ കുറേക്കൂടി സുഖവും ഭോഗവുമുണ്ടാകുമെന്നുമാത്രം. പക്ഷേ അത്രത്തോളം ആത്മാവിന് അനർത്ഥകരമാണതൊക്കെ. ഈവക സ്വർഗ്ഗങ്ങൾ പലതുണ്ട്. ഇഹ ലോകത്തിൽ പ്രതിഫലേച്ഛയോടുകൂടി സത്കർമ്മങ്ങൾ ചെയ്യുന്നവർ മരിക്കുമ്പോൾ ആ സ്വർഗ്ഗങ്ങളിൽ ഇന്ദ്രനായും മറ്റും ജനിക്കുന്നു. ചില സ്ഥാനപ്പേരുകളാണ് ഈ ദേവതകൾ. ദേവതകളും മനുഷ്യ രായിരുന്നു: സത്കർമ്മങ്ങൾകൊണ്ടാണ് ദേവതകളായത്. ഇന്ദ്രനെന്നും മറ്റും നാം വായിക്കുന്ന പേരുകൾ ഒരേ വ്യക്തിയുടെ പേരുകളല്ല. ആയിരക്കണക്കിന് ഇന്ദ്രൻമാരുണ്ടാകും. വലിയ ഒരു രാജാവായിരുന്ന നഹുഷൻ മരിച്ചപ്പോൾ ഇന്ദ്രനായി. ഇന്ദ്രൻ എന്നത് ഒരു സ്ഥാനവിശേ ഷമാണ്. ഒരാത്മാവ് ഉയർന്ന് ഇന്ദ്രസ്ഥാനത്തെത്തുകയാണ്: പരിമി തമായ ഒരു കാലത്തേക്ക് അങ്ങനെ കഴിയുന്നു: പിന്നെ മരിച്ചു വീണ്ടും മനുഷ്യനായി ജനിക്കുന്നു. മനുഷ്യശരീരമാണ് ശരീരങ്ങളിൽ അത്യു ത്തമം. ചില ദേവൻമാർ സ്വർഗ്ഗീയസുഖങ്ങളെക്കുറിച്ചുള്ള ആശയങ്ങ ളെല്ലാം വിട്ട് ഉയർന്നുപോകാൻ യത്നിച്ചേക്കാം. എന്നാൽ ഈ ലോകത്തിൽ പണവും സ്ഥിതിയും ഭോഗവും ഭൂരിപക്ഷമാളുകളെ ഭ്രമിപ്പിക്കുന്നതുപോലെ, ഏറിയകൂറും ദേവൻമാരും ഭ്രമിച്ചുപോകുന്നു. താന്താങ്ങളുടെ കർമ്മഫലങ്ങൾ അനുഭവിച്ചതിനുശേഷം അവർ അധഃപതിച്ച് വീണ്ടും മനുഷ്യരായി വരുന്നു. അതിനാൽ നമ്മുടെ ഈ ഭൂമിയത്രേ കർമ്മഭൂമി. ഇവിടെനിന്നാണ് മുക്തി നേടുന്നത്. അപ്പോൾ സ്വർഗ്ഗലാഭംതന്നെ കാമ്യമല്ല. പിന്നെന്താണ് നേടേണ്ടത്? മുക്തി, സ്വാതന്ത്ര്യം, ഏറ്റവും ഉത്കൃഷ്ടമായ സ്വർഗ്ഗത്തിൽപ്പോലും, നമ്മുടെ മതഗ്രന്ഥങ്ങളനുസരിച്ച്, നാം അടിമകളാണ്. ഒരാൾ ഇരു പതിനായിരം കൊല്ലം രാജാവായെന്നുവെച്ചിട്ടെന്താണ്! ശരീരമുള്ളിട ത്തോളം, സുഖത്തിന് അടിമപ്പെട്ടിരിക്കുന്നിടത്തോളം, കാലദേശങ്ങൾക്ക് അധീനനായിരിക്കുന്നിടത്തോളം, ആരും അടിമതന്നെ. അപ്പോൾ ബാഹ്യ വും ആന്തരവുമായ പ്രകൃതികളിൽനിന്നു സ്വതന്ത്രനാകുക എന്നതത്രേ പ്രസ്തുതമായ ആശയം. പ്രകൃതി കാല്ക്കൽ വീഴണം: പ്രകൃതിയെ ചവിട്ടിമെതിക്കണം: അതിന്നപ്പുറം പോയി സ്വതന്ത്രനും പ്രകൃഷ്ടനുമാ കണം. പിന്നെ ജീവിതമില്ല: അതുകൊണ്ട് മരണവുമില്ല. പിന്നെ സുഖ ഭോഗമില്ല: അതുകൊണ്ട് ദുഃഖാനുഭവവുമില്ല. എല്ലാറ്റിനും അപ്പുറത്തുള്ള തും അനശ്വരവും അവാച്യവുമായ ആനന്ദമത്രേ അത്. ഇവിടെ സുഖ മെന്നും

നന്മയെന്നും പറയുന്നത് അനശ്വരമായ ആനന്ദത്തിൻെറ കണികകൾമാത്രം. അനശ്വരമായ ഈ ആനന്ദമത്രേ നമ്മുടെ ലക്ഷ്യം.

ആത്മാവിന് ലിംഗഭേദവുമില്ല: അതു പുരുഷനെന്നോ സ്ത്രീയെന്നോ പറയാവതല്ല. ശരീരത്തിനേ ലിംഗഭേദമുള്ളു. സ്ത്രീയെന്നും പുരുഷ നെന്നും മറ്റുമുള്ള ആശയങ്ങൾ ആത്മാവിനെ സംബന്ധിച്ചിടത്തോളം വെറും ഭ്രമങ്ങളാണ്. ശരീരത്തിനേ അവയൊക്കെ ചേരൂ. അതുപോലെ തന്നെ പ്രായത്തെക്കുറിച്ചുള്ള ആശയങ്ങളും. ആത്മാവിനു പ്രായമാക ലില്ല. പുരാണപുരുഷൻ എന്നും ഒരുപോലെ. അതു ഭൂമിയിലേക്കു വന്നതെങ്ങനെ? ഇതിന് ഒരുത്തരമേ നമ്മുടെ മതഗ്രന്ഥങ്ങളിലുള്ളു: ഈ അടിമത്തത്തിനെല്ലാം കാരണം അജ്ഞാനമത്രേ. അജ്ഞാനം കൊണ്ടാണ് നാം ബദ്ധരായത്. ജ്ഞാനം നമ്മെ മറുകരയ്ക്കെത്തിക്കും, നമുക്കു ശമം തരും. ആ ജ്ഞാനം എങ്ങനെ കൈവരും? ഭക്തികൊണ്ട്: ഈശ്വരാരാധനകൊണ്ട്, എല്ലാ ജീവികളെയും ഈശ്വരൻെറ മന്ദിരങ്ങളെ ന്നറിഞ്ഞു സ്നേഹിക്കുന്നതുകൊണ്ട്. അവരിലെല്ലാം ഈശ്വരൻ നിവസി ക്കുന്നു. അങ്ങനെ സാന്ദ്രമായ ആ പ്രേമംകൊണ്ട് ജ്ഞാനം വരും, അജ്ഞാനം മാറും. കെട്ടുകൾ പൊട്ടും, ആത്മാവ് സ്വാതന്ത്ര്യമടയും.

ഈശ്വരനെക്കുറിച്ചു നമ്മുടെ മതഗ്രന്ഥങ്ങളിൽ രണ്ടാശയങ്ങളുണ്ട്; ഒന്നു സഗുണം: മറ്റേത് നിർഗുണം. സഗുണേശ്വരനെപ്പറ്റിയുള്ള ആശയ മിതാണ്; അവിടുന്ന് സർവ്വവ്യാപിയായ സ്രഷ്ടാവും രക്ഷിതാവും സർവ്വസംഹർത്താവുമാണ്: പ്രപഞ്ചത്തിൻെറ ആദ്യന്തരഹിതനായ പിതാവും മാതാവുമാണ്. എന്നാൽ അവിടുന്ന് നമ്മിൽനിന്ന്, എല്ലാ ആത്മാക്കളിൽനിന്നും, എന്നും വ്യത്യസ്തനാണ്. മുക്തിയെന്നുവെച്ചാൽ അവിടുത്തോട് അടുക്കുക, അവിടെത്തന്നെ ജീവിക്കുക എന്നർത്ഥം. പിന്നത്തേത്, നിർഗുണേശ്വരനെപ്പറ്റിയാണ്. അവിടെനിന്ന് ഈവക വിശേഷണങ്ങളെല്ലാം നീക്കംചെയ്യപ്പെടുന്നു: അവ അധികപ്പറ്റാണ്, യുക്തിരഹിതമാണ്. പിന്നെ അവശേഷിക്കുന്നത് നിർഗുണവും സാർവ്വ ത്രികവുമായ അസ്തിത്വമത്രേ. അറിയുന്ന ഒരു വസ്തുവല്ല അത്: കാരണം, അറിവ് മനുഷ്യൻെറ മനസ്സിന്നുള്ളതാണ്. വിചാരിക്കുന്ന ഒരു വസ്തു വുമല്ല അത്: കാരണം, വിചാരം ദുർബലൻെറ പ്രക്രിയയാണ്. യുക്തി വാദം ചെയ്യുന്ന ഒരു സത്തയെന്നും പറയത്തക്കതല്ല നിർഗുണേശ്വരൻ: എന്തുകൊണ്ടെന്നാൽ യുക്തിവാദം ദൗർബ്ബല്യത്തെയാണ് കാട്ടുന്നത്. അതിനെ സ്രഷ്ടാവെന്നും പറക വയ്യ. കാരണം അടിമത്തമില്ലെങ്കിൽ സൃഷ്ടിക്കേണ്ടതില്ല. അതിന്ന് അടിമത്തമെവിടെ? ഇച്ഛാപൂർത്തിക്കു വേണ്ടിയല്ലാതെ ആർ പ്രവർത്തിക്കും? അതിന് എന്തിച്ഛ? കുറവു നികത്താനല്ലാതെ ആരും പ്രവർത്തിക്കില്ല. അതിനു എന്തു കുറവ്? വേദങ്ങളിൽ 'അവൻ' എന്നല്ല, 'അത്' എന്നത്രേ പ്രയോഗിച്ചിട്ടുള്ളത്. 'അവൻ' എന്നായാൽ അനാശാസ്യമായ ഭേദകല്പനയാകും: ഈശ്വരൻ ഒരു

പുരുഷനാണെന്നു തോന്നും. ലിംഗവ്യക്തിയില്ലാത്ത 'അത്' എന്നാ ണ് പ്രയോഗം: നിർഗുണമായ 'അതാ'ണ് ഉപദേശിക്കപ്പെട്ടിട്ടുള്ളത്. ഈ ചിന്താസംഹിതയത്രേ അദ്വൈതം. നിർഗുണമായ ഈ അസ്തിത്വ ത്തോട് നമുക്കുള്ള സംബന്ധമെന്ത്? നാം അതുതന്നെയാണെന്നുള്ളത്. നാമും അതും ഒന്ന്. ഓരോരുത്തനും നിർഗുണമായ ആ അസ്തിത്വത്തി ൻെറ പ്രകാശനം. എല്ലാ സത്തകൾക്കും അടിസ്ഥാനം അതാണ്. അപരിമിതവും നിർഗുണവുമായ ആ അസ്തിത്വത്തിൽനിന്നു വേറെയാണ് നാം എന്ന ചിന്തയാണ് ദുഃഖം. അത്ഭുതകരമായ ഈ നിർഗുണത്തോ ടുള്ള ഐക്യത്തെ അറിയുന്നതത്രേ മുക്തി. ചുരുക്കത്തിൽ, ഈ രണ്ടാ ശയങ്ങളാണ് ഈശ്വരനെക്കുറിച്ച് നമ്മുടെ മതഗ്രന്ഥങ്ങളിൽ കാണുന്നത്.

ഇവിടെ ചില നിരീക്ഷണങ്ങൾ നടത്തേണ്ടതുണ്ട്. വല്ലൊരു ആചാരശാസ്ത്രവും (ethics) വേണമെങ്കിൽ അതു നിർഗുണേശ്വരഭാവ നയിലൂടെയേ ഉടലെടുക്കൂ. "സഹജീവികളെ അവനവനെപ്പോലെ സ്നേഹിക്കൂ, അതായത് മനുഷ്യരെയെല്ലാം അവനവനെപ്പോലെ സ്നേഹി ക്കൂ" എന്ന സത്യം പണ്ടുപണ്ടുകാലംമുതൽ ഓരോ ജനതയോടും ഉപദേശിക്കപ്പെട്ടിട്ടുണ്ട്. ഭാരതത്തിൽ അതുപദേശിക്കപ്പെട്ടിട്ടുള്ളതിങ്ങ നെയാണ്; 'ആത്മവത് സർവ്വഭൂതാനി.' മനുഷ്യരെന്നും മറ്റു ജന്തുക്ക ളെന്നുമുള്ള വിവേചനം നമുക്കില്ല. പക്ഷേ ഈ ഉപദേശത്തിൻെറ പിന്നിലുള്ള യുക്തി കാട്ടിക്കൊടുത്തിരുന്നില്ല. തന്നെത്താനെന്നോണം മറ്റുള്ളവരെ സ്നേഹിക്കുന്നത് എന്തുകൊണ്ടു നല്ലതാണെന്ന് അന്നാർ ക്കും തിട്ടമില്ലായിരുന്നു. ആ യുക്തി നിർഗുണനായ ഈശ്വരനെന്ന ആശയത്തിൽ കിടപ്പുണ്ട്. പ്രപഞ്ചമെല്ലാം ഒന്നാണെന്നറിഞ്ഞാൽ, ജീവിതത്തിൻെറ സംഘാതത്വം അറിഞ്ഞാൽ, അന്യനെ നോവിക്കുന്നത് സ്വയം നോവിക്കലാണെന്നും, അന്യനെ സ്നേഹിക്കുന്നത് സ്വയം സ്നേഹി ക്കലാണെന്നുമറിഞ്ഞാൽ, ആ ഉപദേശം മനസ്സിലാക്കാം. ഇതിൽനിന്നു ധരിക്കാം, മറ്റുള്ളവരെ ഉപദ്രവിച്ചുകൂടാത്തതെന്തുകൊണ്ടാണെന്ന്. അതിനാൽ നീതിശാസ്ത്രത്തിനുള്ള യുക്തി നിർഗുണേശ്വരഭാവന യിൽനിന്നേ ഗ്രഹിക്കാനാവൂ.

പിന്നെ ഇതിൽ സഗുണേശ്വരന്നുള്ള സ്ഥാനമെന്തെന്ന ചോദ്യമുണ്ട്. സഗുണേശ്വരഭാവനയിൽനിന്നുളവാകുന്ന അദ്ഭുതകരമായ ആ പ്രേമ പ്രവാഹം എനിക്കറിയാം. മറ്റു ചില കാലഘട്ടങ്ങൾക്കനുഗുണമായ എത്രമാത്രം ശക്തിയും പ്രഭാവവുമാണ് മനുഷ്യരുടെ മേൽ ഭക്തി ചെലുത്തുന്നതെന്നും ഞാൻ നന്നായറിയുന്നുണ്ട്. പക്ഷേ ഇന്നിപ്പോൾ ഭാരതത്തിൽ നമുക്കു വേണ്ടത് ഒട്ടേറെ വിലാപമല്ല, സ്വല്പം ബലമാണ്. അന്ധവിശ്വാസങ്ങളെല്ലാം എടുത്തു ദൂരെ വലിച്ചെറിഞ്ഞ്, 'പ്രപഞ്ച ത്തിലുള്ള നിർഗുണസത്തയാണ് ഞാൻ' എന്ന ബോധത്തോടെ മനു ഷ്യൻ തൻകാലിൽ നിന്നാൽ നിർഗുണേശ്വരൻ ബലത്തിൻെറ എത്ര വലിയൊരു ഖനിയാകുമെന്നോ? പിന്നെന്തുണ്ട് എന്നെ ഭയപ്പെടുത്തു വാൻ? പ്രകൃതിയുടെ നിയമങ്ങളെപ്പോലും ഞാൻ കൂട്ടാക്കില്ല. മരണം എനിക്കൊരു നേരമ്പോക്ക്. മനുഷ്യൻ സ്വന്തം

ആത്മാവിൻെറ മഹത്ത്വ ത്തിന്മേൽ നില്ക്കുന്നു – അപരിമിതവും ശാശ്വതവും അമരവുമായ ആത്മാവിൻെറ. ഈ ആത്മാവിനെ ആയുധങ്ങൾക്കു മുറിക്കാനോ, വെയിലിനു വരട്ടാനോ, തീയ്ക്ക് എരിക്കാനോ, വെള്ളത്തിന് അലിയി ക്കാനോ ആവില്ല. അപരിമിതവും, അജവും അമർത്ത്യവുമത്രേ അത്. അതിന് ആദിയും അന്തവും ഇല്ല. അതിൻെറ പരിണാമത്തിനു മുമ്പിൽ സൂര്യന്മാരും ചന്ദ്രന്മാരും അവയുടെ വ്യൂഹങ്ങളുമെല്ലാം കടലിലെ തുള്ളികൾപോലെ തോന്നും. അതിൻെറ പെരുമയുടെ മുമ്പിൽ ആകാശം ശൂന്യതയിൽ അലിഞ്ഞുപോകുന്നു, കാലം അഭാവത്തിൽ ആണ്ടുപോകുന്നു. മഹനീയമായ ഈ ആത്മാവിൽ നാം വിശ്വസി ക്കണം. അവിടെനിന്നു ശക്തിയുണ്ടാകും. എങ്ങനെ നിനയ്ക്കുന്നുവോ അങ്ങനെയായിത്തീരും. നിങ്ങൾ സ്വയം ദുർബ്ബലരെന്നു കരുതിയാൽ ദുർബ്ബലരാകും. സ്വയം അശുദ്ധരെന്നു കരുതിയാൽ അശുദ്ധരാകും. സ്വയം ശുദ്ധരെന്നു കരുതിയാൽ ശുദ്ധരാകും. സ്വയം ദുർബ്ബലരെന്നു കരുതാതെ, മറിച്ച്, പ്രബലരെന്നും സർവശക്തരെന്നും സർവജ്ഞ രെന്നും കരുതാൻ ഇതു നമ്മെ പഠിപ്പിക്കുന്നു. ഇതുവരെ ഇതു ഞാൻ പ്രകാശിപ്പിച്ചില്ലായിരിക്കാം: പക്ഷേ ഇതെന്നിലുണ്ടുതന്നെ. എല്ലാ അറിവും എന്നിലുണ്ട് – എല്ലാ ശക്തിയും, എല്ലാ ശുദ്ധിയും, എല്ലാ മുക്തിയും. എന്തുകൊണ്ട് എനിക്ക് ഈ അറിവു പ്രകാശിപ്പിച്ചുകൂടാ? എനിക്കിതിൽ വിശ്വാസമില്ലാത്തതുകൊണ്ട്. എനിക്കിതിൽ വിശ്വാസ മുണ്ടായാൽ അതു പ്രകാശിക്കണം, പ്രകാശിക്കും. ഇതാണ് നിർഗുണ ഭാവന നമ്മെ പഠിപ്പിക്കുന്നത്. ശൈശവം മുതൽ നിങ്ങളുടെ കുട്ടികളെ പ്രബലരാക്കുക. ദൗർബ്ബല്യവും വെറും ചടങ്ങുകളും പഠിപ്പിക്കാതി രിക്കുക. അവരെ സുശക്തരാക്കുക. അവർ തൻകാലിൽത്തന്നെ നില്ക്കട്ടെ, ധീരന്മാരും വിജിഗീഷുക്കളും സർവ്വംസഹന്മാരുമാകട്ടെ. ഒന്നാമതായി അവർ ആത്മമഹിമ ധരിക്കട്ടെ. വേദാന്തത്തിലേ അതു കിട്ടൂ, വേദാന്തത്തിൽമാത്രം. പ്രേമം ആരാധന തുടങ്ങിയവയെക്കുറിച്ച് മറ്റു മതങ്ങളിലുള്ള ആശയങ്ങൾ വേദാന്തത്തിലുണ്ട്: അതിലേറെ യുമുണ്ട്. പക്ഷേ ആത്മാവിനെപ്പറ്റിയുള്ള ഈ ആശയമാണ് ജീവിത പ്രദായകമായ ചിന്ത! ഏറ്റവും അദ്ഭുതകരമായ ചിന്ത. ലോകത്തെ കീഴ്മേൽ മറിക്കുന്നതും, ജഡപ്രപഞ്ചജ്ഞാനവുമായി മതത്തെ അനു രഞ്ജിപ്പിക്കുന്നതുമായ ഉത്കൃഷ്ടചിന്ത അവിടെയാണ്, അവിടെ മാത്രമാണ്, ഉള്ളത്.

അങ്ങനെ നമ്മുടെ മതത്തിലെ പ്രധാനഘടകങ്ങൾ, തത്ത്വങ്ങൾ, നിങ്ങളുടെ മുമ്പിൽ വെയ്ക്കാനാണ് ഞാൻ ശ്രമിക്കുന്നത്. ഇനി അനുഷ്ഠാനത്തെ, പ്രയോഗത്തെ, കുറിച്ച് ചില വാക്കുകൾകൂടി പറയാ നുണ്ട്, അത്രയേയുള്ളു. നാം കണ്ടതിൻവണ്ണം, ഭാരതത്തിൽ നിലനിന്ന ചുറ്റുപാടുകളിൽ സ്വാഭാവികമായി പല മതവിഭാഗങ്ങൾക്കും ഉടലെടു ക്കേണ്ടിവന്നു. വസ്തുസ്ഥിതി വെച്ചുനോക്കിയാലും ഭാരതത്തിൽ പല മതവിഭാഗങ്ങളുള്ളതായി കാണാം. അതോടൊപ്പം ഇവ പരസ്പരം കലഹി ക്കുന്നില്ലെന്ന ദുർഗ്രഹവസ്തുതയും നമുക്കറിയാം. ശൈവർ പറയുന്നില്ല,

വൈഷ്ണവരെല്ലാം നശിക്കാൻ പോകയാണെന്ന്. വൈഷ്ണവരും പറയുന്നില്ല, ശൈവരെല്ലാം നശിക്കുമെന്ന്. ശൈവൻ പറയുന്നു; ഇതാണ് എനിക്കുള്ള മാർഗ്ഗം. നിങ്ങൾക്ക് നിങ്ങളുടേത്: ഒടുവിൽ നാമൊന്നിച്ചുചേരും. ഇതു ഭാരതത്തിൽ എല്ലാവർക്കുമറിയാം. 'ഇഷ്ട' ത്തെക്കുറിച്ചുള്ള സിദ്ധാന്തമാണിത് (ഇഷ്ടദേവതാസമ്പ്രദായം). ഈശ്വരാരാധനയ്ക്കു പറ്റിയ രൂപങ്ങൾ പലതുണ്ടെന്നു വളരെ പ്രാചീനകാലങ്ങളിൽത്തന്നെ അംഗീകരിക്കപ്പെട്ടിട്ടുണ്ട്. ഈശ്വരങ്കലേക്കു ചെല്ലുവാൻ നിങ്ങൾ കൈക്കൊണ്ട മാർഗ്ഗമായിരിക്കണമെന്നില്ല എൻേറത്. അതെനിക്ക് ഉപദ്രവകരം കൂടിയാകാം. എല്ലാവർക്കുംകൂടി ഒറ്റ വഴിയേയുള്ളു എന്ന ആശയം അപായകരമാണ്, വ്യർത്ഥവും സർവ്വഥാ ത്യാജ്യവുമാണ്. എല്ലാവർക്കും മതത്തെപ്പറ്റി ഒരേ അഭിപ്രായ മാകുമ്പോൾ, എല്ലാവരും ഒരേയൊരു വഴി കൈക്കൊള്ളുമ്പോൾ, അതു ലോകത്തിനാകെ അനർത്ഥമാണ്. അപ്പോൾ മതങ്ങളെല്ലാം, ചിന്തകളെല്ലാം, നശിക്കും. ജീവിതത്തിൻെറ മർമ്മംതന്നെ വൈവിദ്ധ്യ മാണ്. അത് അപ്പാടെ നശിച്ചാൽ സൃഷ്ടിയേ നശിച്ചു. ചിന്തയിലുള്ള ഈ വൈവിദ്ധ്യം നിലനിർത്തിയാലേ നാമൊക്കെ ജീവിക്കൂ. ആ വൈവിദ്ധ്യത്തെച്ചൊല്ലി നാം കലഹിക്കേണ്ടതില്ല. നിങ്ങളുടെ വഴി നിങ്ങൾക്ക് വളരെ നന്ന്: എന്നാൽ എനിക്കു നന്നല്ല. എൻെറ വഴി എനിക്കു നന്ന്: നിങ്ങൾക്കു നന്നല്ല. എൻെറ വഴിക്ക് സംസ്കൃതത്തിലുള്ള പേരാണ് 'ഇഷ്ട'മെന്ന്. ലോകത്തിലുള്ള ഒരു മതത്തോടും നമുക്കു വഴക്കില്ല എന്നു ധരിക്കണം. നാമോരോരുത്തനുമുണ്ട് 'ഇഷ്ടം'. എന്നാൽ ചില ആളുകൾ വന്ന് 'ഇതൊന്നേ വഴിയുള്ളു' എന്നു പറഞ്ഞ് അതു നമ്മുടെമേൽ പിടിച്ചേല്പിക്കാൻ ശ്രമിക്കുമ്പോൾ, നമുക്കു വല്ലതും പറയേണ്ടിവരും: അവരെ നാം പരിഹസിച്ചു പോകും. ഈശ്വരങ്കലേക്കു തങ്ങളുടേതിൽനിന്നു ഭിന്നമായ ഒരു വഴി സ്വീകരിച്ച സഹോദരരെ നശിപ്പിക്കാൻ മുതിരുന്നവർ സ്നേഹത്തെപ്പറ്റി പറയുന്നത് അസംബന്ധമാണ്. അവരുടെ സ്നേഹത്തിന് ഒരു വിലയുമില്ല. തങ്ങളുടേതിൽനിന്നു ഭിന്നമായ ഒരു വഴിയിലൂടെ നടക്കുന്നവനെ പൊറുക്കാൻ കഴിയാത്തവർ സ്നേഹത്തെപ്പറ്റി ഉപദേശിക്കുന്നതെങ്ങനെ? അതു സ്നേഹമാണെങ്കിൽപ്പിന്നെ ദ്വേഷമേതാണ്? ക്രിസ്തുവിനെയോ ബുദ്ധനെയോ മുഹമ്മദിനെയോ മറ്റേതെങ്കിലും പ്രവാചകനെയോ ആരാധിക്കാൻ മതങ്ങൾ പഠിപ്പിക്കട്ടെ. അവയോടൊന്നും നമുക്കു കലഹമില്ല. ഹിന്ദു പറയുന്നു; സഹോദര, സ്വാഗതം. നിങ്ങളെ സഹായിക്കാനാണ് എൻെറ ഭാവം. പക്ഷേ എൻെറ വഴി പിന്തുടരാൻ എന്നെ അനുവദിക്കണം: അതെൻെറ 'ഇഷ്ട'മാണ്. നിങ്ങളുടെ വഴി വളരെ നന്ന്: എന്തു സംശയം? പക്ഷേ എനിക്ക് അപായകരമാകാം. ഏതു ഭക്ഷണ മാണ് എനിക്കു നല്ലതെന്ന് അനുഭവം എന്നെ പഠിപ്പിക്കുന്നു. വൈദ്യ ന്മാരെത്ര ചേർന്നാലും എനിക്കതു പറഞ്ഞുതരിക സാദ്ധ്യമല്ല. അതു പോലെ, എൻെറ അനുഭവത്തിൽനിന്ന് ഏതു വഴിയാണ് എനിക്കേറ്റവും

പറ്റിയതെന്ന് എനിക്കറിയാം. അതാണ് ലക്ഷ്യം, ഇഷ്ടം. അതുകൊണ്ട്, ഉള്ളിലുള്ള ദിവ്യതയെ അറിയാൻ ഒരു ക്ഷേത്രമോ പ്രതീകമോ വിഗ്രഹമോ നിങ്ങളെ സഹായിക്കുന്നെങ്കിൽ നിശ്ചയമായും നിങ്ങൾക്കതംഗീകരിക്കാം. വേണമെന്നു തോന്നിയാൽ ഇരുനൂറു വിഗ്രഹങ്ങൾ സ്വീകരിക്കുക. ദിവ്യത സാക്ഷാത്കരിക്കാൻ ചില രൂപങ്ങളും മന്ത്രങ്ങളും നിങ്ങളെ സഹായിക്കുമെങ്കിൽ, വളരെ നന്ന്. നിങ്ങളെ ഈശ്വരൻെറ അടുക്കലേക്കു കൊണ്ടെത്തിക്കുവാൻ വേണ്ടത് ഏതെല്ലാം രൂപങ്ങളും ക്ഷേത്രങ്ങളും അനുഷ്ഠാനങ്ങളുമാണോ, അവയൊക്കെ സർവ്വഥാ കൈക്കൊള്ളുക. എന്നാൽ അവയെച്ചൊല്ലി കലഹിക്കരുത്. കലഹിക്കുന്ന നിമിഷം മുതൽ ഈശ്വരങ്കലേക്കു ചെല്ലുകയല്ല നിങ്ങൾ ചെയ്യുന്നത്: മറിച്ചു പിന്നോട്ടായിരിക്കും, മൃഗത്തിലേക്ക്.

നമ്മുടെ മതത്തിലുൾപ്പെടുന്ന ചില ആശയങ്ങളാണിവ. എല്ലാവ രെയും ഉൾക്കൊള്ളുന്ന, ആരെയും പുറംതള്ളാത്ത, ഒരു മതമാണിത്. നമ്മുടെ ജാതികളും വ്യവസ്ഥകളുമൊക്കെ മതത്തോടു ബന്ധപ്പെട്ടവ യാണെന്ന് പ്രഥമദൃഷ്ടിയിൽ തോന്നാമെങ്കിലും, വാസ്തവത്തിൽ അങ്ങ നെയല്ല. ഒരു ജനതയെന്ന നിലയ്ക്ക് നമ്മുടെ രക്ഷയ്ക്ക് ഈ വ്യവസ്ഥ കൾ ആവശ്യമായിരുന്നു. ആത്മരക്ഷയെന്ന ഈ ആവശ്യം തീരു മ്പോൾ അവ സ്വയം അസ്തമിച്ചുകൊള്ളും. എന്നാൽ ശതാബ്ദങ്ങളായി മതിക്കപ്പെട്ടുവരുന്ന ഈ ഭാരതീയവ്യവസ്ഥകളെക്കുറിച്ചുള്ള എൻെറ മതിപ്പ് പ്രായമേറുന്തോറും ഏറിവരികയാണ്. ഇവയിൽ പലതും നിഷ്പ്ര യോജനവും വ്യർത്ഥവുമാണെന്നു ഞാൻ വിചാരിച്ചുവന്ന ഒരു കാലമു ണ്ടായിരുന്നു. പക്ഷേ പ്രായമേറുംതോറും അവയിലൊന്നിനെപ്പോലും അവഹേളിക്കാൻ എനിക്കു ധൈര്യം കുറഞ്ഞുവരികയാണ്. അവയോ രോന്നും ശതാബ്ദങ്ങളിലൂടെ കൈവന്ന അനുഭവങ്ങളുടെ മൂർത്തീഭാവ മത്രേ. ഇന്നലെയുണ്ടായ ഒരു പയ്യൻ, മറ്റന്നാൾ മരിക്കാൻ പോകുന്ന വൻ, വന്ന് എന്നോടു പറയുകയാണ്, എൻെറ കർമ്മപരിപാടികളൊക്കെ മാറ്റാൻ. ആ പയ്യൻെറ ഉപദേശം കൈക്കൊണ്ട് അവൻെറ ആശയങ്ങൾ ക്കൊത്ത് എൻെറ ചുറ്റുപാടുകളൊക്കെ മാറ്റിയാൽ ഞാൻ മാത്രമാണ്, മറ്റാരുമല്ല, വിഡ്ഢിയാകുന്നത്. പല രാജ്യങ്ങളിൽനിന്നു നമുക്കു കിട്ടു ന്ന ഉപദേശങ്ങളിൽ മിക്കതും ഇത്തരത്തിലുള്ളതാണ്. ഈ പണ്ഡിതമാ നികളോടു പറയൂ; ''ഉറപ്പുള്ള ഒരു സമൂഹം നിങ്ങൾ സ്വയം കെട്ടിപ്പടു ത്തുകഴിഞ്ഞാൽ നിങ്ങളുടെ ഉപദേശം ഞാൻ കൈക്കൊള്ളാം. രണ്ടു ദിവസം തികച്ച് ഒരാശയം വെച്ചുപുലർത്താൻ നിങ്ങൾക്കു കഴിയുന്നില്ല: തമ്മിൽ കലഹിച്ചു പരാജയപ്പെടുകയാണ്. നിങ്ങൾ വസന്തശലഭങ്ങളെ പ്പോലെ ജനിച്ച് അഞ്ചു നിമിഷംകൊണ്ടു തുലയുന്നു: കുമിളകൾപോലെ ഉയർന്ന്, അവയെപ്പോലെ തകരുന്നു. ഞങ്ങളുടേതുപോലെ ഉറച്ച ഒരു സമുദായം ആദ്യം പണിതെടുക്കുക. സ്വശക്തിക്കു മാന്ദ്യം തട്ടാതെ പത്തിരുപതുനൂറ്റാണ്ടുകളിലൂടെ നിലകൊള്ളുന്ന നിയമങ്ങളും സ്ഥാപന ങ്ങളും ആദ്യം തയ്യാറാക്കുക. പിന്നെയാവാം ആ കാര്യത്തെക്കുറിച്ച്

നിങ്ങളോടു സംസാരിക്കുക. അതുവരെ, സുഹൃത്തേ, തലതിരിഞ്ഞ ഒരു പയ്യൻമാത്രമാണ് നിങ്ങൾ.''

നമ്മുടെ മതത്തെക്കുറിച്ച് എനിക്കു പറയാനുള്ളതു പറഞ്ഞു കഴിഞ്ഞു. വളരെ തിടുക്കമുള്ള ഇന്നത്തെ ഒരാവശ്യത്തെക്കുറിച്ച് നിങ്ങളെ ഓർമ്മപ്പെടുത്തിക്കൊണ്ട് ഞാൻ അവസാനിപ്പിക്കാം. ഈ കലിയുഗത്തിൽ മഹത്തായ ഒരു കൃതി നമുക്കു നല്കിയ മഹാനായ ആ ഭാരതകർത്താവിനെ, വ്യാസനെ, നമുക്കു സ്തുതിക്കാം. മറ്റു യുഗങ്ങളിൽ അനുഷ്ഠിച്ചുപോന്ന തപസ്സും ദുഷ്കരങ്ങളായ യോഗ ങ്ങളുമൊക്കെ ഇന്നു നടക്കില്ല. ഈ യുഗത്തിൽ ആവശ്യം ദാനമാണ്, പരോപകാരമാണ്. എന്താണീ ദാനം? ദാനങ്ങളിൽ ശ്രേഷ്ഠം അദ്ധ്യാത്മ ജ്ഞാനദാനമത്രേ. പിന്നെ ഐഹികജ്ഞാനദാനം. പിന്നെ ജീവിതത്തെ (രക്ഷിച്ചു) ദാനം ചെയ്യുക. ഒടുവിലത്തേതാണ് അന്നപാനദാനം. അദ്ധ്യാത്മജ്ഞാനദാതാവ് ചെയ്യുന്നതു നിരവധി ജന്മങ്ങളിൽനിന്ന് ആത്മാവിനെ രക്ഷിക്കയത്രേ. ഐഹികജ്ഞാനദാതാവ് അദ്ധ്യാത്മ ജ്ഞാനത്തിൻെറ നേർക്ക് മനുഷ്യരുടെ കണ്ണു തുറന്നുകൊടുക്കുന്നു. ജീവിതസംരക്ഷണമുൾപ്പെടെയുള്ള മറ്റു ദാനങ്ങളെല്ലാം മുൻചൊന്ന തിൽനിന്നു വളരെ താഴെയാണ്. അതിനാൽ ഈ കാര്യം ധരിക്കേണ്ടത് ഒരാവശ്യമാണ്; അദ്ധ്യാത്മജ്ഞാനം നല്കുന്നതിനെ അപേക്ഷിച്ച് വളരെ കുറച്ചു വിലയേ ഉള്ളു മറ്റുതരം പ്രവൃത്തികൾക്കെല്ലാം. അദ്ധ്യാത്മ ജ്ഞാനവിതരണംകൊണ്ടുള്ള സഹായമാണ് എല്ലാറ്റിലും ശ്രേഷ്ഠം, മഹത്തമം. നമ്മുടെ ശാസ്ത്രങ്ങളിൽ ആദ്ധ്യാത്മികതയുടെ അനശ്വരപ്രസ്രവണമാണുള്ളത്. പ്രായോഗികമായ ആദ്ധ്യാത്മികതയുടെ മഹനീയ ദൃഷ്ടാന്തങ്ങൾ ഈ ത്യാഗഭൂമിയിലെന്നോണം ലോകത്തിൽ മറ്റൊരിട ത്തും കാണാൻ കഴിയില്ല. ലോകത്തെക്കുറിച്ച് കുറേ അനുഭവം എനി ക്കുണ്ടായിട്ടുണ്ട്. എന്നെ വിശ്വസിക്കുക. മറുനാടുകളിൽ ഭാഷണങ്ങൾ കുറെ ഏറെയുണ്ട്. എന്നാൽ, മതത്തെ ജീവിതത്തിലേക്കു പകർത്തിയ പ്രായോഗികമനുഷ്യൻ ഇവിടെ, ഇവിടെമാത്രമാണുള്ളത്. പ്രഭാഷണ ങ്ങളല്ല മതം. തത്തകൾക്കു സംസാരിക്കാം, യന്ത്രങ്ങൾക്കും ഈയിടെ സംസാരിക്കാമെന്നായിട്ടുണ്ട്. എന്നാൽ ത്യാഗത്തിൻെറയും ആദ്ധ്യാത്മികതയുടെയും സർവ്വംസഹതയുടെയും അനശ്വരസ്നേഹത്തിൻെറയും ജീവിതം കാട്ടിത്തരൂ. ഈ തരത്തിലുള്ള ജീവിതമാണ് ആദ്ധ്യാത്മിക മനുഷ്യൻെറ ലക്ഷണം. ഇമ്മാതിരി ആശയങ്ങളും മഹനീയങ്ങളായ പ്രായോഗികദൃഷ്ടാന്തങ്ങളും നമ്മുടെ നാട്ടിലുണ്ടെന്നിരിക്കെ, നാട്ടാരുടെയെല്ലാം – അവർ ധനികരോ ദരിദ്രരോ ആകട്ടെ, ഉത്കൃഷ്ടരോ അപകൃഷ്ടരോ ആകട്ടെ – പൊതുസ്വത്താകത്തക്കവണ്ണം മഹായോഗികളുടെ ബുദ്ധിയിലും ഹൃദയത്തിലുമുള്ള സമ്പത്തുകൾ വിതരണം ചെയ്യാതിരിക്കുന്നത് അത്യന്തം ദയനീയമാണ്. ഭാരതത്തിൽ മാത്രമല്ല, ലോകത്തിലെല്ലാം പരക്കെ അവ വാരിവിതയ്ക്കേണ്ടിയിരിക്കുന്നു. നമ്മുടെ എത്രയും വമ്പിച്ച കടമകളിലൊന്നാണിത്. നിങ്ങൾ മറ്റുള്ളവരെ സഹായി ക്കാൻ

കൂടുതൽ യത്നിക്കുംതോറും നിങ്ങളെത്തന്നെ സഹായിക്കയാ ണെന്നു കാണാം. നിങ്ങൾക്കു ശരിയായ രാജ്യസ്നേഹമുണ്ടെങ്കിൽ, മതസ്നേഹമുണ്ടെങ്കിൽ, നിങ്ങൾ ചെയ്തുതീർക്കേണ്ട ധാർമ്മികമായ ഒരു കടമയാണിത്; നിങ്ങളുടെ ഗ്രഥിതഗ്രന്ഥങ്ങളിൽനിന്ന് ആശയനിധി കൾ വെളിയിലെടുത്ത് അവയുടെ തക്ക അവകാശികൾക്കു നല്കുക എന്ന മഹത്തായ ആദർശത്തോടുകൂടി നിങ്ങൾ തീവ്രയത്നം ചെയ്യണം, ഉണർന്നു പ്രവർത്തിക്കണം.

സർവോപരി ഒരു കാര്യം വേണം; സത്യം പറഞ്ഞാൽ യുഗങ്ങളായി നാം ഭയങ്കരമായ അസൂയയിൽ കുതിർന്നുകിടക്കുകയാണ്: എപ്പോഴും നാം അന്യോന്യം അസൂയപ്പെടുന്നു. ഈ മനുഷ്യനെന്താ ഒട്ടൊരു മുൻഗണന കിട്ടാൻ? എനിക്കില്ലല്ലോ. ഈശ്വരാരാധനയിൽപ്പോലും നാം മുൻഗണനയ്ക്കു ശഠിക്കുന്നു. അങ്ങനെയുള്ള ഒരടിമത്തത്തിലാണ് നാം വീണിരിക്കുന്നത്. ഇത് ഒഴിച്ചുകളയണം. ഇന്നു ഭാരതത്തിൽ നിലവിളികൂട്ടുന്ന ഒരു പാപമുണ്ടെങ്കിൽ അത് ഈ അടിമത്തമാണ്. ഓരോരുത്തന്നും ആജ്ഞാപിക്കാനാണ് മോഹം: അനുസരിക്കാൻ ആർക്കുമാവില്ല. പഴയ കാലത്തെ അദ്ഭുതകരമായ ആ ബ്രഹ്മചര്യ സമ്പ്രദായം നിലവിലില്ലാതായതുകൊണ്ടു വന്നതാണത്. ഒന്നാമത് അനു സരിക്കാൻ പഠിക്കൂ. ആജ്ഞാശക്തി സ്വയം വന്നുകൊള്ളും. എപ്പോഴും ഒന്നാമതായി സേവിക്കാൻ പഠിക്കുക: യജമാനനാകാൻ യോഗ്യത വഴിയേ ഉണ്ടായിക്കൊള്ളും. ഈ അസൂയ വെടിയുക. അപ്പോൾ ചെയ്യാനിരിക്കുന്ന വമ്പിച്ച ജോലികൾ നിങ്ങൾക്കു ചെയ്തുതീർക്കാൻ സാധിക്കും. നമ്മുടെ പൂർവികന്മാർ ഏറ്റവും ആശ്ചര്യകരമായ കാര്യ ങ്ങൾ ചെയ്തുതീർത്തു. നാം പിന്തിരിഞ്ഞ് ആദരവോടും അഭിമാന ത്തോടുംകൂടി അവരുടെ പ്രവൃത്തികൾ നോക്കിക്കാണുന്നു. എന്നാൽ വൻകിട കാര്യങ്ങൾ ചെയ്യാൻ നാം തയ്യാറാകുകകൂടിയാണ്. ഇനി വരുന്നവർ ആശിസ്സുകളോടും അഭിമാനത്തോടുംകൂടി അവരുടെ പൂർവ്വി കരായ നമ്മെയും പിന്തിരിഞ്ഞുനോക്കിക്കാണട്ടെ. നമ്മുടെ പൂർവിക ന്മാരുടെ മഹത്തും മഹനീയവുമായ പ്രവൃത്തികളെപ്പോലും കീഴ്ക്കി ടയിലാക്കുന്ന പ്രവൃത്തികൾ ഈശ്വരാനുഗ്രഹംകൊണ്ട് ഇവിടെയുള്ള ഓരോരുത്തനും ഇനി ചെയ്യുമെന്നു നിശ്ചയം.

***

## 3

## പാംബനിലെ സ്വാഗതത്തിനു മറുപടി

ശ്രീ വിവേകാനന്ദസ്വാമികൾ പാംബനിലെത്തിയപ്പോൾ രാമനാട്ടിലെ രാജാവ് അദ്ദേഹത്തെ എതിരേറ്റു ഹാർദ്ദമായ ഒരു സ്വാഗതം നൽകി. ഔപചാരികമായ ഒരു സ്വീകരണം നൽകാനുള്ള സംഭാരങ്ങളെല്ലാം കരയ്ക്കിറങ്ങുന്നിടത്തുതന്നെ ഒരുക്കിയിരുന്നു. അവിടം കലാസുഭഗമാംവണ്ണം അലങ്കരിച്ചിരുന്നു. ഒരു പന്തലിൽ വെച്ച് ചുവടെ ചേർക്കുന്ന സ്വാഗതാശംസ പാംബനിലെ ആളുകൾക്കുവേണ്ടി വായിക്കപ്പെട്ടു.

''സംപൂജ്യനായ വിവേകാനന്ദസ്വാമികളെ ഉണർത്തിക്കുന്നത്;

ദിവ്യനായ അവിടുത്തെ സ്വാഗതംചെയ്യുന്നതിൽ ഞങ്ങൾക്ക് അത്യന്തം ആഹ്ലാദിക്കുന്നു. ഞങ്ങളുടെ ഹൃദയം അഗാധമായ കൃതജ്ഞതയും സമാദരവുംകൊണ്ടു നിറഞ്ഞുതുളുമ്പുകയാണ്. നിരവധി ക്ഷണങ്ങൾ ഉണ്ടായിരുന്നിട്ടും ഞങ്ങളുടെ ഈ സ്ഥലം തിടുക്കത്തിലൊന്നു സന്ദർശിക്കാമെന്ന്, മടിക്കാതെ, സദയം സമ്മതിച്ചതുകൊണ്ടുള്ള കൃതജ്ഞത: അങ്ങയ്ക്കുള്ള മഹനീയവും ശ്രേഷ്ഠവുമായ പല ഗുണങ്ങളുടെ നേർക്കും, വമ്പിച്ച ഉത്സാഹത്തോടും ശ്രദ്ധയോടും അസാമാ ന്യമായ സാമർത്ഥ്യത്തോടുംകൂടി അവിടുന്നു നിർവഹിച്ചുപോരുന്നതും നിർവഹി ക്കാൻ ഉദാരമായി ഏറ്റെടുത്തതുമായ മഹത്തായ പ്രവൃത്തിയുടെ നേർക്കുള്ള സമാദരം.

പാശ്ചാത്യരാജ്യങ്ങളിലുള്ള സംസ്കൃതചിത്തരിൽ ഹിന്ദുദർശനത്തിൻെറ വിത്തുകൾ വിതയ്ക്കുവാൻവേണ്ടി അവിടുന്നു ചെയ്ത യത്നങ്ങൾക്ക് ഇത്രയേറെ സാഫല്യം മകുടം ചാർത്തിയിട്ടുള്ളതു കണ്ട് വാസ്തവത്തിൽ ഞങ്ങൾ ആഹ്ലാദി ക്കുന്നു: വമ്പിച്ച തോതിൽ ആ വിത്തുകൾ ശ്രേഷ്ഠഫലങ്ങൾ നല്കുമെന്നതിൻെറ ദീപ്തവും സുഖാവഹവുമായ ലക്ഷണങ്ങൾ ഇപ്പൊഴേ ഞങ്ങളുടെ ചുറ്റും കാണാനു മുണ്ട്. പടിഞ്ഞാറൻനാടുകളിൽ ചെയ്തതിനെക്കാൾ കുറെക്കൂടിയധികം നമ്മു ടെ മാതൃഭൂമിയിലുള്ള സ്വസഹോദരന്മാരുടെ മനസ്സിന്നുണർവുണ്ടാക്കുവാൻ വേണ്ടി അവിടുന്ന് ആര്യാവർത്തത്തിൽ താമസിക്കുന്ന വേളയിൽ പ്രയത്നിക്കാൻ കനിയണമെന്നു ഞങ്ങൾ ഏറ്റവും വിനീതമായി പ്രാർത്ഥിക്കുന്നു. ആ സഹോദര ന്മാർ ജീവിതകാലം മുഴുവൻ നീണ്ടുനില്ക്കുന്ന നിദ്രയിൽ ആണ്ടുകിടക്കയാണ്. ചിരകാലമായി അവർ മറന്നുകഴിഞ്ഞിട്ടുള്ള സത്യത്തിൻെറ സദ്വാർത്ത വീണ്ടും അവരെ ഓർമ്മിപ്പിക്കേണ്ടതുണ്ട്.

ഞങ്ങളുടെ മഹത്ത്വം തികഞ്ഞ ആദ്ധ്യാത്മികനേതാവായ അവിടുത്തോട് ഞങ്ങൾക്കുള്ളതു ഹൃദയം നിറഞ്ഞ, ഏറ്റവും ആർജ്ജവമുറ്റ സ്നേഹവും അത്യധികമായ ഭക്തിഭാവവും നിസ്തുലമായ ബഹുമാനാതിശയവുമാണ്: ഇവ വേണ്ടവണ്ണം പ്രകാശിപ്പിക്കുക വാസ്തവത്തിൽ അശക്യമാണെന്നനുഭവപ്പെടുന്നു. അതിനാൽ പ്രയോജനപൂർണ്ണമായ ദീർഘായുസ്സു നല്കി അവിടുത്തെ അനുഗ്രഹിക്കുന്ന തിനും, ചിരകാലമായി തിരോഭവിച്ചിരിക്കുന്ന സാർവലൗകികസൗഭ്രാത്രം വീണ്ടെടു ക്കുവാൻ വേണ്ടതെല്ലാം അങ്ങയ്ക്കു പ്രദാനം ചെയ്യുന്നതിനും കരുണാമൂർത്തി യായ ജഗദീശ്വരനോടു ഹാർദ്ദമായും ഏകകണ്ഠമായും പ്രാർത്ഥിച്ചുകൊണ്ട് ഞങ്ങൾ ഉപസംഹരിച്ചുകൊള്ളട്ടെ.''

ഇതു കൂടാതെ, രാജാവും വ്യക്തിപരമായി ചുരുക്കത്തിൽ സ്വാമിജിയെ സ്വാഗതംചെയ്തു. അഗാധമായ ഭാവങ്ങൾ ഉൾക്കൊണ്ട ആ സ്വാഗതം വിശേഷിച്ചും ശ്രദ്ധേയമായിരുന്നു. പിന്നെ സ്വാമിജി താഴെക്കൊടുക്കുന്നവണ്ണം മറുപടി നല്കി.

പവിത്രമായ നമ്മുടെ മാതൃഭൂമി മതത്തിൻെറയും ദർശനത്തി ൻെറയും നാടാണ്: ആദ്ധ്യാത്മികമല്ലന്മാരുടെ ജന്മഭൂമിയാണ്, ത്യാഗ ത്തിൻെറ നാടാണ്. മനുഷ്യന്നു പ്രാപ്യമായ അത്യുത്തമജീവിതാദർശം ഇവിടെയാണ്, ഇവിടെ മാത്രമാണ്, അതിപ്രചീനകാലംമുതൽ ഇന്നുവരെ നിലനിന്നുപോന്നിട്ടുള്ളത്.

പടിഞ്ഞാറൻരാജ്യങ്ങളിൽ ഞാൻ പോയിട്ടുണ്ട്: പല വംശക്കാരു മുള്ള പല നാടുകളിലും സഞ്ചരിച്ചിട്ടുണ്ട്. ഓരോ വംശത്തിനും ഓരോ ജനതയ്ക്കും പ്രത്യേകമായ ഓരോ ആദർശമുള്ളതായിട്ടാണ് എനിക്കു തോന്നുന്നത്. ഉയർന്നുനില്ക്കുന്ന ഈ ആദർശം അതിൻെറ ജീവിത ത്തിൽ ഉടനീളം വ്യാപരിക്കയും ചെയ്യുന്നു. ഓരോ ജനതയുടെയും ജീവിതത്തിൻെറ നട്ടെല്ലാണ് പ്രസ്തുതാദർശം. ഭാരതത്തിനു രാഷ്ട്രതന്ത്ര മോ സൈനികശക്തിയോ അല്ല, കച്ചവടക്കോയ്മയോ യന്ത്രനൈപു ണിയോ അല്ല, ആ നട്ടെല്ലു നല്കിയിട്ടുള്ളത്. മതം, മതംമാത്രമാണ് നമുക്കുള്ളതും നമുക്കു വേണമെന്നു വെച്ചിട്ടുള്ളതും. ആദ്ധ്യാത്മികത എക്കാലവും ഭാരതത്തിൽ നിലനിന്നിട്ടുണ്ട്.

മാംസപേശികളുടെ കരുത്തിൻെറ പ്രകടനങ്ങൾ മികച്ചതുതന്നെ: ശാസ്ത്രപ്രയോഗംവഴി യന്ത്രങ്ങളിലൂടെ പ്രകാശിക്കുന്ന ബുദ്ധിശക്തിയും അദ്ഭുതാവഹംതന്നെ. എങ്കിലും ഇവയൊന്നും ചൈതന്യം ലോകത്തിൽ ചെലുത്തുന്ന പ്രഭാവത്തെക്കാൾ ശക്തിമത്തല്ല.

ഭാരതം എന്നും കർമ്മോന്മുഖമായിരുന്നു എന്നു നമ്മുടെ വംശ ചരിത്രം തെളിയിക്കുന്നു. കൂടുതൽ വിവേകികളാകേണ്ട ചിലർ ഇന്നി പ്പോൾ നമ്മെ പഠിപ്പിക്കയാണ്, ഹിന്ദു സൗമ്യനും കർമ്മവിമുഖനു മാണെന്ന്. മറുനാട്ടുകാരുടെ ഇടയിൽ ഇതൊരു പഴഞ്ചൊല്ലു പോലായിട്ടുണ്ട്. ഭാരതം എന്നെങ്കിലും കർമ്മവിമുഖമായിരുന്നു എന്ന ആശയം ഞാൻ നിഷേധിക്കുന്നു. അനുഗൃഹീതമായ നമ്മുടെ ഈ രാജ്യത്തിലെന്നപോലെ മറ്റൊരിടത്തും കർമ്മണ്യത ഇത്രയേറെ മികച്ചുനിന്നിട്ടില്ല. ഇവിടുത്തെ കർമ്മണ്യതയ്ക്കു മഹത്തായ സാക്ഷ്യം നമ്മുടെ ഈ പ്രാചീനതമവും ഉദാരതമവുമായ വംശം ഇന്നും നില്ക്കുന്നു എന്നതുതന്നെ. അത്, അതിൻെറ മഹനീയമായ ജീവിത യാത്രയിൽ ഓരോ പതിറ്റാണ്ടിലും മരിക്കാത്തതും നശിക്കാത്തതുമായ പുതുമ തേടുന്നതുപോലെ തോന്നുന്നു. മതത്തിലാണ് പ്രസ്തുതമായ കർമ്മണ്യത സ്പഷ്ടീഭവിക്കുന്നത്. താന്താങ്ങളുടെ കർമ്മണ്യതയുടെ തോതുവെച്ചു മറ്റുള്ളവരെ അളക്കുക എന്നത് മനുഷ്യപ്രകൃതിയുടെ സവിശേഷതയാണ്. ഉദാഹരണമായി ചെരിപ്പുകുത്തിയുടെ കഥയെടു ക്കുക. ചെരിപ്പുണ്ടാക്കാനേ അയാൾക്കറിയാവു: ഈ ജീവിതത്തിൽ അതല്ലാതെ മറ്റൊന്നില്ലെന്ന് അയാൾ കരുതുന്നു. ഇഷ്ടിക പടുക്കുന്ന വൻ തനിക്ക് അതല്ലാതെ മറ്റൊന്നും അറിയില്ലെന്ന് സ്വജീവിതത്തിലുള്ള ഓരോ ദിവസവും തെളിയിക്കുന്നു. ഇതു സ്പഷ്ടമാക്കുവാൻ മറ്റൊരു യുക്തികൂടിയുണ്ട്. പ്രകാശസ്പന്ദങ്ങൾ അതിസാന്ദ്രമാകുമ്പോൾ നമു ക്കതു കാണാൻ കഴിയില്ല: നമ്മുടെ സ്വന്തം

ദർശനതലം വിട്ടുപോകാ നാവാത്തവിധമത്രേ നമ്മെ സൃഷ്ടിച്ചിട്ടുള്ളത്. എന്നാൽ പാമരപ്പരിഷ യുടെ ഭൗതികതത്ത്വത്തിൻെറ മുഖംമൂടി തുളച്ചുകയറ്റാൻ കരുത്തുള്ള ആദ്ധ്യാത്മികദൃഷ്ടിയാണ് യോഗിക്കുള്ളത്.

ആദ്ധ്യാത്മികമായ പോഷണത്തിനുവേണ്ടി ലോകത്തിലുള്ളവരു ടെയെല്ലാം ദൃഷ്ടി ഇപ്പോൾ ഈ ഭാരതഭൂമിയിലേക്കു തിരിഞ്ഞിരിക്ക യാണ്: അവർക്കൊക്കെ അതു നല്കേണ്ടതു ഭാരതമാണ്. മനുഷ്യരാശി ക്ക് ഏറ്റവും പറ്റിയ ആദർശം ഇവിടെ മാത്രമേയുള്ളു. പാശ്ചാത്യ പണ്ഡിതന്മാർ ഈ ആദർശം മനസ്സിലാക്കാൻ യതിക്കയാണ്. ഇതു സംസ്കൃതത്തിലുള്ള സാഹിത്യത്തിലും ദർശനത്തിലുമത്രേ പ്രതിഷ്ഠി ക്കപ്പെട്ടിട്ടുള്ളത്. ഈ ആദർശം യുഗങ്ങളിലൂടെ ഭാരതത്തിൻെറ വിശേഷലക്ഷണമായിരിക്കയാണുതാനും.

ചരിത്രത്തിൻെറ പ്രാരംഭംമുതൽ ഒരു ധർമ്മദൂതനും ഹിന്ദുക്കളുടെ സിദ്ധാന്തങ്ങളെയും വിശ്വാസങ്ങളെയും പ്രചരിപ്പിക്കാൻ ഭാരതത്തിൽ നിന്നു വെളിയിലേക്കു പോയിട്ടില്ല. ഇന്നിപ്പോൾ ആശ്ചര്യകരമായ ഒരു മാറ്റം ഉണ്ടായിവരികയാണ്. ഭഗവാൻ ശ്രീകൃഷ്ണൻ പറയുന്നു; ''ധർമ്മം ഇടിയുകയും അധർമ്മം പരക്കുകയും ചെയ്യുമ്പോഴെല്ലാം വീണ്ടും വീണ്ടും ലോകത്തെ തുണയ്ക്കാൻ ഞാൻ വരുന്നു.[1] മതപരമായ ഗവേഷണങ്ങളിൽനിന്നു നിങ്ങൾക്കു ബോധപ്പെടാവുന്ന ഒരു വസ്തു തയുണ്ട്; വല്ലൊരു രാജ്യത്തും നല്ലൊരാചാരസംഹിതയുണ്ടെങ്കിൽ അതി ൻെറ ചില അംശങ്ങളെങ്കിലും അവർ നമ്മിൽനിന്നു കടമെടുത്ത തായിരിക്കും. അതുപോലെ ആത്മാവിൻെറ അമരത്വത്തെപ്പറ്റി ഏതു മതത്തിലുമുള്ള നല്ല ആശയങ്ങൾ നേരിട്ടോ അല്ലാതെയോ നമ്മിൽ നിന്നു കൈക്കൊണ്ടതായിരിക്കും.

പത്തൊമ്പതാം നൂറ്റാണ്ടിൻെറ ഈ ഉത്തരാർത്ഥത്തിലെന്നോണം ലോകചരിത്രത്തിലൊരു കാലത്തും ഇത്രയേറെ കവർച്ചയും വഴിപിഴച്ച കയ്യൂക്കും ദുർബലന്മാരുടെ മേൽ പ്രബലന്മാരുടെ നിപീഡനവും ഉണ്ടായിട്ടില്ല. ആഗ്രഹങ്ങളെ അടക്കിവെക്കാതെ രക്ഷ കിട്ടില്ല: ജഡ ത്തിൻെറ അടിമ സ്വതന്ത്രനുമല്ല. ഈ വസ്തുത എല്ലാവരും അറിഞ്ഞിരി ക്കട്ടെ. മഹത്തായ ഈ സത്യം എല്ലാ ജനതകളും പതുക്കെപ്പതുക്കെ അറിഞ്ഞും ആദരിച്ചും വരികയാണ്. ശിഷ്യൻ ഈ സത്യം ഗ്രഹിക്കാൻ ശക്തനാകുന്നതോടെ, ഗുരുവിൻെറ ഉപദേശം അവനെ സഹായിക്കാൻ എത്തിക്കൊള്ളും. അപാരകാരുണ്യവശാൽ ഈശ്വരൻ സ്വസന്താന ങ്ങൾക്കു സാഹായ്യം നല്കിക്കൊണ്ടിരിക്കയാണ്, എല്ലാ മതങ്ങളിലും ആ കരുണ അവിരാമമായി പ്രവഹിച്ചുകൊണ്ടിരിക്കുന്നു. നമ്മുടെ ഈശ്വരൻ മതങ്ങളുടെയെല്ലാം ഈശ്വരനാണ്. ഭാരതത്തിൻെറ മാത്രമായ ഒരാശയമത്രേ ഇത്: മറ്റേതു

1. യദാ യദാ ഹി ധർമ്മസ്യ ഗ്ലാനിർഭവതി ഭാരത
അഭ്യുത്ഥാനമധർമ്മസ്യ തദാ$f$ത്മാനം സൃജാമ്യഹം
പരിത്രാണായ സാധൂനാം വിനാശായ ച ദുഷ്കൃതാം
ധർമ്മസംസ്ഥാപനാർഥായ സംഭവാമി യുഗേ യുഗേ. (ഗീത 4.7,8)

മതത്തിൻെറയെങ്കിലും വിശുദ്ധഗ്രന്ഥ ങ്ങളിൽ ഈ ആശയം കണ്ടെത്താൻ നിങ്ങളിലാരെയും ഞാൻ വെല്ലു വിളിക്കുന്നു.

ഈശ്വരനിശ്ചയമനുസരിച്ചു ഹിന്ദുക്കളായ നാം ഏറ്റവും വിപദ് ഗ്രസ്തവും ഉത്തരവാദപ്പെട്ടതുമായ ഒരു നിലയിലാണ് ഇപ്പോൾ. പടിഞ്ഞാറൻജനതകൾ ആദ്ധ്യാത്മികസാഹായ്യം തേടി നമ്മുടെ അടുക്കലേക്കു വരികയാണ്. മനുഷ്യജീവിതപ്രശ്നങ്ങളെ സംബന്ധി ച്ചിടത്തോളം ലോകത്തിനു വെളിച്ചം നല്കുന്ന ജോലിക്കു തയ്യാറാവുക – ധാർമ്മികമായ ഈ വലിയ കടപ്പാട് ഭാരതത്തിൻെറ സന്താനങ്ങൾ ഏറ്റെടുക്കണം. ഒരു സംഗതി ശ്രദ്ധിക്കണം. മറുനാടുകളിലെ ശിഷ്ട ന്മാരും മഹത്തുക്കളും അഭിമാനംകൊള്ളുന്നത്, പർവ്വതദുർഗ്ഗങ്ങളിൽ നിലയുറപ്പിച്ച് കൂടെക്കൂടെ വെളിയിൽ കടന്നു വഴിയാത്രക്കാരുടെ സർവ്വസ്വവും കൊള്ള ചെയ്തുപോന്ന വല്ല തസ്കരപ്രമാണികളുമാണ് തങ്ങളുടെ പൂർവ്വികന്മാർ എന്നു സ്ഥാപിച്ചെടുക്കുന്നതിലാണ്. ഹിന്ദു ക്കളായ നാമാകട്ടെ, ബ്രഹ്മദ്ധ്യാനംചെയ്ത് പർവ്വതഗുഹകളിൽ കന്ദഫലങ്ങളശിച്ചുപോന്ന ഋഷിമാരും സിദ്ധന്മാരുമാണ് തങ്ങളുടെ പൂർവ്വികന്മാർ എന്ന വസ്തുതയിൽ അഭിമാനിക്കുന്നു. നാം ഇപ്പോൾ അധഃപതിച്ചിരിക്കാം. പക്ഷേ എത്ര കീഴ്ക്കിടയിൽപ്പെട്ടാലും, അധഃ പതിച്ചാലും, നമ്മുടെ മതത്തിനുവേണ്ടി ഉത്സാഹപൂർവ്വം യത്നിച്ചാൽ മതി, നമ്മുടെ മഹത്ത്വം വീണ്ടെടുക്കാൻ കഴിയും.

നിങ്ങൾ സദയം എനിക്കു നല്കിയ ഹാർദ്ദമായ സ്വീകരണത്തിന് എൻെറ ഹൃദയം നിറഞ്ഞ നന്ദി കൈക്കൊള്ളുക. ശ്രീ രാമനാട്ടു രാജാവിന്ന് എന്നോടുള്ള സ്നേഹത്തിനു കൃതജ്ഞത പ്രകാശിപ്പിക്കുക അസാദ്ധ്യം. എന്തെങ്കിലും വല്ല നല്ല കാര്യവും എന്നിലൂടെയും ഞാൻ മുഖാന്തരവും നടന്നിട്ടുണ്ടെങ്കിൽ ഈ നല്ല മനുഷ്യനോട് ഭാരതം നന്നെ കടപ്പെട്ടിട്ടുണ്ട്. ഞാൻ ഷിക്കാഗോവിൽ പോകുക എന്ന ആശയം തന്നെ അദ്ദേഹമാണ് സങ്കല്പിച്ചത്. അദ്ദേഹമാണ് ആ ആശയം എൻെറ മസ്തിഷ്കത്തിലേക്കു പകർന്നതും, അതു നിറവേറ്റാൻ എന്നെ നിർബ്ബന്ധപൂർവ്വം പ്രേരിപ്പിച്ചതും. ഇപ്പോഴും അദ്ദേഹം എൻെറ അടുത്തുനിന്ന്, പഴയ ആ ഉത്സാഹപ്രകർഷത്തോടുകൂടി, ഞാൻ അധികമധികം പ്രവൃത്തികളിൽ ഏർപ്പെടട്ടെ എന്നു പ്രതീക്ഷിക്കുന്നു. നമ്മുടെ പ്രിയപ്പെട്ട മാതൃഭൂമിയിൽ താല്പര്യംകൊള്ളുവാനും അതിൻെറ ഉന്നമനത്തിനായി ആദ്ധ്യാത്മികമാർഗ്ഗത്തിലൂടെ യത്നിക്കുവാനും സന്നദ്ധരായ ഒരു അര ഡസൻ രാജാക്കന്മാർകൂടി ഇദ്ദേഹത്തെപ്പോലെ ഉണ്ടായിരുന്നെങ്കിൽ എന്ന് ഞാൻ ആഗ്രഹിക്കുന്നു!

## 4

## യഥാർത്ഥമായ ആരാധനയെക്കുറിച്ചു രാമേശ്വര ക്ഷേത്രത്തിൽവെച്ചു ചെയ്ത പ്രഭാഷണം

പിന്നീടു സ്വാമിജി രാമേശ്വരക്ഷേത്രം സന്ദർശിച്ചു. അവിടെ കൂടിയ ജനങ്ങളോടു വല്ലതും പറയണമെന്ന ആവശ്യം വന്നു. താഴെ കാണുന്ന മട്ടിൽ സ്വാമിജി സംസാരിച്ചു.

ചടങ്ങുകളിലല്ല മതം ഇരിക്കുന്നത്, സ്നേഹത്തിലാണ്: ശുദ്ധവും നിഷ്കളങ്കവുമായ ഹാർദ്ദസ്നേഹത്തിൽ. മനുഷ്യൻെറ ശരീരവും മനസ്സും ശുദ്ധമല്ലെങ്കിൽ ക്ഷേത്രത്തിൽ ചെല്ലുന്നതും ശിവനെ പൂജിക്കുന്നതും വ്യർത്ഥം. മനഃശുദ്ധിയും ശരീരശുദ്ധിയുമുള്ളവരുടെ പ്രാർത്ഥനകൾ ശിവൻ നിറവേറ്റുന്നു. സ്വയം അശുദ്ധൻമാരായിരുന്ന് മറ്റുള്ളവരെ മതം പഠിപ്പിക്കാൻ മുതിർന്നാൽ ഒടുവിൽ പരാജയം നിശ്ചയം. ആഭ്യ ന്തരാരാധനയുടെ പ്രതീകം മാത്രമാണ് ബാഹ്യാരാധന. സത്യമായുള്ളത് ആഭ്യന്തരമായ ആരാധനയും വിശുദ്ധിയുമത്രേ. ഇവയില്ലെങ്കിൽ ബാഹ്യ മായ ആരാധന നിഷ്ഫലമാണ്. അതിനാൽ ഈ സംഗതി ഓർക്കാൻ ശ്രമിക്കണം.

കലിയുഗത്തിൽ സംഭവിച്ച വമ്പിച്ച അധഃപതനം നിമിത്തം ആളുകൾ കരുതുന്നത് എന്തും ചെയ്യാമെന്നാണ്: എന്നിട്ടും ഒരു പുണ്യതീർത്ഥത്തിലേക്കു പോയാൽ മതി. അവരുടെ പാപങ്ങൾ പൊറുക്കപ്പെട്ടു കൊള്ളും! അശുദ്ധമായ മനസ്സോടുകൂടി ക്ഷേത്രത്തിലേക്കു കടന്നാൽ പാപങ്ങൾ വർദ്ധിക്കയത്രേ ചെയ്യുന്നത്. അയാൾ വീട്ടിലേക്കു മടങ്ങു ന്നത് പുറപ്പെട്ടപ്പോഴത്തെക്കാൾ കൂടുതൽ മോശപ്പെട്ടവനായിട്ടാണ്. വിശുദ്ധവസ്തുക്കളും വിശുദ്ധമനുഷ്യരും നിറഞ്ഞ സ്ഥലമാണ് തീർ ത്ഥം. വിശുദ്ധൻമാർ ക്ഷേത്രമില്ലാത്തിടത്തു പാർത്താൽ അതും തീർത്ഥം തന്നെ. നൂറുനൂറു ക്ഷേത്രങ്ങളുള്ളിടത്തുപോലും അവിശുദ്ധർ താമസിക്കുകയാണെങ്കിൽ, അവിടെനിന്നു തീർത്ഥം ഓടിമറയും. തീർത്ഥസ്ഥലത്തു താമസിക്ക അത്യന്തം ദുഷ്കരമാണ്. സാധാരണ മായ ഒരിടത്തുവെച്ചു പാപം ചെയ്താൽ അത് അനായാസമായി മാറ്റാം. തീർത്ഥസ്ഥലത്തു ചെയ്യുന്ന പാപം മാറ്റത്തക്കതല്ല. ശുദ്ധനായിരിക്കുക, പരോപകാരം ചെയ്യുക – ഇതാണ് ആരാധനകളുടെയെല്ലാം രത്നച്ചുരുക്കം. ദരിദ്രരിലും ദുർബ്ബലരിലും രോഗികളിലും ശിവനെ കാണുന്നവ നാണ് ശിവനെ സത്യത്തിൽ ആരാധിക്കുന്നത്. വിഗ്രഹത്തിൽ മാത്രം ശിവനെ കാണാനാവുന്നവൻെറ ആരാധന ആരാധനയുടെ തുടക്കം മാത്രമാണ്. ദരിദ്രനിൽ ശിവനെ കണ്ട് അവൻെറ ജാതിയും മതവും വംശവുമൊന്നും ആലോചിക്കാതെ അവനെ സേവിക്കയും സഹായി ക്കയും ചെയ്യുന്നവനോടാണ്, ക്ഷേത്രങ്ങളിൽമാത്രം ശിവനെ കാണുന്ന വനോടുള്ളതിനെക്കാളേറെ സംതൃപ്തി ശിവന്നുണ്ടാകുക.

ഒരു ധനികന്ന് ഒരു തോട്ടവും രണ്ടു തോട്ടക്കാരുമുണ്ടായിരുന്നു. ഇവരിൽ ഒരുവൻ കുഴിമടിയനായിരുന്നു: ജോലി ചെയ്യില്ല. പക്ഷേ ഉടമസ്ഥൻ തോട്ടത്തിൽ വരുമ്പോൾ മടിയൻ ചാടിയെഴുന്നേറ്റു കൈരണ്ടും കൂപ്പിത്തൊഴുതുകൊണ്ടു പറയുകയായി; 'എൻെറ യജമാന ൻെറ മുഖം എത്ര അഴകായിരിക്കുന്നു!' എന്നിട്ടയാൾ ആ യജമാനൻെറ മുമ്പിൽ നൃത്തം വെയ്ക്കും. മറ്റേ തോട്ടക്കാരൻ വളരെയൊന്നും സംസാരിക്കില്ല; എന്നാൽ എല്ലു നുറങ്ങെ പണിയെടുക്കും: പലതരം കനികളും പച്ചക്കറികളും വിളയിക്കും. അതൊക്കെ തലയിൽ ചുമന്ന്, കുറേ ദൂരെ പാർക്കുന്ന ഉടമസ്ഥൻെറ വീട്ടിൽ കൊണ്ടുക്കൊടുക്കും. ഈ രണ്ടു തോട്ടക്കാരിൽ ആരോടായിരിക്കും ഉടമസ്ഥനു കൂടുതൽ ഇഷ്ടം? ശിവനാണ് ഈ ഉടമസ്ഥൻ: ഈ ലോകം അദ്ദേഹത്തിൻെറ തോട്ടവും. രണ്ടു തരം തോട്ടക്കാരാണ് ഇവിടെയുള്ളത്. ഒരു കൂട്ടർ മടിയന്മാരും കാപടികന്മാരുമാണ്: ജോലിയൊന്നും ചെയ്യാതെ ശിവ ൻെറ അഴകേറിയ കണ്ണിനെയും മൂക്കിനെയും മറ്റും വാഴ്ത്തിക്കൊ ണ്ടിരിക്കും. മറ്റേ കൂട്ടർ ശിവൻെറ സന്താനങ്ങളെ, ദരിദ്രരെയും ദുർബ്ബല രെയും, ജന്തുക്കളെയും, സൃഷ്ടിയിൽപ്പെട്ടവരെയെല്ലാം, സംരക്ഷിച്ചു പോരുന്നു. ഇവരിൽ ആരോടായിരിക്കും ശിവനു കൂടുതലിഷ്ടം? നിശ്ച യമായും ശിവൻെറ സന്താനങ്ങളെ സേവിക്കുന്നവരോടാകണം. പിതാ വിനെ സേവിക്കണമെന്നുള്ളവർ സന്താനങ്ങളെ ആദ്യം പരിചരിക്കട്ടെ. ഈശ്വരൻെറ ദാസന്മാരെ സേവിക്കുന്നവരാണ് ഈശ്വരൻെറ ഏറ്റവും മഹത്ത്വമാർന്ന സേവകരെന്നത്രേ ശാസ്ത്രങ്ങളിൽ പറഞ്ഞിട്ടുള്ളത്. അതിനാൽ നിങ്ങൾ ഈ സംഗതി ഓർക്കുമല്ലോ.

ഒരിക്കൽക്കൂടി ഞാൻ നിങ്ങളോടു പറയുന്നു; നിങ്ങൾ പരിശുദ്ധരാ യിരിക്കണം: ആവുന്നിടത്തോളം, തുണതേടി വരുന്നവരെ സഹായി ക്കണം. ഇതൊക്കെയാണ് സത്കർമ്മം. ഇതിൻെറ ശക്തികൊണ്ടു ചിത്ത ശുദ്ധിയുണ്ടാകുന്നു. അപ്പോൾ ഓരോരുത്തനിലും കുടികൊള്ളുന്ന ശിവൻ സ്വയം പ്രകാശിക്കും. ഓരോരുത്തൻെറയും ഹൃദയത്തിൽ അവിടുന്ന് എപ്പോഴുമുണ്ട്. കണ്ണാടിയിൽ അഴുക്കും പൊടിയും പുരണ്ടി രുന്നാൽ നമ്മുടെ പ്രതിബിംബം കാണുക സാദ്ധ്യമല്ല. അജ്ഞതയും നീചതയുമാണ് ഹൃദയമുകുരത്തിൽ പുരണ്ട അഴുക്കും പൊടിയും. സ്വാർത്ഥതയാണ് പാപങ്ങളിൽ മികച്ചത് – അതായത് നമുക്ക് നാംതന്നെ നൽകുന്ന മുൻഗണന. ''എനിക്ക് ആദ്യമുണ്ണണം: മറ്റുള്ളവരെക്കാൾ കൂടുതൽ പണം വേണം, എല്ലാം വേണം'' എന്നു കരുതുന്നവൻ: ''മറ്റുള്ളവർക്കു മുമ്പേ എനിക്കു സ്വർഗ്ഗത്തിലെത്തണം: എനിക്കു മുമ്പേ മുക്തി വേണം'' എന്നു

കരുതുന്നവനാണ് സ്വാർത്ഥി. നിസ്സ്വാർത്ഥൻ പറയും; ''ഞാൻ ഏറ്റവും ഒടുവിലായിക്കൊള്ളാം: എനിക്കു സ്വർഗ്ഗ ത്തിൽ പോകേണ്ട: ഞാൻ നരകത്തിൽ പൊയ്ക്കൊള്ളാം: ഇതുകൊ ണ്ടൊക്കെ എനിക്ക് എന്റെ സഹോദരങ്ങളെ സഹായിക്കാൻ കഴി ഞ്ഞാൽ.''[1] മതത്തിന്റെ ഉരകല്ലാണ് ഈ നിസ്സ്വാർത്ഥത. ഈനിസ്സ്വാർത്ഥ കൂടുതലുള്ളവന്നാണ് കൂടുതൽ ആദ്ധ്യാത്മികതയുള്ളത്, ശിവ നോടു കൂടുതൽ അടുപ്പമുള്ളത്. പണ്ഡിതനാകട്ടെ, പാമരനാകട്ടെ, ഇത്തരക്കാരൻ മറ്റാരെയുംകാൾ കൂടുതൽ ശിവനോടടുത്തിരിക്കുന്നു – അയാൾ ഈ സംഗതി അറിഞ്ഞാലുംകൊള്ളാം, ഇല്ലെങ്കിലും കൊള്ളാം. സ്വാർത്ഥിയായ മനുഷ്യൻ ക്ഷേത്രങ്ങളിലെല്ലാം പോയിരി ക്കാം: തീർത്ഥങ്ങളെല്ലാം സന്ദർശിച്ചിരിക്കാം. ഭസ്മചന്ദനാദികൾ ശരീര മാസകലം പൂശി പുള്ളിപ്പുലിയെപ്പോലെയിരിക്കുന്നവനാകാം. എങ്കിലും അയാൾ ശിവനിൽനിന്ന് ഇനിയും വളരെ ദൂരത്തിലത്രേ നില കൊള്ളുന്നത്.

***

1 മഹാഭാരതം സ്വർഗപർവത്തിൽ യുധിഷ്ഠിരൻ സ്വസഹോദരന്മാർക്കു വേണ്ടി നരകത്തിൽ കൂടാൻ നിശ്ചയിച്ച് സ്വർഗത്തിലേക്കു തിരിക്കാൻ കൂട്ടാക്കാഞ്ഞതോർക്കുക.

5

## രാമനാട്ടിലെ സ്വാഗതത്തിനു മറുപടി

രാമനാട്ടിൽവെച്ച് അവിടത്തെ രാജാവ് ശ്രീവിവേകാനന്ദസ്വാമികൾക്കു താഴെ ചേർക്കുന്ന സ്വാഗതപത്രം സമർപ്പിച്ചു.

ശ്രീപരമഹംസ-യതിരാജ-ദ്വിഗ്വിജയകോലാഹല-സർവമതസമ്പ്രതിപന്ന-പരമയോഗീശ്വര-ശ്രീമദ്ഭഗവത് ശ്രീരാമകൃഷ്ണപരമഹംസകരകമല-സംജാത-രാജാധിരാജസേവിത-സമ്പൂജ്യതമ-ശ്രീവിവേകാനന്ദ സ്വാമിൻ!

പൂജ്യനായ സ്വാമിജിയെ ഉണർത്തിക്കുന്നത്;

സേതുബന്ധരാമേശ്വരം അല്ലെങ്കിൽ രാമനാഥപുരമെന്ന പ്രാചീനവും ചരിത്ര പ്രസിദ്ധവുമായ ഈ സംസ്ഥാനത്തിലെ നിവാസികളായ ഞങ്ങൾ താഴ്മയായും ഹാർദ്ദമായും അങ്ങയെ നമ്മുടെ മാതൃഭൂമിയിലേക്കു സ്വാഗതം ചെയ്തുകൊള്ളു ന്നു. ഭാരതത്തിൽ തിരിച്ചെത്തിയ അങ്ങയോടു ഞങ്ങൾക്കുള്ള ഹൃദയംനിറഞ്ഞ സമാദരം ആദ്യമായി അറിയിക്കുക എന്നത് ഒരപൂർവബഹുമതിയായി ഞങ്ങൾ കരുതുന്നു: അതും മഹാവീരനായ നമ്മുടെ ഭഗവാൻ ശ്രീരാമചന്ദ്രൻെറ കാലടികൾ പവിത്രീകരിച്ച ആ കടൽത്തീരത്തുവെച്ചുതന്നെ.

നമ്മുടെ ചിരസമ്മാനിതവും ഉദാരവുമായ മതത്തിൻെറ സഹജമായ ഗുണ ങ്ങളും മേന്മയും പടിഞ്ഞാറുള്ള മഹാമതികൾക്കു ഹൃദയംഗമമാക്കുവാൻ അങ്ങു ചെയ്ത ശ്ലാഘ്യയത്നങ്ങൾക്ക് അപൂർവമായ സഫലത മകുടം ചാർത്തുന്ന കാഴ്ച നിഷ്കളങ്കമായ അഭിമാനത്തോടും സംതൃപ്തിയോടുംകൂടി ഞങ്ങൾ ഉറ്റുനോക്കുക യായിരുന്നു. സാർവലൗകികമതമെന്ന ആദർശത്തിൻെറ ലക്ഷണങ്ങളെല്ലാം ഹിന്ദു മതത്തിനുണ്ടെന്നും, എല്ലാ ജാതികളിലും മതവിശ്വാസങ്ങളിലും പെടുന്ന സ്ത്രീപുരു ഷന്മാരുടെ ആവശ്യങ്ങൾക്കും മനോഭാവങ്ങൾക്കും അനുഗുണമാംവണ്ണം അതു സ്വയം രൂപപ്പെടുന്നു എന്നുമുള്ള വസ്തുത, അജിതമായ വാഗ്വിലാസത്തോടും അനലംകൃതവും സംശയച്ഛേദിയുമായ ഭാഷയിലും അങ്ങു പ്രഖ്യാപിച്ചിരിക്കുന്നു. യൂറോപ്പിലും അമേരിക്കയിലുമുള്ള സംസ്കാരസമ്പന്നരായ ശ്രോതൃജനങ്ങൾക്ക് അതിൽ വിശ്വാസവും അങ്ങുളവാക്കിയിട്ടുണ്ട്. സത്യത്തിൻെറയും ശാന്തിയുടെയും സന്ദേശം നല്കുവാനും, ഭാരതീയമായ ആദ്ധ്യാത്മികവിജയത്തിൻെറയും മഹ നീയതയുടെയും കൊടി യൂറോപ്പിൻെറയും അമേരിക്കയുടെയും സമ്പത്സമൃദ്ധ മായ ഭൂമിയിൽ കുത്തിനിർത്തുവാനുമായി സമ്പൂജ്യനായ സ്വാമികൾ അപാരമായ സമുദ്രങ്ങളും മഹാസാഗരങ്ങളും താണ്ടിക്കടന്നു: ഇതിൽ അവിടുത്തെ ഉത്സാഹി പ്പിച്ചതു വെറും നിസ്സ്വാർത്ഥമായ അന്തശ്ചോദനവും ഉന്നതമായ ഉദ്ദേശ്യങ്ങൾ ചെലുത്തിയ പ്രഭാവവുമത്രേ. കൂടാതെ ഇതു നിർവഹിക്കാൻ അവിടുത്തേക്കു വളരെയധികം ക്ലേശങ്ങൾ സഹിക്കേണ്ടതായും വന്നു. പ്രസംഗത്തിലൂടെയും പ്രയോഗത്തിലൂടെയും സാർവലൗകികമായ സൗഭ്രാത്രത്തിൻെറ സുകരതയും പ്രാധാന്യവും അവിടുന്നു കാട്ടിക്കൊടുത്തു. സർവോപരി, പടിഞ്ഞാറൻനാടുകളിൽ. അവിടുന്നു ചെയ്ത പരിശ്രമങ്ങൾ നേരിട്ടല്ലെങ്കിലും വൻതോതിൽ, ഭാരതത്തിൻെറ ഉദാസീനരായ പുത്രന്മാർക്കും പുത്രിമാർക്കുംതന്നെ, അവരുടെ പരമ്പരാഗതമായ മതത്തിൻെറ മഹത്ത്വത്തെയും മഹനീയതയെയും കുറിച്ചു ബോധമുണ്ടാക്കുവാൻ കാരണമായിട്ടുണ്ട്: അതുപോലെ തങ്ങളുടെ പ്രിയപ്പെട്ടതും അമൂല്യവുമായ മതം പഠിക്കുന്നതിലും ആചരിക്കുന്നതിലും അവർക്കു നിർവ്യാജമായ താല്പര്യമുളവാ ക്കുകയും ചെയ്തിട്ടുണ്ട്.

കിഴക്കിൻെറയും പടിഞ്ഞാറിൻെറയും ആദ്ധ്യാത്മികപുനർജന്മത്തെ ലാക്കാ ക്കി

അവിടുന്നു ചെയ്ത സ്നേഹചോദിതമായ പരിശ്രമങ്ങളിൽ ഞങ്ങൾക്കുള്ള കൃതജ്ഞതയും കടപ്പാടും വാക്കുകൊണ്ടു വേണ്ടപോലെ അറിയിക്കുക സാദ്ധ്യമ ല്ലെന്ന് ഞങ്ങൾക്കു തോന്നുന്നു. ഈ സ്വാഗതാശംസയ്ക്കു പരിപൂർണ്ണവിരാമം ഇടുന്നതിനുമുമ്പ്, ഞങ്ങളുടെ രാജാവിന്റെ നേർക്ക് അവിടുന്നു കാണിച്ച ദയാ വായ്പിനെപ്പറ്റി പരാമർശിക്കാതിരിക്കുക ശക്യമല്ല. അദ്ദേഹം അവിടുത്തെ ഭക്ത രായ ശിഷ്യരിൽ ഒരാളാണ്. മടക്കത്തിൽ, ഒന്നാമതായി, അദ്ദേഹത്തിന്റെ സംസ്ഥാ നത്തിൽത്തന്നെ അവിടുന്നു വന്നിറങ്ങി. ഉദാരമായ ആ കൃത്യം അദ്ദേഹത്തിന്ന് ഉളവാക്കിയിട്ടുള്ള അഭിമാനവും ഉത്കർഷബോധവും അവർണ്ണ്യമാണ്.

അവസാനമായി, ഇത്ര സമർത്ഥമായി അവിടുന്നു സമാരംഭിച്ച സത്കർമ്മം തുടർന്നുപോകുമാറ്, ദീർഘായുസ്സും ആരോഗ്യവും ബലിഷ്ഠതയും നല്കി അവിടു ത്തെ അനുഗ്രഹിക്കാൻ സർവശക്തനോട് ഞങ്ങൾ പ്രാർത്ഥിക്കുന്നു.

സമാദരസ്നേഹങ്ങളോടൊപ്പം,
സമ്പൂജ്യനായ സ്വാമികളുടെ
ഭക്തന്മാരും അനുയായികളുമായ ശിഷ്യന്മാർ.

സ്വാമിജി ചെയ്ത മറുപടി പ്രസംഗം (പൂർണ്ണരൂപം)

രാമനാട് ; ജനു. 25, 1897

ഏറ്റവും നീണ്ട രാത്രി തീരാറായെന്നു തോന്നുന്നു: ഏറ്റവും ദുഃസഹ മായ കഷ്ടപ്പാടുകൾ ഒടുവിൽ ഇതാ അവസാനിക്കുന്ന മട്ടായി. മൃതശരീരമെന്ന് എണ്ണപ്പെട്ട വസ്തു ഇതാ ഉണരാൻ വട്ടംകൂട്ടുന്നു. ഒരു ശബ്ദം ഇപ്പോൾ നമ്മുടെ നേർക്കു വരുന്നുണ്ട് – ചരിത്രത്തിനും ഐതിഹ്യത്തിനുപോലും എത്തിനോക്കാനാവാത്തവണ്ണം ഇരുളടഞ്ഞ ആ ഭൂതകാലത്തിൽനിന്ന്, കർമ്മത്തിന്റെയും പ്രേമത്തിന്റെയും ജ്ഞാനത്തിന്റെയുമായ ആ അപരിമിതഹിമാലയത്തിന്റെ കൊടുമുടി കളിൽ തട്ടിത്തട്ടി മാറ്റൊലിക്കൊള്ളുംവിധത്തിലുള്ള ഒരു ശബ്ദം – നമ്മുടെ മാതൃഭൂമിയായ ഭാരതത്തിന്റെ ശബ്ദം – നമ്മുടെ നേർക്കു വരുന്നുണ്ട്. സൗമ്യവും ഗാഢവും എന്നാൽ അർത്ഥശങ്കയ്ക്ക് ഇട നല്കാത്തതുമാണ് ആ ശബ്ദം. ദിവസം ചെല്ലുംതോറും അതിന്റെ മുഴക്കം ഏറുകയുമാണ്. നോക്കു! ഉറങ്ങിക്കിടക്കുന്നവൻ എഴുനേല്ക്കു ന്നു. ഹിമാലയത്തിൽനിന്നടിക്കുന്ന ഒരു കാറ്റുപോലെ അതു മൃതപ്രായ മായ അസ്ഥികളിലും മാംസപേശികളിലും ജീവിതം പകരുന്നു: ആല സ്യം തിരോഭവിക്കുന്നു. നമ്മുടെ മാതൃഭൂമിയായ ഭാരതം, അഗാധവും ദീർഘവുമായ നിദ്രയിൽനിന്നെഴുനേല്ക്കുകയാണെന്ന് കുരുടനുമാത്രം കാണാൻ കഴിവില്ല: അഥവാ കുദൃഷ്ടിമാത്രം കാണാൻ കൂട്ടാക്കില്ല. ഇനി ആർക്കും ഭാരതത്തെ തടയാനാവില്ല: ഇനി ഒരിക്കലും ഭാരതം ഉറങ്ങാൻ ഭാവവുമില്ല. ഇനി ഒരു ബാഹ്യശക്തിക്കും ഭാരതത്തെ പിന്നോ ട്ടു പിടിച്ചുമാറ്റുക സാദ്ധ്യമല്ല. അനന്തശക്തിയുള്ള ആ മഹാസത്ത്വം തൻകാലിൽ നില്ക്കാൻ വട്ടംകൂട്ടുകയാണ്.

രാമനാട്ടിലെ രാജാവേ, മാന്യമഹാജനങ്ങളേ, ഹാർദ്ദവും സ്നേഹ മയവുമായ സ്വീകരണം തന്നതിൽ എനിക്കുള്ള നിർവ്യാജമായ ധന്യ വാദങ്ങൾ സ്വീകരിക്കുക. നിഷ്കളങ്കരും സ്നേഹമയരുമാണ് നിങ്ങളെന്ന് എനിക്കു തോന്നുന്നു. വാക്കുകൾക്കാവുന്നതിലുമേറെ വെടിപ്പായി ഹൃദയത്തിനു

ഹൃദയത്തോടു സല്ലപിക്കാം: നിശ്ശബ്ദതയിൽ ആത്മാവ് ആത്മാവിനോട് സല്ലപിക്കുന്നു. ആ ഭാഷ തെല്ലും സംശയത്തിന്നിട നല്കുന്നില്ല. എൻെറ അന്തരാത്മാവിൽ അതെനിക്ക് അനുഭവപ്പെടുന്നു. രാമനാട്ടുരാജാവേ, പാശ്ചാത്യരാജ്യങ്ങളിൽ നമ്മുടെ മതത്തിനും മാതൃ ഭൂമിക്കുംവേണ്ടി വല്ലതും ചെയ്യുവാൻ എളിയവനായ എനിക്കു കഴി ഞ്ഞിട്ടുണ്ടെങ്കിൽ – സ്വന്തം വീടുകൾക്കു ചുറ്റും അറിയപ്പെടാതെ ചിതറിക്കിടക്കുന്ന അനർഘരത്നങ്ങളിലേക്കു ശ്രദ്ധയെ ക്ഷണിച്ച് നമ്മുടെ ആളുകളുടെ സഹാനുഭൂതികൾ ഉണർത്തുമാറ് സ്വല്പം വല്ലതും ചെയ്യുവാൻ എനിക്കു കഴിഞ്ഞിട്ടുണ്ടെങ്കിൽ – അജ്ഞാനാന്ധതനിമിത്തം ദാഹിച്ചു മരിക്കയോ, വല്ലിടത്തുനിന്നും തോട്ടിലെ കെട്ട നീർ മോന്തുക യോ ചെയ്യാതെ, സ്വന്തം വീടുകൾക്കടുത്ത് ഇടമുറിയാതെയൊഴുകുന്ന നിത്യനീർച്ചാലുകളിലേക്കു ചെന്നു വെള്ളം കുടിക്കാൻ ഭാരതീയർ ഇപ്പോൾ ക്ഷണിക്കപ്പെടുന്നെങ്കിൽ – നമ്മുടെ ആളുകളെ കർമ്മപരരാക്കുവാനും എല്ലാറ്റിലുംവെച്ച് മതം, മതംമാത്രമാണ്, ഭാരതത്തിൻെറ ആത്മാവെന്നും, മതം പോയാൽപ്പിന്നെ രാഷ്ട്രീയമോ സാമൂഹ്യപരിഷ്കാരങ്ങളോ ഉണ്ടായാലും, ഓരോ ഭാരതീയൻെറ ശിരസ്സിലും കുബേരൻെറ സമ്പത്തു വാരിച്ചൊരിഞ്ഞാലും, ഭാരതം നശിക്കുമെന്നു പഠിപ്പിക്കുവാനും വല്ലതും ചെയ്തിട്ടുണ്ടെങ്കിൽ – ഈവക ലക്ഷ്യങ്ങൾ മുൻനിർത്തി വല്ലതുമൊക്കെ ചെയ്യാൻ സാധിച്ചിട്ടുണ്ടെങ്കിൽ, അതിൻെറയെല്ലാം പേരിൽ രാമനാട്ടു രാജാവായ അങ്ങയോടാണ് ഭാരതവും ആ ജോലികൾ നടന്നിട്ടുള്ള മറ്റെല്ലാ രാജ്യങ്ങളും ഒട്ടേറെ കടപ്പെട്ടിട്ടുള്ളത്. കാരണം, അങ്ങാണ് ആദ്യമായി ഈ ആശയം എനിക്കു തന്നത്. അങ്ങാണ് നിർബ്ബന്ധമായി എന്നെ ഈ പ്രവൃത്തിചെയ്യാൻ പ്രേരിപ്പിച്ചതും. അങ്ങ് അന്തർദൃഷ്ടികൊണ്ടെന്നു തോന്നുമാറ് വരാനിരിക്കുന്ന വസ്തുത ധരിച്ചു: പിന്നെ എൻെറ കൈപിടിച്ച് ആദ്യന്തം എന്നെ സഹായിച്ചു. എനിക്ക് ഉത്തേജനം നല്കുന്നതിൽനിന്ന് അങ്ങ് ഒരിക്കലും വിരമിച്ചിട്ടില്ല. അപ്പോൾ എൻെറ വിജയത്തിൽ ഒന്നാമതായി അങ്ങുതന്നെ ആനന്ദിക്കുക യുക്തംതന്നെ. ഭാരതത്തിലേക്കുള്ള മടക്കത്തിൽ ഞാൻ അങ്ങയുടെ സംസ്ഥാനത്തിൽത്തന്നെ ഇറങ്ങിയതു ന്യായവുമാണ്.

അങ്ങു പറഞ്ഞതുപോലെ വലിയ പ്രവൃത്തികൾ ചെയ്യേണ്ടതുണ്ട്. അദ്ഭുതകരമായ ശക്തികൾ പ്രയോഗിക്കേണ്ടതുണ്ട്. നമുക്ക് പല കാര്യങ്ങളും മറ്റു ജനതകളെ പഠിപ്പിക്കേണ്ടതുമുണ്ട്. നമ്മുടെ ഭാരതം ദർശനത്തിൻെറയും ആദ്ധ്യാത്മികതയുടേയും ആചാരശാസ്ത്രത്തിൻേറയും സ്നേഹമാധുര്യമാർദ്ദവങ്ങളുടെയും മാതൃഭൂമിയത്രേ ഇന്നും ഇവയൊക്കെ നിലനിന്നുവരുന്നു. ഇന്നും ഈവക കാര്യങ്ങളിൽ ഭാരതമാണ് ലോകത്തിലെ രാഷ്ട്രങ്ങളിലെല്ലാംവെച്ചു പ്രഥമവും അഗ്ര ഗണ്യവുമെന്നു നിവർന്നുനിന്നു ധീരമായി പ്രഖ്യാപിക്കാൻ എനിക്കു സിദ്ധിച്ച ലോകാനുഭവം എന്നെ പ്രേരിപ്പിക്കുന്നു. ചെറിയ ഈ സംഗതി തന്നെ നോക്കുക. കഴിഞ്ഞ നാലഞ്ചു സംവത്സരത്തിനിടയിൽ വമ്പിച്ച രാഷ്ട്രീയപരിണാമങ്ങൾ നടന്നിട്ടുണ്ട്. പല

രാജ്യങ്ങളിലും നിലവിലുള്ള വ്യവസ്ഥകളെല്ലാം തള്ളിമറിച്ചിടുവാൻവേണ്ടി വലിയ സംഘടനകൾ രൂപപ്പെട്ട് കുറേയൊക്കെ സഫലമായി പാശ്ചാത്യലോകത്തിലെങ്ങും പ്രവർത്തിച്ചുവരികയാണ്. ഇവയെക്കുറിച്ച് വല്ലതും കേട്ടിട്ടുണ്ടോ എന്ന് നമ്മുടെ ആളുകളോടു ചോദിച്ചുനോക്കുക. ഇവയെക്കുറിച്ചൊന്നും ഒരു വാക്കും അവർ കേട്ടിട്ടില്ല. എന്നാൽ ഷിക്കാഗോവിൽ ഒരു മത മഹാസമ്മേളനം നടന്നെന്നും, അതിലേക്ക് ഭാരതത്തിൽനിന്ന് ഒരു സന്ന്യാസിയെ അയച്ചിരുന്നെന്നും, അദ്ദേഹത്തിനു നല്ല ഒരു സ്വീകര ണമാണ് കിട്ടിയതെന്നും അതിനുശേഷം അദ്ദേഹം പടിഞ്ഞാറൻ നാടുകളിൽ പ്രവർത്തിച്ചുവരുന്നെന്നും വെറും പിച്ചക്കാരനുപോലും അറിയാം. നമ്മുടെ സാമാന്യജനതയുടെ ബുദ്ധിക്കു കൂർമ്മതയില്ലെന്നും, അവർക്കു വിദ്യാഭ്യാസം വേണമെന്നേ ഇല്ലെന്നും, ഒരുതരം വാർത്ത യിലും അവർക്കു താല്പര്യമില്ലെന്നും പറയുന്നത് ഞാൻ കേട്ടിട്ടുണ്ട്. അത്തരം അഭിപ്രായത്തിൻെറ നേർക്ക് ബുദ്ധിശൂന്യമായ ഒരു ചായ്‌വ് ഒരു കാലത്ത് എനിക്കുമുണ്ടായിരുന്നു. എന്നാൽ വൻതോതിലുള്ള വെറും സങ്കല്പങ്ങളെയും, ഭൂഗോളപര്യടനക്കാരും എടുത്തുചാട്ടക്കാരായ നിരീക്ഷകരും എഴുതുന്ന അസംഖ്യം പുസ്തകങ്ങളെയും അപേക്ഷിച്ച് എത്രയധികം പ്രശംസനീയനായ ഒരു ഗുരുവാണ് സ്വാനുഭവമെന്നു ഞാനിപ്പോൾ മനസ്സിലാക്കുന്നു. പ്രസ്തുതമായ അനുഭവം എന്നെ പഠിപ്പി ക്കുന്നു, നമ്മുടെ സാമാന്യജനങ്ങൾ ബുദ്ധിശൂന്യരല്ലെന്ന്, അലസര ല്ലെന്ന്, ലോകത്തിലുള്ള മറ്റേതു വംശ്യർക്കുമെന്നപോലെ അവർ ക്കുമുണ്ട് വൃത്താന്തങ്ങളറിയാൻ തിടുക്കവും ദാഹവുമെന്ന്. എന്നാൽ ഓരോ ജനതയ്ക്കും നിർവഹിക്കാനുള്ള കർത്തവ്യം ഓരോന്നാണ്. ഓരോ ജനതയ്ക്കും അതിൻേറതായ സവിശേഷതകളും വ്യക്തിത്വവും ഉണ്ട്. സ്വാഭാവികമായിട്ടേ ഇവയോടൊത്താണ് ജനതകളുടെ ആവിർ ഭാവം തന്നെ. ഓരോ ജനതയുടെയും നില, സംഗീതത്തിൽ ഓരോ രാഗവിശേഷത്തിനുള്ളതാണെന്നു വേണമെങ്കിൽ പറയാം. ഈ രാഗ വിശേഷമാണ് അതിൻെറ ജീവിതവും ഓജസ്സും. ജനതാജീവിതത്തിൻെറ നട്ടെല്ല്, അടിത്തറ, താങ്ങായ പാറക്കെട്ട്, ഈ രാഗവിശേഷത്തിലത്രേ സ്ഥിതി ചെയ്യുന്നത്. നമ്മുടെ അനുഗൃഹീതമായ ഈ ഭൂമിയിൽ, അടിത്തറയും നട്ടെല്ലും ജീവിതകേന്ദ്രവും മതമാണ്, മതംമാത്രമാണ്. രാഷ്ട്രതന്ത്രത്തെയും, വാണിജ്യജന്യമായ വിത്തവൈപുല്യം കൈവരു ത്തുന്ന ശ്ലാഘ്യതയെയും, കച്ചവടമനഃസ്ഥിതിയുടെ പ്രഭാവത്തെയും വ്യാപകതയെയും, കായികസ്വാതന്ത്ര്യത്തിൻെറ പ്രശസ്യമായ ആ ഉറവിടത്തെയും കുറിച്ച് മറ്റുള്ളവർ പ്രസംഗിക്കട്ടെ. ഇതൊന്നും ഹിന്ദു വിനു മനസ്സിലാകയില്ല, മനസ്സിലാക്കാൻ ആഗ്രഹവുമില്ല. ആദ്ധ്യാ ത്മികത, മതം, ഈശ്വരൻ, ആത്മാവ്, അപരിമിതത്വം, ആത്മാവിൻെറ സ്വാതന്ത്ര്യം – ഇവയെപ്പറ്റി ഹിന്ദുവിനെ പരീക്ഷിക്കുക: ഞാൻ ഉറപ്പു തരുന്നു, ഭാരതത്തിൽ ഇങ്ങേയറ്റത്തെ കൃഷിക്കാരുന്നുപോലും മറുനാ ടുകളിലെ ദാർശനികം

അന്യരെക്കാൾ ഈ വിഷയങ്ങളെപ്പറ്റി കൂടുതൽ ആശാസ്യമായ അറിവുണ്ടെന്ന്. മാന്യരേ, ലോകത്തെ പഠിപ്പിക്കേ ണ്ടതായി ഇന്നും ചില സംഗതികൾ നമുക്കുണ്ടെന്ന് ഞാൻ പറഞ്ഞു വല്ലോ. അതുകൊണ്ടാണ്, അതിനുവേണ്ടിയാണ്, ശതകങ്ങളായി നീണ്ടു നിന്ന നിപീഡനങ്ങളും ഏതാണ്ടൊരു സഹസ്രാബ്ദത്തോളം നീണ്ടു നിന്ന വൈദേശികഭരണവും വൈദേശികമർദ്ദനവുമുണ്ടായിട്ടും, ഭാരതീ യജനത ഇന്നും സജീവമായി നിലകൊള്ളുന്നത്. ഈ ജനത ഇന്നും ജീവിച്ചിരിക്കുന്നു. ഈ നിലനില്പിനു കാരണം, ഈശ്വരനെ, മതത്തി ന്റെയും ആദ്ധ്യാത്മികതയുടെയും ഭണ്ഡാഗാരത്തെ, ഭാരതീയജനത മുറുകെ പിടിക്കുന്നു എന്നതത്രേ.

ഈ നാട്ടിൽ ഇന്നും മതവും ആദ്ധ്യാത്മികതയും നിലനില്ക്കുന്നു. ഈ ഉത്സവങ്ങൾ കവിഞ്ഞൊഴുകി ലോകത്തെ ആപ്ലാവനം ചെയ്യണം. അങ്ങനെ വേണം പാശ്ചാത്യവും അല്ലാതെയുമുള്ള ജനതകൾക്ക് പുതുതായ ജീവിതവും ഓജസ്സുമുണ്ടാകാൻ. ഇപ്പോഴവർ മിക്കവാറും നിലംപറ്റി, പകുതി മരിച്ച്, രാഷ്ട്രീയലോഭങ്ങൾകൊണ്ടും സാമൂഹ്യോ പജാപങ്ങൾകൊണ്ടും നികൃഷ്ടരായിക്കിടക്കയാണ്. ഭാരതത്തിന്റെ അന്തരീക്ഷത്തിൽ ഇണങ്ങുന്നവയും പിണങ്ങുന്നവയുമായ പല ശബ്ദ ങ്ങളും, കുഴഞ്ഞുമറിയുന്ന പല ഒച്ചപ്പാടുകളും മാറ്റൊലിക്കൊള്ളു ന്നുണ്ട്. അവയുടെയെല്ലാം ഇടയിൽനിന്നുയരുന്ന പരമവും ഹൃദയം ഗമവും പരിപൂർണ്ണവുമായ ഒരു നാദമത്രേ 'ത്യാഗം'. ത്യജിക്കുക! അതാണ് ഭാരതീയമതങ്ങളുടെയെല്ലാം മുദ്രാവാക്യം. രണ്ടു നാളത്തേ ക്കുള്ള ഒരു വിഭ്രമമത്രേ ഈ ലോകം. നിലവിലുള്ള ജീവിതം അഞ്ചു മിനിട്ടു നേരത്തേക്ക്. അപ്പുറത്താണ് അപരിമിതത്വം, വിഭ്രമമായ ഈ ലോകത്തിന്നപ്പുറത്ത്. അതു നമുക്കന്വേഷിക്കാം. അപരിമിതമായ ഈ പ്രപഞ്ചത്തെ വെറും ചെളിക്കുണ്ടായി കരുതുന്ന ധീരവും ബൃഹത്തു മായ മനസ്സും ബുദ്ധിയുമുള്ളവരാണ് ഈ ഭൂഖണ്ഡത്തെ സമുജ്വല മാക്കിയിട്ടുള്ളത്: അപ്പുറത്തേക്ക്, അതിനുമപ്പുറത്തേക്ക് അവർ പോകു ന്നു, കാലം അപരിമിതമായ കാലംപോലും, ഇല്ലാത്ത ഒന്നത്രേ അവർ ക്ക്. അപ്പുറത്തേക്ക്, കാലത്തിനുമപ്പുറത്തേക്ക് അവർ പോകുന്നു. ദേശം അവർക്ക് ഗണ്യമല്ല: അതിനുമപ്പുറത്തേക്കു പോകാൻ അവർ വെമ്പുന്നു. പ്രാതിഭാസികത്തിനപ്പുറത്തു പോകുന്നതാണ് മതത്തിന്റെ ഉയിര്. എന്റെ ജനതയുടെ ലക്ഷണമാണ് അതിവർത്തന ശീലം (transcendentalism); അപ്പുറത്തുപോകുവാനുള്ള പോരാട്ടം, പ്രകൃ തിയുടെ മുഖത്തുനിന്നു മൂടുപടം വലിച്ചുനീക്കുവാനും, അങ്ങനെ എന്തു വിലകൊടുത്തും എന്തപകടങ്ങൾ വരിച്ചും അപ്പുറത്തുള്ള തിന്റെ ഒരു ദർശനം നേടുവാനുമുള്ള ചങ്കൂറ്റം – അതാണ് നമ്മുടെ ആദർശം. എന്നാൽ സ്വാഭാവികമായി ഒരു നാട്ടിലുള്ളവർക്കെല്ലാം നിശ്ശേഷം ത്യാഗം ചെയ്യാനാവില്ല. അവരെ ഉത്സാഹഭരിതരാക്കാൻ ആഗ്രഹമുണ്ടോ? എങ്കിൽ, ഇതാണ് അതിനുള്ള വഴി. രാഷ്ട്രതന്ത്രം, സാമൂഹ്യമായ പുനർജ്ജനനം, ധനാർജ്ജനം.

വാണിജ്യമനോഭാവം – ഇവയെക്കുറിച്ചൊക്കെയുള്ള നിങ്ങളുടെ പ്രസംഗങ്ങൾ, താറാവിൻെറ മുതുകിൽനിന്നു വെള്ളമെന്നോണം, അവരെ തൊടാതെ വഴുതിപ്പോകും. അപ്പോൾ നിങ്ങൾക്ക് ലോകത്തെ പഠിപ്പിക്കാനുള്ളത് ഈ ആദ്ധ്യാത്മിക തയാണ്. നമുക്ക് മറ്റെന്തെങ്കിലും പഠിക്കാനുണ്ടോ, ലോകത്തിൽനിന്നും വല്ലതും ധരിക്കാനുണ്ടോ? ഉണ്ട്, ഭൗതികവിജ്ഞാനത്തിലും, സംഘടനാ പ്രഭാവത്തിലും, ശക്തികൾ കൈകാര്യം ചെയ്യാനുള്ള കഴിവിലും, ഏറ്റ വും ചെറിയ കാരണങ്ങളിൽനിന്ന് ഏറ്റവും മെച്ചപ്പെട്ട ഫലങ്ങൾ ഉളവാ ക്കുന്നതിലും, ഒരുപക്ഷേ കുറച്ചൊക്കെ നമുക്കു നേടാനുണ്ടാവാം. ഒരുപക്ഷേ ക്ലിപ്തമായ തോതിൽ പടിഞ്ഞാറുനിന്നു നമുക്കിതു പഠിക്കാൻ കഴിഞ്ഞേക്കും. എന്നാൽ തിന്നുക കുടിക്കുക രസിക്കുക എന്ന ആദർശം ഭാരതത്തിൽ പ്രസംഗിച്ചാൽ, ജഡലോകത്തെ ദിവ്യതയിലേ ക്കുയർത്താൻ മുതിർന്നാൽ, ആ മനുഷ്യൻ ഒരു മിഥ്യാവാദിയാണ്. ഈ പുണ്യഭൂമിയിൽ അയാൾക്കു സ്ഥാനമില്ല. ഭാരതീയമനസ്സ് അയാളുടെ വാക്കുകൾ ശ്രദ്ധിക്കില്ല. അതേ! പാശ്ചാത്യപരിഷ്കാരത്തിനു പളപളപ്പും തിളക്കവുമുണ്ടെങ്കിലും, മിനുസവും അദ്ഭുതകരമായ പ്രതാപാവിഷ്കാരവുമുണ്ടെങ്കിലും, ഞാൻ നേരിട്ട് അവരോടു പറയുന്നു, ഇതൊക്കെ വ്യർത്ഥമാണെന്ന്: തുച്ഛങ്ങളിൽവെച്ചു തുച്ഛമാണിതൊക്കെ. ഈശ്വരൻമാത്രം ജീവിക്കുന്നു. ആത്മാവുമാത്രം ജീവിക്കുന്നു. ആദ്ധ്യാ ത്മികതമാത്രം ജീവിക്കുന്നു. അതു മുറുകെ പിടിക്കുക.

എങ്കിലും, അത്യുത്കൃഷ്ടമായ സത്യങ്ങൾ ഗ്രഹിക്കാനാവാത്ത നമ്മു ടെ സഹോദരൻമാരിൽ പലർക്കും നമ്മുടെ ആവശ്യത്തിനൊത്തവണ്ണം മയപ്പെടുത്തിയെടുത്ത ഒരുതരം ഭൗതികത്വം ഒരുപക്ഷേ അനുഗ്രഹമാ യേക്കാം. എല്ലാ നാടുകളിലും എല്ലാ സമുദായങ്ങളിലും ഉണ്ടായിട്ടുള്ള ഒരു തെറ്റുണ്ട്. ആ തെറ്റ്, അതിനെപ്പറ്റി എപ്പോഴും ബോധമിരുന്നിട്ടും, ഈയിടെയായി ഈ ഭാരതത്തിലും പറ്റിയിരിക്കുന്നു എന്നതാണ് അത്യന്തം ഖേദകരം; അതായത്, അനധികാരികളുടെമേൽ അവർക്കു ധരിക്കാനാവാത്ത അത്യുത്കൃഷ്ടസത്യങ്ങൾ അടിച്ചേല്പിക്കുക. എൻെറ രീതി നിങ്ങളുടേതുമാകണമെന്നില്ല. ഹൈന്ദവജീവിതാദർശം, നിങ്ങൾക്ക റിയാം, സംന്യാസമാണെന്ന്. എല്ലാവരും ത്യജിക്കണമെന്ന് നമ്മുടെ ശാസ്ത്രങ്ങൾ നിർബ്ബന്ധിക്കുന്നുണ്ട്. ഐഹികഫലങ്ങൾ അനുഭവിച്ചി ട്ടുള്ള ഓരോ ഹിന്ദുവും ജീവിതത്തിൻെറ സായാഹ്നത്തിൽ ത്യാഗമനു ഷ്ഠിക്കേണ്ടതാണ്. അങ്ങനെ ചെയ്യാത്തവൻ ഹിന്ദുവല്ല: ഹിന്ദുവെന്ന് സ്വയം വിളിക്കുവാൻ അവകാശിയുമല്ല. പദാർത്ഥങ്ങളുടെയെല്ലാം അസാരത കണ്ടനുഭവിച്ചുകഴിഞ്ഞാൽ അവയെ ത്യജിക്കുക – ഇതാണ് ആദർശമെന്ന് നമുക്കറിയാം. ഭൗതികലോകത്തിൻെറ ഉള്ളു പൊള്ള യാണ്. വെറും ചാമ്പലേ അതിലുള്ളു എന്നു കണ്ടുപിടിച്ചിട്ട് അതു ത്യജിക്കുക: പിൻവാങ്ങുക. ഇന്ദ്രിയങ്ങളുടെ നേർക്ക് മനസ്സു വട്ടമിട്ടടു ക്കുകയാണോ എന്നു തോന്നും:

ആ മനസ്സ് പിന്നോട്ടു വട്ടമിട്ടു മാറണം. പ്രവൃത്തി ഒടുങ്ങണം, നിവൃത്തി തുടങ്ങണം. അതാണാദർശം. പക്ഷേ കുറേയൊക്കെ അനുഭവസമ്പത്തുണ്ടായതിനുശേഷമേ ആ ആദർശം സാക്ഷാത്കരിക്കാൻ കഴിയൂ. ഒരു ശിശുവിനെ ത്യാഗസത്യം പഠിപ്പി ക്കുക സാദ്ധ്യമല്ല. ശിശു ജന്മനാ ശുഭവാദിയാണ്. അവൻെറ ജീവിതം മുഴുക്കെ അവൻെറ ഇന്ദ്രിയങ്ങളിലത്രേ. അവൻെറ ജീവിതം മുഴുക്കെ ഇന്ദ്രിയസുഖങ്ങളുടെ സംഘാതമാണ്. ഓരോ സമുദായത്തിലുമുണ്ട് ശിശുപ്രകൃതികളായ മനുഷ്യർ: കുറേ അനുഭവങ്ങൾ, കുറേ സുഖങ്ങൾ, കൈവന്നിട്ടേ അവയുടെ ശൂന്യത അവർക്കു കണ്ടറിയാൻ കഴിയൂ. എന്നിട്ടു വേണം അവർക്കു സന്ന്യാസം സാദ്ധ്യമാകുക. അവർക്കു പറ്റിയ നിബന്ധനകൾ വേണ്ടുവോളം നമ്മുടെ മതഗ്രന്ഥങ്ങൾ നല്കു ന്നുണ്ട്. എന്നാൽ നിർഭാഗ്യമെന്നു പറയട്ടെ, അർവാചീനകാലങ്ങളിൽ എല്ലാവരെയും ഒരുപോലെ സന്ന്യാസിയുടെ നിയമങ്ങൾകൊണ്ടു കെട്ടി മുറുക്കാൻ ഒരു വാസന തെളിഞ്ഞുകാണായി. അതൊരു വലിയ പിശകാണ് അതില്ലായിരുന്നെങ്കിൽ, ഭാരതത്തിൽ കാണുന്ന ദാരിദ്ര്യത്തി ൻെറയും കഷ്ടപ്പാടിൻെറയും ഗണ്യമായ ഒരു ഭാഗം ഉണ്ടാകുമായി രുന്നില്ല. ഒരു ദരിദ്രൻെറ ജീവിതത്തെ അവന്നാവശ്യമില്ലാത്ത വമ്പിച്ച ആദ്ധ്യാത്മികനിയമങ്ങളും ധാർമ്മികനിബന്ധനകളുമാണ് മുറുകെ കെട്ടി ച്ചുറ്റിവെച്ചിട്ടുള്ളത്. അവനെ തൊട്ടുപോകരുത്! ആ പാവത്തിനു കുറ ച്ചൊക്കെ സുഖഭോഗങ്ങൾ കൈവരട്ടെ. അപ്പോഴവൻ തനിയെ ഉയരും, സന്ന്യാസം വരികയും ചെയ്യും. ഈ വിഷയത്തിൽ, ഒരുപക്ഷേ, പാശ്ചാ ത്യർക്കു നമ്മെ കുറേയൊക്കെ പഠിപ്പിക്കാൻ കഴിഞ്ഞേക്കും. എന്നാൽ നന്നെ സൂക്ഷിച്ചു വേണം നമുക്ക് ഇതൊക്കെ പഠിക്കാൻ. പാശ്ചാ ത്യരുടെ ആശയങ്ങൾ ഗ്രഹിച്ചിട്ടുള്ളവരുടെ പ്രതിനിധികളായി ഈയിടെ കണ്ടുമുട്ടുന്നവരിൽ അധികംപേരും ഏറെക്കുറെ പരാജയമടഞ്ഞ വരാണെന്നു പറയേണ്ടിവരുന്നതിൽ എനിക്കു ഖേദമുണ്ട്.

ഭാരതത്തിലിന്നു നമ്മുടെ മാർഗ്ഗത്തിൽ വമ്പിച്ച രണ്ടു പ്രതിബന്ധങ്ങ ളാണുള്ളത് – പഴയ മാമൂലുകളിലുള്ള വിശ്വാസമെന്ന പാറക്കെട്ടും, ആധുനികയൂറോപ്യൻപരിഷ്കാരമെന്ന നീർച്ചുഴിയും.[1] ഇവ രണ്ടിൽ മാമൂൽപ്രിയതയ്ക്കാണ് എൻെറ സമ്മതി: യൂറോപ്യൻ പരിഷ്കാര പ്പൂച്ചിട്ടു മിനുക്കിയ സമ്പ്രദായത്തിനല്ല. കാരണം, പഴയ മാമൂൽക്കാരൻ അജ്ഞനാവാം, മുരടനാവാം: എങ്കിലും അയാൾ മനുഷ്യനാണ്. അയാൾക്കു ശ്രദ്ധയുണ്ട്, ശക്തിയുണ്ട്. തൻകാലിലാണ് അയാൾ നില യുറപ്പിച്ചിട്ടുള്ളത്. ഇതേ സമയം യൂറോപ്യനായിച്ചമഞ്ഞവന്നു നട്ടെല്ലില്ല. ഒരു ചിട്ടയുമില്ലാതെ കണ്ടിടത്തു നിന്നെല്ലാം പെറുക്കിയെടുത്തും പൊരുത്തപ്പെടാത്തതുമായ ആശയങ്ങളുടെ ഒരു ചുമടുമാത്രമാണയാൾ: ഈ ആശയങ്ങളോടു സാത്മ്യപ്പെട്ടിട്ടില്ല: ഇവ ദഹിച്ചിട്ടില്ല: പൊരുത്ത പ്പെട്ടിട്ടുമില്ല. തൻകാലിലല്ല അയാൾ നില്ക്കുന്നത്.

1 Scylla and Charybdis – ഒരു കടലിടുക്കിലെ രണ്ടപകടങ്ങൾ. ഏതെങ്കിലും ഒന്നിൽപ്പെടാതെ പോകാൻ നിവൃത്തിയില്ല.

അയാളുടെ തല സദാ ചുറ്റുകയാണ്. അയാളുടെ പ്രവൃത്തിക്കുള്ള പ്രചോദനം എവിടെ നിലകൊള്ളുന്നു? ഇംഗ്ലീഷുകാരുടെ പ്രസാദസൂചകമായ കുറെ തലോട ലുകളിൽ. അയാളുടെ പരിഷ്കാരപദ്ധതികൾ, സാമൂഹ്യമായ ചില അനാചാരങ്ങൾക്കെതിരായുള്ള അയാളുടെ ഉൽബണമായ അപഭാഷ ണങ്ങൾ – ഇവയ്ക്കെല്ലാമുള്ള പ്രചോദനം നിലകൊള്ളുന്നത് കുറെ യൂറോപ്യന്മാരുടെ അനുഗ്രഹഹസ്തങ്ങളിലാണ്. നമ്മുടെ ചില ആചാര ങ്ങൾ എന്തുകൊണ്ടു ചീത്തയാണെന്നു പറയുന്നു? യൂറോപ്യന്മാർ അങ്ങനെ പറയുന്നതുകൊണ്ട്. ഏതാണ്ട് ഇത്തരത്തിലാണ് അയാളുടെ യുക്തി. ഇതിന് കീഴടങ്ങാൻ ഞാൻ തയ്യാറില്ല. സ്വന്തം ബലത്തിൽ നില്ക്കണം: മരിക്കണം. പാപമായി എന്തെങ്കിലുമൊന്നു ലോകത്തിലു ണ്ടെങ്കിൽ അതു ദുർബ്ബലതയാണ്. ദൗർബ്ബല്യമെല്ലാം പരിഹരിക്കണം: കാരണം, ദൗർബ്ബല്യമാണ് പാപം, ദൗർബ്ബല്യമാണ് മരണം. ഉറച്ച ഒരു നില സാദ്ധ്യമല്ലാത്ത ഈ ജന്തുക്കൾക്ക് ഇനിയും സ്ഫുടമായ വ്യക്തിത്വമുണ്ടായിട്ടില്ല. എന്തു പേരാണ് അവർക്കു നല്കാവുന്നത്! ആണുങ്ങൾ? പെണ്ണുങ്ങൾ? ജന്തുക്കൾ? പഴയ ആ മാമൂൽപ്രിയ ന്മാർക്കു മുറുക്കമുണ്ടായിരുന്നു: അവർ ആണുങ്ങളായിരുന്നു. ഇന്നും കുറേ മികവുറ്റ മാതൃകകളുണ്ട്. ഞാൻ നിങ്ങളുടെ മുമ്പിൽ വെയ്ക്കുവാ നാഗ്രഹിക്കുന്ന മാതൃക നിങ്ങളുടെ രാമനാട്ടുരാജാവുതന്നെ. ഭാരത ത്തിൽ നെടുകെയും കുറുകെയും നോക്കിക്കൊള്ളൂ – ഇദ്ദേഹത്തെ ക്കാൾ കൂടുതൽ ഉത്സാഹസമ്പന്നനായ ഒരു ഹിന്ദുവിനെ കണ്ടുകിട്ടില്ല. പൗരസ്ത്യവും പാശ്ചാത്യവുമായ വൃത്താന്തങ്ങളെക്കുറിച്ച് ഇദ്ദേഹത്തെ ക്കാൾ അറിവുള്ള മറ്റൊരു രാജാവില്ല. ഓരോ ജനതയിൽനിന്നും ആവുന്നവണ്ണം ഇദ്ദേഹം നല്ലതൊക്കെ സ്വീകരിക്കുന്നുണ്ട്. ''അന്ത്യവർ ണ്ണത്തിൽനിന്നുപോലും ശ്രദ്ധയോടെ അറിവു നേടുക: പറയനിൽനിന്നു പോലും സേവാപുരസ്സരം മുക്തിയിലേക്കുള്ള മാർഗ്ഗം വശമാക്കുക: ഹീനകുടുംബത്തിൽനിന്നായാലും സ്ത്രീരത്നത്തെ പരിഗ്രഹിക്കുക.''[1] ഇതാണ് നമ്മുടെ മഹാനും നിസ്തുലനുമായ ധർമ്മശാസ്ത്രകാരൻ, ദിവ്യ നായ മനു, നല്കിയിട്ടുള്ള നിയമം. ഇതു ശരിയാണ്. തൻകാലിൽ നല്ക്കുക: ആവുന്നതിനോടെല്ലാം സാത്മ്യപ്പെടുക: ഓരോ ജനതയിൽ നിന്നും പഠിക്കുക. നിങ്ങൾക്കുപകരിക്കുന്നതെല്ലാം കൈക്കൊള്ളുക. എന്നാൽ, ഹിന്ദുക്കളെന്ന നിലയിൽ, നമ്മുടെ ജനതാദർശനങ്ങൾക്ക് മറ്റുള്ളതെല്ലാം കീഴ്പ്പെടണമെന്നോർമ്മിക്കുക. ജീവിതത്തിൽ ഓരോ മനുഷ്യനും നിറവേറ്റേണ്ട ഓരോ ചുമതലയുണ്ട്. ഇത് അയാളുടെ അനന്തമായ പൂർവകർമ്മത്തിൽനിന്നു രൂപപ്പെട്ടുവന്നതാണ്. നിങ്ങളിൽ ഓരോരുത്തനും ഉജ്ജ്വലമായ ഒരു പൈതൃകസമ്പത്തോടുകൂടിയാണ് ജനിച്ചിട്ടുള്ളത്. പ്രശംസനീയമായ ഭാരതീയജനതയ്ക്ക് ആകമാന മുള്ളതും അനന്തവുമായ പൂർവജീവിതമത്രേ ആ സമ്പത്ത്. നിങ്ങളുടെ ഓരോ

1 ശ്രദ്ധാനഃ ശുഭാം വിദ്യാമാദദീതാവരാദപി
അന്ത്യാദപി പരം ധർമ്മം സ്ത്രീരത്നം ദുഷ്കുലാദപി. (മനു. 2. 238)

പ്രവൃത്തിയെയും നിങ്ങളുടെ ദശലക്ഷം പൂർവികന്മാർ ഏതാ ണ്ട് ഉറ്റുനോക്കിയിരിക്കയാണെന്നു പറയാം: അതിനാൽ ജാഗ്രതയായിരി ക്കണം. ഓരോ ഹൈന്ദവശിശുവും എന്തു ചുമതലയോടുകൂടിയാണ് ജനിക്കുന്നത്? ബ്രാഹ്മണനെപ്പറ്റി മനു ചെയ്തിട്ടുള്ള സാഭിമാനമായ ആ പ്രഖ്യാപനം വായിച്ചിട്ടില്ലേ? ബ്രാഹ്മണൻെറ ജന്മം ധർമ്മ കോശത്തിൻെറ ഗുപ്തിക്കുവേണ്ടിയാണ്.[1] ബ്രാഹ്മണൻെറ മാത്രമല്ല ഈ പുണ്യഭൂമിയിൽ ജനിക്കുന്ന ഓരോ ശിശുവിൻെറയും – ആണാ കട്ടെ പെണ്ണാകട്ടെ – ചുമതലയാണത് എന്നു പറയാനാണ് എനിക്കു തോന്നുന്നത്. 'ധർമ്മകോശത്തിൻെറ ഗുപ്തിക്കുവേണ്ടി': മറ്റു ജീവിതപ്രശ്ന ങ്ങളെല്ലാം ആ പ്രധാനവിഷയത്തിനു കീഴ്പ്പെടണം. സംഗീതത്തിൻെറ താളലയനിയമവും അതാണ്. ഒരു ജനതയുടെ ജീവിതത്തിൽ നിറഞ്ഞു നില്ക്കുന്ന വ്യാപാരം രാഷ്ട്രീയസമുന്നതിയാണെന്നും മതവും മറ്റും ആ മുഖ്യമായ വ്യാപാരത്തിനു കീഴ്പ്പെടണമെന്നും വരാം. എന്നാൽ ഇതാ മറ്റൊരു ജനത. ആദ്ധ്യാത്മികതയും സന്ന്യാസവുമാണ് അതിൻെറ മികച്ച ജീവിതവ്യാപാരം. ഈ ജനതയുടെ മുദ്രാവാക്യം, പ്രപഞ്ചം വെറും മിഥ്യയും മൂന്നുനാൾ നിലകൊള്ളുന്ന ഒരു ഭ്രമവുമാണെന്നത്രേ. അപ്പോൾ മറ്റുള്ളതെല്ലാം – ശാസ്ത്രമോ ജ്ഞാനമോ ഭോഗമോ ശക്തിയോ ധനമോ പേരോ പുകഴോ, എന്തായാലും ശരി – ആ ഒരു വ്യാപാരത്തിനു കീഴ്പ്പെടണം. ഇതാണ് ഒരു തനി ഹിന്ദുവിൻെറ സ്വഭാവരഹസ്യം. യൂറോപ്യൻശാസ്ത്രങ്ങളെക്കുറിച്ചുള്ള അറിവും പാണ്ഡിത്യവും പണവും നിലയും പേരുമെല്ലാം ഓരോ ഹൈന്ദവശിശുവിൻെറയും കൂടെപ്പിറപ്പായ ആ മുഖ്യവ്യാപാരത്തിനു കീഴ്പ്പെട്ടിരിക്കുന്നു. മുഖ്യമായ ആ വ്യാപാരം ആദ്ധ്യാത്മികതയും വംശത്തിൻെറ പരിശുദ്ധിയും പുലർത്തുകയാണ്. അതിനാൽ സ്വവംശ്യരുടെ ജീവിതധാര മുഴുവൻ ഉൾക്കൊള്ളുന്ന ആ മാമൂൽപ്രിയനെയും, ഉജ്ജീവകമായ ആദ്ധ്യാത്മികതയിൽ പിടിപാടി ല്ലാതെ പാശ്ചാത്യമായ കൃത്രിമരത്നങ്ങൾ കൈനിറയെ വെച്ചിട്ടുള്ള ആ പരിഷ്കാരിയെയും തമ്മിൽ തട്ടിച്ചുനോക്കിയാൽ, മാമൂൽപ്രിയ നെയാണ് നാം അംഗീകരിക്കേണ്ടതെന്ന് എല്ലാവരും സമ്മതിക്കു മെന്നത്രേ എൻെറ ദൃഢവിശ്വാസം. കാരണം. ഒന്നാമൻ ആശയ്ക്ക് ഇടം നല്കുന്നുണ്ട്, ജനതയുടേതായ ആ മുഖ്യവ്യാപാരം കൈക്കൊണ്ടിട്ട്. അതയാൾക്കു മുറുകെ പിടിക്കാം. അതുകൊണ്ട് അയാൾക്കു ജീവനുണ്ടാ യിരിക്കും: മറ്റവൻ തുലയും. വ്യക്തികളെ സംബന്ധിച്ചെങ്ങനെയോ അങ്ങനെതന്നെ ജനതയെ സംബന്ധിച്ചും. ജീവിതത്തിൻെറ മൗലികതത്ത്വത്തിനു തകരാറില്ലെങ്കിൽ, അത് അഭംഗുരമായി പ്രവർത്തി

---

1 ബ്രാഹ്മണോ ജായമാനോ ഹി പൃഥിവ്യാമധിജായതേ
ഈശ്വരഃ സർവഭൂതാനാം ധർമകോശസ്യ ഗുപ്തയേ. (മനു. I.99)

ബ്രാഹ്മണൻ പിറവിയിലേ സർവലോകർക്കും മേലെയാണ്. സർവജന ങ്ങളുടെയും ധർമനിധിയുടെ രക്ഷണത്തിനുവേണ്ടിയാണ്, അതിനു പോന്ന വനായിട്ടാണ്, അവൻ ജനിക്കുന്നതുതന്നെ.

ച്ചുപോന്നാൽ, മറ്റു പ്രവർത്തനങ്ങൾക്കു ക്ഷതമേറ്റാലും വ്യക്തികൾ മരി ക്കില്ല. അതുപോലെ നമ്മുടെ ജീവിതത്തിലെ ഈ പുണ്യപ്രവർത്തന ത്തിനു തകരാറു പിണയാത്തിടത്തോളം നമ്മുടെ ജനതയെ നശിപ്പി ക്കാൻ ഒന്നിനും കഴിയില്ല. ആദ്ധ്യാത്മികതയെ വെടിഞ്ഞാലോ, അതു തള്ളി നീക്കി ജഡീകരിക്കുന്ന പാശ്ചാത്യപരിഷ്കാരത്തിൻെറ പിമ്പേ പോയാലോ, മൂന്നു തലമുറകൾക്കിടയിൽ വംശോച്ഛേദമുണ്ടാകുമെന്നു ധരിക്കുക. കാരണം, ജനതയുടെ നട്ടെല്ലു തകർന്നുപോകും: ജനതാ സൗധത്തിൻെറ അടിത്തറ ഇളകിമറിയും: ഫലം, എമ്പാടും സർവനാശം.

സുഹൃത്തുക്കളേ, അതിനാൽ ആദ്യവും മുഖ്യവുമായി ആദ്ധ്യാത്മി കതയെ മുറുകെപ്പിടിക്കുന്നതാണ് നമ്മുടെ രക്ഷാമാർഗ്ഗം. പുരാതനരായ നമ്മുടെ പൂർവ്വികർ തലമുറകളിലൂടെ നമുക്കായി നല്കിയിട്ടുള്ള വില തീരാത്ത ഒരു ദാനമത്രേ ഈ ആദ്ധ്യാത്മികത. ഈടുറ്റ കൊട്ടാരങ്ങളിൽ, വാണ് പാവങ്ങളെ കൊള്ള ചെയ്തുവന്ന കവർച്ചക്കാരായ പ്രഭുക്കന്മാ രിൽനിന്നല്ല, കാടുകളിൽ പാർത്തുവന്ന അർദ്ധനഗ്നരായ താപസന്മാ രിൽനിന്നാണ് സ്വപരമ്പര ഉണ്ടായിട്ടുള്ളതെന്നു കാട്ടാൻ വെമ്പുന്ന മഹാരാജാക്കന്മാരുള്ള ഒരു രാജ്യത്തെക്കുറിച്ചു നിങ്ങൾ കേട്ടിട്ടുണ്ടോ? നമ്മളുടേതാണ് ആ രാജ്യം. മറ്റു രാജ്യങ്ങളിൽ പ്രമുഖരായ പുരോ ഹിതന്മാർ തങ്ങളുടെ കുലപരമ്പര വല്ല രാജാക്കന്മാരിലുംനിന്നാണു ണ്ടായതെന്നു സ്ഥാപിക്കാൻ ശ്രമിക്കുന്നു. ഇവിടെയാകട്ടെ, മഹത്തര ന്മാരായ രാജാക്കന്മാർ തങ്ങളുടെ കുലപരമ്പര പുരാതനനായ വല്ല ഋഷിയും സ്ഥാപിച്ചു എന്നു കാട്ടാനാണ് വെമ്പുന്നത്. അതിനാൽ നിങ്ങൾ ആദ്ധ്യാത്മികതയിൽ വിശ്വസിച്ചാലും ശരി, ഇല്ലെങ്കിലും ശരി, സ്വജനതയുടെ ജീവിതത്തോടു പൊരുത്തപ്പെടാൻ ആദ്ധ്യാത്മികതയെ വിടാതെ മുറുകെ പിടിക്കേണ്ടിയിരിക്കുന്നു. പിന്നെ മറ്റേ കൈ നീട്ടി അന്യനരവംശങ്ങളിൽനിന്നു കിട്ടുന്നിടത്തോളം മേടിക്കുക. എന്നാൽ അതൊക്കെ ആ ഒരു ജീവിതാദർശത്തിനു കീഴ്പ്പെടുത്തുക. അതിൽ നിന്ന് അദ്ഭുതകരവും പ്രശംസനീയവുമായ ഭാവിഭാരതം രൂപപ്പെടും. അതു വരുമെന്ന് എനിക്കു നിശ്ചയമുണ്ട് – മുമ്പുണ്ടായിരുന്നതിനെക്കാ ളെല്ലാം വലുതായ ഒരു ഭാരതം. പഴയ ഋഷിമാരെക്കാളെല്ലാം വലിയ ഋഷിമാരുണ്ടാകും. നിങ്ങളുടെ പൂർവ്വികന്മാർ തൃപ്തരാകുക മാത്രമല്ല, ഇത്രയേറെ പ്രശംസനീയരും മഹനീയരുമായ പിൻതുടർച്ചക്കാരെ കണ്ട് സ്വസ്ഥാനങ്ങളിലിരുന്ന് അഭിമാനംകൊള്ളുകയും ചെയ്യും.

ഭ്രാതാക്കളേ, നമുക്കെല്ലാവർക്കും കഠിനമായി പ്രയത്നിക്കാം: ഉറങ്ങാ നുള്ള സമയമല്ല ഇത്. ഭാവിഭാരതത്തിൻെറ വരവ് നമ്മുടെ യത്നത്തെ ആശ്രയിച്ചിരിക്കുന്നു. അവിടെ ആ ഭാരതം തയ്യാറായി, കാത്തുനില്ക്കു കയാണ്: പക്ഷേ ഉറക്കമാണെന്നുമാത്രം. ഉണരുക! എഴുന്നേല്ക്കുക!! നവീകൃതയായി പൂർവ്വാധികം പ്രശംസനീയയായ നമ്മുടെ മാതൃഭൂമിയെ

സ്വന്തം അനശ്വരസിംഹാസനത്തിൽ ഇരുത്തുക. ഈശ്വരനെന്ന ആശയ ത്തിനു നമ്മുടെ മാതൃഭൂമിയിലെന്നോണം മറ്റൊരിടത്തും ഇത്ര പൂർണ്ണ മായ വികാസമുണ്ടായിട്ടില്ല. എന്തുകൊണ്ടെന്നാൽ, ഈശ്വരനെക്കുറി ച്ചുള്ള ആശയം മറ്റൊരിടത്തും നിലവിലില്ല. എൻെറ ഈ പ്രസ്താവം കേട്ട് നിങ്ങൾ അദ്ഭുതപ്പെടുകയാവാം. എന്നാൽ മറ്റേതെങ്കിലും മതഗ്രന്ഥങ്ങളിൽനിന്ന് ഈശ്വരനെപ്പറ്റി നമ്മുടേതിനു തുല്യമായി ഒരാ ശയം എടുത്തുകാട്ടുക. സംഘങ്ങളുടെ ദേവതകളേ (clan gods) അവയിലുള്ള – യഹൂദന്മാരുടെ ദേവത, അറബികളുടെ ദേവത എന്നും മറ്റും. ഈ ദേവതകൾ തമ്മിൽ പോരാട്ടവുമാണ്. ഇവിടെ, ഇവിടെ മാത്രമേ, ഉള്ളു ശിവനും ശങ്കരനും കരുണാമയനുമായ ഈശ്വരൻ – നമ്മുടെ അച്ഛനും അമ്മയും ഉറ്റവനും ഉറ്റവരുടെ ഉറ്റവനും ആത്മാവി ൻെറ ആത്മാവുമായ ഈശ്വരൻ – എന്ന ആശയം. ശൈവരുടെ ശിവനും വൈഷ്ണവരുടെ വിഷ്ണുവും കർമ്മികളുടെ കർമ്മവും ബൗദ്ധരുടെ ബുദ്ധനും ജൈനരുടെ ജിനനും ക്രിസ്ത്യാനികളുടെയും യഹൂദരുടെയും ജിഹോവയും, മുഹമ്മദീയരുടെ അള്ളായും, മതവിഭാഗ ക്കാരുടെയെല്ലാം പ്രഭുവും, വേദാന്തികളുടെ ബ്രഹ്മവുമായ – സർവ്വ വ്യാപിയായ, ഇവിടെമാത്രം പ്രഖ്യാതമഹിമയോടുകൂടിയ – ആ ഈശ്വ രൻ നമ്മെ അനുഗ്രഹിക്കട്ടെ. സഹായിക്കട്ടെ![1] ഈ ആശയം പ്രായോഗി കമാക്കാൻ നമുക്കു ശക്തിയും വീര്യവും നല്കട്ടെ! നാം കേട്ടതും പഠിച്ചതുമായ വസ്തുത നമുക്കു പോഷകമാകട്ടെ: അതു നമ്മിൽ ശക്തി മത്താകട്ടെ: പരസ്പരം ഉപകരിക്കുവാനായി അതു നമ്മിൽ വീര്യമാകട്ടെ: ഗുരുശിഷ്യന്മാർക്കു തമ്മിൽ സ്പർദ്ധയില്ലാതിരിക്കട്ടെ.2 ഹരിയുടെ പേരിൽ ശാന്തി! ശാന്തി! ശാന്തി!

***

1. യം ശൈവാഃ സമുപാസതേ ശിവ ഇതി ബ്രഹ്മേതി വേദാന്തിനോ
ബൗദ്ധാ ബുദ്ധ ഇതി പ്രമാണപടവഃ കർത്തേതി നൈയ്യായികാഃ
അർഹന്നിത്യഥ ജൈനശാസനരതാഃ കർമ്മേതി മീമാംസകാഃ
സോ/യം നോ വിദധാതു വാഞ്ഛിതഫലം ത്രൈലോക്യനാഥോ ഹരിഃ.

2 സഹ നാവവതു സഹ നൗ ഭുനക്തു സഹ വീര്യം കരവാവഹൈ
തേജസ്വി നാവധീതമസ്തു മാ വിദ്വിഷാവഹൈ. (കഠോപനിഷത് 6. 19)
ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ.

6

## പരമകുടിയിലെ സ്വാഗതത്തിനു മറുപടി

രാമനാട് വിട്ട് അടുത്തതായി സ്വാമിജി ഇറങ്ങിയ സ്ഥലം പരമകുടിയാണ്. അവിടെ വലുതായ പ്രകടനം നടന്നു: താഴെ ചേർത്ത സ്വാഗതാശംസ നല്കപ്പെട്ടു.

ശ്രീമദ് വിവേകാനന്ദസ്വാമിൻ,

പാശ്ചാത്യലോകത്തിൽ ഏതാണ്ടു നാലു കൊല്ലത്തോളം സഫലമായ ആദ്ധ്യാത്മികപ്രചരണം നടത്തി മടങ്ങുന്ന പൂജ്യനായ അവിടുത്തേക്കു ഹാർദ്ദമായ സ്വാഗതം ബഹുമാനപുരസ്സരം നല്കാൻ പരമകുടിയിലെ പൗരന്മാരായ ഞങ്ങളെ അനുവദിക്കുക.

ഷിക്കാഗോവിൽവെച്ചു നടത്തിയ മതമഹാസമ്മേളനത്തിൽ പങ്കെടുക്കാനും, മതപ്രതിനിധികളുടെ മുമ്പിൽ പുരാതനമായ നമ്മുടെ നാടിന്റെ ദിവ്യവും ഗുപ്തവു മായ സമ്പത്തുകൾ ആവിഷ്കരിക്കുവാനും അങ്ങയെ പ്രേരിപ്പിച്ച മാനവസ്നേഹം സംജാതമാക്കുന്ന ആനന്ദത്തിലും അഭിമാനത്തിലും നമ്മുടെ നാട്ടാരോടൊപ്പം ഞങ്ങളും പങ്കുകൊള്ളുന്നു. വൈദികസാഹിത്യത്തിലുള്ള ദിവ്യതത്ത്വങ്ങൾക്കു വിശാലമായ വ്യാഖ്യാനം നല്കകൊണ്ട് പ്രാചീനമായ നമ്മുടെ മതത്തിന്നെതിരായി പാശ്ചാത്യരുടെ അഭിജ്ഞമനസ്സിൽ നിറഞ്ഞുകിടന്ന മുൻവിധികൾ നീക്കാൻ അങ്ങ യ്ക്കു കഴിഞ്ഞു: നമ്മുടെ മതം സാർവജനീനമാണെന്നും, എല്ലാക്കാലത്തും എല്ലാത്തരം ബുദ്ധിശക്തിയുള്ളവർക്കും അതംഗീകാര്യമാണെന്നും അവരെ ബോധ പ്പെടുത്താൻ അങ്ങയ്ക്കു സാധിച്ചു.

ഞങ്ങളുടെ ഇടയിൽ ഇപ്പോഴുള്ള അങ്ങയുടെ പാശ്ചാത്യശിഷ്യന്മാർ സ്പഷ്ട മായി തെളിയിക്കുന്നു, അങ്ങു നല്കിയ മതോപദേശങ്ങൾ താത്ത്വികമായി അംഗീ കരിക്കപ്പെടുകമാത്രമല്ല ഉണ്ടായത്, അവ പ്രായോഗികഫലങ്ങൾ ഉളവാക്കുകകൂടി ചെയ്തെന്ന്. അങ്ങയുടെ ഗംഭീരവ്യക്തിത്വത്തിനുള്ള ആകർഷകപ്രഭാവം നമ്മുടെ പ്രാചീനരും പരിശുദ്ധരുമായ ഋഷിമാരുടെ സ്മരണയാണ് ഞങ്ങൾക്ക് ഉളവാക്കു ന്നത്: തപസ്സും ആത്മനിയന്ത്രണവുംകൊണ്ട് അവർ നേടിയ ആത്മസാക്ഷാത്കാ രം അവരെ മനുഷ്യരാശിയുടെ യഥാർത്ഥനേതാക്കന്മാരും ദേശികന്മാരുമാക്കി ത്തീർത്തല്ലോ.

ഏറ്റവും ആത്മാർത്ഥതയോടുകൂടി ഞങ്ങൾ അവസാനമായി കരുണാനിധി യായ ഈശ്വരനോടു പ്രാർത്ഥിക്കുന്നു, മനുഷ്യരാശിയെ മുഴുവൻ തുടർന്നനുഗ്രഹി ക്കുവാനും അദ്ധ്യാത്മനിഷ്ഠരാക്കുവാനുംവേണ്ടി പരിശുദ്ധനായ അവിടത്തേക്ക് ദീർഘായുസ്സു നല്കണേ എന്ന്.

സാദരം,

അവിടത്തെ എളിയവരും ഭക്തരുമായ ശിഷ്യന്മാർ.

മറുപടി പ്രസംഗത്തിൽ സ്വാമി ഇങ്ങനെ പ്രസ്താവിച്ചു;

എന്നെ സ്വീകരിക്കുന്നതിൽ നിങ്ങൾ കാട്ടിയ ദയാവായ്പിനും ഹാർ ദ്ദതയ്ക്കും വേണ്ടത്ര കൃതജ്ഞത പ്രകാശിപ്പിക്കുക അസാദ്ധ്യമത്രേ. എന്നാൽ നിങ്ങളുടെ അനുമതിയോടുകൂടി ഒരു കാര്യം പറഞ്ഞുകൊള്ള ട്ടെ. എന്റെ നാട്ടുകാർ അങ്ങേയറ്റത്തെ ഹാർദ്ദതയോടുകൂടി എന്നെ സ്വീകരിക്കട്ടെ, അഥവാ നാട്ടിൽനിന്ന് എന്നെ ആട്ടിപ്പായിക്കട്ടെ, നാടിനോടും വിശിഷ്യ

നാട്ടാരോടുമുള്ള എൻെറ സ്നേഹം അഭിന്നമായി അവശേഷിക്കും. കാരണം, ഗീതയിൽ ശ്രീകൃഷ്ണൻ പറയുന്നു; മനുഷ്യർ കർമ്മത്തിനുവേണ്ടി കർമ്മം ചെയ്യണം: സ്നേഹത്തിനുവേണ്ടി സ്നേഹിക്കണം എന്ന്. പാശ്ചാത്യലോകത്തിൽ എനിക്കു ചെയ്യാൻ കഴിഞ്ഞ പ്രവൃത്തി അത്യല്പമാണ്. ഇവിടെ കൂടിയവരിൽ ഒരുവനു പോലും അതിൻെറ നൂറു മടങ്ങു പ്രവൃത്തി ചെയ്യാൻ വയ്യാതില്ല. ഞാൻ ഉത്കണ്ഠയോടുകൂടി കാത്തിരിക്കുന്നതും അങ്ങനെ ഒരു കാല ത്തെയാണ് – ശക്തിയും അതിവിശാലമായ ആദ്ധ്യാത്മികതയും നിറഞ്ഞ മനസ്സോടുകൂടിയവർ ഭാരതത്തിൽനിന്നു ലോകസീമകളോളം ചെന്ന് ആദ്ധ്യാത്മികതയും ത്യാഗവും പഠിപ്പിക്കുന്ന ഒരു കാലത്തെ. ഭാരതത്തിലെ വനങ്ങളിൽനിന്നു വന്ന ഈ ആശയങ്ങൾ ഭാരതഭൂമിയു ടേതുമാത്രമാണുതാനും.

ലോകത്തോടുള്ള ഒരുതരം മടുപ്പ് ജനതകളെ മുഴുവനും ഗ്രസിക്കുന്ന ചില കാലഘട്ടങ്ങൾ മാനവചരിത്രത്തിൽ വരാറുണ്ട്. സശ്രദ്ധം തയ്യാറാക്കിയിട്ടുള്ള തങ്ങളുടെ പരിപാടികളെല്ലാം കൈവിട്ടു വഴുതി പ്പോകുന്നതായി അവർക്കനുഭവപ്പെടുന്നു. പഴയ വ്യവസ്ഥകളും ചിട്ട കളും തകർന്നു തരിപ്പണമാകുന്നു. അഭിലാഷങ്ങളെല്ലാം അഴുകി പ്പോകുന്നു: എല്ലാം ഏപ്പു തെറ്റിയ ഒരു മട്ട്. ലോകത്തിൽ സാമൂഹ്യ ജീവിതം കെട്ടിപ്പടുക്കുവാൻ രണ്ടുതരം ശ്രമങ്ങളാണുണ്ടായിട്ടുള്ളത്. ഒന്നു മതത്തെ ആധാരമാക്കിയും മറ്റേതു സാമൂഹ്യാവശ്യകതയെ ആധാര മാക്കിയും. ഒന്ന് ആദ്ധ്യാത്മികതയിൽ അടിയുറച്ചിരുന്നു, മറ്റേത് ഭൗതിക വാദത്തിലും: ഒന്ന് അതീതതാവാദത്തിലും (transcendentalism) മറ്റേതു യഥാതഥവാദത്തിലും. ഒന്ന്, ഭൗതികമായ ഈ ചെറിയ ഗോളത്തിൻെറ ചക്രവാളത്തിനപ്പുറത്തേക്കു നോക്കുന്നു: ഇവിടം വിട്ടിട്ടും, അവിടെ ജീവിതം ആരംഭിക്കാൻ ധൈര്യപ്പെടുന്നു. മറ്റേത്, രണ്ടാമത്തേത്, ഐഹികവസ്തുക്കളിൽ അടിയുറപ്പിക്കുന്നതിൽ തൃപ്തിപ്പെടുകയും അവിടെത്തന്നെ കുലുങ്ങാതെ നിലകൊള്ളാമെന്നാശിക്കയും ചെയ്യുന്നു. അദ്ഭുതമെന്നു പറയട്ടെ, ചിലപ്പോൾ ആദ്ധ്യാത്മികവശ ത്തിനു മികവേറുന്നു: ചിലപ്പോൾ ഭൗതികവശത്തിനും. അങ്ങനെ, തരംഗക്രമത്തിൽ അവ പരസ്പരം പിൻതുടരുന്നു: ഒരേ നാട്ടിൽ വിഭി ന്നങ്ങളായ ശക്തിപ്രവാഹങ്ങളുണ്ടാകാം. ഒരു കാലത്ത് ഭൗതികാശയ ങ്ങൾ നിറഞ്ഞൊഴുകിയെന്നു വരാം. അപ്പോൾ ഈ ജീവിതത്തിലുള്ള തെല്ലാം – അഭ്യുദയവും അധികസുഖഭോഗങ്ങൾക്കുള്ള വിദ്യാഭ്യാസവും – ആദ്യം മഹനീയമായിവരും. പിന്നീട് അതിനൊക്കെ അപകർഷവും അപക്ഷയവുമാകും. അഭ്യുദയത്തോടൊത്തു മനുഷ്യരാശിക്കു സഹജ മായ അസൂയകളും വിദ്വേഷങ്ങളും കത്തിക്കാളുകയായി. മത്സരവും അലിവറ്റ ക്രൂരതയും ജീവിതയാത്രയുടെ നിയമമായിത്തീരും. ഇംഗ്ലീ ഷിൽ സാമാന്യവും വളരെ ഭംഗിയില്ലാത്തതുമായ ഒരു പഴഞ്ചൊല്ലുണ്ട്; ''ഓരുരുത്തനും അവനവനുവേണ്ടി: പിൻപെട്ടവനെ ചെകുത്താൻ പിടി ക്കട്ടെ.'' ഇതാകും ജീവിതത്തിലെ മുദ്രാവാക്യം. അപ്പോൾ ജീവിത സംവിധാനമാകെ

പരാജയപ്പെടുന്നു എന്നു ജനങ്ങൾ കരുതുന്നു. ആദ്ധ്യാത്മികത മുന്നോട്ടുവന്ന്, മുങ്ങാൻ തുടങ്ങുന്ന ലോകത്തിനു ഹസ്താവലംബം നല്കാതിരുന്നാൽ ലോകം നശിക്കും. വീണ്ടും ലോക ത്തിനു പുതുതായി ആശ മുളയ്ക്കുന്നു: പുതിയ ഒരെടുപ്പിനു പുതിയ അടിത്തറ കണ്ടെത്തുന്നു. ആദ്ധ്യാത്മികതയുടെ മറ്റൊരു തരംഗം അടിച്ചു കയറുകയായി. അതും കാലാന്തരത്തിൽ പഴയപോലെ ക്ഷയി ക്കുന്നു. സാമാന്യമായി പറഞ്ഞാൽ ലോകത്തിലെ ചില ശക്തിവിശേ ഷങ്ങൾ സ്വാവകാശപ്പെടുന്ന ഒരു കൂട്ടമാളുകളെ ആദ്ധ്യാത്മികത മുന്നോട്ടു കൊണ്ടുവരുന്നു. ഉടനടി ഇതിന്നുണ്ടാകുന്ന ഫലം ഭൗതികത യിലേക്കുള്ള പിൻവാങ്ങലാണ്. ഇതും വിശേഷാവകാശങ്ങൾക്കുള്ള പല വാതിലുകൾ തുറന്നിടുന്നു. അങ്ങനെ മനുഷ്യജാതിയുടെ ആദ്ധ്യാ ത്മികശക്തികളോടൊപ്പം ഭൗതികശക്തികളും ബഹുമതികളുംകൂടി വളരെ കുറച്ചുപേരുടെ കയ്യിലമരുന്ന കാലഘട്ടം വന്നുചേരുന്നു. സാമാ ന്യജനതയുടെ പിടലിയിൽ ഇരുപ്പുറപ്പിക്കുന്ന ഈ കുറേപ്പേർ അവരെ അടക്കി ഭരിക്കുവാൻ വെമ്പിത്തുടങ്ങുന്നു. അപ്പോൾ സമുദായത്തിന് ആത്മസംരക്ഷണം വേണ്ടിവരുന്നു: ആ സംരക്ഷണം നല്കാൻ ഭൗതികവാദം മുന്നോട്ടുവരുകയും ചെയ്യുന്നു.

നമ്മുടെ മാതൃഭൂമിയായ ഭാരതത്തിൽ നോക്കിയാൽ ഇതേ വസ്തുത ഇന്നിവിടെ നിലവിലുള്ളതായി കാണാം. യൂറോപ്പിലെ ഭൗതികവാദം വഴി തുറന്നില്ലായിരുന്നെങ്കിൽ, വേദാന്തം പ്രസംഗിക്കാൻ യൂറോപ്പിൽ പോയ ഒരുവന്നു സ്വാഗതം നല്കുവാനുള്ള നിങ്ങളുടെ ഈ സമ്മേളനം സാദ്ധ്യമാകുമായിരുന്നില്ല. ഒരർത്ഥത്തിൽ ഭാരതത്തെ രക്ഷിക്കാനാണ് ഭൗതികവാദം വന്നിരിക്കുന്നത്. അതു ജീവിതകവാടങ്ങൾ എല്ലാവർക്കു മായി തുറന്നിട്ടിരിക്കുന്നു. ജാതി നല്കുന്ന വിശേഷപരിഗണനകളെ നശിപ്പിച്ചിരിക്കുന്നു. സ്വയം പ്രയോജനപ്പെടുത്താൻ കഴിവില്ലാതായ ചുരുക്കം ചിലരുടെ കൈയിൽ അമർന്നുമറഞ്ഞിരുന്ന അനർഘങ്ങളായ ആശയനിധികളെ വാദവിവാദത്തിനു വിധേയമാക്കിയിരിക്കുന്നു. പകു തി, കട്ടും കെട്ടും പോയിരിക്കയാണ്: മറ്റേ പകുതി, തൊഴുത്തിലെ നായയെപ്പോലെ സ്വയം തിന്നാതെയും മറ്റുള്ളവരെ തിന്നാൻ വിടാതെ യുമുള്ള കുറേ ആളുകളുടെ കൈയിൽ അടങ്ങിയിരിക്കയുമാണ്. മറിച്ച്, ഭാരതത്തിൽ നാം ഏതു രാഷ്ട്രീയവ്യവസ്ഥിതികൾക്കുവേണ്ടി പോരിടുന്നുവോ അവ ചിരകാലമായി യൂറോപ്പിൽ നിലനിന്നുവരിക യാണ്, പല ശതകങ്ങളായി പരീക്ഷിതങ്ങളാണ്, അപര്യാപ്തങ്ങളെന്നു തെളിഞ്ഞവയുമാണ്. ഒന്നിനുമേലൊന്നായി രാഷ്ട്രീയഭരണകൂടത്തോടു ബന്ധപ്പെട്ട വ്യവസ്ഥകളും ചട്ടക്കൂടുകളും മറ്റും വ്യർത്ഥമെന്നു തീർ പ്പെഴുതി തള്ളപ്പെട്ടിരിക്കുന്നു. യൂറോപ്പ് ഇന്ന് അസ്വസ്ഥമാണ്: എങ്ങോട്ട് തിരിയേണ്ടു എന്നറിയുന്നില്ല. ഭൗതികമായ നിപീഡനം വളരെ വമ്പിച്ച താണ്. ഒരു രാജ്യത്തുള്ള സമ്പത്തും പ്രഭാവവും ജോലി ചെയ്യാത്ത കുറച്ചാളുകളുടെ കൈയിൽ അകപ്പെട്ടിരിക്കുന്നു. അവരാണ് ദശലക്ഷം മനുഷ്യരുടെ ജോലി

നിയന്ത്രിക്കുന്നത്. ഈ പ്രഭാവത്തിലൂടെ അവർക്ക് ഭൂമുഖമാകെ രക്തത്തിലാഴ്ത്താൻ കഴിയും. മതവും മറ്റും അവരുടെ കാൽച്ചുവട്ടിൽ. അവർ ഭരിക്കുന്നു, പരമാധികാരികളായിരിക്കുന്നു. ഒരു പിടി ഷയ്‌ലോക്കുകളാണ് (Shylocks) പാശ്ചാത്യലോകത്തെ ഭരി ക്കുന്നത്. വ്യവസ്ഥാപിതഭരണകൂടം, സ്വാതന്ത്ര്യം, സ്വാധീനത, പൊതുജനസഭ – ഇവയെപ്പറ്റിയൊക്കെ നിങ്ങൾ കേൾക്കുന്നതെല്ലാം വെറും നേരംപോക്കുകൾമാത്രം.

ഷയ്‌ലോക്കുകളുടെ നിപീഡനത്തിൽപ്പെട്ടു ഞരങ്ങുകയാണ് പാശ്ചാ ത്യലോകം: പുരോഹിതന്മാരുടെ നിപീഡനത്തിൽപ്പെട്ട് പൗരസ്ത്യ ലോകവും. ഈ ലോകങ്ങൾ അന്യോന്യം നിയന്ത്രിക്കണം. ഇവയിൽ ഒന്നിനുമാത്രം ലോകത്തെ തുണയ്ക്കാമെന്നു കരുതേണ്ട. നിഷ്പക്ഷനായ ഭഗവാൻ ഈ പ്രപഞ്ചപരമാണുക്കളെയെല്ലാം തുല്യമായിട്ടാണ് സൃഷ്ടി ച്ചിട്ടുള്ളത്. മഹത്തമനായ സിദ്ധനുപോലുമില്ലാത്ത കുറേ ഗുണങ്ങൾ അതിനീചനും പൈശാചികനുമായ മനുഷ്യന്നുമുണ്ടാകും. എത്രയും ക്ഷുദ്രമായ കീടത്തിനും അത്യുന്നതമനുഷ്യന്നില്ലാത്ത ചിലതൊക്കെ ഉണ്ടാകാം. നിങ്ങൾക്കു തോന്നാം, സാധുവായ തൊഴിലാളിക്കു വളരെ കുറച്ചു സുഖാനുഭൂതികളേ ജീവിതത്തിലുള്ളു, നിങ്ങൾക്കുള്ള ബുദ്ധി ശക്തിയില്ല, വേദാന്തദർശനം മനസ്സിലാകയില്ല എന്നും മറ്റും. എന്നാൽ നിങ്ങളുടെ ശരീരം അയാളുടേതുമായി താരതമ്യപ്പെടുത്തുക. നിങ്ങളു ടേതുപോലെ അയാളുടെ ശരീരം അത്രതന്നെ വേദനയ്ക്കു വിധേയ മല്ലെന്നു കാണാം. അയാളുടെ തടിക്കു കൊടിയൊരു മുറിവേർപ്പെടട്ടെ, നിങ്ങളുടെ മുറിവുകളേക്കാൾ വേഗം അതുണങ്ങും. അയാളുടെ ജീവി തം ഇന്ദ്രിയങ്ങളിലാണ്. അവിടെയാണ് അയാൾ സുഖിക്കുന്നത്. ചിട്ട യും അടുക്കുമുള്ളതാണ് അയാളുടെ ജീവിതം. ഭൗതികവാദം ബുദ്ധി ശക്തി ആദ്ധ്യാത്മികത – ഇവയിലേതിന്റെറയെങ്കിലും അധിഷ്ഠാ നത്തിൽ, നിഷ്പക്ഷമായി ഭഗവാൻ നല്കുന്ന നികപ്പുകൾ സമാനമാണ്. അതിനാൽ നാമാണ് ലോകോദ്ധാരകന്മാർ എന്ന ചിന്തയരുത്. ഗണ്യ മായ പല കാര്യങ്ങളും നമുക്കു ലോകത്തെ പഠിപ്പിക്കാനുണ്ട്: ലോക ത്തിൽനിന്നു പലതും നമുക്കു പഠിക്കാനുമുണ്ട്: ലോകം എന്തു പ്രതീക്ഷിച്ചിരിക്കുന്നുവോ, അതേ നമുക്കു ലോകത്തെ പഠിപ്പിക്കാനാവൂ. ആദ്ധ്യാത്മികമായ അടിത്തറയില്ലെങ്കിൽ പാശ്ചാത്യപരിഷ്കാരം മുഴു വനും അടുത്ത അമ്പതു കൊല്ലത്തിനകം തകർന്നു തരിപ്പണമാകും. മനുഷ്യരാശിയെ വാൾകൊണ്ടു ഭരിക്കാനുള്ള ശ്രമം സർവ്വഥാ വ്യർത്ഥ വും നിരാശാജനകവുമത്രേ. ബലാൽഭരണമെന്നും മറ്റുമുള്ള ആശയ ങ്ങൾ ഏതു കേന്ദ്രങ്ങളിൽനിന്നു പൊങ്ങിവന്നോ ആ കേന്ദ്രങ്ങൾതന്നെ യാണ് ആദ്യമേ അപകർഷം വന്ന് അപക്ഷയിച്ചു ജീർണ്ണിക്കുന്നതെന്നു കാണാം. സ്വന്തം നിലപാടു മാറ്റാൻ കൂട്ടാക്കാത്തപക്ഷം, അടിസ്ഥാനം മാറ്റി ആദ്ധ്യാത്മികതയെ ജീവിതത്തിന്റെറ ആധാരമാക്കാത്തപക്ഷം, അടുത്ത അമ്പതു കൊല്ലത്തിനകം ഭൗതികശക്തിയുടെ ആവിഷ്കാര കേന്ദ്രമായ യൂറോപ്പ്

ഉടഞ്ഞുപൊടിഞ്ഞുപോകും. യൂറോപ്പിനെ സംരക്ഷിക്കാൻ പോകുന്നത് ഉപനിഷത്തുകളിലുള്ള മതമാണുതാനും.

മതവിഭാഗങ്ങളും ദർശനങ്ങളും മതഗ്രന്ഥങ്ങളും മാറ്റിവെച്ചു നോക്കിയാൽ കാണാം, നമ്മുടെ മതവിഭാഗങ്ങൾക്കെല്ലാം പൊതുവായി മനുഷ്യാത്മാവിലുള്ള വിശ്വാസമെന്ന ഒരു മൗലികതത്ത്വമുണ്ടെന്ന്. അതിനു ലോകത്തിന്റെ പ്രവണതയെയാകെ മാറ്റാൻപോലും കെല്പുണ്ട്. ഹിന്ദുക്കളും ജൈനരും ബൗദ്ധരും - ഭാരതമാകെ - ശക്തികൾക്കെല്ലാം ഇരിപ്പിടവും ചേതനവുമായ ആത്മാവ് എന്നൊരാശയം പുലർത്തിപ്പോ രുന്നുണ്ട്. ശക്തിയും ശുദ്ധിയും പൂർണ്ണതയും വെളിയിൽനിന്നു കിട്ടാവുന്നവയാണെന്ന് ഭാരതീയദർശനങ്ങളിലൊന്നും പഠിപ്പിക്കുന്നില്ല എന്ന വസ്തുത നിങ്ങൾക്കൊക്കെ അറിയാം. ഇവയൊക്കെ നിങ്ങളുടെ ജന്മാവകാശമാണ്, നിങ്ങളുടെ സ്വഭാവമാണ് എന്നത്രേ അവയെല്ലാം പറഞ്ഞുതരുന്നത്. അശുദ്ധി വെറും വെച്ചുകെട്ടലാണ്. അതിന്നടിയിൽ പ്പെട്ട് നിങ്ങളുടെ തനിസ്വഭാവം മറഞ്ഞുകിടക്കയാണ്. പരമാർത്ഥ ത്തിലുള്ള നിങ്ങൾ ഇപ്പൊഴേ പരിപൂർണ്ണനാണ്, സുശക്തനാണ്. സ്വയം ഭരിക്കാൻ സഹായമൊന്നും നിങ്ങൾക്കാവശ്യമില്ല. നിങ്ങൾ ഇപ്പോഴേ സ്വയം സംയതനാണ്. അതറിയുന്നതിലും അറിയാത്തതിലുമത്രേ വ്യത്യാസം. അതിനാൽ ഈ ഒരു പ്രയാസത്തെ അവിദ്യ എന്ന ഒറ്റ വാക്കിൽ സംക്ഷേപിച്ചിരിക്കുന്നു. ഈശ്വരനും മനുഷ്യനും തമ്മിൽ, സിദ്ധനും പാപിയും തമ്മിൽ, ഭേദമെന്ത്? വെറും അറിവുകേട്. അതി ശ്രേഷ്ഠനായ മനുഷ്യനും കാൽച്ചോട്ടിലിഴയുന്ന ചെറുപുഴുവും തമ്മിൽ ഭേദമെന്ത്? അറിവുകേടുതന്നെ: അതിലാണ് ഭേദമെല്ലാം. കാരണം, ഇഴയുന്ന ആ ചെറുപുഴുവിനുള്ളിൽ കുടികൊള്ളുന്നുണ്ട്, അനന്തമായ ശക്തിയും ജ്ഞാനവും ശുദ്ധിയും സാക്ഷാൽ ഈശ്വരന്റെ അനന്ത ദിവ്യതയും. അതഭിവ്യക്തമല്ല: അഭിവ്യക്തമാക്കുകതന്നെ വേണം.

ഇതാണു ഭാരതത്തിനു പഠിപ്പിക്കാനുള്ള ഒരേയൊരു മഹാസത്യം: എന്തുകൊണ്ടെന്നാൽ മറ്റൊരിടത്തും ഇതില്ല, ഇത് ആദ്ധ്യാത്മികത അഥവാ ആത്മവിദ്യയത്രേ. മനുഷ്യൻ നിവർന്നുനില്ക്കുന്നതും പ്രവൃ ത്തിയെടുക്കുന്നതും എന്തുകൊണ്ട്? ബലംകൊണ്ട്. ബലമാണ് നന്മ: ദൗർബ്ബല്യമാണ് തിന്മ. ഉപനിഷത്തുകളിൽനിന്നു ബോംബുപോലെ വന്ന് അജ്ഞാനക്കൂമ്പാരങ്ങളുടെ മേൽ വീണു പൊട്ടിക്കത്തുന്ന ഒരു വാക്കുണ്ടെങ്കിൽ, അത് അഭയം എന്നതാണ്. പഠിപ്പിക്കേണ്ടുന്ന ഒറ്റ മതവും അഭയത്തിൻേറതാണ്. വ്യാവഹാരികലോകത്തിലും മതലോക ത്തിലും അധോഗതിക്കും പാപത്തിനും തീർച്ചപ്പെട്ട ഹേതു ഭയമാണെന്ന് തർക്കമറ്റ സംഗതിയാണ്. ഭയമാണ് കഷ്ടതകളെ ഉളവാക്കുന്നത്: ഭയമാണ് മരണത്തെ ഉളവാക്കുന്നത്: ഭയമാണ് തിന്മയെ പ്രസവി ക്കുന്നത്. എന്താണ് ഭയത്തിനു

കാരണം? നമ്മുടെ സ്വഭാവത്തെക്കുറി ച്ചുള്ള അറിവുകേട്. സമ്രാട്ടുകളുടെയും സമ്രാട്ടിന്റെ അനന്തരാവ കാശിയാണ് നാമോരോരുത്തനും: ഈശ്വരന്റെതന്നെ സത്തയാണ് നമുക്കുള്ളത്. പോരാ, അദ്വൈതമനുസരിച്ച് നാം ഈശ്വരൻതന്നെയാണ്. എന്നാൽ ക്ഷുദ്രമനുഷ്യരാണ് നാമെന്നു വിചാരിച്ച് നമ്മുടെ സ്വഭാവം നാം മറന്നിരിക്കയാണ്. ആ ഈശ്വരഭാവത്തിൽനിന്നു ഭ്രംശിച്ചിരിക്ക യാണ് നാം. അങ്ങനെ നമുക്കു ഭേദഭാവന ഏർപ്പെടുന്നു – നിങ്ങളെ ക്കാൾ സ്വല്പം മെച്ചപ്പെട്ടവനാണ് ഞാൻ, അല്ലെങ്കിൽ എന്നെക്കാൾ നിങ്ങൾ എന്നും മറ്റും. ഐക്യത്തെക്കുറിച്ചുള്ള ഈ ആശയമാണ് ഭാരതത്തിനു പഠിപ്പിക്കാനുള്ള ഏറ്റവും വലിയ പാഠം. നോക്കുക! ഇതു ധരിച്ചാൽ, വസ്തുതകളുടെ ഭാവമാകമാനം ഇതു മാറ്റുന്നു. എന്തു കൊണ്ടെന്നാൽ, അപ്പോൾ മുന്നേതിൽനിന്നു വ്യത്യസ്തമായ കണ്ണുകൊ ണ്ടാണ് നിങ്ങൾ ലോകത്തെ കാണുക. പിന്നെ ഈ ലോകം, ജനിച്ച ആത്മാക്കൾക്കെല്ലാം തമ്മിൽ മല്ലടിക്കാനും ഏറ്റവും കരുത്തന്മാർക്കു ജയിക്കാനും തീരെ ദുർബ്ബലന്മാർക്കു മരിക്കാനുമുള്ള പടനിലമായി തുടരുകയില്ല. ഈശ്വരൻ ഒരു ശിശുവിനെപ്പോലെ വിളയാടുന്ന കളിസ്ഥലമായിച്ചമയും ഈ ലോകം. നാമാണ് അവിടുത്തെ കളി ത്തോഴർ, അവിടുത്തെ കൂട്ടാളികൾ. എത്രമേൽ ഭയങ്കരവും ബീഭത്സ വും അപകടകരവുമായി തോന്നിയാലും ഇതൊരു ലീലമാത്രം. നാം അതിന്റെ മുഖഭാവം തെറ്റിദ്ധരിച്ചിരിക്കയാണ്. ആത്മസ്വഭാവം അറി ഞ്ഞുകിട്ടിയാൽ, ഏറ്റവും ദുർബ്ബലന്നും ഏറ്റവും പതിതന്നും ദുരിത നിമിഗ്നനായ പാപിക്കുപോലും ആശ കൈവരുന്നു. നിങ്ങളുടെ ശാസ്ത്ര ങ്ങൾ പ്രഖ്യാപിക്കുന്നു. നിരാശപ്പെടുകമാത്രം അരുത്. നിങ്ങൾ എന്തൊക്കെ ചെയ്താലും നിങ്ങൾക്കു മാറ്റമില്ല, നിങ്ങൾക്ക് നിങ്ങളുടെ പ്രകൃതിയെ മാറ്റുക സാദ്ധ്യമല്ല. പ്രകൃതിക്കുപോലും പ്രകൃതിയെ മാറ്റുക സാദ്ധ്യമല്ല. പ്രകൃതിക്കുപോലും പ്രകൃതിയെ നശിപ്പിക്കുക ശക്യമല്ല. നിങ്ങളുടെ പ്രകൃതി ശുദ്ധമാണ്. ദശലക്ഷം യുഗങ്ങളിൽ അതു മറഞ്ഞു കിടന്നെന്നുവരാം. എന്നാൽ ഒടുവിൽ അതു വിജയിക്കയും പ്രകട മാകയും ചെയ്യും. അതിനാൽ അദ്വൈതം ഓരോരുത്തന്നും ആശയാണ് നല്കുന്നത്, നൈരാശ്യമല്ല. അത് ഭയത്തെ കാണിച്ചല്ല ഉപദേശിക്കുന്നത്. കാലൊന്ന് വഴുതിയാൽ പിടികൂടാൻ സദാ തക്കം നോക്കുന്ന ചെകുത്താന്മാരെക്കുറിച്ചല്ല അതു പഠിപ്പിക്കുന്നത്. അതുപദേശിക്കുന്നത് നിങ്ങളുടെ ഭാവി നിങ്ങളുടെ കൈയിൽത്തന്നെ എന്നത്രേ. നിങ്ങൾ ക്കായി ഈ ശരീരം തയ്യാറാക്കിവെച്ചത് നിങ്ങളുടെതന്നെ കർമ്മമാണ്, മറ്റാരുമല്ല. സർവ്വവ്യാപിയായ ഈശ്വരൻ അജ്ഞാനത്തിൽ മറഞ്ഞി രിക്കുന്നു. അതിന്റെ ഉത്തരവാദിത്വം നിങ്ങൾക്കാണ്. നിങ്ങളുടെ ഇഷ്ടം നോക്കാതെ നിങ്ങളെ ഈ ലോകത്തിലേക്കു കൊണ്ടുവന്ന് ഭയങ്കരമായ ഈ ഏടാകൂടത്തിൽ തള്ളിയിരിക്കയാണെന്നു കരുതരുത്. മറിച്ച്, ഈ ക്ഷണത്തിലെന്നപോലെ, അല്പാല്പമായി, നിങ്ങൾതന്നെയാണ് നിങ്ങളുടെ ശരീരം

മിനഞ്ഞെടുത്തിട്ടുള്ളത്. നിങ്ങൾതന്നെ ആഹരി ക്കുന്നു: മറ്റാരുമല്ല നിങ്ങൾക്കുവേണ്ടി ആഹരിക്കുന്നത്. ആഹരിച്ചതിനെ നിങ്ങളാണ് ദഹിപ്പിച്ച് ശരീരത്തോടു ചേർക്കുന്നത്: മറ്റാരുമല്ല നിങ്ങൾക്കുവേണ്ടി അതു ചെയ്യുന്നത്. നിങ്ങൾ ആഹാരത്തിൽനിന്നു രക്തവും മാംസപേശികളും ശരീരവും കരുപ്പിടിക്കുന്നു: മറ്റാരുമല്ല നിങ്ങൾ ക്കുവേണ്ടി അതു ചെയ്യുന്നത്. എക്കാലവും ഇതൊക്കെ നിങ്ങളാണ് ചെയ്തിട്ടുള്ളത്. ചങ്ങലയിലെ ഒരു കണ്ണി ആദ്യന്തഹീനമായ ആ ചങ്ങലയുടെ സ്വഭാവം വിശദമാക്കുന്നു. നിങ്ങളുടെ ശരീരം നിങ്ങൾ തയ്യാറാക്കുന്നു എന്നത് ഒരു നിമിഷം ശരിയാണെങ്കിൽ, കഴിഞ്ഞതും വരാൻപോകുന്നതുമായ നിമിഷങ്ങളിലൊക്കെ അതു ശരിയാണ്. നന്മ ക്കും തിന്മക്കുമുള്ള ചുമതല മുഴുവൻ നിങ്ങൾക്കുതന്നെ. ഇതാണ് വലിയ ആശയ്ക്കു വഴി തെളിക്കുന്നതും. ഞാൻ ആക്കിയത് എനിക്ക് അഴിക്കാം. അതോടൊപ്പം നമ്മുടെ മതം ഈശ്വരകാരുണ്യത്തെ മനു ഷ്യരാശിയിൽനിന്നു കവർന്നെടുക്കുന്നുമില്ല. അത് എപ്പോഴും അവിടെ യുണ്ട്. മറുപുറം നോക്കിയാൽ കാണാം, അവിടുന്നു നന്മതിന്മകളുടെ ഈ മഹാപ്രവാഹത്തിൽനിന്നു മാറിനില്ക്കുകയാണെന്ന്. കെട്ടുകളറ്റ, നിത്യകൃപാലുവായ, ഈശ്വരൻ നമ്മെ മറുകരയ്ക്കെത്തിക്കാൻ നിത്യ സന്നദ്ധനാണ്: അവിടുത്തെ കരുണ വമ്പിച്ചതാണ്. ഹൃദയശുദ്ധി യുള്ളവന്ന് അതു സദാ കൈവരുന്നു.

പുതിയ സാമൂഹ്യവ്യവസ്ഥിതിയുടെ അടിത്തറയാകേണ്ടത്, ഒരർത്ഥ ത്തിൽ, നിങ്ങളുടെ ആദ്ധ്യാത്മികതയാണ്. കൂടുതൽ സമയമുണ്ടായിരു ന്നെങ്കിൽ, പാശ്ചാത്യദേശങ്ങൾ ചില അദ്വൈതസിദ്ധാന്തങ്ങളിൽനിന്ന് ഇനിയുമധികം പഠിക്കേണ്ടിയിരിക്കുന്നതെങ്ങനെയെന്നു ഞാൻ നിങ്ങൾ ക്കു കാട്ടിത്തന്നേനേ. ഭൗതികശാസ്ത്രങ്ങളുടെ ഈ കാലത്ത് സഗുണേ ശ്വരനെന്ന ആദർശത്തിനു മതിപ്പു പോര. എങ്കിലും, മതത്തിന്റെ അതിപ്രാകൃതരൂപത്തെ അവലംബിച്ചവന്നും ദേവാലയങ്ങളും വിഗ്രഹ ങ്ങളും വേണമെന്നുണ്ടെങ്കിൽ, ഇഷ്ടമുള്ളത്രയാകാം. ഒരു സഗുണേശ്വ രനെ സ്നേഹിക്കണോ, ലോകത്തിൽ മറ്റെങ്ങും ഒരിക്കലും ലഭ്യമാകാത്ത അത്യുത്തമസഗുണേശ്വരഭാവന ഇവിടെ കിട്ടും. യുക്തിവാദിയാകാനും, യുക്തിശക്തിയെ തൃപ്തിപ്പെടുത്താനുമാണ് ഒരുവൻ ആഗ്രഹിക്കുന്ന തെങ്കിൽ, നിർഗുണതത്ത്വത്തെക്കുറിച്ചുള്ള ഏറ്റവും യുക്തിയുക്തമായ ആശയങ്ങളും ഇവിടെത്തന്നെ കണ്ടുകിട്ടും.

***

7

## ശിവഗംഗയിലെയും മാനാമധുരയിലെയും സ്വാഗതത്തിനു മറുപടി

ശിവഗംഗയിലെയും മാനാമധുരയിലെയും ജന്മികളും പൗരന്മാരും താഴെ ചേർക്കുന്ന സ്വാഗതാശംസ സ്വാമിജിക്കു മാനാമധുരയിൽവെച്ചു നല്കി.

ശ്രീ വിവേകാനന്ദസ്വാമികൾക്ക്;

ഏറ്റവും സംപൂജ്യനായ സ്വാമിൻ,

ശിവഗംഗയിലെയും മാനാമധുരയിലെയും പൗരന്മാരും ജന്മികളുമായ ഞങ്ങൾ അങ്ങയ്ക്ക് ഏറ്റവും ഹാർദ്ദമായ സ്വാഗതം സവിനയം നല്കുന്നു. ജീവിതത്തിലെ ഏറ്റവും ആശാപൂർണ്ണമായ നിമിഷങ്ങളിൽപ്പോലും, അതിരു കടന്ന സ്വപ്നങ്ങളിൽപ്പോലും ഞങ്ങൾ കരുതുകയുണ്ടായില്ല, ഞങ്ങളുടെ ഹൃദയ ത്തോട് ഇത്രയേറെ അടുത്ത അവിടുന്ന് ഞങ്ങളുടെ വീടുകൾക്ക് ഇത്ര തൊട്ടടു ത്തു വന്നുചേരുമെന്ന്. ശിവഗംഗയിൽ വന്നുചേരുക അസാദ്ധ്യമെന്നു കാണിച്ചുള്ള ആദ്യത്തെ കമ്പി ഞങ്ങളുടെ ഹൃദയത്തിൽ ഇരുൾ നിറച്ചു. പിന്നീടു മേഘത്തിൽ തെളിഞ്ഞ വെള്ളിരേഖ ഇല്ലായിരുന്നെങ്കിൽ ഞങ്ങളുടെ നൈരാശ്യം അതിരറ്റതാ യേനേ. അങ്ങു സ്വസാന്നിദ്ധ്യംകൊണ്ട് ഞങ്ങളുടെ പട്ടണത്തെ മാനിക്കാൻ തയ്യാ റാണെന്ന് ആദ്യം കേട്ടപ്പോൾ ഏറ്റവും വലിയ ആശ നിറവേറ്റപ്പെട്ടതായിട്ടാണു ഞങ്ങൾക്കു തോന്നിയത്. പർവതം മുഹമ്മദിൻെറ അടുത്തേക്ക് ചെല്ലുമെന്നു പ്രതിജ്ഞ ചെയ്തു: ഞങ്ങളുടെ സന്തോഷം അതിരറ്റതായി. എന്നാൽ ആ സമ്മതി പിൻവലിക്കാൻ പർവതം നിർബന്ധിതമായപ്പോൾ, പർവതത്തിലേക്കു പോകാൻ തരപ്പെടാതെ വരുമെന്ന വല്ലാത്ത ഭീതി ഞങ്ങൾക്കുണ്ടായപ്പോൾ, ആവർത്തിച്ചാവർ ത്തിച്ചുള്ള ഞങ്ങളുടെ അഭ്യർത്ഥനകൾക്ക് അങ്ങ് ഉദാരമാംവണ്ണം വഴങ്ങിത്തന്നു.

സമുദ്രയാത്രയിലെ അലംഘ്യപ്രായങ്ങളായ പ്രതിബന്ധങ്ങളെ കൂട്ടാക്കാതെ, അങ്ങ് ഉത്കൃഷ്ടമായ ആത്മത്യാഗസന്നദ്ധതയോടുകൂടി പൗരസ്ത്യദേശത്തിൻെറ സന്ദേശം പാശ്ചാത്യദേശത്തിനു നല്കി: പ്രഭാവത്തികവോടുകൂടി സ്വകർത്തവ്യം അങ്ങു നിർവഹിച്ചു: അങ്ങയുടെ മാനവസ്നേഹചോദിതമായ പ്രയത്നങ്ങൾക്കുണ്ടായ സഫലത അദ്ഭുതകരവും നിസ്തുലവുമായിട്ടുണ്ടുതാനും ഇവയെല്ലാം അനശ്വരമായ മഹനീയതയത്രേ അങ്ങയ്ക്കു തേടിത്തന്നിട്ടുള്ളത്. കൊറ്റിനു കൊടുക്കുന്ന പാശ്ചാ ത്യഭൗതികത ഭാരതീയമതബോധങ്ങൾക്കു ദുർവഹമായ കെടുതി വരുത്തുകയും നമ്മുടെ ഋഷിമാരുടെ വാക്കുകളും ഗ്രന്ഥങ്ങളും ക്ഷയോന്മുഖമാകയും ചെയ്ത ഒരു കാലം അപ്പോൾ അങ്ങയെപ്പോലുള്ള ഒരു അഭിനവഗുരുപാദരുടെ വരവ് മതപരമായ പുരോഗതിയുടെ ചരിത്രത്തിൽ ഒരു പുതുയുഗത്തിൻെറ തുടക്കം കുറിച്ചിരിക്കുന്നു. ഭാരതീയദർശനമാകുന്ന തനിത്തങ്കത്തെ താൽക്കാലികമായി പൊതിഞ്ഞ അഴുക്കുകൾ യഥാകാലം തുടച്ചുമാറ്റാൻ അങ്ങയ്ക്കു കഴിയുമെന്നു ഞങ്ങൾ ആശിക്കുന്നു. പിന്നെ, അങ്ങയുടെ ബുദ്ധിയാകുന്ന കമ്മട്ടത്തിൽ അതു രൂപപ്പെടുത്തി ഭൂമുഖത്തെങ്ങും പ്രചരിക്കുന്ന നാണയങ്ങളാക്കിത്തീർക്കുവാനും അങ്ങയ്ക്കു കഴിയും. പല വിമതസ്ഥരും ചേർന്നിരുന്ന ആ മതമഹാസമ്മേളന ത്തിൽ ഭാരതീയ ദാർശനികചിന്തകളുടെ കൊടി എത്ര മനോവിശാലതയോടു കൂടിയാണ് അങ്ങു വിജയപൂർവ്വം പൊക്കിപ്പിടിച്ചതെ ന്നോർക്കുമ്പോൾ, അടുത്ത ഭാവിയിൽത്തന്നെ അങ്ങും, രാഷ്ട്രീയമണ്ഡലത്തിൽ

അങ്ങയുടെ സമകാലിക മായ ആ (ബ്രിട്ടീഷ്) ശക്തിയെപ്പോലെതന്നെ, സൂര്യനസ്തമിക്കാത്ത ഒരു സാമ്രാജ്യത്തിൻെറ അധിനായകനായി വരുമെന്നു ഞങ്ങൾ ആശിക്കുന്നു. ഒരു വ്യത്യാസമേയുള്ളു; ബ്രിട്ടൻെറ സാമ്രാജ്യം ഭൗതികമാണ്. അങ്ങയുടേതു മാന സികവും. ഭരണദൈർഘ്യംകൊണ്ടും നന്മകൊണ്ടും രാഷ്ട്രീയചരിത്രരേഖകളെ യൊക്കെ കവച്ചുവെയ്ക്കുവാൻ ബ്രിട്ടനു കഴിഞ്ഞതുപോലെ, ആദ്ധ്യാത്മികതയുടെ ചരിത്രത്തിൽ ഉണ്ടായിട്ടുള്ള പൂർവികന്മാരെയെല്ലാം പിന്നിലാക്കി ശോഭിക്കുവാൻ വേണ്ടി, നിഷ്കാമമായി അങ്ങേറ്റെടുത്തിട്ടുള്ള സ്നേഹചോദിതമായ പ്രവൃത്തി നിറവേറ്റാൻ അങ്ങയ്ക്കു ദീർഘായുസ്സു നല്കണേ എന്നു സർവശക്തനോടു ഞങ്ങൾ ആത്മാർത്ഥമായി പ്രാർത്ഥിക്കുന്നു.

എന്ന്

സംപൂജ്യനായ അവിടത്തെ

അനുസരണയും ശ്രദ്ധയുമുള്ള സേവകന്മാർ.

സ്വാമിജി ചുവടേ ചേർക്കുന്ന തരത്തിൽ മറുപടി പറഞ്ഞു;

ഇപ്പോൾ എനിക്കു നല്കപ്പെട്ട സ്നേഹപൂർണ്ണവും സോത്സാഹവു മായ സ്വാഗതത്തിലൂടെ എൻെറമേൽ നിങ്ങൾ ചുമത്തിയ കൃതജ്ഞതാ ഭാരം എത്ര വലുതാണെന്നു പറയുക സാദ്ധ്യമല്ല. എത്രയൊക്കെ ആഗ്രഹമുണ്ടെങ്കിലും ഒരു നീണ്ട പ്രസംഗം ചെയ്യാനുള്ള അവസ്ഥയല്ല നിർഭാഗ്യവശാൽ എനിക്കിപ്പോഴുള്ളത്. സംസ്കൃതാഭിജ്ഞനായ നമ്മു ടെ സുഹൃത്ത് എനിക്കു സമ്മാനിച്ച സുന്ദരവിശേഷണങ്ങളൊക്കെ അങ്ങനെയിരിക്കട്ടെ; മൗഢ്യമാകാം, എനിക്കുമൊരു ശരീരമുണ്ട്. ശരീരം എപ്പോഴും ജഡപദാർത്ഥത്തിൻെറ പ്രവണതകളും സ്ഥിതിവിശേ ഷങ്ങളും നിയമങ്ങളുമാണനുസരിക്കുക. അപ്പോൾ ക്ഷീണം, ശ്രാന്തി യെന്നൊന്ന്, ഭൗതികശരീരത്തിന്നുണ്ടെന്നു വരുന്നു.

പടിഞ്ഞാറ് എനിക്കു ചെയ്യാൻ കഴിഞ്ഞ സ്വല്പം ജോലിയെ ചൊല്ലി രാജ്യത്തിൻെറ ഓരോ ഭാഗത്തും പ്രകടമാകുന്ന അദ്ഭുതകരമായ ആനന്ദവും പ്രശംസയും കാണുക വലിയൊരു സംഗതിതന്നെ. ഞാനതു കാണുന്നത് ഇത്തരത്തിലാണ്; ഞാനതിനെ ഭാവിയിൽ വരാനിരിക്കുന്ന മഹാത്മാക്കളോടു ചേർത്തിണക്കാനാഗ്രഹിക്കുന്നു. ഞാൻ ചെയ്ത ചെറിയ ജോലി ജനതയുടെ ഇത്ര വലിയ ശ്ലാഘയ്ക്കു പാത്രമായാൽ, നമ്മുടെ പിന്നാലെ വരുന്ന ലോകപ്രകമ്പകന്മാരായ ആദ്ധ്യാത്മിക മല്ലന്മാർ ഈ ജനതയിൽനിന്ന് എത്ര വമ്പിച്ച പ്രശംസ നേടും! ഭാരതം മതത്തിൻെറ നാടാണ്. മതം മതം, മതംമാത്രമാണ് ഹിന്ദുവിനു മനസ്സിലാകുന്നത്. ആ വഴിയിലൂടെയുള്ള വിദ്യാഭ്യാസമാണ് പല ശതക ങ്ങളായി നിലനിന്നുവരുന്നത്. ഫലമോ? ജീവിതത്തിലുള്ള ഒരേയൊരു താല്പര്യം മതമായിട്ടുണ്ട്. ഇതു ശരിയാണെന്നു നിങ്ങൾക്കെല്ലാമറിയാം. ഓരോരുത്തനും കച്ചവടക്കാരനാകേണ്ടതില്ല: ഓരോരുത്തനും അദ്ധ്യാ പകനാകണമെന്നുമില്ല. ഓരോരുത്തനും യോദ്ധാവാകണമെന്നുമില്ല. മറിച്ച്, ഫലത്തിൽ പൊരുത്തം ഉളവാക്കുവാൻ ഈ ലോകത്തിൽ പല ജനതകൾ ഉണ്ടായിരിക്കതന്നെ ചെയ്യും.

ഒരുപക്ഷേ ലോകജനതാസംഗീതത്തിൽ ആദ്ധ്യാത്മികതയുടെ രാഗ

മാലപിക്കുകയാകാം ഈശ്വരൻ നമുക്കു വിധിച്ചിട്ടുള്ളത്. ഏതു ജനതയ്ക്കും ബഹുമാന്യരാകേണ്ടുന്ന നമ്മുടെ നിതാന്തമഹനീയരായ പൂർവ്വികന്മാർ നമുക്കായിത്തന്നിട്ടുള്ള മഹത്തായ പാരമ്പര്യങ്ങൾ നഷ്ടപ്പെട്ടിട്ടില്ലെന്നു കാണുന്നതിൽ ഞാൻ ആനന്ദിക്കുന്നു. അതെനിക്ക് ആശയുളവാക്കുന്നു, നമ്മുടെ ജനതയുടെ ഭാവിയിൽ ഉറച്ച വിശ്വാസമേകുന്നു. എനിക്ക് ഉന്മേഷം തോന്നുന്നതു വ്യക്തിപരമായി എന്നെ മാനിച്ചതുകൊണ്ടല്ല, ജനതയുടെ ഹൃദയം മതത്തിലാണെന്നും അത് ഇപ്പോഴും ഭദ്രമാണെന്നും അറിയുന്നതുകൊണ്ടാണ്. ഭാരതം ഇന്നും ജീവത്താണ്: മൃതമാണെന്നു പറയുന്നതാർ? നാം കർമ്മപരരാകുന്നതു കാണാൻ പാശ്ചാത്യർ ആഗ്രഹിക്കുന്നു. എന്നാൽ പോർക്കളത്തിലാണ് നമ്മെ കർമ്മപരരായിക്കാണാൻ അവരാഗ്രഹിക്കുന്നതെങ്കിൽ അവർ ഭഗ്നാശരാകും: അതല്ല നമ്മുടെ മണ്ഡലം. യുദ്ധദക്ഷമായ ജനത ആദ്ധ്യാത്മികമണ്ഡലത്തിൽ പ്രവർത്തിക്കുന്നതു കാണാൻ നാമാഗ്ര ഹിച്ചാൽ നമുക്കുണ്ടാകുന്ന ആശാഭംഗംപോലെയാണത്. അവർ ഇവിടെ വന്നു കാണട്ടെ, അവരെപ്പോലെ നാമും കർമ്മപരരാണെന്ന്; നമ്മുടെ ജനത എങ്ങനെ ജീവിക്കുന്നുവെന്ന്: എന്നത്തെയുംപോലെ ഇന്നും അതു ജീവത്താണെന്ന്. നാം അധഃപതിച്ചു എന്ന ആശയംതന്നെ നമുക്കു ദൂരെത്തെറിപ്പിക്കണം. അത്രയ്ക്കായാൽ അത്ര നന്ന്.

എന്നാൽ പരുഷമായ ചില വാക്കുകൾ ഞാനിപ്പോൾ പറയാൻ പോകുന്നു. അതു കേട്ടു നിങ്ങൾ പ്രകുപിതരാകയില്ലെന്നു ഞാൻ വിശ്വസിക്കുന്നു. യൂറോപ്പിലെ ജഡവാദം നമ്മെ മിക്കവാറും വിഴുങ്ങി ക്കളഞ്ഞു എന്നൊരു പരാതി ഇപ്പോഴുണ്ട്. അതു മുഴുവൻ യൂറോ പ്യന്മാരുടെ കുറ്റമല്ല: കുറേ വലിയ തോതിൽ നമ്മുടെ കുറ്റംകൂടിയാണ്. വേദാന്തികളെന്ന നിലയിൽ ഉൾക്കാഴ്ചയുടെ നിലപാടിൽനിന്നു വേണം നമുക്കു വസ്തുതകളെ വീക്ഷിക്കാൻ: അവയ്ക്കു നമ്മോടുള്ള ബന്ധ ങ്ങളുടെ നിലപാടിൽനിന്നു വേണം. വേദാന്തികളെന്ന നിലയിൽ നമുക്കറിയാം, ആദ്യം നാംതന്നെ നമ്മുടെ മേൽ പരിക്കേല്പിക്കുന്നില്ലെങ്കിൽ ലോകത്തിലുള്ള മറ്റൊരു ശക്തിക്കും അതിനു കഴിവില്ലെന്ന്. ഭാരതീയരിൽ അഞ്ചിലൊരു ഭാഗം മുഹമ്മദീയരായിരിക്കയാണ്: അതിനുമുമ്പ്, കുറേയേറെ പിന്നോട്ടു പോയാൽ കാണാം, പ്രാചീനകാലത്തുണ്ടായിരുന്നവരുടെ മൂന്നിൽ രണ്ടു ഭാഗം ബൗദ്ധരായിപ്പോയിരുന്നു എന്ന്. അതുപോലെയാണിപ്പോൾ അഞ്ചിലൊന്നു മുഹമ്മദീയരായിട്ടുള്ളത്. ഇതിനകം, ക്രിസ്ത്യാനികൾ പത്തു ലക്ഷത്തിലധികമുണ്ടുതാനും.

ഇതൊക്കെ ആരുടെ കുറ്റമാണ്? നമ്മുടെ ചരിത്രകാരന്മാരിലൊരാൾ നിത്യസ്മരണീയമായ ഭാഷയിൽ പറയുകയാണ്; ജീവിതത്തിൻെറ വറ്റാത്ത നീർച്ചാൽ അരികെ ഒഴുകുമ്പോൾ പാവപ്പെട്ട ഈ ഹതഭാഗ്യ ന്മാർ എന്തിനു പട്ടിണി കിടക്കണം, ദാഹംകൊണ്ടു മരിക്കണം? പ്രശ്നമിതാണ്; സ്വമതം വെടിഞ്ഞ ആ കൂട്ടുകാർക്കുവേണ്ടി നാം എന്തു ചെയ്തു?

എന്തുകൊണ്ടാണവർ മുഹമ്മദീയരായത്? സ്വതേ ചാരിത്രനിഷ്ഠയുള്ള ഒരു പെൺകുട്ടി ഇംഗ്ലണ്ടിൽ ഒരഴിഞ്ഞ ജീവിതം നയിക്കാൻ പോകുന്നതായ വാർത്ത ഞാൻ കേട്ടു. മാന്യയായ ഒരു സ്ത്രീ അതു നന്നല്ലെന്നു പറഞ്ഞപ്പോൾ ആ പെൺകുട്ടി മറുപടി പറഞ്ഞു; ''ആ ഒരു വഴിക്കേ എനിക്കു സഹാനുഭൂതിയാർജ്ജിക്കാൻ തരപ്പെടു. ഇപ്പോൾ എന്നെ തുണയ്ക്കാൻ ആരുമില്ല; എന്നാൽ നിലംപതിച്ചു ചവിട്ടിമെതിക്കപ്പെട്ട ഒരുവളായാൽ അനുകമ്പയുള്ള പല മാന്യവനിതകളും വല്ല വീട്ടിലേക്കും എന്നെ കൂട്ടിക്കൊണ്ടുപോയി ആവതെല്ലാം എനിക്കു ചെയ്തുതന്നേക്കും.'' സ്വമതം വെടിഞ്ഞ ഈ കൂട്ടരെ ഉദ്ദേശിച്ചു നാം ഇപ്പോൾ കണ്ണുനീർ പൊഴിക്കുന്നു. എന്നാൽ ഇതിനുമുമ്പ് ഇവർക്കുവേണ്ടി നാം എന്തു ചെയ്തു? നമ്മിൽ ഓരോരുത്തനും സ്വയം ചോദിക്കണം. നാം എന്തു പഠിച്ചിട്ടുണ്ട്? നാം സത്യത്തിൻെറ എരിപന്തം ഏറ്റെടുത്തോ? എടുത്തെങ്കിൽ നാം എത്രത്തോളം അതു മുന്നോട്ടു കൊണ്ടുപോയി? അപ്പോൾ, നാം അവരെ തുണച്ചില്ല. ഈ ചോദ്യമാണ് നാം നമ്മോടു ചോദിക്കേണ്ടത്. നാം അങ്ങനെ ചെയ്യാതിരുന്നതു നമ്മുടെ കുറ്റമായിരുന്നു, കർമ്മ മായിരുന്നു. നമുക്കു മറ്റാരെയും കുറ്റപ്പെടുത്തേണ്ട: നമ്മുടെ കർമ്മത്തെ ത്തന്നെ പഴിക്കാം.

ജഡവാദം, മുഹമ്മദുമതം ക്രിസ്തുമതം, അല്ലെങ്കിൽ മറ്റു മതങ്ങൾ – ഇവയൊന്നും നാമനുവദിക്കാതെ ഫലിക്കുമായിരുന്നില്ല. പ്രവൃത്തി ദോഷം, ആഹാരദോഷം, ദാരിദ്ര്യം, അരക്ഷിതാവസ്ഥ എന്നിവയിലൂടെ ശരീരം ദുർബ്ബലപ്പെടുന്നില്ലെങ്കിൽ ഒരു രോഗാണുവിനും അതിനെ ബാധിക്കാനാവില്ല. ആരോഗ്യമുള്ളവനു ലക്ഷം രോഗാണുക്കളുടെ ഇടയിലൂടെ ഒരു തകരാറും പറ്റാതെ കടന്നുപോകാം. നമ്മുടെ രീതികൾ മാറ്റുവാൻ ഇനിയും സമയമുണ്ട്. നിരർത്ഥകവും അസംബന്ധ ജഡിലവുമായ സംഗതികളെക്കുറിച്ചുള്ള ആ പഴഞ്ചൻവിവാദങ്ങളും പോരുകളും ഉപേക്ഷിക്കണം. അധഃപതനത്തിൻേറതായ കഴിഞ്ഞ അറുനൂറോ എഴുനൂറോ സംവത്സരങ്ങളെക്കുറിച്ചോർക്കുക. ഒരു പാത്രം വെള്ളം കുടിക്കേണ്ടതു വലത്തുകൈയ്കൊണ്ടോ ഇടത്തു കൈകൊണ്ടോ, കൈ കഴുകുന്നതു മൂന്നു തവണയോ നാലു തവണ യോ, കുലുക്കുഴിയേണ്ടത് അഞ്ചു തവണയോ ആറു തവണയോ എന്നും മറ്റും പ്രായമായ നൂറുനൂറാളുകൾ അവഗാഢമായി വിവദിച്ചു കൊണ്ടിരിക്കയായിരുന്നു അക്കാലമത്രയും. ഗുരുതരമായ ഈവക പ്രശ്നങ്ങളെക്കുറിച്ചു ചർച്ച ചെയ്തും ഗഹനമായ ദർശനങ്ങൾ ചമച്ചും ജീവിതം നയിച്ചുവന്ന ആ മനുഷ്യരിൽനിന്ന് എന്താണ് നാം പ്രതീ ക്ഷിക്കുക? നമ്മുടെ മതം അടുക്കളയിൽ കേറിക്കൂടുമെന്ന ഒരു വിപത്തുതന്നെയുണ്ട്. നമ്മിൽ ഏറിയകൂറുമാളുകൾ വേദാന്തികളോ പൗരാണികരോ താന്ത്രികരോ അല്ല, വെറും 'എന്നെത്തൊടരുതേ' ക്കാരാണ്. അടുക്കളയിലാണ് നമ്മുടെ മതം: ചോറ്റുകലമാണ് നമ്മുടെ ഈശ്വരൻ. ''എന്നെ തൊടരുത്, ഞാൻ ദിവ്യനാണ്'' – ഇതു നമ്മുടെ മതവും. ഒരു നൂറ്റാണ്ടുകൂടി ഇതു തുടർന്നാൽ നാമൊക്കെ ഭ്രാന്താലയ ത്തിലാകും. ജീവിതത്തിലെ കനത്ത പ്രശ്നങ്ങൾ മനസ്സിനു ഗ്രഹിക്കാനാ വാതെവരുക എന്നതു മസ്തിഷ്കദൗർബ്ബല്യത്തിൻെറ

ശരിയായ ലക്ഷ ണമാണ്. അപ്പോൾ പുതുമ അസ്തമിക്കുന്നു. മനസ്സിൻെറ കരുത്തും പ്രവൃത്തിയും വിചാരശക്തിയും നഷ്ടപ്പെടുന്നു. പിന്നെ അത് ഏറ്റവും ചെറുതായ പരിധിയിലൂടെ നീങ്ങാൻ തുടങ്ങുകയായി. ഒന്നാമതായി ഈ വസ്തുസ്ഥിതി ദൂരെ വലിച്ചെറിയേണ്ടിയിരിക്കുന്നു. പിന്നെ വേണം നമുക്ക് എഴുനേറ്റുനില്ക്കാനും പ്രവർത്തിക്കാനും ശക്തി നേടാനും. അടുത്തതായി ഇന്നത്തെ ലോകത്തിനു മുഴുവൻ വേണ്ടതും നമ്മുടെ പൂർവികർ നമുക്കായി നേടിവെച്ചിട്ടുള്ളതുമായ ആ അനന്തമായ ആശയനിധിയുടെ അനന്തരാവകാശികളാണ് നാമെന്ന ബോധം നമുക്കു വീണ്ടു മുണ്ടാകണം. ഈ സമ്പന്നിധി വിതരണം ചെയ്തില്ലെങ്കിൽ ലോകം നശിക്കും. അതു വെളിയിലെടുക്കുക, പരക്കെ വിതരണം ചെയ്യുക. വ്യാസൻ പറയുന്നു; കലിയുഗത്തിലെ ഒരേയൊരു ധർമ്മം ദാനമാണ്. ദാനങ്ങളിൽവെച്ച് ശ്രേഷ്ഠം അദ്ധ്യാത്മജീവിതദാനമാണ്. അടുത്തതാണ് ലൗകികജ്ഞാനദാനം. പിന്നത്തേതു ജീവിതദാനം. ഒടുവിലത്തേതു പട്ടിണിക്കാർക്ക് അന്നദാനം. അന്നം നാം ധാരാളം കൊടുത്തുകഴിഞ്ഞു. മറ്റൊരു ജനതയും നമ്മെപ്പോലെ ദാനം ചെയ്തിട്ടില്ല. പിച്ചക്കാരൻെറ കുടിലിൽപ്പോലും ഒരപ്പക്കഷണമുണ്ടെങ്കിൽ അയാൾ അതിൻെറ പകുതി കൊടുക്കും. അത്തരത്തിലൊരു പ്രതിഭാസം ഭാരതത്തിലേ കാണാനുള്ളു. അതു വേണ്ടത്ര നമുക്കുണ്ട്. നമുക്കു മറ്റേതു രണ്ടും, ആദ്ധ്യാത്മികവും ലൗകികവുമായ ജ്ഞാനങ്ങൾ, കൊടുക്കാം. നാം ധീരരും ചങ്കൂറ്റമുള്ളവരുമാണെങ്കിൽ, നാം തികഞ്ഞ ആർജ്ജവത്തോടുകൂടി അതിനു പരിശ്രമിക്കുമെങ്കിൽ, ഇരുപത്തഞ്ചു കൊല്ലംകൊണ്ട് ഈ പ്രശ്നത്തിന്നാകെ സമാധാനം കണ്ടുപിടിക്കാം. പിന്നെ തമ്മിൽത്തല്ലാനുള്ള വകയൊന്നും ശേഷിക്കില്ല. ഭാരതഭൂമി മുഴുവൻ വീണ്ടും ആര്യമായിത്തീരും.

ഇപ്പോൾ ഇത്രയേ എനിക്കു നിങ്ങളോടു പറയാനുള്ളു. ആസൂത്രണങ്ങളെക്കുറിച്ചു പറയുക എൻെറ പതിവല്ല. ചെയ്തുകാട്ടി ക്കൊടുക്കാനാണ് ഞാൻ ഇഷ്ടപ്പെടുന്നത്. പിന്നെയാകാമല്ലോ ആസൂത്രണത്തെക്കുറിച്ചു പറയുക. എനിക്കുമുണ്ട് ആസൂത്രണങ്ങൾ. ഈശ്വരസങ്കല്പമുണ്ടെങ്കിൽ, ആയുസ്സു കിട്ടിയാൽ, അവയൊക്കെ പ്രയോ ഗിക്കാനും ഭാവമുണ്ട്. അതിൽ വിജയിക്കുമോ ഇല്ലയോ എന്ന് എനിക്ക റിവില്ല. പക്ഷേ മഹത്തായ ഒരാദർശം കൈക്കൊണ്ടിട്ട് അതിനുവേണ്ടി ജീവിതം മുഴുവൻ നല്കുക എന്നതുതന്നെ വലിയൊരു കാര്യമാണ്. അല്ലാതെ, അലസവും അല്പവും നീചവുമായ ഈ മനുഷ്യജീവിതത്തിന് എന്തു വില? ജീവിതത്തിൻെറ ഒരേയൊരു വില, അതിനെ ഉയർന്ന ഒരാദർശത്തിനു കീഴ്പ്പെടുത്തുകയാണ്. ഭാരതത്തിൽ ചെയ്യേണ്ടുന്ന വൻകിട കാര്യവും ഇതുതന്നെ. ഇന്നുള്ള ഈ മതാഭ്യുത്ഥാനത്തിനു ഞാൻ സ്വാഗതമോതുന്നു. ചുട്ടുപഴുത്ത ഇരുമ്പിൽ മേടാനുള്ള അവസരം വിട്ടുകളഞ്ഞാൽ, അതെൻെറ മഠയത്തരംതന്നെയാവും.

***

## 8

# മധുരയിലെ സ്വാഗതത്തിനു മറുപടി

മധുരയിലെ ഹിന്ദുക്കൾ സ്വാമിജിക്കു നല്കിയ സ്വാഗതാശംസ

സംപൂജ്യതമനായ സ്വാമിൻ,

പുരാതനവും പവിത്രവുമായ ഞങ്ങളുടെ പട്ടണത്തിൽ വന്നുചേർന്ന അങ്ങ യ്ക്കു മധുരയിലെ ഹിന്ദുക്കളായ ഞങ്ങൾ ഹാർദ്ദവും ബഹുമാനപൂർണ്ണവുമായ സ്വാഗതം നല്കിക്കൊള്ളുന്നു. ആദർശഭൂതനായ സന്ന്യാസിയെയാണ് അങ്ങിൽ ഞങ്ങൾ കാണുന്നത്: സ്വാർത്ഥസുഖങ്ങൾക്കു നിദാനമായ പ്രാപഞ്ചികബന്ധ ങ്ങളും സംഗങ്ങളുമെല്ലാം സംത്യജിച്ചു പരോപകാരപരമായ ജീവിതം നയിക്കുക എന്ന കൃത്യമാണ് അങ്ങിപ്പോൾ യഥാവിധി നിറവേറ്റുന്നത്. അങ്ങനെ മനുഷ്യരാശി യുടെതന്നെ ആദ്ധ്യാത്മികമായ നിലവാരം ഉയർത്തുവാൻ അങ്ങു യത്നിക്കുന്നു. ചിട്ടകളിലും ചടങ്ങുകളിലുമല്ല ഹിന്ദുമതസാരം അവശ്യം തങ്ങിനില്ക്കുന്നതെന്നും, മറിച്ച്, പീഡിതർക്കും ദുഃഖിതർക്കും ആശ്വാസവും സമാധാനവും നല്കുവാൻ ത്രാണിയുള്ള ഉദാത്തമായ ഒരു ദർശനമാണതെന്നുമുള്ള സത്യം സ്വജീവിതത്തിൽ ത്തന്നെ അങ്ങു പ്രത്യക്ഷപ്പെടുത്തിയിരിക്കുന്നു.

ഓരോരുത്തൻെറയും കഴിവുകൾക്കും ചുറ്റുപാടുകൾക്കും ഏറ്റവും പറ്റുന്ന മട്ടിൽ ഓരോരുത്തനെയും ഉയർത്താൻ പുറപ്പെട്ടിട്ടുള്ള ഹിന്ദുദർശനത്തെയും ഹിന്ദുമതത്തെയും ബഹുമാനിക്കാൻ അങ്ങ് അമേരിക്കയിലും ഇംഗ്ലണ്ടിലുമുള്ള വരെ പഠിപ്പിച്ചു. കഴിഞ്ഞ മൂന്നു കൊല്ലമായി അങ്ങയുടെ ഉപദേശങ്ങൾ വിദേശ ങ്ങളിലാണ് പ്രഖ്യാപിതമായതെങ്കിലും, ഈ രാജ്യക്കാർ അതിലല്പവും കുറയാത്ത ആർത്തിയോടുകൂടെയാണ് അവയെ ഉൾക്കൊണ്ടിട്ടുള്ളത്: വിദേശത്തുനിന്ന് ഇറ ക്കുമതി ചെയ്ത് ഇവിടെ തഴച്ചുവളരുന്ന ഭൗതികവാദത്തെ ചെറുക്കാൻ ആ ഉപ ദേശങ്ങൾക്കു ഗണ്യമായ തോതിൽ കഴിഞ്ഞിട്ടുണ്ട്.

ഇന്നും ഭാരതം സജീവമാണ്: കാരണം, പ്രപഞ്ചത്തിൻെറ ആദ്ധ്യാത്മിക സംവിധാനത്തിൽ നിറവേറ്റേണ്ടുന്ന ഒരു കടമ ഭാരതത്തിനുണ്ട്. കലിയുഗത്തിൻെറ ഒടുവിൽ അങ്ങയെപ്പോലുള്ള ഒരാൾ ഉണ്ടായിട്ടുള്ളത്, മേൽച്ചൊന്ന കടമ നിറ വേറ്റാൻ അടുത്തഭാവിയിൽത്തന്നെ മഹാത്മാക്കൾ ഉടലെടുക്കാൻ പോകുന്നതി ൻെറ വിശ്വാസ്യമായ ലക്ഷണമാണ്.

പ്രാചീനവിജ്ഞാനസമ്പത്തിൻെറ ഇരുപ്പിടവും സുന്ദരേശ്വരദേവതയുടെ വാത്സല്യഭാജനവും യോഗികളുടെ പാവനമായ ദ്വാദശാന്തക്ഷേത്രവുമായ ഈ മധുര, ഭാരതീയദർശനത്തിന് അങ്ങു നല്കിയ വ്യാഖ്യാനത്തെ ഹാർദ്ദമായി ശ്ലാഘിക്കുന്നതിലും മനുഷ്യസമുദായത്തിന് അങ്ങനുഷ്ഠിച്ച അമൂല്യമായ സേവന ങ്ങളോടു കൃതജ്ഞതാപൂർവം കടപ്പാടു രേഖപ്പെടുത്തുന്നതിലും മറ്റേതു ഭാരതീയ നഗരത്തിൻെറയും പിന്നിലല്ല.

തേജസ്സും ഓജസ്സും സഫലതയും നിറഞ്ഞ ദീർഘജീവിതംകൊണ്ട് അങ്ങ് അനുഗ്രഹിക്കപ്പെടുമാറാകട്ടെ എന്നു ഞങ്ങൾ പ്രാർത്ഥിക്കുന്നു.

സ്വാമിയുടെ മറുപടിപ്രസംഗമാണ് ചുവടെ ചേർക്കുന്നത്;

തുടർച്ചയായി നിങ്ങളുടെയിടയിൽ കുറേ ദിവസം കഴിഞ്ഞുകൂടാൻ സാധിച്ചെങ്കിൽ എന്നാണ് ഞാൻ വിചാരിക്കുന്നത്. എന്നാലേ, നിങ്ങ ളുടെ അർഹത്തമനായ അദ്ധ്യക്ഷൻ ആവശ്യപ്പെട്ടപോലെ, പാശ്ചാത്യ രാജ്യങ്ങളിൽ

എനിക്കുണ്ടായ അനുഭവങ്ങളെയും കഴിഞ്ഞ നാലു കൊല്ലമായി ഞാൻ അവിടെ ചെയ്ത ജോലികളുടെ ഫലങ്ങളെയുംപറ്റി വിസ്തരിച്ചുകേൾപ്പിക്കാൻ കഴിയൂ. എന്നാൽ, നിർഭാഗ്യമെന്നു പറയട്ടെ, സ്വാമിമാർക്കും ശരീരമുണ്ട്. കഴിഞ്ഞ മൂന്നാഴ്ചയായി എനിക്കു തുടരെ നടത്തേണ്ടിവന്ന സഞ്ചാരവും പ്രഭാഷണങ്ങളും ഇന്നീ സായാഹ്ന ത്തിൽ ഒരു നീണ്ട പ്രസംഗം ചെയ്യുക എനിക്ക് അസാദ്ധ്യമാക്കി യിരിക്കുന്നു. അതുകൊണ്ട് നിങ്ങൾ എന്നോടു കാണിച്ച ദയാവായ്പിൽ എനിക്കുള്ള ഹാർദ്ദമായ കൃതജ്ഞത പ്രകാശിപ്പിച്ച് ഞാൻ തൃപ്തിയട യട്ടെ. ആരോഗ്യസ്ഥിതി ഭേദപ്പെടുന്ന ഒരു ദിവസം, ഭാവിയിൽ, ഇപ്പോൾ ചെയ്യാവുന്നതിലും മെച്ചമായി പല കാര്യങ്ങളെപ്പറ്റിയും പ്രതിപാദിക്കു വാൻവേണ്ടി മറ്റു സംഗതികൾ മാറ്റിവെയ്ക്കാമെന്നും കരുതുന്നു. നിങ്ങ ളുടെയിടയിൽ ഒരു പ്രസിദ്ധപൗരനും പ്രഭുവുമായ രാമനാട്ടു രാജാവി ൻെറ അതിഥിയായി മധുരയിൽ ഞാൻ വന്നിരിക്കകൊണ്ട് ഒരു വസ്തുത എൻെറ മനസ്സിൽ പൊന്തിവരുന്നു. ഒരുപക്ഷേ നിങ്ങളിൽപ്പലരും അറി ഞ്ഞിരിക്കും, ഷിക്കാഗോവിലേക്കു പോകുക എന്ന ആശയം ആദ്യമെ നിക്കു നല്കിയതും ഹൃദയപൂർവം തൻെറ സകലസ്വാധീനതകളും ഉപയോഗിച്ച് ആ ആശയത്തിനു പിൻബലം നല്കിയതും ഈ രാജാവാ ണെന്ന്. അതുകൊണ്ട് ഈ സ്വാഗതാശംസയിൽ എൻെറമേൽ ചൊരി ഞ്ഞ പ്രശംസയുടെ ഒരു നല്ല പങ്ക് ദക്ഷിണഭാരതത്തിലെ മാന്യനായ ഈ പ്രഭുവിനാണ് ചെല്ലേണ്ടത്. അദ്ദേഹം രാജാവായതിനുപകരം സന്ന്യാസിയായെങ്കിൽ എന്നേ ഞാൻ ആഗ്രഹിക്കുന്നുള്ളു. എന്തുകൊ ണ്ടെന്നാൽ അതിനാണ് അദ്ദേഹം യഥാർത്ഥത്തിൽ യോഗ്യൻ.

ലോകത്തിൽ എങ്ങാനുമൊരിടത്തു വാസ്തവത്തിൽ ഒരു കുറവു നേരിട്ടാൽ അതിൻെറ പൂരകം സ്വയം അവിടെച്ചെന്നെത്തുകയും അവി ടെ ഒരു പുതിയ ജീവിതം ഉളവാക്കുകയും ചെയ്യും. ഭൗതിക ലോകത്തിലെന്നപോലെ ആദ്ധ്യാത്മികലോകത്തിലും ഇതൊരു സത്യമാണ്. ലോകത്തിലൊരിടത്ത് ആദ്ധ്യാത്മികതയുടെ കുറവുണ്ടാ കുക: അതേസമയം ആ ആദ്ധ്യാത്മികത മറ്റൊരിടത്തുണ്ടായിരിക്കുക – ഇത്രയുമായാൽ, നാം ബോധപൂർവം യത്നിച്ചാലും ഇല്ലെങ്കിലും, ആദ്ധ്യാത്മികത ആവശ്യമുള്ളിടത്തു ചെന്നെത്തി വൈഷമ്യം മാറ്റി സമസ്ഥിതി വീണ്ടെടുത്തുകൊള്ളും. മനുഷ്യരാശിയുടെ ചരിത്രത്തിൽ ഒരിക്കലോ രണ്ടു തവണയോ അല്ല, ആവർത്തിച്ചാവർത്തിച്ച്, ലോക ത്തിന് ആദ്ധ്യാത്മികത നല്കാനുള്ള ദൈവദത്തമായ അവസരം ഭാരത ത്തിനാണ് കഴിഞ്ഞ കാലങ്ങളിൽ കൈവന്നത്. പരാക്രമപൂർവമായ കീഴടക്കലിലൂടെയോ, കച്ചവടപരമായ ആധിപത്യത്തിലൂടെയോ, ലോക ത്തിൻെറ നാനാഭാഗങ്ങൾ കൂട്ടിച്ചേർക്കപ്പെട്ട് ആകെ ഒരു മനുഷ്യവംശ മായിത്തീർന്നപ്പോൾ, ഒരു മൂലയിൽനിന്നു മറ്റൊന്നിലേക്ക് സംഭാവന കൾ നല്കപ്പെട്ടിട്ടുള്ളപ്പോൾ, ഓരോ ജനതയും അതിൻേറതായ വിഹി തം – അതു രാഷ്ട്രീയമോ സാമൂഹ്യമോ ആദ്ധ്യാത്മികമോ ആകാം – മുക്തഹസ്തം

ചൊരിഞ്ഞുകൊടുത്തിട്ടുണ്ട്. മനുഷ്യരാശിയുടെ വിജ്ഞാനസമാഹാരത്തിലേക്ക് ഭാരതം ചെയ്തിട്ടുള്ള സംഭാവന ആദ്ധ്യാത്മികത, ദർശനം, ആണ്. പേഴ്സ്യൻ സാമ്രാജ്യം രൂപപ്പെടുന്നതിനു വളരെ മുമ്പുതന്നെ ഭാരതം ഇവ നല്കിക്കഴിഞ്ഞു. രണ്ടാമതായി പേഴ്സ്യൻസാമ്രാജ്യകാലത്താണ് ഭാരതം അങ്ങനെ ചെയ്തത്. ഗ്രീക്ക്മേൽക്കോയ്മക്കാലത്തു മൂന്നാമതും അതു നടന്നു. ഇപ്പോൾ ഇംഗ്ലീഷ്മേൽക്കോയ്മക്കാലത്തു നാലാമതും ദൈവവിഹിതമായ അതേ കർത്തവ്യമാണ് ഭാരതം അനുഷ്ഠിക്കാൻ പോകുന്നത്. സംഘടനയെയും ബാഹ്യപരിഷ്കാരത്തെയും പറ്റിയുള്ള പാശ്ചാത്യാശയങ്ങൾ നമ്മുടെ രാജ്യത്തിലേക്കു തുളച്ചു കടക്കുകയും നിറഞ്ഞൊഴുകുകയും ചെയ്യുന്ന ഇത്തരുണത്തിൽ – ഇവയൊക്കെ നമുക്കു മധുരിക്കട്ടെ അല്ലെങ്കിൽ കയ്ക്കട്ടെ – ഭാരതീയമായ ആദ്ധ്യാത്മികതയും ദർശനവും പാശ്ചാത്യ ദേശങ്ങളെ ആപ്ലാവനം ചെയ്യുകയാണ്. അവിടെ ആർക്കുമതിനെ തടുക്കാനാവില്ല. ഇതുപോലെ നമുക്കും പടിഞ്ഞാറുനിന്നു വരുന്ന ഏതുതരം ഭൗതികപരിഷ്കാരത്തെയും തടുക്കാനാവാതെയാണിരിക്കു ന്നത്. ഒരുപക്ഷേ അതിൻെറ ചെറിയൊരംശം നമുക്കു നല്ലതാണെന്നു തന്നെ വരാം. കുറച്ചാദ്ധ്യാത്മികത കലരുന്നതു പടിഞ്ഞാറിനു നല്ലതാണ്. അങ്ങനെ സമസ്ഥിതി വേണ്ടപോലെ പരിപാലിക്കപ്പെടുന്നുണ്ടുതാനും. പടിഞ്ഞാറുനിന്ന് എല്ലാം നാം പഠിക്കണമെന്നോ, നമ്മിൽനിന്ന് എല്ലാം അവർ പഠിക്കണമെന്നോ അർത്ഥമാക്കരുത്. എന്നാൽ നമ്മിൽ ഓരോ കൂട്ടരും അവരവർക്കുള്ളതു വരാൻപോകുന്ന തലമുറയ്ക്കു കൊടു ക്കണം, ഭാവിക്കു കൈമാറണം, അങ്ങനെയാണ് യുഗങ്ങളായി പുലർ ത്തിപ്പോരുന്ന സ്വപ്നങ്ങൾ സാഫല്യമടയേണ്ടത്, ജനതകൾ പൊരുത്ത പ്പെടേണ്ടത്, ആദർശലോകം ഉടലെടുക്കേണ്ടത്. ഒരാദർശലോകം എപ്പോഴെങ്കിലും പിറക്കുമോ എന്നെനിക്കറിവില്ല: സാമൂഹ്യമായ ആ പൂർണ്ണതയിൽ ചെന്നെത്തുമോ എന്നതിനെപ്പറ്റി എനിക്കു തനതായ സംശയങ്ങളുണ്ട്. അതു വന്നാലും ഇല്ലെങ്കിലും, ആ ആശയത്തിനു വേണ്ടി, അതു നാളെ ഉടലെടുക്കുമെന്ന മട്ടിൽ, അതു നമ്മിലോരോ രുത്തൻെറയും പ്രവൃത്തിയെമാത്രം ആശ്രയിച്ചിരിക്കുന്നു എന്ന മട്ടിൽ, നമോരോരുത്തനും പ്രവർത്തിക്കേണ്ടതുണ്ട്. മറ്റെല്ലാവരും അവരുടെ പ്രവൃത്തി ചെയ്തുകഴിഞ്ഞെന്നും ലോകം പൂർണ്ണതയടയുവാൻ ശേഷി ക്കുന്ന പ്രവൃത്തി തൻേറതുമാത്രമാണെന്നും വേണം ഓരോരുത്തനും കരുതാൻ. ഈ ചുമതലയാണ് നമുക്ക് ഏറ്റെടുക്കാനുള്ളത്.

ഇതിനിടെ ഭാരതത്തിൽ മതത്തിനു വമ്പിച്ച ഒരു പുനരുത്ഥാന മുണ്ടായിട്ടുണ്ട്. മേല്ക്കാലം ഇതുകൊണ്ടും സൗഭാഗ്യമെന്നപോലെ അപായവുമുണ്ടാകാം. ചിലപ്പോൾ പുനരുത്ഥാനം പിടിവാദപ്രവണ തകൾക്കു ജന്മം നല്കാറുണ്ട്: അതിരുകൾ ലംഘിക്കാറുണ്ട്. അങ്ങനെ പുനരുത്ഥാനം, അതു കൈവരുത്തിയവർക്കുപോലും, ഒരു സീമയ്ക്ക പ്പുറം കടന്നാൽ,

പറയാനുള്ളത്.

ക്ഷണികമായ വല്ല സാമുദായികപരിഷ്കാരവും പ്രസംഗിക്കാൻ എനിക്കാവില്ല. ദോഷങ്ങൾ പരിഹരിക്കാൻ ശ്രമിക്കയുമല്ല ഞാൻ. നിങ്ങളോടു ഞാൻ ആവശ്യപ്പെടുന്നതു മുന്നോട്ടു നീങ്ങാനാണ്: നമ്മു ടെ പൂർവികർ പൂർണ്ണമായി സംവിധാനംചെയ്ത ആ മാനുഷിക പുരോഗതിയുടെ പരിപാടി പ്രായോഗികമായി തികച്ചും സാക്ഷാത്കരി ക്കാനാണ്. വേദാന്തത്തിൻെറ ആദർശമായ മനുഷ്യൈക്യവും മനുഷ്യ ൻെറ കൂടെപ്പിറപ്പായ ദിവ്യത്വവും കൂടുതൽ കൂടുതലായി സാക്ഷാത്കരി ക്കാൻ നിങ്ങൾ യത്നിക്കണമെന്നേ എനിക്കു നിങ്ങളോടു പറയാനുള്ളൂ. വേണ്ടത്ര സമയമുണ്ടായിരുന്നെങ്കിൽ, ഞാൻ സസന്തോഷം കാട്ടിയേ നേ, ഇന്നു നമുക്കു ചെയ്യേണ്ട കാര്യങ്ങളെല്ലാം വളരെക്കാലം മുമ്പ് നമ്മുടെ പുരാതനനിയമവിധാതാക്കൾ ആകലനം ചെയ്തിരുന്നെന്ന്: നമ്മുടെ ജനതാവ്യവസ്ഥകളിൽ ഇന്നുണ്ടായവയും ഇനിയുണ്ടാകേണ്ടവ യുമായ പരിണാമങ്ങളെല്ലാം അവർ മുൻകൂട്ടി തിട്ടമായി കണ്ടുവെച്ചി രുന്നെന്ന്. അവരും ജാതിദ്ധ്വംസകരായിരുന്നു: പക്ഷേ ഇന്നത്തെ നമ്മു ടെ ആളുകളെപ്പോലല്ലായിരുന്നു. ജാതിദ്ധ്വംസനമെന്നുവെച്ചാൽ, പട്ടണ ത്തിലെ പൗരന്മാരെല്ലാം ഒത്തുചേർന്ന് ഗോമാംസവും ശീമമദ്യവുമുൾ പ്പെടുന്ന ഒരു സദ്യയിൽ പങ്കെടുക്കുന്നതാണെന്നും, നാട്ടിലുള്ള ഭ്രാന്ത ന്മാരും വിഡ്ഢികളും തോന്നുന്നിടത്തു തോന്നുമ്പോൾ ആരെന്നാല വരെയൊക്കെ പരിണയിക്കയാണെന്നും, അങ്ങനെ നാടിനെ ഒരു ഭ്രാന്താലയമായി അധഃപതിപ്പിക്കയാണെന്നും അവർ കരുതിയില്ല: വിധവ കൾക്കു പുനർവിവാഹത്തിനു കിട്ടുന്ന ഭർത്താക്കന്മാരുടെ സംഖ്യ വെച്ചു വേണം ഒരു ജനതയുടെ അഭ്യുദയം തിട്ടപ്പെടുത്തുവാനെന്നും അവർ കരുതിയില്ല. അത്തരത്തിൽ അഭ്യുദയത്തിലെത്തിയ ഒരു ജനത യെ ഇനിയും എനിക്കു കാണേണ്ടതായിട്ടാണിരിപ്പ്.

നമ്മുടെ പൂർവികരുടെ മാതൃകാപുരുഷൻ ബ്രാഹ്മണനായിരുന്നു. നമ്മുടെ ഗ്രന്ഥങ്ങളിലെല്ലാം തല നിവർത്തിപ്പിടിച്ചുനില്ക്കുന്നതു ബ്രാഹ്മണനെന്ന ആദർശമാണ്. യൂറോപ്പിൽ പ്രഭുപ്രഭാവനായ കാർഡിനലുണ്ട്:[1] അദ്ദേഹം കഠിനമായി ശ്രമിക്കയും ആയിരക്കണക്കിനു പവൻ ചെലവിടുകയും ചെയ്യുന്നു, സ്വപൂർവികരുടെ ആഭിജാത്യം സ്ഥാപിച്ചെടുക്കുവാൻ. കുന്നിൻപുറത്തു പാർത്തു ചോട്ടിലൂടെ കടന്നു പോകുന്ന ആളുകളുടെമേൽ തക്കത്തിൽ ചാടിവീണു കവർച്ചനടത്തുന്ന ഭയങ്കരനായ വല്ല നിപീഡകനിൽനിന്നുമാണ് സ്വവംശം ഉളവായതെന്നു സമർത്ഥിച്ചേ അദ്ദേഹം തൃപ്തിയടയൂ. ആഭിജാത്യദാതാക്കളായ പൂർവി കരുടെ തൊഴിലിതായിരുന്നു. നമ്മുടെ കാർഡിനൽപ്രഭുവിനു തൃപ്തിവര ണമെങ്കിൽ ഇവരിലൊരാളെ തൻെറ കുലകൂടസ്ഥനാക്കണമെന്ന നിലയാണുള്ളത്. നേരേമറിച്ച്, ഭാരതത്തിൽ, രാജാഗ്രഗണ്യർപോലും സ്വകുലസ്ഥാപകരായി

കൗപീനധാരികളും വനവാസികളും കന്ദാശന ന്മാരും വേദാദ്ധ്യായികളുമായ വല്ല പുരാതനർഷിമാരെയും കണ്ടെ ത്താൻ വെമ്പുകയാണ്. അവിടേക്കാണ് ഭാരതത്തിലുള്ള രാജാക്കന്മാർ കുലകൂടസ്ഥരെ തിരക്കിപ്പോകുന്നത്. ഒരു ഋഷിയാണ് നിങ്ങളുടെ കുലകൂടസ്ഥനെങ്കിൽ നിങ്ങളുടെ ജാതി ഉത്കൃഷ്ടതമമാകുന്നു: അതിനു മറ്റുപായമൊന്നുമില്ലതാനും.

അതിനാൽ മറ്റുള്ളവരുടേതിൽനിന്നു ഭിന്നമാണ് നമ്മുടെ ആഭിജാത്യാ ദർശം. ആദ്ധ്യാത്മികസംസ്കൃതിയും ത്യാഗശീലവുമുള്ള ബ്രാഹ്മണ നാണ് നമ്മുടെ ആദർശം. ബ്രാഹ്മണാദർശമെന്നതുകൊണ്ട് എന്താണ് ഞാൻ അർത്ഥമാക്കുന്നതെന്നോ! പ്രാപഞ്ചികത ഒട്ടുമില്ലാതെ തനി പ്രാജ്ഞത തികഞ്ഞ ബ്രാഹ്മണത്വമെന്നാണെന്റെ വിവക്ഷ. അതാണു ഹിന്ദുജാതിയുടെ ആദർശം. ബ്രാഹ്മണൻ നിയമപരതന്ത്രനല്ലെന്നും നിയമാതീതനാണെന്നും രാജവിധേയനല്ലെന്നും ഹന്തവ്യനല്ലെന്നും പ്രഖ്യാപിച്ചിട്ടുള്ളതു നിങ്ങൾ കേട്ടിട്ടില്ലേ? അതു തികച്ചും ശരിയാണ്. സ്വാർത്ഥപ്രേരിതന്മാരും മൂഢന്മാരും ഇതിന്മേൽ ചൊരിയുന്ന വെളിച്ചത്തിലല്ല ഇതു ധരിക്കേണ്ടത്: സത്യവും ആദിമവുമായ വേദാന്ത സങ്കല്പത്തിന്റെ പ്രകാശത്തിൽ വേണം. സ്വാർത്ഥമെല്ലാം നിഹനിച്ച്, പ്രാജ്ഞതയും പ്രാഭവവും കൈവരുത്താനും പരത്താനുമായി ജീവിക്കു ന്നവൻ, യതിക്കുന്നവൻ, ആണ് ബ്രാഹ്മണനെങ്കിൽ, ഒരു രാജ്യത്ത് അത്തരം ബ്രാഹ്മണർമാത്രമാണ് ജീവിക്കുന്നതെങ്കിൽ, ആദ്ധ്യാത്മി കതയും ധർമ്മനിഷ്ഠതയും നന്മയുമുള്ള സ്ത്രീപുരുഷന്മാരാണ് നിവസിക്കുന്നതെങ്കിൽ, ആ രാജ്യം നിയമങ്ങൾക്കെല്ലാം മുകളിൽ, അപ്പുറത്ത്, വർത്തിക്കുന്നു എന്നു കരുതുന്നത് അദ്ഭുതമാണോ? അവ രെ ഭരിക്കാൻ പോലീസും പട്ടാളവും വേണമോ? അവരെ ഭരിക്കാൻ ആരെങ്കിലും വേണമോ? അവർ ഒരു ഭരണകൂടത്തിനു വഴങ്ങുന്ന തെന്തിന്? അവരെല്ലാവരും സത്തുക്കളും അഭിജാതരുമാണ്. ഈശ്വര ന്റെ ആളുകളത്രേ അവർ. അവരാണ് നമ്മുടെ മാതൃകാബ്രാഹ്മണർ. സത്യയുഗത്തിൽ ഒരു ജാതിയേ ഉണ്ടായിരുന്നുള്ളുവെന്നും അതു ബ്രാഹ്മണജാതിയായിരുന്നെന്നും നമുക്കു ഗ്രന്ഥങ്ങളിൽ വായിയ്ക്കാം. മഹാഭാരതത്തിൽനിന്നു ധരിക്കാം, ആദിയിൽ ലോകത്തിലെങ്ങും ബ്രാഹ്മണരേ ഉണ്ടായിരുന്നുള്ളു എന്ന്. അവർ അധഃപതിച്ചു തുടങ്ങിയപ്പോൾ പല ജാതികളായി പിരിഞ്ഞു. കാലചക്രം കറങ്ങിമുഴുമി ക്കുമ്പോൾ വീണ്ടും അവരൊക്കെ ആദിമമായ ബ്രാഹ്മണ്യത്തിലേക്കു മടങ്ങും. ഇപ്പോൾ കാലചക്രം തിരിഞ്ഞുകറങ്ങുകയാണ്: ഈ വസ്തുത യിലേക്കു നിങ്ങളുടെ ശ്രദ്ധയെ ഞാൻ ക്ഷണിക്കുന്നു. അതിനാൽ ജാതിപ്രശ്നത്തിനു നമ്മുടെ സമാധാനം ഇപ്പോൾത്തന്നെ ഉയർന്നവരെ കീഴോട്ടു വലിച്ചിഴയ്ക്കയല്ല: തിന്നും കുടിച്ചും മത്തുപിടിച്ചു നടക്കയല്ല: നമ്മുടെ പരിമിതികളിൽനിന്നു വെളിയിൽച്ചാടി കൂടുതൽ ഭോഗങ്ങൾ കയ്യടക്കുകയുമല്ല. മറിച്ച്, നാമോരോരുത്തനും

1 Lord Cardinal മഹാധർമ്മപുരോഹിതൻ (ക്രിസ്ത്യാനികളുടെ)

വേദാന്തമതത്തിൻെറ നിദേശങ്ങളെ നിർവഹിക്കകൊണ്ട്, ആദ്ധ്യാത്മികയിൽ ചെന്നെത്തുക കൊണ്ട്, മാതൃകാ ബ്രാഹ്മണരാകകൊണ്ട്, ആണ് അതു കൈവരുത്തേ ണ്ടത്. നിങ്ങൾ ആര്യന്മാരാകട്ടെ, അനാര്യന്മാരാകട്ടെ: ഋഷികളോ ബ്രാഹ്മണരോ ഏറ്റവും താഴ്ന്ന ജാതിയിൽപ്പെട്ടവരോ ആകട്ടെ – നിങ്ങളോരോരുത്തനും നമ്മുടെ പൂർവികന്മാർ ഒരു ധർമ്മം നിർദ്ദേശി ച്ചിട്ടുണ്ട്. നിങ്ങളോടൊക്കെയുള്ള ആജ്ഞ ഒന്നാണ്; എല്ലാവരും അവിശ്രാന്തം പുരോഗമിക്കണം. അത്യുത്കൃഷ്ടനായ മനുഷ്യൻ മുതൽ ഏറ്റവും താണ പറയൻവരെ ഈ രാജ്യത്തുള്ളവരെല്ലാം മാതൃകാ ബ്രാഹ്മണരാകാൻ യത്നിക്കണം, ആകണം. ഈ വേദാന്തദർശനം പ്രായോഗികമാകുക ഇവിടെമാത്രമല്ല, ലോകത്തെവിടെയും പ്രയോഗാർ ഹമാണ്. നമ്മുടെ ജാതിവ്യവസ്ഥയുടെ ആദർശം ആ വിധത്തിലാണ്. ആദ്ധ്യാ ത്മികമനുഷ്യത്വത്തിൻെറ ആ മികച്ച ആദർശം സാക്ഷാത്കരിക്കത്തക്കവണ്ണം മനുഷ്യരാശിയെ ആസകലം പതുക്കെ, മയത്തിൽ, ഉയർത്തുകയാണ് ലക്ഷ്യം. ആദ്ധ്യാത്മികമനുഷ്യന് ഒന്നിനോടും എതിർപ്പില്ല: അയാൾ ശാന്തനും സ്ഥിരനും ആരാധനപരനും ശുദ്ധനും ധ്യാനാസക്തനുമാണ്. ആ ആദർശത്തിലത്രേ ഈശ്വരൻ കുടികൊള്ളുന്നത്.

ഇതൊക്കെ സ്ഥാപിച്ചെടുക്കുന്നതെങ്ങനെ? ഞാനിതൊരിക്കൽക്കൂടി നിങ്ങളുടെ ശ്രദ്ധയിൽ പെടുത്തട്ടെ – ശാപംകൊണ്ടും ദൂഷണംകൊണ്ടും ശകാരംകൊണ്ടും ഒരു നന്മയുമുണ്ടാകയില്ല, ഉണ്ടാകുക സാദ്ധ്യവുമല്ല. ഇതൊക്കെ എത്രയോ വർഷങ്ങളായി പ്രയോഗിച്ചുവന്നതാണ്: വിലപ്പെട്ട ഒരു ഫലവും ഉണ്ടായിട്ടില്ലതാനും. സത്ഫലങ്ങൾ സ്നേഹത്തിലൂടെയും സഹാനുഭൂതിയിലൂടെയും മാത്രമേ ഉണ്ടാകൂ. ഇതൊരു വമ്പിച്ച വിഷയമാണ്. പല പ്രസംഗങ്ങളിലൂടെ മാത്രമേ ഞാൻ കാണുന്ന ആസൂത്രണങ്ങളും ഈ പ്രകൃതത്തിൽ എന്നുമെന്നോണം എൻെറ മനസ്സിലുണ്ടാകുന്ന ആശയങ്ങളും വിശദീകരിക്കാൻ പറ്റൂ. അതിനാൽ അല്ലയോ ഹിന്ദുക്കളേ, നമ്മുടെ ജനതയാകുന്ന ഈ കപ്പൽ പല യുഗങ്ങളിലൂടെ സപ്രയോജനം സഞ്ചരിച്ചുവരികയാണെന്ന വസ്തുത ഓർമ്മിപ്പിച്ചുകൊണ്ട് എനിക്കുപസംഹരിക്കേണ്ടിയിരിക്കുന്നു. ഒരുപക്ഷേ ഇന്ന് അതിൻെറ മൂട്ടിലൊരു വിടവു വീണിരിക്കാം. ഇന്നൊരുപക്ഷേ അതു കുറേ തേഞ്ഞുപോയിരിക്കാം. അതു വാസ്തവമാണെങ്കിൽ, എൻെറയും നിങ്ങളുടെയും കടമ ഈ വിടവും ഓട്ടകളുമൊക്കെ അടയ്ക്കാൻ ആവുംമട്ടു ശ്രമിക്കയാണ്. ഈ വിപത്തിനെപ്പറ്റി നമ്മുടെ നാട്ടു കാരോടു പറയുക. അവർ ഉണരട്ടെ, നമ്മെ സഹായിക്കട്ടെ. ഇന്നത്തെ നിലയെയും അവരുടെ ചുമതലയെയും കുറിച്ച് അവരെ ഉണർത്താൻ വേണ്ടി നാട്ടിൻെറ ഒരറ്റം മുതൽ മറ്റേ അറ്റംവരെ ഞാൻ എൻെറ ഒച്ച മുഴുവനെടുത്തു വിളിച്ചാർക്കും. എൻെറ വാക്കു ശ്രദ്ധിച്ചില്ലെന്നുതന്നെ വെയ്ക്കുക, എന്നാലും ഞാൻ അവരെ ആട്ടാനും ശപിക്കാനും പോകുന്നില്ല. കഴിഞ്ഞ കാലങ്ങളിൽ നമ്മുടെ ജനതയുടെ പ്രവൃത്തികൾ വിലപ്പെട്ടവയായിരുന്നു. ഭാവിയിൽ നമുക്കു കൂടുതൽ വമ്പിച്ച കാര്യ ങ്ങൾ ചെയ്യാൻ സാധിച്ചില്ലെങ്കിൽത്തന്നെ,

നമുക്കൊക്കെ ഒന്നിച്ചു താഴാനും ശാന്തമായി മരിക്കാനും കഴിയുമെന്നോർത്തു നമുക്ക് ആശ്വസിക്കാം. രാജ്യസ്നേഹികളാകുക: കഴിഞ്ഞ കാലങ്ങളിൽ നമു ക്കായി ഇത്ര വമ്പിച്ച കാര്യങ്ങൾ ചെയ്തുതന്ന ഈ വംശത്തെ സ്നേഹിക്കുക. അതേ കൂടുതൽ തുലനംചെയ്തു നോക്കുംതോറും ഞാൻ നിങ്ങളെ കൂടുതൽ സ്നേഹിക്കയാണ്. എൻെറ നാട്ടുകാരേ, നിങ്ങൾ നല്ലവരും ശുദ്ധന്മാരും മൃദുപ്രകൃതികളുമാണ്. എപ്പോഴും നിങ്ങളുടെമേൽ കുതിരകയറ്റവും പീഡനവുമേ ഉണ്ടായിട്ടുള്ളൂ. മായയുടെ ഈ ജഡലോകത്തിൽ നടമാടുന്ന ക്രൂരവിനോദമാണത്. അതു വകവെയ്ക്കരുത്. കാലം നീണ്ടുപോകുമ്പോൾ ആത്മാവു വിജ യിക്കും. ഇതിനിടയ്ക്ക് നമുക്കു പ്രവർത്തിക്കാം: നാടിനെ ചീത്ത പറയേണ്ട പരിപാവനയായ നമ്മുടെ മാതൃഭൂമിയിലെ കാലജീർണ്ണവും പ്രവർത്തനപ്രക്ഷീണവുമായ വ്യവസ്ഥകളെ ശകാരിക്കാതെയും ശപി ക്കാതെയുമിരിക്കാം. കടുത്ത മൂഢവിശ്വാസമുൾക്കൊള്ളുന്നതും ഏറ്റ വും യുക്തിശൂന്യവുമായ വ്യവസ്ഥകൾക്കെതിരായിപ്പോലും പ്രതി ഷേധവാക്കുകൾ ഉതിർക്കരുത്. എന്തുകൊണ്ടെന്നാൽ, ഇവപോലും, മുമ്പു വല്ല നന്മയും കൈവരുത്തിയിരിക്കണം. ഈ നാട്ടിലെ വ്യവസ്ഥകളേക്കാൾ മെച്ചപ്പെട്ട ഉദ്ദേശ്യങ്ങളും ലക്ഷ്യങ്ങളുമുള്ള വ്യവ സ്ഥകൾ മറ്റൊരിടത്തുമില്ലെന്ന വസ്തുത സദാ സ്മരിക്കുക. ലോകത്തി ലുള്ള ഏതാണ്ടെല്ലാ രാജ്യങ്ങളിലും ഞാൻ ജാതിഭേദങ്ങൾ കണ്ടിട്ടുണ്ട്. പക്ഷേ, അവിടെയെങ്ങും ഇവിടുത്തെപ്പോലെ അവയുടെ സംവിധാ നവും ഉദ്ദേശ്യവും അത്ര ശ്ലാഘ്യമല്ല. അങ്ങനെ ജാതിയെ ഒഴിഞ്ഞു മാറാനാവില്ലെങ്കിൽ, പണത്തിൻെറമേൽ പടുത്തുകെട്ടിയ ജാതിയെക്കാൾ എനിക്കു കാമ്യമായി തോന്നുന്നത് ശുദ്ധിയുടെയും സംസ്കാ രത്തിൻെറയും ആത്മത്യാഗത്തിൻെറയും മേൽ ഉറപ്പിച്ചിട്ടുള്ള ജാതിയാണ്.[1] അതിനാൽ പ്രതിഷേധവാക്കുകളൊന്നും ഉതിർക്കേണ്ട. ചുണ്ടു കൾ പൂട്ടുക: കരളുകൾ തുറക്കുക. ഈ നാട്ടിൻെറയും സമസ്തലോക ത്തിൻെറയും മോചനം പ്രവൃത്തിയിലൂടെ കൈവരുത്തുക. ആ ഭാരം മുഴുവൻ അവനവൻെറ ചുമലിലാണെന്നു നിങ്ങളോരോരുത്തനും കരുതണം. ഓരോ ഉമ്മറത്തേക്കും വേദാന്തത്തിൻെറ വെളിച്ചവും ജീവനും കൊണ്ടുചെല്ലുക. ഓരോ ആത്മാവിലും മറഞ്ഞുകിടക്കുന്ന ദിവ്യതയെ ഉണർത്തുക. അപ്പോൾ, നിങ്ങളുടെ വിജയത്തിൻെറ അളവ് എങ്ങനെയായാലും, ഒരു വലിയ കാര്യത്തിനുവേണ്ടി ജീവിച്ചു യത്നിച്ചു മരിച്ചു എന്ന കൃതാർത്ഥത

1 മനുവിൻെറ അനുശാസനപ്രകാരം മാന്യസ്ഥാനങ്ങളിൽ അത്യുച്ചം വിദ്യയും തീരെത്താഴെ വിത്തവുമാണ്;

> വിത്തം ബന്ധുർവയഃ കർമ വിദ്യാ ഭവതി പഞ്ചമീ
> ഏതാനി മാന്യസ്ഥാനാനി ഗരീയോ യദ്യദുത്തരം. (മനു. 2. 136)

(ന്യായാർജിതമായ) ധനം, (അമ്മാവൻ മുതലായ) ബന്ധു, (അധികം) വയസ്സ്, (ശ്രുതിസ്മൃതിവിഹിതമായ) കർമം, അഞ്ചാമത് (വേദാർത്ഥതത്ത്വ ജ്ഞാനമെന്ന) വിദ്യ – ഇവയാണ് മാന്യസ്ഥാനങ്ങൾ. അവ മേല്ക്കുമേൽ ശ്രേഷ്ഠങ്ങളാണ്.

നിങ്ങൾക്കുണ്ടാകും. ഈ കാര്യത്തിലു ണ്ടാകുന്ന വിജയം എങ്ങനെ നേടിയതായാലും ശരി, മനുഷ്യരാശിയുടെ ഇന്നത്തെയും നാളത്തെയും മോചനം അതിലത്രേ കേന്ദ്രീകരിച്ചി രിക്കുന്നത്.

***

10

## മദ്രാസിലെ സ്വാഗതത്തിനു മറുപടി

ശ്രീ വിവേകാനന്ദസ്വാമികൾ മദ്രാസിൽ എത്തിയപ്പോൾ മദ്രാസിലെ സ്വീകരണ സംഘം അദ്ദേഹത്തിനു നല്കിയ സ്വാഗതാശംസയാണ് ചുവടെ ചേർക്കുന്നത്.

പൂജ്യനായ സ്വാമിൻ,

പാശ്ചാത്യരാജ്യങ്ങളിൽ മതപ്രചരണം നടത്തി മടങ്ങിവന്ന ഈ അവസരത്തിൽ, അങ്ങയുടെ സമാനമതസ്ഥരായ മദ്രാസിലെ ഹിന്ദുക്കളുടെ പേരിൽ ഞങ്ങൾ അങ്ങയ്ക്ക് ഏറ്റവും ഹാർദ്ദമായ സ്വാഗതമോതുന്നു. വെറും ഔപചാരികമായ ചടങ്ങു നിർവഹിക്കുവാനല്ല ഞങ്ങൾ ഈ സ്വാഗതാശംസയുമായി അങ്ങയെ സമീപിക്കുന്നത്: ഹൃദയംനിറഞ്ഞ ഞങ്ങളുടെ സ്നേഹം അങ്ങയ്ക്ക് അർപ്പിക്കു വാനും അങ്ങു ഭാരതത്തിൻെറ ഉന്നതമായ മതാദർശങ്ങൾ പ്രഖ്യാപിച്ച് മഹത്തായ സത്യത്തിനുവേണ്ടി ഈശ്വരകൃപയാൽ നിർവഹിച്ച സേവനത്തെച്ചൊല്ലി ഞങ്ങൾ ക്കുള്ള കൃതജ്ഞത പ്രകാശിപ്പിക്കുവാനുമത്രേ.

ഷിക്കാഗോവിൽ മതമഹാസമ്മേളനം സംഘടിപ്പിച്ചപ്പോൾ, നമ്മുടെ ഉദാരവും പുരാതനവുമായ മതം യഥായോഗ്യം അതിൽ പ്രതിനിധാനം ചെയ്യപ്പെടണമെന്നും, അമേരിക്കർക്കും അവരിലൂടെ പാശ്ചാത്യലോകത്തിനുതന്നെയും അതു വേണ്ട വണ്ണം വിശദീകരിച്ചുകൊടുക്കണമെന്നും, നമ്മുടെ നാട്ടുകാരിൽ ചിലർ സ്വാഭാവിക മായി തീവ്രമായാഗ്രഹിച്ചു. അപ്പോൾ അങ്ങയെ കാണാനും, ചരിത്രത്തിൽ വീണ്ടും വീണ്ടും തെളിഞ്ഞിട്ടുള്ള ആ വസ്തുത -സത്യത്തെ പുരോഗമിപ്പിക്കുവാൻ പറ്റിയ മനുഷ്യൻ, അതിന്നവസരമുണ്ടാകുമ്പോൾ ആവിർഭവിച്ചുകൊള്ളുമെന്ന വസ്തുത - ഒരിക്കൽക്കൂടി ബോധപ്പെടുവാനുമുള്ള സൗഭാഗ്യം ഞങ്ങൾക്കു കൈവന്നു. മതമഹാസമ്മേളനത്തിൽ ഹിന്ദുമതത്തിൻെറ പ്രതിനിധിയാകാമെന്ന് അങ്ങേറ്റപ്പോൾ, അങ്ങയുടെ അസാമാന്യമായ കഴിവുകളെക്കുറിച്ചുള്ള അറിവുവെച്ചുകൊണ്ട് ഏതാ ണ്ടെല്ലാവർക്കും തോന്നി, ആ സ്മരണീയമായ മതസമ്മേളനത്തിൽ ഹിന്ദുമതത്തെ അതിൻെറ പ്രതിനിധി സമർത്ഥമായി ഉയർത്തിപ്പിടിക്കുമെന്ന്. ഹിന്ദുമതസിദ്ധാന്ത ങ്ങളുടേതായ അങ്ങയുടെ വിശദവും വസ്തുനിഷ്ഠവും പ്രാമാണികവുമായ പ്രതിനി ധാനം മതമഹാസമ്മേളനത്തിൽ മാത്രമല്ല ഗണ്യമായ മട്ടിൽ ശ്രദ്ധിക്കപ്പെട്ടുള്ളു: ഇന്നുവരെ ലോകം കണ്ടിട്ടുള്ളതിൽവെച്ചു കൂടുതൽ വിശാലവും പൂർണ്ണവും പവിത്രവുമായ മാനുഷികവികാസം കൈവരുത്തുന്ന ഉത്തേജകപാനീയം - അമര മായ ജീവിതത്തിൻെറയും സ്നേഹത്തിൻെറയുമായ പാനീയം - ഭാരതീയമായ ആദ്ധ്യാത്മികതയുടെ ഉറവിടത്തിൽനിന്നു മുക്കിയെടുക്കാമെന്ന് വൈദേശികരായ പല സ്ത്രീപുരുഷന്മാരെയും അതു സ്ഫുടമായി ബോധപ്പെടുത്തി. ഹൈന്ദവരുടെ വിശിഷ്ടസിദ്ധാന്തമായ മതസമന്വയത്തിലേക്കും മതസൗഭ്രാത്രത്തിലേക്കും ലോക ത്തിലുള്ള വൻമതങ്ങളുടെ പ്രതിനിധികളുടെ ശ്രദ്ധയെ ക്ഷണിച്ചതിനു പ്രത്യേകി ച്ചും ഞങ്ങൾ അങ്ങയോടു കൃതജ്ഞരാണ്. വാസ്തവത്തിൽ സത്യവും പവിത്രതയും ഒരു പ്രത്യേകദേശത്തിൻെറയോ സംഘത്തിൻെറയോ തത്ത്വസംഹിതയുടെയോ ശിക്ഷണപദ്ധതിയുടെയോ തനിച്ചുള്ള സമ്പത്താണെന്ന് അഭിജ്ഞരും ശ്രദ്ധാസമ്പ ന്നരുമായ മനുഷ്യർക്ക് ഇനി ശഠിക്കത്തക്കതല്ല. ഒരു സവിശേഷമതമോ ദർശനമോ, മറ്റുള്ളവയെയെല്ലാം തള്ളിമാറ്റി നശിപ്പിച്ച്, സ്വയം അതിജീവിക്കുമെന്ന് ഇനി കരുതത്തക്കതല്ല. ഗീതാഹൃദയത്തിൽ തങ്ങിനില്ക്കുന്ന മധുരമായ സമന്വയത്തെ തികച്ചും പ്രകാശിപ്പിക്കുന്ന അങ്ങയുടെ മോഹനമായ ഭാഷയിൽ പറഞ്ഞാൽ

''മതപ്രപഞ്ചമെല്ലാം പല ഉപാധികളിലും ചുറ്റുപാടുകളിലുംകൂടി പല തരക്കാരായ സ്ത്രീപുരുഷന്മാരുടെ ഒരേ ലക്ഷ്യത്തിലേക്കുള്ള പോക്കും എത്തിച്ചേരലുമാണ്.''

അങ്ങയെ ഭരമേല്പിച്ച സമുന്നതവും പവിത്രവുമായ ഈ കൃത്യം നിറവേറ്റുകയേ അങ്ങു ചെയ്തുള്ളുവെങ്കിൽത്തന്നെ ഹിന്ദുക്കളായ അങ്ങയുടെ സമാനമതസ്ഥർ അങ്ങു ചെയ്ത ജോലിയുടെ അനർഘത സന്തോഷത്തോടും കൃതജ്ഞതയോടും കൂടി അംഗീകരിക്കും: എന്നാൽ, പാശ്ചാത്യരാജ്യങ്ങളിലേക്ക് അങ്ങു കടന്നുചെന്നത് ഭാരതീയമായ സനാതനധർമ്മത്തിൻെറ ചിരന്തനോപദേശങ്ങളെ ആശ്രയിച്ചു നില കൊള്ളുന്നതും, സമാധാനത്തെയും പ്രകാശത്തെയും ഉൾക്കൊള്ളുന്നതുമായ ഒരു സന്ദേശത്തിൻെറ വാഹകനായിട്ടുകൂടിയാണ്. വേദാന്തമതത്തിൻെറ അഗാധ മായ യുക്തിയുക്തതയെ സമർത്ഥിക്കുവാനായി അങ്ങനുഷ്ഠിച്ച സേവനങ്ങൾ ക്കെല്ലാം അങ്ങയോടു കൃതജ്ഞത പറയുമ്പോൾ, നമ്മുടെ മതവും ദർശനവും പ്രചരിപ്പിക്കാൻ സ്ഥിരകേന്ദ്രങ്ങളോടുകൂടിയ സജീവമായ ഒരു ധർമ്മസംഘം സ്ഥാപിക്കുമെന്ന് അങ്ങു സങ്കല്പിച്ചിട്ടുള്ള കൃത്യത്തെക്കുറിച്ചുകൂടി സൂചിപ്പിക്കാൻ ഞങ്ങൾക്കു സന്തോഷമുണ്ട്. അങ്ങ് അങ്ങയുടെ ഉത്സാഹവും ഓജസ്സും ഏതൊ രു സംരംഭത്തിന്നായി ഉഴിഞ്ഞുവെയ്ക്കാൻ സന്നദ്ധനാണോ അത് അങ്ങു പ്രതിനി ധാനം ചെയ്യുന്ന പാരമ്പര്യങ്ങൾക്കും, അങ്ങയുടെ ജീവിതത്തെയും അതിൻെറ ലക്ഷ്യങ്ങളെയും ഉത്തേജിപ്പിച്ച അങ്ങയുടെ മഹാഗുരുവിന്നും ഏറ്റവും ഉചിതം തന്നെ. മഹത്തായ ആ സംരംഭത്തിൽ അങ്ങയോടൊത്തു സഹകരിക്കുവാൻ ഞങ്ങൾക്കും ഇടയാകുമെന്നാണ് ഞങ്ങളുടെ ആശയും വിശ്വാസവും. സർവജ്ഞ നും സർവകാരുണികനുമായ വിശ്വനാഥനോടു ഞങ്ങൾ പ്രാർത്ഥിക്കുന്നു, ദീർഘാ യുസ്സും പൂർണ്ണാരോഗ്യവും അങ്ങയ്ക്കു നല്കണമെന്നും, അനശ്വരസത്യത്തിൻെറ മൂർദ്ധാവിൽ എക്കാലത്തും മിന്നേണ്ട ആ മകുടം – മഹനീയതയുടെയും സാഫല്യ ത്തിൻേറതുമായ ആ മകുടം – ചൂടിച്ച്, അങ്ങയുടെ പരിശ്രമങ്ങളെ അനുഗ്രഹിക്ക ണമെന്നും.

പിന്നീടു ഖെത്രിമഹാരാജാവയച്ചുകൊടുത്തിരുന്ന സ്വാഗതാശംസ വായിക്കപ്പെട്ടു.

പൂജ്യനായ സ്വാമിൻ,

മദ്രാസിൽ മടങ്ങിയെത്തിയ അവിടുത്തേക്ക് സ്വീകരണം നല്കുന്ന ഈ ആദ്യാവസരത്തിൽത്തന്നെ, അങ്ങു സുരക്ഷിതനായി ഭാരതത്തിൽ തിരിച്ചെത്തിയ തിൽ എനിക്കുള്ള ആനന്ദവും സംതൃപ്തിയും പ്രകാശിപ്പിക്കട്ടെ. ഒപ്പം, പാശ്ചാത്യ ദേശങ്ങളിൽ അങ്ങയുടെ നിഃസ്വാർത്ഥമായ പ്രയത്നങ്ങൾക്കുണ്ടായ വമ്പിച്ച സാഫല്യത്തെച്ചൊല്ലി എൻെറ ഹൃദയത്തിൽനിന്നുയരുന്ന അനുമോദനങ്ങൾ അങ്ങ യ്ക്ക് അർപ്പിക്കയും ചെയ്തുകൊള്ളട്ടെ. പാശ്ചാത്യരായ മഹാമനീഷികൾ സഗർവം അഭിമാനിക്കാറുണ്ട്, ''ശാസ്ത്രം ഒരിക്കൽ വെട്ടിപ്പിടിച്ച ഇടം ഒരിഞ്ചുപോലും മത ത്തിനു വീണ്ടും കയ്യടക്കാൻ കഴിഞ്ഞിട്ടില്ലെ''ന്ന്. എന്നാൽ, വാസ്തവത്തിൽ, ശാസ്ത്രം തനിമതത്തെ എതിർക്കുന്നു എന്ന് അവകാശപ്പെടുന്നതായി പറയാൻ വയ്യതാനും. ഷിക്കാഗോവിൽവെച്ചു നടന്ന മതമഹാസമ്മേളനത്തിൽ സന്നിഹിതനാകാൻ ഭാരതത്തിലെ ഋഷിമാരുടെ ഇത്ര യോഗ്യനായ ഒരു പ്രതിനിധിയെ കിട്ടിയതിൽ പവിത്രമായ ആര്യാവർത്തത്തിന് അസുലഭമായ സൗഭാഗ്യമാണുണ്ടായിട്ടുള്ളത്. ഭാരതത്തിൽ ഇന്നും ആദ്ധ്യാത്മികതയുടെ എത്ര അക്ഷയമായ ഒരു നിധിയാണുള്ള തെന്ന് പാശ്ചാത്യർക്കു മനസ്സിലാക്കാൻ സാധിച്ചതു തികച്ചും സ്വാമിജിയുടേതായ പ്രാജ്ഞതയും കർമ്മണ്യതയും ഉത്സാഹവുംകൊണ്ടാണ്. ലോകത്തിലെ നിരവധി മതവിശ്വാസങ്ങളിലുള്ള വൈരുദ്ധ്യങ്ങളെല്ലാം വേദാന്തത്തിൻെറ സാർവലൗകിക പ്രകാശത്തിൽ അനുരഞ്ജിക്കുമെന്ന് അങ്ങയുടെ പ്രയത്നങ്ങൾ, ശങ്കയ്ക്കിട കൊടുക്കാത്തവണ്ണം, ഇന്നു തെളിയിച്ചിട്ടുണ്ട്. പ്രപഞ്ചത്തിൻെറ വികാസം ഉൾക്കൊ ള്ളുന്ന സങ്കല്പം, നാനാത്വത്തിലുള്ള ഏകത്വമെന്ന സത്യം, ധരിക്കുന്നതും പ്രായോ ഗികമായി സാക്ഷാത്കരിക്കുന്നതും ലോകജനതകളുടെയെല്ലാം ആവശ്യമാണെ ന്നും, മതങ്ങളുടെ സമന്വയത്തിലും സൗഭ്രാത്രത്തിലുംകൂടി മാത്രമേ, പരസ്പര സഹിഷ്ണുതയും

പരസ്പരസാഹായ്യവുംകൊണ്ടു മാത്രമേ, മനുഷ്യരാശിയുടെ കർത്തവ്യവും ഭാഗധേയവും നിറവേറുകയുള്ളുവെന്നും അങ്ങയുടെ പ്രയത്നങ്ങൾ തെളിയിച്ചിരിക്കുന്നു. അങ്ങയുടെ സമുന്നതവും പരിപാവനവുമായ നേതൃത്വത്തി ലും ഉത്തമോപദേശങ്ങളുടെ പ്രചോദകപ്രഭാവത്തിലും പെട്ടാണ് ഈ തലമുറക്കാ രായ ഞങ്ങൾക്ക് ലോകചരിത്രത്തിലെ ഒരു നവയുഗത്തിന്റെ ഉദ്ഘാടനം കാണുവാൻ സൗഭാഗ്യം കൈവന്നത്. ഈ നവയുഗത്തിൽ മതഭ്രാന്തും വിദ്വേഷ വും സംഘട്ടനവും തീരുമെന്നും, സമാധാനവും സഹാനുഭൂതിയും സ്നേഹവും മനുഷ്യരുടെ ഇടയിൽ ചെങ്കോൽ നടത്തുമെന്നും ഞാൻ പ്രതീക്ഷിക്കുന്നു. അവിടു ത്തെയും അവിടുത്തെ പ്രയത്നങ്ങളുടെയും മേൽ ഈശ്വരാനുഗ്രഹങ്ങൾ പൊഴി യട്ടെ എന്ന് എന്റെ പ്രജകളോടൊത്ത് ഞാനും പ്രാർത്ഥിക്കുന്നു.

മേൽകൊടുത്ത പത്രികകൾ വായിച്ചുകഴിഞ്ഞപ്പോൾ സ്വാമികൾ ആ പ്രസംഗ ശാല വിട്ട് അവിടെ (പുറത്തു) കാത്തുകിടന്നിരുന്ന ഒരു വണ്ടിയുടെ ഇരുപ്പുപലക യുടെമേൽ കയറിനിന്നു. അദ്ദേഹത്തെ സ്വാഗതം ചെയ്യാൻ കൂടിയ വമ്പിച്ച ജന തയുടെ ഉത്സാഹാതിരേകംകൊണ്ട് ചുവടെ ചേർക്കുന്ന ചെറുമറുപടി പ്രസംഗം ചെയ്യുവാനേ സ്വാമികൾക്കു സാധിച്ചുള്ളു. ശരിയായ മറുപടി മറ്റൊരവസരത്തിൽ നല്കാൻ മാറ്റിവെയ്ക്കയാണുണ്ടായത്.

മനുഷ്യൻ നിനയ്ക്കുന്നു: ഈശ്വരൻ തീരുമാനിക്കുന്നു. "നിനച്ചിരു ന്നത് ആശംസയും മറുപടിയും ആംഗലരീതിയിൽ നടത്തണമെന്നാ യിരുന്നു. എന്നാൽ ഇവിടെ ഈശ്വരനാണ് തീരുമാനിക്കുന്നത്." ഞാൻ ഗീതാവടിവിൽ ഒരു രഥത്തിൽനിന്നാണ് ചിതറിയ ശ്രോതൃവൃന്ദത്തോടു സംസാരിക്കുന്നത്. അതിനാൽ ഇത്തരത്തിലിതൊക്കെ നടന്നതിൽ നാം കൃതജ്ഞരാണ്. പ്രസംഗത്തിന് ഇതൊരുശിരുണ്ടാക്കുന്നുണ്ട്, ഞാൻ നിങ്ങളോട് പറയാൻ പോകുന്നതിന്നൊരു ബലവും. എന്റെ ശബ്ദം നിങ്ങളുടെയൊക്കെ അടുത്തെത്തുമോ എന്ന് എനിക്കു തിട്ടമില്ല. എങ്കിലും അങ്ങേയറ്റത്തെ കഴിവിനൊത്ത് ഞാൻ ശ്രമിക്കാം. ഇതി നു മുമ്പൊരിക്കലും എനിക്കു തുറസ്സായുള്ള ഒരു വൻസദസ്സിൽ പ്രസംഗിക്കാൻ അവസരമുണ്ടായിട്ടില്ല.

എനിക്കു കൊളമ്പുതൊട്ടു മദ്രാസുവരെ ലഭിച്ചതും ഇനിയും ഭാരത ത്തിലെങ്ങും ലഭിച്ചേക്കാവുന്നതുമായ സ്വീകരണങ്ങളിൽ തെളിഞ്ഞു കാണുന്ന അദ്ഭുതകരമായ സൗമനസ്യവും, തീവ്രവും ഉത്സാഹഭരിത വുമായ ആനന്ദവും എന്റെ ഏറ്റവും നിറക്കൊഴുപ്പുറ്റ പ്രതീക്ഷകളെ പ്പോലും കവച്ചുവെച്ചിരിക്കുന്നു. എന്നാൽ, എനിക്കതിൽ സന്തോഷമേ ഉള്ളു: എന്തുകൊണ്ടെന്നാൽ, ഞാൻ മുമ്പു പല പ്രാവശ്യവും ഊന്നി പ്പറഞ്ഞിട്ടുള്ള ഒരു സംഗതിയത്രേ അതുകൊണ്ട് തെളിയുന്നത്; ഓരോ ജനതയ്ക്കും അതിന്റെ പ്രാണശക്തിയായ ഒരാദർശമുണ്ട്: ഓരോ ജനതയ്ക്കും ചലിക്കാൻ സ്വായത്തമാക്കേണ്ട ഒരു വഴിത്താരയുണ്ട്. ഭാരതീയമനസ്സിന്റെ വളർച്ചയുടെ സവിശേഷതയാകട്ടെ മതമാണു താനും. ലോകത്തിന്റെ ഇതരഭാഗങ്ങളിൽ പല പരിഗണനകളുള്ളതിൽ ഒന്നുമാത്രമാണ് മതം: അതും ഒരു ചെറിയ കാര്യംമാത്രം. ഉദാഹര ണമായി, രാഷ്ട്രതന്ത്രത്തിലെ ഒരംശമാണ് മതം. ഇംഗ്ലീഷ്പള്ളി അവിട ത്തെ ഭരണകർത്താക്കളുടേതാണ്: ആ നിലയിൽ ഇംഗ്ലീഷുകാരെല്ലാം അതിനു പിൻതുണ നല്കുന്നു – അവർക്കതിൽ വിശ്വാസമുണ്ടാകട്ടെ, ഇല്ലാതിരിക്കട്ടെ. ആ സമ്പ്രദായത്തിൽ ഉൾപ്പെടുക ഓരോ മാന്യന്റെ യും മാന്യതയുടെയും കടമയാണ്. ആഭിജാത്യത്തിന്റെ

ഒരു ലക്ഷണമാണത്. ഇതുതന്നെ മറ്റുരാജ്യങ്ങളിലെയും നില. വമ്പിച്ച ഒരു ജനതാശക്തിയുണ്ട്. അതു പ്രതിഫലിക്കുന്നതു രാഷ്ട്രതന്ത്രത്തിലാകാം: അല്ലെങ്കിൽ ബുദ്ധിപരമായ വല്ല വ്യാപാരങ്ങളിലുമാകാം: അല്ലെങ്കിൽ സൈനികശക്തിയിലോ വാണിജ്യത്തിലോ ആകാം. ജനതയുടെ ഹൃദയം തുടിക്കുന്നത് അതിലാണ്. ആ ജനതയ്ക്കുള്ള രണ്ടാംകിട അലങ്കാരങ്ങളിൽ ഒന്നു മാത്രമാണ് മതം.

നമ്മുടെ ഭാരതത്തിലാകട്ടെ ജനതാഹൃദയത്തിൻെറ കേന്ദ്രംതന്നെ മതമാണ്: മതമാണ് നട്ടെല്ല് കൽത്തറ, ജനതാസൗധത്തെ താങ്ങുന്ന അടിത്തറ. ഇവിടെ രാഷ്ട്രതന്ത്രം, പ്രാഭവം, ബുദ്ധിശക്തിതന്നെയും ഒരു രണ്ടാംകിടക്കാര്യം മാത്രം. അപ്പോൾ ഭാരതത്തിലുള്ള ഒരേ ഒരു പരിഗണന മതംമാത്രം. ലോകകാര്യങ്ങളെപ്പറ്റി ഭാരതത്തിലെ സാമാന്യ ജനത്തിൻെറ വിവരമില്ലായ്മയെക്കുറിച്ച് പലപ്പോഴും ഞാൻ പറഞ്ഞു കേട്ടിട്ടുണ്ട്: കാര്യം ശരിയുമാണ്. കൊളമ്പിൽ ഇറങ്ങിയപ്പോൾ എനിക്കു മനസ്സിലായി, യൂറോപ്പിൽ നടന്നുവന്ന രാഷ്ട്രീയവിപ്ലവങ്ങളെക്കുറിച്ചും, മന്ത്രിസഭകളുടെ മാറ്റങ്ങളെയും പതനങ്ങളെയും മറ്റും കുറിച്ചും ആർക്കുമൊന്നുമറിഞ്ഞുകൂടെന്ന്. സ്ഥിതിസമത്വമെന്നും അരാജകത്വ മെന്നുംവെച്ചാലെന്തെന്നോ, യൂറോപ്പിലെ രാഷ്ട്രീയാന്തരിക്ഷത്തിൽ ഉണ്ടായിവരുന്ന ഭാവഭേദങ്ങൾ ഏതെല്ലാമെന്നോ അവർക്കാർക്കും അറി ഞ്ഞുകൂടാ. എന്നാൽ ഭാരതത്തിൽനിന്ന് ഒരു സന്ന്യാസിയെ മതമഹാ സമ്മേളനത്തിലേയ്ക്കയച്ചിരുന്നെന്നും അയാൾക്ക് ചില ചില്ലറ വിജയങ്ങൾ കൈവന്നെന്നും സിലോണിലെ ഓരോ ആണിനും പെണ്ണി നും കുഞ്ഞിനുമറിയാം. ഇതിൻെറ അർത്ഥം ഒരു വിവരക്കുറ വുമില്ലെന്നാണ്: വിവരമറിയാനുള്ള ആഗ്രഹത്തിനും കുറവില്ല, അതു തങ്ങൾക്കു പറ്റുന്നതും ജീവിതാവശ്യത്തിനൊത്തതുമാണെങ്കിൽ: രാഷ്ട്ര തന്ത്രവും മറ്റും ഭാരതീയജീവിതത്തിൻെറ ഒരാവശ്യമായിരുന്നിട്ടില്ല: മറിച്ചു മതവും ആദ്ധ്യാത്മികതയും അതിൻെറ താങ്ങും തണലുമായി രുന്നു: ഭാവിയിലും അങ്ങനെയായിരിക്കും.

ലോകത്തിലെ ജനതകൾ വലിയ രണ്ടു പ്രശ്നങ്ങൾക്കു തീരുമാനം കണ്ടുപിടിക്കയാണ്. ഭാരതം ഒരുപക്ഷം പിടിച്ചിട്ടുണ്ട്: ശേഷമുള്ള ലോകം മറ്റേപക്ഷവും. പ്രശ്നമിതാണ്: ആരാണ് അതിജീവിക്കുക? ഒരു ജനതയ്ക്ക് അതിജീവിക്കാനും മറ്റവയ്ക്കു നശിക്കാനും ഇടയാക്കുന്ന തെന്ത്? ജീവിതസമരത്തിൽ സ്നേഹമാണോ അതിജീവിക്കേണ്ടത്, ദ്വേഷമോ? ഭോഗമാണോ അതിജീവിക്കേണ്ടത്, ത്യാഗമോ? ജഡമാണോ അതിജീവിക്കേണ്ടത്, ചൈതന്യമോ? വിദൂരമായ ചരിത്രാതീതകാല ത്തുതന്നെ നമ്മുടെ പൂർവ്വികർ ചിന്തിച്ചതുപോലെയാണ് നാം ചിന്തി ക്കുന്നത്. ഭൂതകാലത്തിൻെറ ഇരുൾ പിളർന്നുചെല്ലാൻ ഐതിഹ്യ ത്തിനും ആവാത്ത ആ വിദൂരതയിൽ നമ്മുടെ പുണ്യശ്ലോകന്മാരായ പൂർവികന്മാർ അവർക്കു ശരിയെന്നു തോന്നിയ പക്ഷം കൈക്കൊണ്ട് ലോകത്തെ വെല്ലുവിളിച്ചിരിക്കുന്നു. നമുക്കു നല്കാനുള്ള സമാധാനം സന്ന്യാസമാണ്,

ത്യാഗവും അഭയവും സ്നേഹവുമാണ്. ഇവയാണ് അതിജീവിക്കാൻ അർഹത്തമങ്ങൾ. ഇന്ദ്രിയങ്ങളെ വെടിയുന്നതു കൊണ്ടാണ് ജനത അതിജീവിക്കുന്നത്. ഇതിന്റെ തെളിവാണ് ഏതാ ണ്ടോരോ ശതകത്തിലും ചരിത്രം രേഖപ്പെടുത്തുന്ന ക്ഷുദ്രജനതകളുടെ ഉയർച്ചയും തകർച്ചയും. ഇവറ്റ ഇല്ലായ്മയിൽനിന്നു തുടങ്ങി, കുറച്ചു ദിവസത്തെ ദുഷ്ടവിലാസം കഴിഞ്ഞ് തേഞ്ഞുമാഞ്ഞുപോകുന്നു. ഈ വമ്പിച്ച ഭീമാകാരമായ ജനതയാകട്ടെ, മറ്റൊരു ജനതയ്ക്കും ഒരിക്കലും താങ്ങേണ്ടിവന്നിട്ടില്ലാത്തത്ര ദുരന്തങ്ങളുടെയും അപായങ്ങളുടെയും പരിവർത്തനങ്ങളുടെയും വൻപ്രശ്നങ്ങളുമായി മല്ലടിച്ചുകൊണ്ട് ഇന്നും ജീവിക്കുന്നു: എന്തുകൊണ്ടെന്നാൽ അതു സ്വീകരിച്ചതു ത്യാഗപക്ഷ മാണ്. ത്യാഗംകൂടാതെ മതമെങ്ങനെ ഉണ്ടാകും? പ്രശ്നത്തിന്റെ മറ്റേ പക്ഷത്തിനു സമാധാനം തേടുകയാണ് യൂറോപ്പ് – ഒരു മനുഷ്യന് എത്രത്തോളം സ്വത്താകാം? കുമാർഗ്ഗത്തിലൂടെയോ സന്മാർഗ്ഗത്തിലൂടെ യോ, ഏതെങ്കിലും വിധത്തിൽ, എത്ര കൂടുതൽ പ്രഭാവമുണ്ടാകാം? ക്രൂരവും ശീതവും ഹൃദയശൂന്യവുമായ മത്സരമാണ് യൂറോപ്പിലെ നിയമം. നമ്മുടെ നിയമം ജാതിയാണ്, മത്സരഭഞ്ജനമാണ്: മത്സര ത്തിന്റെ ശക്തികളെ തടുക്കുക, ക്രൂരതകളെ മയപ്പെടുത്തുക: ജീവിത ഗഹനതയിലൂടെയുള്ള മനുഷ്യാത്മാവിന്റെ സഞ്ചാരത്തെ മൃദൂകരി ക്കുക, ഇതാണ്.

[ഈ ഘട്ടമായപ്പോൾ ആൾക്കൂട്ടം നിയന്ത്രണാതീതമായി. അപ്പോൾ സ്വാമിജി യുടെ ശബ്ദം വ്യക്തമായി കേൾക്കാൻ കഴിയാതായി. അതിനാൽ അദ്ദേഹം പ്രഭാഷണം ഇങ്ങനെ ഉപസംഹരിച്ചു.]

സുഹൃത്തുക്കളേ! നിങ്ങളുടെ ഉത്സാഹം എന്നെ വളരെ സന്തോഷി പ്പിക്കുന്നു. ഇത് അദ്ഭുതാവഹമാണ്. നിങ്ങളോട് അസന്തുഷ്ടിയാണ് എനിക്കുള്ളതെന്ന് കരുതരുത്. നേരെമറിച്ച്, ഈ ഉത്സാഹപ്രകടനം എന്നെ നിതരാം സന്തുഷ്ടനാക്കുകയാണ്. ഇതാണ് ആവശ്യം – വൻ തോതിലുള്ള ഉത്സാഹം. പക്ഷേ അതു ശാശ്വതമാക്കണം: ഈ തീ കെടാനിടയാക്കരുത്. ഭാരതത്തിൽ വൻനേട്ടങ്ങൾ നമുക്കുണ്ടാകേണ്ട തുണ്ട്. അതിന് എനിക്ക് നിങ്ങളുടെ ഒത്താശ വേണം. ഇത്തരത്തിലുള്ള ഉത്സാഹം ആവശ്യമാണ്. ഈ സമ്മേളനം തുടരുക ഇനി സാദ്ധ്യമല്ല. നിങ്ങളുടെ സൗമനസ്യത്തിനും ഉത്സാഹഭരിതമായ സ്വീകരണത്തിനും നിങ്ങളോടു വളരെ നന്ദി. ശാന്തമായ വേളകളിൽ, കൂടുതൽ മെച്ചപ്പെട്ട ചിന്തകളും ആശയങ്ങളും നമുക്കു കൈമാറാം. ഇപ്പോൾ താല്ക്കാലി കമായി, സുഹൃത്തുക്കളേ, ഞാൻ വിടവാങ്ങുന്നു.

ചുറ്റുപാടുമുള്ള നിങ്ങളോട് അഭിസംഭാഷണം ചെയ്യുക അസാദ്ധ്യ മാണ്. അതിനാൽ ഈ സായാഹ്നത്തിൽ എന്നെ കണ്ടതു കൊണ്ടു മാത്രം സംതൃപ്തരാകുക. എന്റെ പ്രസംഗം മറ്റൊരവസരത്തിലേയ്ക്ക് മാറ്റിവെയ്ക്കട്ടെ. നിങ്ങളുടെ സോത്സാഹമായ സ്വീകരണത്തിനു നിങ്ങളോട് ഞാൻ അതീവ കൃതജ്ഞനാണ്.

***

11

## എൻെറ സമരപരിപാടി

(മദ്രാസിലെ വിക്ടോറിയാഹാളിൽവെച്ചു ചെയ്ത പ്രസംഗം)

കഴിഞ്ഞ ദിവസം ജനക്കൂട്ടത്തിൻെറ ബഹളംകൊണ്ടു നമുക്കു തുടരാൻ കഴിഞ്ഞില്ല. അഭംഗുരമായി എനിക്കു കിട്ടിപ്പോന്ന സൗമന സ്യത്തിനു മദ്രാസ്സിലെ പൗരന്മാരോട് എൻെറ നന്ദി പറയാൻ ഞാൻ ഈ അവസരം ഉപയോഗിക്കട്ടെ. സ്വാഗതാശംസയിൽ ചേർത്ത സുന്ദര പദങ്ങൾക്ക് എൻെറ കൃതജ്ഞത വെളിപ്പെടുത്താൻ, സ്നേഹപൂർണ്ണവും ഉദാരവുമായ ആവക ശൈലികൾക്ക് എന്നെ അർഹനാക്കണമേ എന്ന് ഈശ്വരനോട് പ്രാർത്ഥിക്കയും, നമ്മുടെ മതത്തിനുവേണ്ടിയും മാതൃഭൂമിയുടെ സേവനത്തിനുവേണ്ടിയും എൻെറ ജീവിതകാലം മുഴു വൻ പ്രവർത്തിക്കുകയും ചെയ്യുന്നതിനെക്കാൾ കൂടുതൽ മെച്ചപ്പെട്ട മാർഗ്ഗം മറ്റുണ്ടെന്നു തോന്നുന്നില്ല. ഇവയ്ക്കൊക്കെ എന്നെ ഈശ്വരൻ അർഹനാക്കട്ടെ!

എൻെറ കുറവുകളെത്രയൊക്കെയാണെങ്കിലും, സ്വല്പം ചങ്കൂറ്റം എനിക്കുണ്ടെന്നു ഞാൻ കരുതുന്നു. എനിക്കു ഭാരതത്തിൻേറതായ ഒരു സന്ദേശം പാശ്ചാത്യലോകത്തിനു നല്കാനുണ്ടായിരുന്നു: അമേരിക്കക്കാർക്കും ഇംഗ്ലീഷുകാർക്കും അതു ഞാൻ സുധീരമായി നല്കി. ഇന്നത്തെ വിഷയത്തിലേക്ക് കടക്കുംമുമ്പായി ഉശിരുപിടിച്ച കുറേ വാക്കുകൾ നിങ്ങളോടു പറയാൻ ഞാനാഗ്രഹിക്കുന്നു. കഴിയുമെങ്കിൽ എന്നെ പാഴാക്കുവാൻ തുനിയുന്ന, എൻെറ പുരോഗതിയെ തടയുന്ന, എന്നെ ജീവിതത്തിൽനിന്നു ഞെരിച്ചുകളയാൻ വെമ്പുന്ന ചില പരിത സ്ഥിതികൾ എൻെറ ചുറ്റും വളർന്നുവന്നതാണ്. ഇമ്മാതിരി സംരംഭങ്ങൾക്ക് അവശ്യം പറ്റുംപോലെ ഇവയും പരാജയമടഞ്ഞിരി ക്കുന്നു: അതിന് ഈശ്വരനോട് കൃതജ്ഞത. പക്ഷേ കഴിഞ്ഞ മൂന്നു കൊല്ലമായി തെല്ലൊരു തെറ്റിദ്ധാരണയുണ്ടായിട്ടുണ്ട്. വിദേശങ്ങളിലാ യിരുന്ന കാലമത്രയും ഞാൻ മൗനം ഭജിച്ചു: ഒരു വാക്കുരിയാടിയില്ല. ഇന്ന് എൻെറ മാതൃഭൂമിയിലെ മണ്ണിൽ നില്ക്കുന്ന ഞാൻ വിശദീകരണ ത്തിനു കുറേ വാക്കുകൾ പറയാൻ വിചാരിക്കുന്നു. ഈ വാക്കുകളുടെ ഫലമെന്താവുമെന്നു ഞാൻ വകവെയ്ക്കുന്നു എന്നല്ല ഈ വാക്കുകളി ലൂടെ എന്തു വികാരം നിങ്ങളിൽ ഞാൻ ഉളവാക്കുമെന്നു ഞാൻ വകവെക്കുന്നു എന്നല്ല.: വളരെ കുറച്ചേ വകവെയ്ക്കുന്നുള്ളു: കാരണം, ഏതാണ്ടു നാലു കൊല്ലം മുമ്പു ദണ്ഡും കമണ്ഡലുവുമേന്തി നിങ്ങ ളുടെ പട്ടണത്തിൽ പ്രവേശിച്ച അതേ സന്ന്യാസിയാണ് ഞാൻ ഇന്നും: അതേ പരന്ന ലോകം ഇന്നും എൻെറ മുമ്പിൽ കിടക്കുന്നു. കൂടുതൽ മുഖവുര കൂടാതെ ഞാൻ തുടങ്ങട്ടെ.

ഒന്നാമതായി ബ്രഹ്മവിദ്യാസംഘത്തെ (Theosophical Society) പറ്റി

എനിക്ക് സ്വല്പം പറയാനുണ്ട്. ഭാരതത്തിനുവേണ്ടി കുറേ നല്ല കാര്യങ്ങൾ ചെയ്യാൻ ഈ സംഘത്തിനു കഴിഞ്ഞിട്ടുണ്ടെന്ന സംഗതി അനുക്തസിദ്ധം. അതുകൊണ്ട് ഓരോ ഹിന്ദുവിനും അതിനോട് കൃതജ്ഞതയുണ്ട്, വിശേഷിച്ചും ശ്രീമതി ബസൻറിനോട്. എനിക്ക് അവരെക്കുറിച്ചറിവു സ്വല്പമേ ഉള്ളുവെങ്കിലും ആ സ്വല്പം അറിവ് എൻെറ മനസ്സിൽ നന്നെ പതിഞ്ഞിട്ടുണ്ട്. അവർ നമ്മുടെ മാതൃഭൂമി യുടെ നന്മയ്ക്കുവേണ്ടി നിഷ്കളങ്കമായി പ്രവർത്തിച്ചുവരുന്നുവെന്നും അതിൻെറ ഉത്കർഷം കൈവരുത്താൻ ആവുന്നതെല്ലാം ചെയ്യുന്നു വെന്നും എനിക്കറിയാം. അതിനു നെറിയുള്ള ഭാരതീയരെല്ലാം അവരോടു ശാശ്വതമായി കൃതജ്ഞതകൊള്ളണം. അനുഗ്രഹങ്ങളെ ല്ലാം അവർക്കും അവർക്കുള്ളോർക്കും എന്നെന്നേയ്ക്കുമായിരിക്കട്ടെ! പക്ഷേ ഇതൊരു കാര്യം വേറെ: ബ്രഹ്മവിദ്യാസംഘത്തിൽ ചേരുക എന്നതു മറ്റൊന്നും. പരിഗണനയും ബഹുമാനവും സ്നേഹവുമൊക്കെ വേറേ: എന്നാൽ ആർക്കും പറയാനുള്ളതെന്തും വിചാരംചെയ്യാതെ, വിമർശിക്കാതെ, അപഗ്രഥിക്കാതെ, എടുത്തു വിഴുങ്ങുക എന്നതു തികച്ചും മറ്റൊന്ന്. അമേരിക്കയിലും ഇംഗ്ലണ്ടിലുമുണ്ടായ ചില്ലറ നേട്ടങ്ങളിൽ എനിക്കു ബ്രഹ്മവിദ്യാസംഘക്കാരുടെ സഹായമുണ്ടാ യിരുന്നതായി ഒരു വാർത്ത പ്രചരിക്കുന്നുണ്ട്. ഞാൻ നിങ്ങളോട് തുറന്നുപറയട്ടെ – അതിലെ ഓരോ വാക്കും തെറ്റാണ്, ഓരോ വാക്കും അസത്യമാണ്. ഉദാരാശയങ്ങളെക്കുറിച്ചും അഭിപ്രായഭേദങ്ങളോടുള്ള സഹിഷ്ണുതയെക്കുറിച്ചും ഈ ലോകത്തിൽ ഒട്ടേറെ പൊണ്ണക്കാര്യം കേൾക്കാറുണ്ട്. ഇതു നല്ലതുതന്നെ: പക്ഷേ, വാസ്തവത്തിൽ, ഒരുവന്ന് മറ്റൊരുവനോടുള്ള സഹാനുഭൂതി അയാൾക്കു പറയാനുള്ളതിലെല്ലാം മറ്റവൻ വിശ്വസിക്കുന്നിടത്തോളംമാത്രം. ഭിന്നിക്കാൻ മുതിർന്നാൽ സഹാനുഭൂതി അസ്തമിക്കയായി. സ്നേഹം പോയ്മറയുകയായി. ഇനി മറ്റു ചിലരുണ്ട്. അവർക്കു സ്വന്തം ചില കാര്യങ്ങൾ നേടാനുണ്ട്. ഒരു രാജ്യത്തു സ്വകാര്യസിദ്ധിക്കെതിരായി വല്ലതും നടന്നാൽ അവരുടെ കരൾ നീറുകയായി. വിദ്വേഷം ആവോളം പുറത്തുചാടുകയായി. എന്തു ചെയ്യണമെന്നുതന്നെ അവർക്ക് തിട്ടമില്ലാതാവും. ഹിന്ദുക്കൾ സ്വഗൃഹം വെടിപ്പാക്കാൻ ഒരുങ്ങുന്നതുകൊണ്ട് ക്രിസ്ത്യൻമിഷണറി മാർക്ക് എന്തു തകരാറാണ്? ഹിന്ദുക്കൾ തങ്ങളെത്തന്നെ പരിഷ്കരി ക്കാൻ ആവതും യതിക്കകൊണ്ട് എന്തു പരുക്കാണ് ബ്രഹ്മസമാ ജത്തിനും മറ്റു പരിഷ്കർത്തൃസംഘങ്ങൾക്കുമേല്ക്കുക? അവരെന്തിന് ഹിന്ദുക്കളെ എതിർക്കണം? അവരെന്തിന് ഹൈന്ദവപ്രസ്ഥാനങ്ങളുടെ ഏറ്റവും വമ്പിച്ച വിരോധികളാകണം? എന്തിനെന്നാണ് ഞാൻ ചോദി ക്കുന്നത്? അവരുടെ വിദ്വേഷവും അസൂയയും അത്രയേറെ മൂർച്ഛി ച്ചിട്ടുള്ളതിനാൽ എന്തിനെന്നോ എങ്ങനെയെന്നോ ഉള്ള ഒരു ചോദ്യവും അവിടെ ഏശില്ലെന്നാണ് എനിക്കു തോന്നുന്നത്.

നാലു കൊല്ലം മുമ്പ്, പാവപ്പെട്ട, അറിയപ്പെടാത്ത, ഉറ്റവരില്ലാത്ത, ഒരു

സന്ന്യാസി എന്ന നിലയിൽ അമേരിക്കയ്ക്കു പോകുമ്പോൾ, ശുപാർശക്കത്തുകളും സുഹൃത്തുക്കളുമില്ലാതെ, അമേരിക്കയ്ക്ക് കടൽ താണ്ടി പോകാനൊരുങ്ങിയപ്പോൾ, ഞാൻ ബ്രഹ്മവിദ്യാസംഘത്തിന്റെ അദ്ധ്യക്ഷനെ സന്ദർശിച്ചു. ഞാൻ സ്വാഭാവികമായി വിചാരിച്ചത്, ഭാരതത്തെ സ്നേഹിക്കുന്ന ഒരു അമേരിക്കൻ എന്ന നിലയിൽ അദ്ദേഹം ഒരുപക്ഷേ അവിടെ വല്ലവർക്കും എന്നെ പരിചയപ്പെടുത്തുന്ന ഒരു കത്തു തരുമെന്നാണ്. എന്നോട് അദ്ദേഹം ചോദിച്ചു; "എന്റെ സംഘത്തിൽ അങ്ങു ചേരുമോ?" "ഇല്ല" ഞാൻ മറുപടി പറഞ്ഞു; "അതെങ്ങനെ സാധിക്കും? നിങ്ങളുടെ സിദ്ധാന്തങ്ങൾ മിക്കതും ഞാൻ വിശ്വസിക്കുന്നില്ല." "എങ്കിൽ അങ്ങയ്ക്കുവേണ്ടി ഒന്നും ചെയ്യാൻ എനി ക്കു സാദ്ധ്യമല്ല - ഖേദിക്കുന്നു." ഇതായിരുന്നു അദ്ദേഹത്തിന്റെ മറു പടി. അത് എനിക്കു വഴിയൊരുക്കലല്ലായിരുന്നു. നിങ്ങൾക്കറിയാം, മദ്രാസിലുള്ള ചുരുക്കം ചില സുഹൃത്തുക്കളുടെ സഹായത്തോടുകൂടി യാണ് ഞാൻ അമേരിക്കയിലെത്തിച്ചേർന്നതെന്ന്. അവരിൽ അധികം പേരും ഇവിടെയുണ്ട്. ഒരാൾ മാത്രമില്ല, ജഡ്ജി ശ്രീ സുബ്രഹ്മണ്യയ്യർ: അദ്ദേഹത്തോട് എനിക്ക് അത്യഗാധമായ കൃതജ്ഞതയാണുള്ളത്. പ്രതിഭയുടെ ഉൾക്കാഴ്ചയാണ് അദ്ദേഹത്തിന്റേത്. ഈ ജീവിതത്തിൽ എനിക്കുള്ള ഉറ്റ മിത്രങ്ങളിലൊരാളാണദ്ദേഹം - ഒരു യഥാർത്ഥമിത്രം, നേരും നെറിയുമുള്ള ഒരു ഭാരതപുത്രൻ. മതമഹാസമ്മേളനം തുടങ്ങു ന്നതിനു പല മാസങ്ങൾ മുമ്പാണ് ഞാൻ അമേരിക്കയിലെത്തിയത്. എന്റെ കയ്യിലുള്ള പണം കുറച്ചുമാത്രമായിരുന്നു: അതു വേഗത്തിൽ ചെലവായി, കുളിർക്കാലം അടുത്തു. എനിക്കു വേനൽക്കാലവസ്ത്ര ങ്ങളേ ഉണ്ടായിരുന്നുള്ളു. തണുത്തു നിരുന്മേഷമായിരുന്ന ആ ഋതു വിൽ എന്തു ചെയ്യണമെന്ന് എനിക്ക് തിട്ടമില്ലാതായി; കാരണം, നിരത്തി ലിറങ്ങി ഭിക്ഷയെടുക്കാൻ പുറപ്പെട്ടാൽ ഫലം തുറങ്കിലേക്കു പോക ലാകും. അവസാനത്തെ കുറേ ഡോളറും ചേപ്പിലിട്ടുകൊണ്ട് ഞാൻ അവിടെയങ്ങനെ പെട്ടു. മദ്രാസിലെ സുഹൃത്തുക്കൾക്കു ഞാൻ ഒരു കമ്പിയടിച്ചു. ഇതു ബ്രഹ്മവിദ്യാസംഘക്കാരുടെ അറിവിൽപെട്ടു. അവരിലൊരാൾ എഴുതി; "ഇപ്പോൾ ആ ചെകുത്താൻ തുലയും: നമ്മളെ ദൈവം അനുഗ്രഹിക്കട്ടെ!" ഇതാണോ എനിക്കു വഴിയൊരുക്കൽ? ഞാനിപ്പോൾ ഇതു പറയണമെന്നു വെച്ചിരുന്നതല്ല: പക്ഷേ എന്റെ നാട്ടുകാർ ഇതറിയണമെന്നാഗ്രഹിച്ച സ്ഥിതിക്ക്, ഇതു പുറത്താകണം. ഇതെപ്പറ്റിയൊക്കെ മൂന്നു കൊല്ലമായി ഞാൻ വാമൂടിയിരിക്കയായി രുന്നു. മൗനമായിരുന്നു എന്റെ വ്രതം. എന്നാൽ ഇന്നു സംഗതി വെളിയിൽ വന്നിരിക്കുന്നു. അതുകൊണ്ടും തീർന്നില്ല. മതമഹാസമ്മേള നത്തിൽ ചില ബ്രഹ്മവിദ്യാസംഘക്കാരെ ഞാൻ കണ്ടു. അവരോടു സംസാരിക്കാനും കൂടിക്കഴിയാനും ഞാനാഗ്രഹിച്ചു. അവരുടെ മുഖത്തു സ്ഫുരിച്ച പുച്ഛം നിറഞ്ഞ നോട്ടങ്ങൾ ഞാനോർക്കുന്നു;

"ദേവതകളുടെ ഇടയിൽ ഈ പുഴുവിനെന്തു കാര്യം" എന്നു ചോദിക്കുന്ന മട്ടിൽ. മതമഹാസമ്മേളനത്തിൽ പേരും പെരുമയും ഉണ്ടായശേഷം എനിക്കു വളരെ ജോലി ചെയ്യേണ്ടിവന്നു. ഓരോ തിരിവിലുംവെച്ചു ബ്രഹ്മവിദ്യാ സംഘക്കാർ എന്നെ തിരസ്കരിക്കാൻ യത്നിച്ചുവന്നു. എൻെറ പ്രസംഗം ചെന്നു കേൾക്കരുതെന്നു ബ്രഹ്മവിദ്യാസംഘക്കാരെ ഉപദേശിച്ചു: കാരണം, കേട്ടാൽ ആ സംഘത്തോട് അവർക്കുള്ള സഹാനുഭൂതി യെല്ലാം നഷ്ടപ്പെടും. ഗുപ്തവിഭാഗത്തിൻെറ നിയമമനുസരിച്ച് അതിൽ ചേരുന്ന ഓരോ മനുഷ്യനും കത്തൂമിയിൽനിന്നും മൊറിയയിൽനിന്നു മാണ് ഉപദേശം സ്വീകരിക്കേണ്ടത് – എന്നുവെച്ചാൽ, പ്രകൃത്യാ, അവരു ടെ കാണപ്പെടുന്ന പ്രതിനിധികളായ ശ്രീമാൻ ജഡ്ജിൽനിന്നും ശ്രീമതി ബസൻറിൽനിന്നും എന്നർത്ഥം. അപ്പോൾ ഗുപ്തവിഭാഗത്തിൽ ചേരുക എന്നുവെച്ചാൽ ഒരുവൻെറ സ്വാതന്ത്ര്യം അടിയറവെയ്ക്കുക എന്നാ ണർത്ഥം. നിശ്ചയമായും ആമാതിരിയൊക്കെ ചെയ്യുക എനിക്കസാദ്ധ്യം. അങ്ങനെ വല്ലതും ചെയ്യുന്നവനെ ഹിന്ദു എന്നു വിളിക്കയും എനിക്കസാ ദ്ധ്യം. ശ്രീമാൻ ജഡ്ജിനോട് എനിക്ക് വലിയ ബഹുമാനമായിരുന്നു. തുറന്ന, നീതിനിഷ്ഠനായ, ഋജുവായ മാന്യനായിരുന്നു അദ്ദേഹം. ബ്രഹ്മവിദ്യാ സംഘക്കാർക്കുണ്ടായിട്ടുള്ള പ്രതിനിധികളിൽവെച്ചുത്തമ നായിരുന്നു അദ്ദേഹം. അദ്ദേഹവും ശ്രീമതി ബസൻറും തമ്മിലുള്ള വാഗ്വാദത്തെ വിമർശിക്കാൻ എനിക്കവകാശമില്ല. തൻെറ മഹാത്മാ വാണ് സത്യനിഷ്ഠനെന്ന് അവരിരുവരും അവകാശപ്പെടുന്നുണ്ടുതാനും. ഇതിലദ്ഭുതം, ഒരേ മഹാത്മാവിനെയാണ് രണ്ടുപേരും പരാമർശി ക്കുന്നതെന്നുള്ളതത്രേ. സത്യം ഈശ്വരന്നേ അറിയാവൂ. അവിടുന്നാണ് വിധിയെഴുതുന്നവൻ. ത്രാസു സമമായി നില്ക്കുമ്പോൾ വിധി പറയു വാൻ ആർക്കും അവകാശമില്ല. അങ്ങനെയവർ അമേരിക്കയിലെങ്ങും എനിക്കു വഴിയൊരുക്കി!

അവർ മറ്റേ പ്രതിപക്ഷത്തോട് – ക്രിസ്ത്യൻമിഷണറിമാരോട് – ഒത്തുചേർന്നു. ഉത്പ്രേക്ഷിക്കാവുന്ന അറുകള്ളങ്ങളിൽ ഒന്നുമില്ല അവർ എന്നെക്കുറിച്ച് കെട്ടിച്ചമയ്ക്കാതെ. വിദേശത്തു പണവും പരിചയവുമില്ലാതിരുന്ന എൻെറ ചാരിത്രത്തിൽ അവർ പട്ടണംതോറും കരിതേച്ചു. ഓരോ വീട്ടിൽനിന്നും എന്നെ പുറത്താക്കാൻ യത്നിച്ചു. എൻെറ സുഹൃത്തായ ഓരോ മനുഷ്യനെയും എൻെറ ശത്രുവാക്കാൻ നോക്കി. എന്നെ പട്ടിണിയിടാൻപോലും ശ്രമിച്ചു. ഇതിൽ എൻെറ ഒരു സ്വന്തം നാട്ടുകാരനും എനിക്കെതിർനിന്നെന്നു പറയേണ്ടിവരുന്ന തിൽ എനിക്ക് ഖേദമുണ്ട്. ഭാരതത്തിലുള്ള ഒരു പരിഷ്കർത്തൃസംഘ ത്തിൻെറ നേതാവാണദ്ദേഹം. ഓരോ ദിവസവും ഈ മാന്യൻ പ്രഖ്യാ പിക്കുന്നുണ്ട്; "ക്രിസ്തു ഭാരതത്തിൽ വന്നിരിക്കുന്നു." ഇങ്ങനെയാണോ ക്രിസ്തു ഭാരതത്തിലേക്ക് വരേണ്ടത്? ഇങ്ങനെയാണോ ഭാരതത്തെ പരിഷ്കരിക്കേണ്ടത്? എൻെറ ശൈശവംമുതൽ ഈ മാന്യനെ എനി ക്കറിയാം: എൻെറ സുഹൃത്തമന്മാരിലൊരാളായിരുന്നു അദ്ദേഹം. അദ്ദേഹത്തെ കണ്ടപ്പോൾ – ചിരകാലമായി എൻെറ നാട്ടുകാരാരെയും ഞാൻ

കാണാതിരിക്കയായിരുന്നു – എനിക്കു വളരെ സന്തോഷം തോന്നി. എങ്കിലും ഇതായിരുന്നു എനിക്കു കിട്ടിയ പെരുമാറ്റം. മഹാ സമ്മേളനം എന്നെ അനുമോദിച്ച നാൾമുതൽ, ചിക്കാഗോവിൽ ഞാൻ സമ്മതനായ നാൾമുതൽ, അദ്ദേഹത്തിൻെറ സ്വരം മാറി: എനിക്കുപദ്ര വം ഉണ്ടാക്കത്തക്കതെല്ലാം അദ്ദേഹം ഒളിവിൽ ചെയ്യുകയായി. ഇങ്ങനെ യോ ഭാരതത്തിലേക്ക് ക്രിസ്തു വരാൻപോകുന്നത്? ഇതോ ക്രിസ്തുവിൻെറ കാല്ക്കൽ ഇരുപതു കൊല്ലമിരുന്നു പഠിച്ച പാഠം? നമ്മുടെ വൻകിട പരിഷ്കർത്താക്കൾ പ്രഖ്യാപിക്കുന്നു, ക്രിസ്തുമതവും ക്രൈസ്തവപ്രഭാവ വും ഭാരതജനതയെ ഉദ്ധരിക്കാൻ പോകുന്നു എന്ന്. ഈ വഴിയി ലൂടെയോ അതു ചെയ്യേണ്ടത്? ആ മാന്യൻ ഒരു ദൃഷ്ടാന്തമാണെങ്കിൽ അതു വളരെയൊന്നും ആശയ്ക്ക് ഇടം നല്കുന്നില്ല, നിശ്ചയം.

ഒരു വാക്കുകൂടി; സാമൂഹ്യപരിഷ്കർത്താക്കളുടെ ഒരു പ്രസിദ്ധീകര ണത്തിൽ എന്നെ ശൂദ്രനെന്നു വിളിക്കുന്നതായി ഞാൻ വായിച്ചു. ശൂദ്രന് സന്ന്യാസിയാകാൻ എന്തവകാശം എന്നൊരു വെല്ലുവിളിയു മുണ്ട്. ഇതിനുത്തരം; 'യമായ ധർമ്മരാജായ ചിത്രഗുപ്തായ വൈ നമഃ' (ധർമ്മരാജാവും ചിത്രഗുപ്തനുമായ യമനു നമസ്കാരം) എന്ന ഈ വാക്കുകൾ ഉച്ചരിച്ച് ഓരോ ബ്രാഹ്മണനും ആരുടെ പാദങ്ങളിൽ പുഷ്പാർച്ചന ചെയ്യുന്നുവോ അവിടെനിന്നാണ് എൻെറ പൂർവ്വികന്മാ രുടെ ഉത്പത്തി. അവിടുത്തെ സന്തതികൾ ഏറ്റവും വിശുദ്ധരായ ക്ഷത്രിയരാണ്. നിങ്ങളുടെ പുരാണകഥകളിലും പൗരാണികഗ്രന്ഥങ്ങ ളിലും നിങ്ങൾ വിശ്വസിക്കുന്നുണ്ടെങ്കിൽ, സാമൂഹ്യപരിഷ്കർത്താ ക്കളെന്ന പേരും ചുമന്നു നടക്കുന്നവർ ധരിക്കട്ടെ, എൻെറ ജാതിക്കാർ, കഴിഞ്ഞ കാലങ്ങളിലെ മറ്റു സേവനങ്ങൾക്കുപുറമേ, ശതകങ്ങളായി ഭാരതത്തിൻെറ പകുതി ഭരിച്ചുവരികയും ചെയ്തുവെന്ന്. എൻെറ ജാതിയെ എണ്ണാതെ തള്ളിയാൽ ഇന്നത്തെ ഭാരതത്തിലുള്ള പരിഷ്കാ രത്തിൻെറ എത്രയല്പമാവും അവശേഷിക്കുക? ബംഗാളിൽമാത്രം നോക്കിയാൽ എൻെറ രക്തത്തിൽനിന്നാണ് അവിടത്തെ മികവുറ്റ ദാർശനികനും മികവുറ്റ കവിയും മികവുറ്റ ഐതിഹാസികനും മികവുറ്റ പുരാതത്ത്വ വിത്തും മികവുറ്റ മതപ്രചാരകനും ഉണ്ടായിട്ടുള്ളത്. എൻെറ രക്തത്തിൽനിന്നാണ് ഭാരതത്തിലെ ഇന്നത്തെ ഏറ്റവും മികച്ച ശാസ്ത്രജ്ഞൻ ഉണ്ടായിട്ടുള്ളതും. നമ്മുടെ സ്വന്തം ചരിത്രം അല്പം ഈ നിന്ദകന്മാരും ധരിക്കേണ്ടിയിരുന്നു: നമ്മുടെ മൂന്നു ജാതികളെ ക്കുറിച്ച് അവർ പഠിക്കേണ്ടിയിരുന്നു. ബ്രാഹ്മണനും ക്ഷത്രിയനും വൈശ്യനും സന്ന്യാസത്തിന് തുല്യമായ അർഹതയുണ്ടെന്ന് അവർ അറിയേണ്ടിയിരുന്നു. വേദാധികാരം ത്രൈവർണ്ണികർക്ക് തുല്യമാണ്. ഇത്രയും സംഗതിവശാൽ പറഞ്ഞുവെന്നേയുള്ളു. എന്നെ ശൂദ്രനെന്നു വിളിച്ചാലും എനിക്കൊട്ടും സങ്കടമില്ല. എൻെറ പൂർവ്വികന്മാർ പാവ ങ്ങളെ പീഡിപ്പിച്ചിട്ടുള്ളതിന് അത് ഒരു ചെറുപരിഹാരമാകും. ഞാനൊരു പറയനായാൽ അതെനിക്കു

കൂടുതൽ സുഖപ്രദമേ ആകൂ: കാരണം ബ്രാഹ്മണരിൽവെച്ചു ബ്രാഹ്മണനായ എൻെറ ഗുരു ഒരു പറയൻെറ വീടു വെടിപ്പാക്കാൻ ആഗ്രഹിച്ചു. പ്രകൃത്യാ ആ പറയൻ അതനു വദിച്ചില്ല. അവൻ തൻെറ വീടു വെടിപ്പാക്കാൻ ഈ ബ്രാഹ്മണ സന്ന്യാസിയെ അനുവദിക്കുന്നതെങ്ങനെ? ഇദ്ദേഹമാകട്ടെ, അർദ്ധ രാത്രിക്ക് എഴുന്നേറ്റ്, പറയൻെറ വീട്ടിൽ പതുങ്ങിച്ചെന്ന് അവൻെറ മറപ്പുര വൃത്തിയാക്കി, തൻെറ നീണ്ട തലമുടികൊണ്ട് ആ സ്ഥലം തുടച്ചു. പല ദിവസം ഇങ്ങനെ എൻെറ ഗുരു ചെയ്തുവന്നു, എല്ലാവരു ടേയും ദാസനാകുവാൻ. ആ മനുഷ്യൻെറ ചരണങ്ങളാണ് ഞാൻ ശിരസാവഹിക്കുന്നത്. അദ്ദേഹമാണെൻെറ ധീരനായകൻ. ആ ധീരൻെറ ജീവിതം അനുകരിക്കാനാണ് ഞാൻ യത്നിക്കുന്നത്. എല്ലാവരുടെയും ദാസനായാണ് ഹിന്ദു സ്വയം ഉയരാൻ നോക്കുന്നത്. അങ്ങനെയാണ് ഹിന്ദുക്കൾ ജനസഞ്ചയത്തെ ഉയർത്തേണ്ടത്: അല്ലാതെ വല്ല വൈദേശികപ്രഭാവത്തെയും ആശ്രയിച്ചല്ല. ഇരുപതുകൊല്ലക്കാലത്തെ പാശ്ചാത്യപരിഷ്കാരം എൻെറ മനസ്സിൽ ഉന്നയിക്കുന്നത് ആ മനുഷ്യ ൻെറ ദൃഷ്ടാന്തമാണ് – സ്വസുഹൃത്തിനെ ഒരു വിദേശത്തിൽ പട്ടിണി യിടാൻ മുതിർന്ന ആളുടെ: ഇതിന് ഒറ്റക്കാരണമോ, ആ സുഹൃത്തു ജനസമ്മതിയാർജ്ജിച്ചത്, സ്വയം പണമുണ്ടാക്കുന്നതിൽ ആ സുഹൃത്തു തടസ്സമാകുമെന്ന അയാളുടെ വിചാരം. മറ്റേത് തനി യാഥാസ്ഥിതിക ഹിന്ദുമതം ഭാരതത്തിൽ ചെയ്യാൻപോകുന്നതിൻെറ ദൃഷ്ടാന്തവു മാണ്. നമ്മുടെ പരിഷ്കർത്താക്കളിലാരാനും പറയനെപ്പോലും സേവി ക്കാൻ സന്നദ്ധമാകുന്ന ആ ജീവിതം പ്രകാശിപ്പിക്കട്ടെ: അപ്പോൾ അയാളുടെ കാല്ക്കലിരുന്നു ഞാൻ പഠിക്കാം: അതിനു മുമ്പില്ല. ഇരുപതിനായിരം ടൺ വൻപ്രഭാഷണത്തിൻെറ വകയുണ്ട് ഒരൗൺസ് അനുഷ്ഠാനത്തിന്.

ഇനി മദ്രാസിലെ പരിഷ്കരണസംഘങ്ങളെക്കുറിച്ച് അല്പം പറയട്ടെ. എന്നോടവർ നന്നേ ദയവായിട്ടാണ് പെരുമാറിയിട്ടുള്ളത്, സദയപദ ങ്ങളാണ് ഉപയോഗിച്ചിട്ടുള്ളതും. ബംഗാളിലേയും മദ്രാസിലേയും പരി ഷ്കർത്താക്കൾക്കു തമ്മിൽ വളരെ അന്തരമുണ്ടെന്ന് അവർ ചൂണ്ടിക്കാ ണിക്കുന്നു: ഞാനവരോടു യോജിക്കയും ചെയ്യുന്നു. ഞാൻ പലപ്പോഴും പറഞ്ഞിട്ടുള്ള ആ കാര്യം, ഇന്നിപ്പോൾ മദ്രാസിലെ നില നന്നേ മനോജ്ഞമാണെന്ന വസ്തുത, നിങ്ങളിൽ പലരും ഓർമ്മിക്കുമല്ലോ. കരണപ്രതികരണങ്ങളുടെ വിക്രിയകളിൽ ബംഗാളിനെപ്പോലെ മദ്രാസ് അകപ്പെട്ടിട്ടില്ല. ഇവിടെ തുടർച്ചയായി നിന്നുപോരുന്നത്, പതറാതെ പതുക്കെപ്പോകുന്ന പുരോഗതിയാണ്. ഇവിടെ വളർച്ചയാണുള്ളത്, പ്രതികരണമല്ല. പല രംഗത്തിലും മിതമായ അളവിൽ ബംഗാളിൽ ഒരു പുനർജ്ജീവനമുണ്ടായിട്ടുണ്ട്: മദ്രാസിലാകട്ടെ പുനർജ്ജീവനമല്ല, വളർച്ചയാണ്: സ്വാഭാവികമായ വളർച്ച. ആ നിലയിൽ, ഇരുകൂട്ടർക്കു മുള്ള വ്യത്യാസമായി പരിഷ്കർത്താക്കൾ ചൂണ്ടിക്കാട്ടുന്നതിനോട് ഞാൻ

പൂർണ്ണമായി യോജിക്കുന്നുണ്ട്. എന്നാൽ ഒരു വ്യത്യാസം. അതവർ മനസ്സിലാക്കിയിട്ടില്ല. ഇവിടെയുള്ള ചില സംഘങ്ങൾ എന്നെ ഭയപ്പെടുത്തി അവയിൽ ചേർക്കുവാൻ ശ്രമിക്കയാണോ എന്നു ഞാൻ ശങ്കിക്കുന്നു. അവരുടെ ആ ശ്രമം ആശ്ചര്യജനകമാണ്. കഴിഞ്ഞ പതിന്നാലു കൊല്ലമായി പട്ടിണിയെ മുഖത്തോടുമുഖം നേരിട്ട ഒരു മനുഷ്യനെ, അടുത്ത ദിവസം എവിടെനിന്നാണുണ്ണുക എവിടെയാണുറ ങ്ങുക എന്നറിയാതിരുന്ന ഒരു മനുഷ്യനെ, അത്ര എളുതായി ഭയപ്പെടു ത്തുക സാദ്ധ്യമല്ല. പൂജ്യത്തിനുതാഴെ മുപ്പതു ഡിഗ്രി തണുപ്പുള്ളിട ങ്ങളിൽ മിക്കവാറും ഉടുതുണിയില്ലാതെ ഇനിയത്തെ ഭക്ഷണം എവിടെ നിന്നു വരുമെന്നറിയാതെ താമസിക്കാൻ മുതിർന്ന ഒരു മനുഷ്യനെ അത്ര എളുതായി ഭയപ്പെടുത്തുക സാധ്യമല്ല. അവരോട് എനിക്കു പറയാനുള്ള ഒന്നാമത്തെ സംഗതിയിതാണ്; എനിക്ക് എൻേറതായ ചെറിയ ഒരിച്ഛാശക്തിയുണ്ട്. എൻേറതായ അല്പം ചില അനുഭവ ങ്ങളുണ്ട്. ലോകത്തിന്നായി ഒരു സന്ദേശവുമുണ്ട്.

നിർഭയനായി, ഭവിഷ്യത്തിനെ വകവെയ്ക്കാതെ ഞാനതു നല്കുക തന്നെ ചെയ്യും. പരിഷ്കർത്താക്കന്മാരോട്, അവരിലാരെക്കാളും വലിയ പരിഷ്കർത്താവാണ് ഞാൻ എന്ന വസ്തുത ചൂണ്ടിക്കാട്ടും. അല്പാല്പം പരിഷ്കരിക്കാനാണ് അവരാഗ്രഹിക്കുന്നത്. ആമൂലാഗ്രം പരിഷ്കാര മാണ് എനിക്കുവേണ്ടത്. ഞങ്ങൾക്കു തമ്മിലുള്ള വ്യത്യാസം രീതി യിലാണ്. അവരുടെ രീതി സംഹാരമാണ്: എൻേറതു സൃഷ്ടിയും. ഞാൻ പരിഷ്കാരത്തിൽ വിശ്വസിക്കുന്നേ ഇല്ല. എൻെറ വിശ്വസം വളർച്ചയിലാണ്. ഈശ്വരൻെറ നിലപാട് കൈക്കൊണ്ട് സമുദായത്തോട്, "ഈ വഴിക്കു പോകൂ, ആ വഴിക്കല്ല" എന്നനുശാസിക്കാൻ ഞാൻ ആളല്ല. രാമൻ ചിറകെട്ടിയിടത്തെ അണ്ണാർക്കണ്ണനെപ്പോലെയായാൽ മതി എനിക്ക്. ചിറയിൽ തൻെറ പങ്ക്, അല്പം മൺപൊടി, ഇട്ടതുകൊണ്ട് അതിന് തികഞ്ഞ തൃപ്തിയായി. അതാണെൻെറ നിലപാട്. അദ്ഭുതമുള വാക്കുന്ന ഈ ഭാരതീയജനതായന്ത്രം യുഗങ്ങളായി വ്യാപരിച്ചുവരുക യാണ്. ജനതാജീവിതമാകുന്ന ഈ ആശ്ചര്യനദി നമ്മുടെ മുമ്പിലൂടെ ഒഴുകുകയാണ്. ആർക്കറിയാം, ആർ പറയാൻ ധൈര്യപ്പെടും, അതു നന്നെന്നോ അതെങ്ങനെ പ്രവഹിക്കണമെന്നോ? അതിനു സവിശേഷ പ്രചോദനം നല്കിക്കൊണ്ട് ആയിരമായിരം പരിസ്ഥിതികൾ അതിൻെറ ചുറ്റും തിങ്ങിക്കൂടിയിട്ടുണ്ട്. ഇവ ഒരിക്കൽ ആ ഒഴുക്കിനെ മന്ദിപ്പിക്കു ന്നു: മറ്റൊരിക്കൽ ത്വരിപ്പിക്കുന്നു. അതിൻെറ ചലനത്തെ ശാസിക്കാൻ ആരു മുതിരും? ഗീത പറയുമ്പോലെ, നമ്മുടെ കർത്തവ്യം, ഫലാപേക്ഷ കൂടാതെ പ്രവർത്തിക്ക മാത്രമാണ്. ആവശ്യമുള്ള വിറകിട്ടു ജനതാ ജീവിതത്തെ ജ്വലിപ്പിക്കുക. എന്നാൽ വളർച്ച അതിൻേറതുമാത്രമാണ്. ആ വളർച്ച എങ്ങനെ വേണമെന്ന് അതിനോടാജ്ഞാപിക്കാൻ ആർ ക്കും വയ്യ. നമ്മുടെ സമുദായത്തിലുള്ള തിന്മകൾ വളരെയാണ്. പക്ഷേ മറ്റെല്ലാ സമുദായങ്ങളിലും ഇങ്ങനെതന്നെ തിന്മകളുണ്ട്. ഇവിടെ ചിലപ്പോൾ വിധവകളുടെ കണ്ണീർ വീണു നിലം

കുതിരുന്നു: അവിടെ, പാശ്ചാത്യദേശങ്ങളിൽ, അവിവാഹിതകളുടെ നെടുവീർപ്പുകൾ കൊണ്ടു വായുമണ്ഡലം പിളരുന്നു. ഇവിടെ ജീവിതത്തിലെ കൊടിയ ശാപം ദാരിദ്ര്യമാണ്: അവിടെ സമ്പന്നന്മാർക്കുണ്ടാകുന്ന ജീവിത ശ്രാന്തിയാണ് ആ വംശത്തിനു പിടിപെട്ട വമ്പിച്ച ദോഷം. ഇവിടെ ഒന്നും തിന്നാനില്ലാഞ്ഞ് ആളുകൾ ആത്മഹത്യചെയ്യാൻ നോക്കുന്നു. അവിടെ തിന്നാൽ തീരാത്തതുകൊണ്ട് അവർ ആത്മഹത്യയ്ക്കൊരു ങ്ങുന്നു. എവിടെയുമുണ്ട് തിന്മ. പഴകിയ വാതംപോലാണത്. അതു കാലിൽനിന്നോടിക്കൂ, അപ്പോൾ തലയിലെത്തും. അവിടെനിന്നോടിച്ചു കളയൂ: അപ്പോൾ മറ്റു വല്ലയിടത്തും ചെല്ലും. ഒരിടത്തുനിന്നു മറ്റൊരിട ത്തേക്കു പിൻവാങ്ങുക, അത്രമാത്രം. അതേ! കുട്ടികളേ, തിന്മകളെ പരിഹരിക്കാനുള്ള യത്നമല്ല ശരിയായ മാർഗ്ഗം. നമ്മുടെ ദർശനം പഠിപ്പിക്കുന്നു, നന്മയും തിന്മയും നിത്യബദ്ധമാണ്: ഒരേ നാണയത്തി ൻെറ ഇരുവശങ്ങളാണ്. ഒന്നുണ്ടെങ്കിൽ മറ്റേതും കൂടിയേ തീരൂ. കടലിലൊരു തിര പൊന്താൻ മറ്റെവിടെയോ ഒരു പാത്തി കുഴിയണം. പോരാ, ജീവിതമാകെത്തന്നെ ഒരു തിന്മയാണ്: ഒന്നു ശ്വസിക്കുക പോലും സാദ്ധ്യമല്ല, മറ്റൊന്നിനെ കൊല്ലാതെ: ഒരുരുളച്ചോറും കഴിക്കാ വതല്ല, മറ്റാരാൻെറയും പക്കൽനിന്നു കവരാതെ. ഇതാണ് നിയമം, ഇതാണ് ദർശനം. അതിനാൽ നമുക്ക് ചെയ്യാവുന്നൊന്ന് തിന്മയ്ക്കെ തിരായുള്ള പ്രവൃത്തിയെല്ലാം വസ്തുനിഷ്ഠത്തേക്കാൾ ഏറെ ആത്മ നിഷ്ഠമാണെന്നു ധരിക്കയത്രേ. നാം എത്രയൊക്കെ കെങ്കേമമായി സംസാരിച്ചാലും, തിന്മയ്ക്കെതിരായ പ്രവൃത്തി, ഫലിക്കുന്നതിലേറെ (പ്രവർത്തകനെ) പഠിപ്പിക്കുകയാണ് ചെയ്ക. തിന്മയ്ക്കെതിരായ പ്രവൃത്തിയെസ്സംബന്ധിച്ച് ഒന്നാമത്തെ ആശയമാണിത്. ഇതു നമ്മെ കൂടുതൽ ശാന്തരാക്കേണ്ടതാണ്: നമ്മുടെ രക്തത്തിൽനിന്നു തീവ്രവാദ ജ്വരത്തെ നീക്കേണ്ടതാണ്. ലോകചരിത്രം നമ്മെ പഠിപ്പിക്കുന്നു, തീവ്രവാദത്തിലുറച്ച പരിഷ്കാരങ്ങൾ ഉണ്ടായിടത്തെല്ലാം ഒരേ ഒരു ഫലം, അവ സ്വലക്ഷ്യത്തെത്തന്നെ പരാജയപ്പെടുത്തിയതാണെന്ന്. അടിമത്തത്തെ തുടച്ചുനീക്കാനായി അമേരിക്കയിൽ നടന്ന യുദ്ധത്തെ ക്കാൾ വലുതായി, അവകാശങ്ങളെയും സ്വാതന്ത്ര്യങ്ങളെയും സ്ഥാപി ച്ചെടുക്കാൻവേണ്ടിയുള്ള ഒരു വിപ്ലവം സങ്കല്പിയ്ക്കാൻ വയ്യ. അതു നിങ്ങൾക്കൊക്കെ അറിയാം. അതിൻെറ ഫലങ്ങളോ? അടിമത്തം നിർത്തലാക്കിയതിനു മുമ്പത്തേക്കാൾ നൂറുമടങ്ങു മോശമാണ്, ഇന്ന് അടിമകളുടെ നില. അടിമത്തമറ്റതിനുമുമ്പു പാവപ്പെട്ട നീഗ്രോകൾ ആരുടെയെങ്കിലും സ്വത്തായിരുന്നു. സ്വത്തെന്ന നിലയിൽ മോശപ്പെടാ തിരിക്കാൻ അവരെ പോറ്റേണ്ട ചുമതലയും ഉടമയ്ക്കുണ്ടായിരുന്നു. ഇന്ന് അവർ ആരുടെയും സ്വത്തല്ല. അവരുടെ ജീവിതത്തിന് ഒരു വിലയുമില്ല. വെറും തട്ടിപ്പായ കാരണംകൊണ്ടുമാത്രം അവരെ ജീവ നോടെ ചുടുന്നു, വെടിവെച്ചുവീഴ്ത്തുന്നു: എന്നാലും കൊലയാളികൾ ക്കെതിരെ ഒരു നിയമവുമില്ല. കാരണം അവർ വെറും കറുമ്പന്മാ രാണ്: അവർ മനുഷ്യരല്ല, മൃഗങ്ങൾപോലുമല്ല. തിന്മയെ 'നിയമം'

കൊണ്ടോ തീവ്രവാദത്തിലൂടെയോ ബലാൽ പരിഹരിച്ചാലത്തെ ഫലമാണിത്. നന്മ കൈവരുത്താൻപോലും തീവ്രവാദത്തിലൂടെയുള്ള എല്ലാ നീക്കങ്ങൾക്കും എതിരായി ചരിത്രം നല്കുന്ന തെളിവ് ഇത്തര ത്തിലാണ്. ഞാൻ അതു കണ്ടിട്ടുണ്ട്. എൻെറ സ്വാനുഭവം അതെന്നെ പഠിപ്പിച്ചിട്ടുണ്ട്. അതിനാൽ ഈവക പ്രതിഷേദ്ധ്യസംഘങ്ങളിലൊന്നിലും ചേരുക എനിക്കു സാദ്ധ്യമല്ല. എന്തിനു പ്രതിഷേധിക്കണം? ഓരോ സമുദായത്തിലുമുണ്ട് തിന്മകൾ. എല്ലാവർക്കും അതറിയാം. ഇന്നത്തെ ഓരോ കുട്ടിക്കും അതറിയാം. ഹിന്ദുസമുദായത്തിലെ ഭയാനകതിന്മ കളെപ്പറ്റി വേദിയിൽ കയറി പ്രഭാഷണം ചെയ്യാൻ അവനു കഴിയും. ഭൂഗോളപര്യടനമായി ഇവിടെ വരുന്ന അനഭ്യസ്തവിദ്യനായ ഓരോ വൈദേശികനും തീവണ്ടിയിലിരുന്ന് മിന്നിമഞ്ഞിമറയുന്ന ഒരു ക്ഷണിക വീക്ഷണം നടത്തിയിട്ട്, ഭാരതത്തിലെ ഭയങ്കരതിന്മകളെപ്പറ്റി പണ്ഡിത ഭാവത്തിൽ പ്രസംഗിക്കുകയാണ്. തിന്മകൾ ഉണ്ടെന്നു ഞങ്ങൾ സമ്മ തിക്കുന്നു. തിന്മയെന്തെന്ന് ആർക്കും ചൂണ്ടിക്കാണിക്കാം: പക്ഷേ, ദുർഘടങ്ങളിൽനിന്നു പോംവഴി കണ്ടെത്തുന്നവനാണ് മനുഷ്യരാശി യുടെ സുഹൃത്ത്. ദാർശനികൻ പ്രസംഗിക്കവേ മുങ്ങിച്ചാകാൻ തുട ങ്ങിയ പയ്യൻ വിളിച്ചുപറഞ്ഞു; "എന്നെ ആദ്യം കരകയറ്റൂ." അതുപോലെ നമ്മുടെ നാട്ടുകാർ വിളിച്ചുപറയുകയാണ്; "ഞങ്ങൾക്കു വേണ്ടത്ര പ്രസംഗങ്ങളും സംഘങ്ങളും വർത്തമാനക്കടലാസ്സുകളും കിട്ടിയിരി ക്കുന്നു. ഇവിടെനിന്നു ഞങ്ങളെ വലിച്ചു പുറത്തിടാൻ ഒരു കൈ നീട്ടാനാരുണ്ട്? വാസ്തവത്തിൽ ഞങ്ങളെ സ്നേഹിക്കുന്ന വ്യക്തിയെവി ടെ?" അതേ, ആ മനുഷ്യനെയാണ് ആവശ്യം. പരിഷ്കരണസംഘ ങ്ങളിൽനിന്നു ഞാൻ തീരെ പിരിയുന്നതിവിടെയാണ്. നൂറുകൊല്ല ക്കാലമായി അവ ഇവിടെയുണ്ടായിരുന്നു. ആക്രോശങ്ങളും പ്രതിഷേധ ങ്ങളും അങ്ങേ അറ്റത്തോളം നിറഞ്ഞ ഒരു സാഹിത്യം സൃഷ്ടിച്ചതൊഴി ച്ചു മറ്റെന്തു നന്മയാണ് അവയ്ക്കു ചെയ്യാൻ കഴിഞ്ഞത്? ഈശ്വരൻ കനിഞ്ഞ് ഈ സാഹിത്യമിവിടെ ഇല്ലായിരുന്നെങ്കിൽ! അവർ യാഥാ സ്ഥിതികരെ വിമർശിച്ചിട്ടുണ്ട്, പ്രതിഷേധിച്ചിട്ടുണ്ട്, വിനിന്ദിച്ചിട്ടുണ്ട്. ഒടുവിൽ ഈ യാഥാസ്ഥിതികർ പ്രതിപക്ഷത്തിൻെറ സ്വരം കൈക്കൊണ്ടു: അവരുടെ നാണ്യത്തിൽത്തന്നെ കടം വീട്ടിയിരിക്കുന്നു! ഫലമോ? നമ്മുടെ വംശവും രാജ്യവും ലജ്ജിക്കത്തക്ക ഒരു സാഹിത്യം ഓരോ ദേശീയഭാഷയിലും ഉടലെടുത്തിരിക്കുന്നു. ഇതോ പരിഷ്കാരം? ഇങ്ങ നെയോ ജനതയെ മഹനീയതയിലേക്കു നയിക്കുക? ഇതാരുടെ കുറ്റം?

പിന്നെ വേറൊരു സംഗതി. ഭാരതത്തിൽ നമ്മെ രാജാക്കന്മാരാണ് എപ്പോഴും ഭരിച്ചിട്ടുള്ളത്. രാജാക്കന്മാരാണ് നമ്മുടെ നിയമങ്ങളെല്ലാം ഉണ്ടാക്കിയതും. ഇന്ന് രാജാക്കന്മാർ പൊയ്ക്കഴിഞ്ഞു. ഒരു മുൻനീക്ക മാരംഭിക്കാൻ ഇന്ന് ആരും അവശേഷിച്ചിട്ടില്ല. ഭരണകൂടം അതിനു ധൈര്യപ്പെടില്ല. പൊതുജനാഭിപ്രായത്തിൻെറ വളർച്ചയ്ക്കൊ ത്തുവേണം ഭരണകൂടത്തിന് സ്വന്തം രീതികൾ രൂപപ്പെടുത്തുക. തനതു പ്രശ്നങ്ങൾക്കു

സമാധാനം കാണത്തക്കവണ്ണം നീരോഗവും പ്രബലവു മായ ഒരു പൊതുജനാഭിപ്രായം രൂപപ്പെടുവാൻ നീണ്ട ഒരു കാലവും വേണം. ഇതിനിടക്ക് നമുക്കു കാത്തുകഴിയേണ്ടിവരുന്നു. അങ്ങനെ, സമുദായപരിഷ്കാരപ്രശ്നമാകമാനം, പരിഷ്കാരം വേണ്ടവരെവിടെ എന്ന ചോദ്യത്തിൻെറ രൂപം കൈക്കൊള്ളുകയാണ്. അവരെ ആദ്യമുളവാക്കണം. അവരെവിടെ? ന്യൂനപക്ഷത്തിൻെറ നിപീഡനമാണ് ലോകത്തിൽ കാണാവുന്ന നിപീഡനങ്ങളിൽ നീചതമം. എന്തോ ചില തെല്ലാം ദോഷമാണെന്നു കരുതുന്ന ചുരുക്കം ചിലർക്ക് ഒരു ജനത യെയാകെ ഇളക്കാൻ കഴിയില്ല. എന്തുകൊണ്ടു ജനത ഇളകുന്നില്ല? ഒന്നാമത്, ജനതയ്ക്ക് വിദ്യാഭ്യാസം നല്കണം. നിങ്ങളുടേതായ നിയമ നിർമ്മാണസഭ ഉണ്ടാകണം. പിന്നെയാണ് നിയമം വരുക. ഏതു പിൻ ബലം കൊണ്ടാണോ നിയമമുണ്ടാകുന്നത് ആ പ്രഭാവം ആദ്യം സൃഷ്ടി ക്കണം. രാജാക്കന്മാർ പൊയ്ക്കഴിഞ്ഞിരിക്കുന്നു. പുതുതായ ആ പിൻബലം, ജനതയുടെ നവപ്രഭാവം എവിടെ? അതുയർത്തിക്കൊണ്ടു വരുക. അതിനാൽ, സമുദായ പരിഷ്കാരത്തിനുപോലും, ഒന്നാമതായി ചെയ്യേണ്ടതു ജനങ്ങളെ വിദ്യയഭ്യസിപ്പിക്കയാണ്. ആ കാലം വരുന്നതു വരെ കാക്കണം. കഴിഞ്ഞ ശതകത്തിൽ ഏതേതു പരിഷ്കാരങ്ങൾക്കു വേണ്ടി പ്രക്ഷോഭം കൂട്ടിയോ അവയിൽ ഏറിയകൂറും വെറും അലങ്കാര ങ്ങളാണ്. ആ പരിഷ്കാരങ്ങളെല്ലാം ആദ്യത്തെ രണ്ടു ജാതിയെ മാത്രമേ സ്പർശിക്കുന്നുള്ളു: മറ്റാരെയുമില്ല. വിധവാവിവാഹപ്രശ്നത്തിനു ഭാരത ത്തിലെ എഴുപത്തഞ്ചു ശതമാനം സ്ത്രീകളോട് ഒരു ബന്ധവുമില്ല. ആ മാതിരി പ്രശ്നങ്ങളെല്ലാം അഭ്യസ്തവിദ്യരായ – നോക്കൂ, സാമാന്യജന ത്തിൻെറ ചെലവിൽ അഭ്യസ്തവിദ്യരായ – ഉയർന്നജാതി ഭാരതീയരെ മാത്രമേ സ്പർശിക്കൂ. നടന്ന യത്നമെല്ലാം അവരുടെ സ്വന്തം വീടു വെടിപ്പാ ക്കാൻവേണ്ടിയാണ്. അതൊരു പരിഷ്കാരമല്ല. പ്രശ്നങ്ങളുടെ അടിത്തട്ടി ലേക്ക്, മുരടിലേക്ക്, ഇറങ്ങിച്ചെല്ലണം. അതാണ് മൗലികപരിഷ്കരണ മെന്നു ഞാൻ വിളിക്കുന്നത്. അവിടെയാണ് തീപിടിപ്പിക്കേണ്ടത്: അവിടെനിന്ന് അതു മേല്പോട്ടു കത്തിപ്പിടിക്കട്ടെ: അങ്ങനെ അത് ഒരു ഭാരതീയജനതയെ ഉളവാക്കട്ടെ. പ്രശ്നം വലുതും വിശാലവുമാകയാൽ അതിനു സമാധനം കാണുക അത്ര എളുപ്പമല്ല. തിടുക്കം കൂട്ടരുത്: പല നൂറ്റാണ്ടുകളായി അറിയപ്പെട്ടതാണ് ഈ പ്രശ്നം. ഇന്നു ബുദ്ധമത ത്തെക്കുറിച്ചും ബൗദ്ധന്മാരുടെ അജ്ഞേയവാദത്തെക്കുറിച്ചും പറയുക ഒരു പുതുമയായിരിക്കയാണ്: വിശേഷിച്ച്, തെക്കൻദിക്കുകളിൽ. ഇന്നു നമ്മുടെ ഈ അധഃപതനം ബുദ്ധമതം അവശേഷിപ്പിച്ചിട്ടുള്ളതാണെന്ന വസ്തുത അക്കൂട്ടർക്കു തെല്ലും അറിഞ്ഞുകൂടാ!

ബുദ്ധമതം നമുക്കു തന്നുപോയ ദായമാണിത്. ബുദ്ധമതത്തിൻെറ ഉദയാസ്തമയങ്ങൾ ഒരിക്കലും പഠിച്ചിട്ടില്ലാത്തവർ എഴുതിയ പുസ്തകങ്ങ ളിൽ വായിക്കാം, ബുദ്ധമതപ്രചാരം ഗൗതമബുദ്ധൻ ഏർപ്പെടുത്തിയ അദ്ഭുത ധർമ്മശാസ്ത്രംകൊണ്ടും അദ്ദേഹത്തിൻെറ അദ്ഭുതവ്യക്തി മഹത്ത്വംകൊണ്ടും

ഉണ്ടായതാണെന്ന്. ബുദ്ധഭഗവാനോട് എല്ലാ ത്തരത്തിലും ബഹുമാനവും ഭക്തിയുമാണ് എനിക്കുള്ളത്. എങ്കിലും എൻെറ വാക്കുകൾ ശ്രദ്ധിച്ചുകൊള്ളു; ബുദ്ധമതപ്രചാരത്തിൻെറ കാരണങ്ങൾ അതിൻെറ മഹാനായ പ്രചാരകൻെറ സിദ്ധാന്തങ്ങളോ വ്യക്തിമഹത്ത്വമോ ആണെന്നു പറയുന്നതിലും ഭേദം, അപ്പോഴുണ്ടാ ക്കിയ ക്ഷേത്രങ്ങളും അവയിൽ പ്രതിഷ്ഠിക്കപ്പെട്ട ബിംബങ്ങളും ജനങ്ങൾക്കു നല്കിയ ആർഭാടപൂർണ്ണമായ ചടങ്ങുകളുമാണെന്നു പറയുന്നതത്രേ. അങ്ങനെ ബുദ്ധമതം പുരോഗമിച്ചു. ജനങ്ങൾ സ്വഗൃഹ ങ്ങളിൽ ഹവിസ്സർപ്പിച്ചുവന്ന ഹോമകുണ്ഡങ്ങൾക്ക് പ്രതാപമേറിയ ക്ഷേത്രങ്ങളോടും ആഘോഷങ്ങളോടും കിടപിടിക്കാൻ കരുത്തില്ലാ യിരുന്നു. പക്ഷേ പില്ക്കാലങ്ങളിൽ ഇതൊക്കെക്കൂടെ അധഃപതിച്ചു: അവയെല്ലാം ചേർന്നു ദുഷിപ്പുകളുടെ ഒരു പെരുംകൂമ്പാരമായി. അതി നെക്കുറിച്ച് ഈ സദസ്സിൽ പറയാൻ പാടില്ല. അതിനെക്കുറിച്ചറിയണ മെന്നുള്ളവർക്ക് അതിൻെറ ഒരു ചെറുഭാഗം, തെക്കെ ഇന്ത്യയിൽ കൊത്തുപണികൾക്കൊണ്ടു നിറഞ്ഞ വൻകിടക്ഷേത്രങ്ങളിൽ കാണാം. ബൗദ്ധന്മാരിൽനിന്നു നമുക്കു കിട്ടിയ ഇരുപ്പുമുതൽ ഇത്രമാത്രം.

പിന്നീട് വലിയ പരിഷ്ക്കർത്താവായ ശങ്കരാചാര്യരും അദ്ദേഹ ത്തിൻെറ അനുയായികളും ആവിർഭവിച്ചു. അദ്ദേഹത്തിൻെറ കാലം മുതൽ ഇന്നോളമുള്ള നൂറ്റാണ്ടുകളിലായി ഭാരതത്തിലെ സാമാന്യ ജനത്തെ വേദാന്തത്തിൻെറ തനിസ്വച്ഛതയിലേക്ക് പതുക്കെ കൊണ്ടു വരുകയെന്നതത്രേ നടന്നിട്ടുള്ളത്. നിലവിലുള്ള തിന്മകളെപ്പറ്റി ഈ പരിഷ്കർത്താക്കൾ നന്നായറിഞ്ഞിരുന്നു: എങ്കിലും അവർ ഉഗ്രപ്രതി ഷേധങ്ങൾക്കു തയ്യാറായില്ല. “നിങ്ങൾക്കുള്ളതെല്ലാം തെറ്റ്: അതു ദൂരെ വലിച്ചെറിയണം“ എന്ന് അവർ പറഞ്ഞില്ല. അതങ്ങനെയാകുക സാദ്ധ്യ മല്ല. എൻെറ സുഹൃത്തായ ഡോ. ബാറോസ്, “മുന്നൂറു കൊല്ലക്കാലം കൊണ്ടു ക്രിസ്തുമതം റോമാക്കാരുടെയും ഗ്രീക്കുകാരുടെയും മതപ്രഭാ വങ്ങളെ പുറംതള്ളി“ എന്നു പറയുന്നതായി ഇന്നു ഞാൻ വായിച്ചു. യൂറോപ്പും ഗ്രീസും റോമും കണ്ട ഒരുവൻെറ പറച്ചിലല്ല ഇത്. റോമക്കാ രുടെയും ഗ്രീക്കുകാരുടെയും മതങ്ങളുടെ പ്രഭാവം തികച്ചും ഇന്നവിടെ യുണ്ട്, പ്രൊട്ടസ്റ്റൻറുനാടുകളിലുമുണ്ട്: പേരു മാറിയെന്നു മാത്രം. പഴയ ദേവതകൾക്കു പുത്തൻപേരുകൾ വീണിട്ടുണ്ട്. പേരുകൾ മാറുന്നുണ്ട്. ദേവിമാർ മേരിമാരാകുന്നുണ്ട്: ദേവന്മാർ പുണ്യവാളന്മാരാകുന്നുണ്ട്. അനുഷ്ഠാനങ്ങൾ പുതുകുന്നുണ്ട്. ‘പോൺടിഫെക്സ് മാക്സിമുസ്’ (Pontifex Maximus – വലിയ പാലം പണിക്കാരൻ) എന്ന ആ പഴയ ബിരുദംപോലും അവിടെ നിലനിന്നുവരുന്നു. അപ്പോൾ, മാറ്റങ്ങൾ പെട്ടെന്നു വയ്യ. ശങ്കരാചാര്യർക്ക് അതറിയാം. അതുപോലെതന്നെ രാമാനുജനും. നിലവിലുള്ള മതത്തെ പതുക്കെ ഉന്നതതമമായ ആദർശ ത്തിലെത്തിക്കുക എന്നൊരു വഴിയേ അവരുടെ മുമ്പിൽ തുറന്നു കിടന്നുള്ളു. മറ്റേ ഉപായം പ്രയോഗിക്കാൻ അവർ മുതിർന്നിരുന്നെങ്കിൽ, അതു കപടതയായേനേ. കാരണം, അവരുടെ മതത്തിൻെറ മൗലിക സിദ്ധാന്തംതന്നെ വികാസമാണ്. അവശ്യം

കൈക്കൊള്ളേണ്ടതും സഹായ്യദവുമായ പല പടവുകളിലും സ്ഥിതിവിശേഷങ്ങളിലുംകൂടി അത്യുന്നതമായ ലക്ഷ്യത്തിലേക്ക് ആത്മാവു പ്രയാണം ചെയ്യുന്നു – ഇതാണ് സിദ്ധാന്തം. അവരെ കുറ്റപ്പെടുത്താൻ ആരു ധൈര്യപ്പെടും?

വിഗ്രഹാരാധന തെറ്റാണെന്നതു പുതുമ പോയ ഒരു പറച്ചിലായിരിക്കുന്നു. ഒരു ചോദ്യവുംകൂടാതെ എല്ലാവരും അതെടുത്തു വിഴുങ്ങുകയാണിന്ന്. ഒരിക്കൽ ഞാനുമങ്ങനെ കരുതി: അതിനു പ്രായശ്ചിത്തമായി, വിഗ്രഹങ്ങളിലൂടെ സർവ്വവും സാക്ഷാത്കരിച്ചെടുത്ത ഒരു മനുഷ്യൻെറ കാല്ക്കലിരുന്ന് എനിക്ക് എൻെറ പാഠം പഠിക്കേണ്ടിവന്നു. ഞാൻ രാമകൃഷ്ണപരമഹംസരെയാണ് പരാമർശിക്കുന്നത്. വിഗ്രഹാ രാധന അത്തരം രാമകൃഷ്ണപരമഹംസന്മാരെ ഉളവാക്കുമെങ്കിൽ, എന്താണ് നിങ്ങൾ കൈക്കൊള്ളാൻ ഭാവം – പരിഷ്കർത്താവിൻെറ വിശ്വാസപ്രമാണമോ, എത്രയെങ്കിലും വിഗ്രഹങ്ങളോ? എനിക്കൊരു മറുപടി വേണം. വിഗ്രഹാരാധനയിലൂടെ രാമകൃഷ്ണപരമഹംസ ന്മാരെ ഉളവാക്കാമെങ്കിൽ ഒരായിരം വിഗ്രഹങ്ങൾകൂടി കൈക്കൊ ണ്ടോളൂ. നിങ്ങളുടെ യത്നത്തെ ഈശ്വരൻ അനുഗ്രഹിക്കട്ടെ! ഉദാരമായ അത്തരം പ്രകൃതികൾ ഏതുപായത്തിലൂടെയും ഉളവാക്കുക. എന്നിട്ടും വിഗ്രഹാരാധനയെ ഭർത്സിക്കുന്നു! എന്തുകൊണ്ട്? ആർക്കും തിട്ടമില്ല. പല നൂറ്റാണ്ടുകൾക്കുമുമ്പ് ഏതോ ഒരു യഹൂദൻ അതിനെ തിരസ്കരി ച്ചുപോലും! എന്നുവെച്ചാൽ, സ്വന്തം വിഗ്രഹമൊഴിച്ചു മറ്റുള്ളവരുടെ വിഗ്രഹങ്ങളെയൊക്കെ അയാൾ തിരസ്കരിച്ചു; സുന്ദരമായ ഏതെ ങ്കിലും രൂപത്തിലോ പ്രതിരൂപത്തിലോ ഈശ്വരനെ പ്രതിനിധാനം ചെയ്താൽ അതൊരു ഭയങ്കര തെറ്റാണ്, പാപമാണ് എന്ന് ആ യഹൂദൻ പറഞ്ഞു. എന്നാൽ ഇരുവശത്തും രണ്ടു ദേവദൂതന്മാരുമായി മുക ളിൽ മേഘം തൂങ്ങിനില്ക്കുന്ന ഒരു പെട്ടകം ഈശ്വരൻെറ പ്രതിനിധിയായാൽ അതു പവിത്രാണാം പവിത്രമാകുമത്രേ! ഈശ്വരൻ പ്രാവിൻെറ ആകൃതിയിൽ വന്നാൽ അതു പാവനമാണ്: പശുവിൻെറ വടിവിൽ വന്നാലോ അതവിശ്വാസികളുടെ അന്ധവിശ്വാസമായി: അതു തിരസ്കരിക്കണം. ഇതാണ് ലോകഗതി. ഇതുകൊണ്ടാണ് കവി പാടുന്നത്; “മർത്ത്യരായ നാം എത്ര വിഡ്ഢികളാണ്!” മറ്റുള്ളവരുടെ കണ്ണിലൂടെ നോക്കിക്കാണുക എത്ര പ്രയാസം! അങ്ങനെ ചെയ്യാത്ത താണ് മനുഷ്യരാശിയുടെ വിന. അതാണ് വിദ്വേഷത്തിൻെറയും അസൂയയുടെയും വക്കാണത്തിൻെറയും പോരാട്ടത്തിൻെറയും അടി ത്തറ. മേൽമീശവെച്ച ശിശുക്കൾ! മദ്രാസിൽനിന്നു പുറത്തു പോയിട്ടേ ഇല്ലാത്തവർ! എണീറ്റുനിന്ന് ആയിരം പാരമ്പര്യങ്ങൾ പിന്നിലുള്ള മുപ്പതുകോടി ജനങ്ങൾക്കു സാധികാരം നിയമങ്ങൾ നിർദ്ദേശിച്ചു കൊടുക്കുന്നു! നിങ്ങൾക്കു ലജ്ജയില്ലേ? അത്തരം ഹീനകർമ്മ ത്തിൽനിന്നു പിൻ വാങ്ങുക, ആദ്യം നിങ്ങളുടെ പാഠങ്ങൾ പഠിക്കുക! കുരുത്തംകെട്ട കുട്ടികൾ! നിങ്ങൾക്കു കടലാസ്സിൽ കുറേ കുത്തിക്കോറിവെയ്ക്കാം, ഏതെങ്കിലും ഒരു വിഡ്ഢിയെ അതു പ്രസിദ്ധീ കരിപ്പാനും കിട്ടും: എന്നുവെച്ചു നിങ്ങൾ വിചാരിക്കുന്നു, നിങ്ങൾ

ജഗദുൽബോധകരാണെന്ന്: നിങ്ങൾ കരുതുന്നു, നിങ്ങൾ ഭാരതത്തിലെ പൊതുജനാഭിപ്രായമാണെന്ന്. അതു നേരോ? മദ്രാസിലെ സാമുദായിക പരിഷ്കർത്താക്കളോട് എനിക്കു പറയാനുള്ളതിതാണ്; അവരോട് അങ്ങേ അറ്റത്തെ സ്നേഹവും ബഹുമാനവുമാണെനിക്കുള്ളത്. അവരു ടെ വിശാലഹൃദയത്തെയും, രാജ്യത്തോടും പാവങ്ങളോടും മർദ്ദിത രോടുമുള്ള സ്നേഹത്തെയും ഓർത്തു ഞാൻ അവരെ സ്നേഹിക്കുന്നു. ഭ്രാതൃനിർവിശേഷമായ സ്നേഹത്തോടുകൂടി അവരോടെനിക്കു പറയാ നുള്ളത്, അവരുടെ പ്രവർത്തനരീതി ശരിയല്ലെന്നാണ്. ഒരുനൂറു കൊല്ലമായി അതു പരീക്ഷിച്ചതും പരാജയപ്പെട്ടതുമാണ്. നമുക്ക് ഒരു പുതിയ രീതി കൈക്കൊള്ളാം.

പരിഷ്കർത്താക്കളുടെ കുറവു ഭാരതത്തിലെപ്പോഴെങ്കിലും ഉണ്ടാ യിട്ടുണ്ടോ? ഭാരതചരിത്രം വായിക്കുന്നുണ്ടോ നിങ്ങൾ? രാമാനുജൻ ആരായിരുന്നു? ശങ്കരൻ ആരായിരുന്നു? നാനക് ആരായിരുന്നു? ചൈതന്യൻ ആരായിരുന്നു? കബീർ ആരായിരുന്നു? ദാദു ആരായി രുന്നു? ഒരാൾക്കു പിമ്പേ മറ്റൊരാളായി വന്നെത്തിയ ഈ മഹാപ്രബോ ധകന്മാർ, ഒന്നാംകിടയിലുള്ള ഒരു നക്ഷത്രപംക്തി, ഇവരെല്ലാം ആരായിരുന്നു? രാമാനുജന് അധഃകൃതരോടു ദയയില്ലായിരുന്നോ? പറയരെപ്പോലും സ്വജാതിയിൽ പ്രവേശിപ്പിക്കുവാനല്ലേ ഒരായുഷ്കാലം മുഴുവൻ അദ്ദേഹം യത്നിച്ചത്? മുഹമ്മദീയരെപ്പോലും സ്വയൂഥത്തിൽ പ്രവേശിപ്പിക്കുവാൻ അദ്ദേഹം ശ്രമിച്ചില്ലേ? ഹിന്ദുക്കളോടും മുഹ മ്മദീയരോടും ആലോചിച്ച് ഒരു പുതിയ വ്യവസ്ഥിതിയുളവാക്കാൻ നാനക് ശ്രമിച്ചില്ലേ? അവരെല്ലാം ശ്രമിച്ചു. അവരുടെ ജോലി ഇന്നും തുടരുകയാണ്. വ്യത്യാസമിതാണ്; ഇന്നത്തെ പരിഷ്കർത്താ ക്കളുടെ മേളക്കൊഴുപ്പൊന്നും അവർക്കില്ലായിരുന്നു. ഇന്നത്തെ പരി ഷ്കർത്താക്കളിൽനിന്നെന്നപോലെ അവരുടെ ചുണ്ടിൽനിന്നു ശാപ വചസ്സുകളൊന്നും വീണിരുന്നില്ല. അവർ അനുഗ്രഹവചസ്സുകളേ അരുളിയുള്ളു. അവർ ഒരിക്കലും തിരസ്കരിച്ചില്ല. ആളുകളോടവർ പറഞ്ഞത്, വംശം സദാ വളരണമെന്നാണ്, പിന്നോട്ടു നോക്കിയിട്ട് അവർ പറഞ്ഞു; “ഹിന്ദുക്കളേ, നിങ്ങളുടെ ചെയ്തികൾ നല്ലതുതന്നെ: പക്ഷേ, ഭ്രാതാക്കളേ, കൂടുതൽ മെച്ചമായി നമുക്കു പ്രവർത്തിക്കാം.“ അവർ പറഞ്ഞില്ല; “അറുവഷളന്മാരായിരുന്നു നിങ്ങൾ: ഇന്നിപ്പോൾ നമുക്കു നല്ലവരാകണം,“ എന്ന്. അവർ പറഞ്ഞു; “നിങ്ങൾ മെച്ചപ്പെട്ടി രുന്നു: പക്ഷേ ഇന്നിപ്പോൾ കൂടുതൽ മെച്ചപ്പെടാം“ എന്ന്. അതൊരു വമ്പിച്ച വ്യത്യാസമാണ്. നമ്മുടെ സ്വഭാവത്തിനൊത്തുവേണം നമുക്കു വളരാൻ. വിദേശീയസംഘങ്ങൾ നമ്മുടെമേൽ വെച്ചുപിടിപ്പിച്ച കർമ്മ പദ്ധതികൾ അനുസരിക്കാനുള്ള ശ്രമം വിഫലമാണ്: അതസാദ്ധ്യമാണ്. മറ്റു ജനതകളുടെ രൂപം കൈക്കൊള്ളുക – നമ്മെ എത്രയൊക്കെ വളച്ചാലും ഒടിച്ചാലും – അസാദ്ധ്യം. അതുകൊണ്ടുതന്നെ, ഈശ്വരൻ വാഴ്ത്തപ്പെടട്ടെ! അന്യവംശ്യരുടെ വ്യവസ്ഥകളെ ഞാൻ കുറ്റ പ്പെടുത്തുകയല്ല. അവർക്കവ നന്ന്. നമുക്കു നന്നല്ല. അവരുടെ ഭക്ഷ്യം നമുക്കു വിഷമാകാം. ഒന്നാമതു പഠിക്കേണ്ട

വരേണ്ടതല്ലായിരുന്നു. അങ്ങനെ ഈ ശക്തി ആവിഷ്ക രിക്കപ്പെട്ടു. മഹാനായ ഈ സിദ്ധനെ നിങ്ങൾ എങ്ങനെ മനസ്സിലാ ക്കാൻപോകുന്നു എന്ന കാര്യം ഞാൻ അത്ര ശ്രദ്ധിക്കുന്നില്ല. അദ്ദേഹ ത്തെ എത്രമാത്രം നിങ്ങൾ ആദരിക്കുന്നു എന്ന സംഗതിയും അത്ര കാര്യമാക്കേണ്ട. എന്നാൽ പല ശതകങ്ങളായി ഭാരതത്തിലുണ്ടാ യിട്ടില്ലാത്ത മട്ടിൽ, ഒരത്യദ്ഭുതശക്തിയുടെ ആവിർഭാവമാണ് ഇവിടെ നടന്നതെന്ന വസ്തുതയെ നേരിടാൻ നിങ്ങളെ ഞാൻ വെല്ലുവിളിക്കുന്നു. ഈ ശക്തിയെപ്പറ്റിയും, ഇതിലൂടെ ഭാരത്തിന്റെ നവീഭാവത്തിനും നന്മയ്ക്കും – മനുഷ്യരാശിയുടെയെല്ലാം നന്മയ്ക്കും – എന്താണ് ചെയ്തതെന്നതിനെപ്പറ്റിയും, പഠിക്കേണ്ടതു ഹിന്ദുക്കളെന്ന നിലയിൽ നിങ്ങളുടെ കടമയായിരിക്കുന്നു. അതേ, വിശ്വമതത്തെയും മതവിഭാഗ ങ്ങൾ തമ്മിൽ പുലർത്തേണ്ട സാഹോദര്യഭാവത്തെയും പറ്റിയുള്ള ആശയങ്ങൾ ലോകത്തെവിടെയെങ്കിലും ആവിഷ്കരിക്കപ്പെടുന്നതിനും പ്രതിപാദിക്കപ്പെടുന്നതിനും വളരെ മുമ്പേ, ഇവിടെ, ഈ പട്ടണത്തിന്റെ തൊട്ടു മുമ്പിൽ, സ്വജീവിതത്തെ വേണ്ടപോലുള്ള ഒരു മതമഹാസമ്മേള നമാക്കിത്തീർത്ത ഒരു മനുഷ്യൻ ജീവിച്ചുവന്നു.

നമ്മുടെ ശാസ്ത്രങ്ങളിലുള്ള ഏറ്റവും ഉത്കൃഷ്ടമായ ആദർശം നിർഗുണമാണ്. നാമെല്ലാം അതു സാക്ഷാത്കരിക്കുവാൻ പ്രാപ്തരായി രുന്നെങ്കിൽ എന്നു ഞാൻ ഈശ്വരനോടു പറഞ്ഞുപോകുന്നു. പക്ഷേ അതസാദ്ധ്യമാകയാൽ, ബഹുഭൂരിപക്ഷം പേർക്കും പുരുഷവിധമായ ഒരാദർശം കൂടിയേ തീരൂ എന്നതാണ് വസ്തുസ്ഥിതി. ജീവിതത്തിലെ മഹത്തായ ഈ ആദർശങ്ങളിലൊന്നിന്റെ കൊടിക്കീഴിൽ, ഉത്സാഹ ത്തികവോടുകൂടി, വന്നണിനിരക്കാതെ ഒരു ജനതയ്ക്കും ഉയരാനും വളരാനും പ്രവർത്തിക്കാനും വയ്യ. രാഷ്ട്രീയാദർശങ്ങൾക്കും സാമൂ ഹ്യാദർശങ്ങൾക്കും വാണിജ്യാദർശങ്ങൾക്കും ഇവയുടെ പ്രതിനിധി കൾക്കും മറ്റും ഭാരതത്തിൽ ഒട്ടും കരുത്തുണ്ടാവില്ല. നമ്മുടെ മുമ്പിൽ വേണ്ടത് ആദ്ധ്യാത്മികാദർശങ്ങളാണ്. മഹത്തായ ആദ്ധ്യാത്മികനാമ ധേയങ്ങൾക്കു ചുറ്റും സോത്സാഹം പറ്റിക്കൂടാനാണ് നാം തിടുക്കപ്പെ ടുന്നത്. നമ്മുടെ വീരന്മാർ ആദ്ധ്യാത്മികസ്വഭാവമുള്ളവരാവണം. അത്തരമൊരു വീരനെയാണ് ശ്രീരാമകൃഷ്ണപരമഹംസരിൽ നമുക്കു കിട്ടിയിട്ടുള്ളത്. ഉയരാൻ കൊതിക്കുന്നെങ്കിൽ, ഞാനുറപ്പിച്ചുപറയുന്നു, ഈ പേരിന്റെ ചുറ്റുമായി ചൊടിയോടുകൂടി, നമ്മുടെ ജനത അണിനിര ക്കണമെന്ന്. രാമകൃഷ്ണപരമഹംസരുടെ ജീവിതത്ത്വങ്ങൾ പ്രചരിപ്പി ക്കുന്നതു ഞാനോ നിങ്ങളോ മറ്റാരെങ്കിലുമോ ആയാലും തരക്കേടില്ല. പക്ഷേ അദ്ദേഹത്തെ ഞാൻ നിങ്ങളുടെ മുമ്പിൽ വെയ്ക്കുന്നു. നമ്മുടെ വംശത്തിന്റെയും ജനതയുടെയും നന്മയ്ക്കുവേണ്ടി മഹത്തായ ഈ ജീവിതാദർശം എങ്ങനെ ഉപയോഗിക്കണമെന്നതിനെക്കുറിച്ച് നിങ്ങൾ ഇപ്പോൾ ഒരു തീരുമാനമെടുക്കണം. നമുക്ക് ഓർക്കേണ്ട ഒരു കാര്യം നാം

എപ്പോഴെങ്കിലും കണ്ടിട്ടുള്ളതിൽവെച്ച് – ഞാൻ വ്യക്തമായി പറയട്ടെ – നാമെപ്പോഴെങ്കിലും കേട്ടിട്ടുള്ളതിൽവെച്ച്, ഏറ്റവും പരിശുദ്ധ മായിരുന്നു ആ ജീവിതമെന്നതത്രേ. നിങ്ങൾക്കു വായിച്ചറിയാവുന്നതോ പ്രതീക്ഷിക്കാവുന്നതോ ആയ ആത്മശക്തി പ്രകാശനങ്ങളിൽവെച്ച് ഏറ്റവും അദ്ഭുതകരമായിരുന്നു അത് എന്ന വസ്തുത നിങ്ങളുടെ മുമ്പി ലിരിക്കയാണുതാനും. അദ്ദേഹത്തിൻെറ നിര്യാണം കഴിഞ്ഞു പത്തു കൊല്ലത്തിനുള്ളിൽ ആ ശക്തി ഭൂഗോളത്തെ വലയം ചെയ്തുകഴിഞ്ഞു. ഈ വസ്തുത നിങ്ങളുടെ മുമ്പിലുണ്ട്. നമ്മുടെ വംശത്തിൻെറയും മതത്തിൻെറയും മേന്മയ്ക്കുവേണ്ടി മഹത്തായ ഈ ആദ്ധ്യാത്മികാ ദർശത്തെ ഒരു കടമയെന്ന നിലയിൽ ഞാൻ നിങ്ങളുടെ മുമ്പിൽ വെയ്ക്കുന്നു. അദ്ദേഹത്തെ നിങ്ങൾ എന്നിലൂടെ വിലയിരുത്തരുത്. ഞാൻ ദുർബ്ബലമായ ഒരുപകരണംമാത്രം. എന്നെ കണ്ടിട്ട് അദ്ദേഹ ത്തിൻെറ സ്വഭാവത്തെ മതിക്കാതിരിക്കണം. ഞാനോ അദ്ദേഹത്തിൻെറ സ്വഭാവത്തെ മതിക്കാതിരിക്കണം. ഞാനോ അദ്ദേഹത്തിൻെറ മറ്റേതെ ങ്കിലും ശിഷ്യന്മാരോ നൂറുകണക്കിനു ജീവിതങ്ങൾ ചെലവഴിച്ചാലും പരമഹംസരുടെ യാഥാർത്ഥ്യത്തിൻെറ ഏറ്റവും ചെറിയ ഒരംശത്തോടു പോലും നീതി കാട്ടാനാവാത്ത തരത്തിൽ, അത്ര മഹനീയമായിരുന്നു ആ ജീവിതം. സ്വയം തീർച്ചപ്പെടുത്തുക. നിങ്ങളുടെ ഹൃദയാന്തർഭാഗ ത്തുള്ള അക്ഷരമായ ആ സാക്ഷിചൈതന്യം, ആ രാമകൃഷ്ണപരമ ഹംസർതന്നെ, നമ്മുടെ ജനതയുടെ നന്മയ്ക്കും നാടിൻെറ സുസ്ഥിതി ക്കും മനുഷ്യവർഗ്ഗത്തിൻെറ മേന്മയ്ക്കുംവേണ്ടി, നിങ്ങളുടെ ഹൃദയ കവാടങ്ങളെ തുറക്കട്ടെ. നാം യത്നിച്ചാലും, ഇല്ലെങ്കിലും ആവശ്യമുണ്ടാ കേണ്ടുന്ന ആ വമ്പിച്ച മാറ്റത്തിനുവേണ്ടി പ്രവർത്തിക്കാൻ ആ ചൈതന്യം നിങ്ങളെ സത്യനിഷ്ഠരും കരുത്തരുമാക്കട്ടെ! ഭഗവാൻെറ പ്രവൃത്തികൾ നിങ്ങളെയോ എന്നെയോപോലുള്ളവരെ നോക്കിയിരിക്കയില്ല. നൂറുമാ യിരവും വേലക്കാരെ പൂഴിയിൽനിന്നുപോലും ഉളവാക്കാൻ അവിടേക്കു കഴിയും. ആ നേതൃത്വത്തിൽ പ്രവർത്തിക്കാൻ അനുവദിക്കപ്പെടുന്നതു തന്നെ ഒരുത്കൃഷ്ടവും പദവിയുമാണ്.

ഇവിടെനിന്ന് ആ ആശയം പരക്കുന്നു. നിങ്ങൾ എനിക്കു ചൂണ്ടിക്കാ ട്ടിത്തന്നതുപോലെ, നമുക്കു ലോകം കീഴടക്കേണ്ടിയിരിക്കുന്നു. നമുക്ക തു ചെയ്യണംതന്നെ! ഭാരതം ലോകത്തെ കീഴടക്കണം, അതിൽ കുറ ഞ്ഞതൊന്നുമല്ല എൻെറ ആദർശം. അതു വമ്പിച്ചൊരു കാര്യമാകാം. നിങ്ങളിൽപ്പലരെയും അതദ്ഭുതപ്പെടുത്തിയേക്കാം. പക്ഷേ അതാണ് സത്യം. ഒന്നുകിൽ നമുക്കു ലോകം കീഴടക്കണം: അല്ലെങ്കിൽ മരി ക്കണം! മറ്റൊരു ഗതിയുമില്ല. ജീവിതത്തിൻെറ ലക്ഷണമേ വികാസ മാണ്. നാം വെളിയിലേക്കു ചെല്ലണം. വികസിക്കണം, അഴുകണം, തുലയണം. മറ്റു ഗതിയൊന്നുമില്ല. രണ്ടിലൊന്നു കൈക്കൊള്ളുക –

ജീവിക്കയോ മരിക്കയോ ചെയ്യുക. നമ്മുടെ നാട്ടിലെ ക്ഷുദ്രമായ അസൂയകളെയും കലഹങ്ങളെയുംപറ്റി നമുക്കൊക്കെ അറിവുണ്ടല്ലോ. എന്നെ വിശ്വസിക്കൂ: എവിടെയും നില ഇതുതന്നെ. രാഷ്ട്രീയജീവി തമുള്ള മറ്റു ജനതകൾക്കു വിദേശനയങ്ങളുണ്ട്. വീട്ടിൽ വഴക്കു മൂക്കുമ്പോൾ അവർ വല്ല വൈദേശികരോടും കലഹിക്കാൻ തക്കം നോക്കുന്നു: അപ്പോൾ വീട്ടുവഴക്കുകൾ നിലയ്ക്കുന്നു. നമുക്ക് ഈ കലഹങ്ങളുണ്ട്: അവയ്ക്കു വിരാമമിടുന്ന വിദേശനയങ്ങളൊട്ടില്ല താനും. നമ്മുടെ അനശ്വരമായ വിദേശനയമിതാകണം - ലോകജനത കളുടെ ഇടയിൽ നമ്മുടെ ശാസ്ത്രങ്ങളിലെ തത്ത്വങ്ങൾ പ്രചരിപ്പിക്കുക. നിങ്ങളുടെ ഇടയിലുള്ള രാഷ്ട്രീയ മനഃസ്ഥിതിക്കാരോടും ചോദിക്കട്ടെ, ഒരു വംശമെന്ന നിലയിൽ ഇതു നമ്മെ ഏകീകരിക്കുമെന്നതിനു മറ്റു വല്ല തെളിവും നിങ്ങൾക്കു വേണമോ? ഈ സമ്മേളനംതന്നെ അതിന്നുള്ള പര്യാപ്തമായ തെളിവാണ്.

രണ്ടാമത്, സ്വാർത്ഥപരമായ ഈവക പരിഗണനകളല്ലാതെ, നിഃസ്വാർത്ഥവും ഉത്കൃഷ്ടവും ജീവത്തുമായ മാതൃകകൾ നമ്മുടെ പിന്നിൽ നിലകൊള്ളുന്നുണ്ട്. ഭാരതത്തിൻെറ കഷ്ടതയ്ക്കും അധഃപത നത്തിനുമുള്ള വമ്പിച്ചൊരു കാരണം, ഭാരതം സ്വയം ചുളുങ്ങി, മുത്തു ച്ചിപ്പിപോലെ സ്വന്തം തോടിനുള്ളിലേക്കു വലിയുകയും, മനുഷ്യവർ ഗ്ഗത്തിൽപ്പെട്ട മറ്റു വംശക്കാർക്കു സ്വന്തമായ രത്നങ്ങളും സമ്പത്തു കളും കൊടുക്കാൻ വിസമ്മതിക്കയും ചെയ്തതാണ്. ആര്യവംശത്തിനു വെളിയിൽ അറിവിനു ദാഹിച്ച മറ്റു ജനതകൾക്കു ജീവിതസന്ദായകമായ സത്യങ്ങൾ നല്കാൻ ഭാരതം വിസമ്മതിച്ചു. നാം വെളിയിലേക്ക് ഇറങ്ങിച്ചെന്നില്ല: മറ്റു ജനതകളുമായി ഒത്തുചേർന്നു ജീവിതാനുഭവ ങ്ങൾ തുലനംചെയ്തു പഠിച്ചില്ല. ഇതാണു നമ്മുടെ അധഃപതനത്തിനു ണ്ടായ ഗുരുതരമായ ഒരേയൊരു കാരണം. നിങ്ങൾക്കൊക്കെ അറിയാം, ഭാരതത്തിൽ ഇന്നു കാണപ്പെടുന്ന ചെറിയ ചലനം, ജീവിതത്തിൻെറ അനക്കം രാജാ രാംമോഹൻറോയി സങ്കീർണ്ണതയുടെ ചുമരുകൾ തകർത്തു വെളിയിലേക്കു കടന്ന ആ ദിവസംമുതൽ തുടങ്ങിയതാ ണെന്ന്. ആ ദിവസത്തിനുശേഷം ഭാരതത്തിൽ ചരിത്രത്തിന് ഒരു തിരിവുതന്നെ സംഭവിച്ചു: അതിപ്പോൾ സത്വരം വളരുകയാണ്. കഴിഞ്ഞ കാലത്തു ചെറിയ നീർച്ചാലുകളാണ് നമുക്കുണ്ടായിരുന്നതെങ്കിൽ, വെള്ളപ്പൊക്കങ്ങളാണ് ഉണ്ടാകാൻ പോകുന്നത്: ആർക്കും അതു തടുക്കാവതല്ല. അതിനാൽ നാം വെളിയിലേക്കു കടക്കണം. ജീവിതത്തി ൻെറ മർമ്മം കൊടുക്കുകയും കൊള്ളുകയുമാണ്. നാം എപ്പോഴും കൊള്ളാനാണോ പോകുന്നത്? പാശ്ചാത്യരുടെ കാല്ക്കലിരുന്ന് എല്ലാം, മതംപോലും, പഠിക്കാനാണോ നമ്മുടെ ഭാവം? യാന്ത്രികപരിപാടികൾ അവരിൽനിന്നു പഠിക്കാം: മറ്റു പലതും പഠിക്കാം. എന്നാൽ അവരെ നമുക്കു വല്ലതും പഠിപ്പിക്കേണ്ടതുണ്ട്. അതു നമ്മുടെ മതമാണ്, നമ്മുടെ ആദ്ധ്യാത്മികത. പൂർണ്ണമായ ഒരു പരിഷ്കാരത്തിനു വേണ്ടുന്ന വിഭവ ങ്ങൾ ഭാരതത്തിൽനിന്നു ലഭിക്കാൻ ലോകം കാത്തുനില്ക്കുന്നു. ലോകം കാത്തുനില്ക്കുന്നത് ഈ വംശത്തിൻെറ അദ്ഭുതമായ ആദ്ധ്യാ

ത്മികസമ്പത്തുകൾക്കാണ്. അധഃപതനത്തിൻെറയും ദുരിതത്തിൻെറ യുമായ ദശകങ്ങളിലൂടെ നമ്മുടെ ജനത ഈ സമ്പത്തുകളെ മുറുകെ പിടിച്ചിട്ടുണ്ട്. ഈ സമ്പത്തുകൾക്കാണ് ലോകം കാത്തുനില്ക്കുന്നത്. നമ്മുടെ പൂർവ്വികന്മാർ നേടിവെച്ച ഈ അദ്ഭുതസമ്പത്തുകളെച്ചൊല്ലി ഭാരതത്തിനു വെളിയിൽ എത്ര വിശപ്പും ദാഹവുമുണ്ടെന്ന് നമുക്ക റിവില്ല. ഇവിടെ നാം വായടിക്കുന്നു: പരസ്പരം കലഹിക്കുന്നു. പാവനമായതിനെപ്പറ്റിയൊക്കെ നമുക്കു പുച്ഛവും പരിഹാസവുമാണ്. ഇന്നിപ്പോൾ പാവനമായതിനെയെല്ലാം പുച്ഛിക്കുന്നത് നമ്മുടെ ഈ ജനതയുടെ ഒരു ദുർവ്വാസനയായിരിക്കയാണ്. നമ്മുടെ ചുമരുകൾക്കു വെളിയിൽ നില്ക്കുന്ന ദശലക്ഷങ്ങളുടെ ഹൃദയവേദനകൾ നമുക്കു മനസ്സിലാ കുന്നില്ല. നമ്മുടെ പൂർവ്വികന്മാർ ഭാരതഭൂമിയിൽ ഭദ്രമായി സൂക്ഷിച്ചി ട്ടുള്ള ആ അമൃത് തെല്ലൊന്നാസ്വദിക്കാൻവേണ്ടി കൈ നീട്ടുകയാണവർ. അതിനാൽ, നമുക്കു വെളിയിലേക്കു പോകേണ്ടിയിരിക്കുന്നു: നമുക്കു തരാൻ അവർക്കുള്ള വല്ലതിനും പകരം നമ്മുടെ ആദ്ധ്യാത്മികത കൊടുക്കേണ്ടിയിരിക്കുന്നു. ആത്മമണ്ഡലത്തിലെ അദ്ഭുതങ്ങൾക്കു പകരം ജഡലോകത്തിലെ അദ്ഭുതങ്ങൾ നമുക്കു കൈക്കൊള്ളാം. എപ്പോഴും പഠിച്ചാൽമാത്രം പോര: പഠിപ്പിക്കയും വേണം. സമത്വമില്ലാത്ത സൗഹാർദ്ദം സാദ്ധ്യമല്ല. ഒരു കൂട്ടർ സദാ പഠിപ്പിക്കയും മറ്റൊരു കൂട്ടർ കാല്ക്കലിരുന്ന് പഠിക്കയും ചെയ്യുമ്പോൾ സമത്വം സാദ്ധ്യമല്ല. ഇംഗ്ലീഷുകാരനോടോ അമേരിക്കനോടോ സമത്വം നേടാൻ ആഗ്രഹിക്കുന്നെങ്കിൽ, പഠിക്കുവാനെന്നപോലെ പഠിപ്പിക്കു വാനും നിങ്ങൾ തയ്യാറാകണം. വരാനിരിക്കുന്ന ശതകങ്ങളിലൂടെ ലോകത്തെ പഠിപ്പിച്ചുകൊടുക്കാൻ നിങ്ങൾക്കു ധാരാളം വകയുണ്ട്. ഇതു ചെയ്തേപറ്റൂ. നമ്മുടെ ചോരയ്ക്കു ചൂടും ചുണയും വേണം. ബംഗാളികളായ നമുക്കു ഭാവനയുണ്ടെന്നാണ് വെയ്പ്: നമുക്കതുണ്ടെ ന്നുതന്നെ ഞാൻ വിശ്വസിക്കുന്നു. ധാരാളം ഭാവസമ്പത്തുള്ള മനുഷ്യ രെന്ന നിലയിൽ, ഭാവനാപരരായ ഒരു വംശ്യരെന്ന നിലയിൽ, നാം പരിഹസിക്കപ്പെട്ടിട്ടുണ്ട്. എൻെറ സുഹൃത്തുക്കളേ, ബുദ്ധിശക്തി വലു തുതന്നെ എന്നു ഞാൻ സമ്മതിക്കുന്നു! പക്ഷേ കുറച്ചു കുതികൾക്കകം അതു നിന്നുപോകും. ഹൃദയത്തിലൂടെ, ഹൃദയത്തിലൂടെ മാത്രമാണ്, പ്രചോദനം വരുന്നത്. ഏറ്റവും ഉത്കൃഷ്ടമായ രഹസ്യങ്ങളിൽ ചെന്നെ ത്തുന്നത് ഭാവങ്ങളിലൂടെയാണ്. അതിനാൽ ഭാവസമ്പന്നനായ ബംഗാളി യാണ് ഈ ജോലി ചെയ്യേണ്ടത്. ഉത്തിഷ്ഠത ജാഗ്രത പ്രാപ്യ വരാന്നി ബോധത. എഴുനേല്ക്കുക, ഉണരുക, ഇഷ്ടലക്ഷ്യത്തിലെത്തുന്നതുവരെ നില്ക്കാതിരിക്കുക. കൽക്കത്തയിലെ യുവജനങ്ങളേ, എഴുന്നേല്ക്കുക, ഉണരുക. ഈ കാലം അനുകൂലമാണ്. നമ്മുടെ മുമ്പിൽ തടസ്സങ്ങ ളെല്ലാം മാറിപ്പോകയാണ്. ധൈര്യപ്പെടൂ: ഭയം വെടിയൂ: നമ്മുടെ ശാസ്ത്രങ്ങളിലേ ഈശ്വരന് 'അഭീഃ' എന്ന വിശേഷണം നല്കപ്പെട്ടി ട്ടുള്ളു. നാം അഭീകരാകണം, ഭയരഹിതരാകണം. അപ്പോൾ നമ്മുടെ ജോലി നിർവഹിക്കപ്പെടും. എഴുനേല്ക്കുക, ഉണരുക. വമ്പിച്ച ഈ ത്യാഗം നിങ്ങളുടെ നാടിന് ആവശ്യമാണ്. യുവാക്കന്മാരാണ് അതു ചെയ്യാൻ പോകുന്നത്. ''യുവാവ്, ഉത്സാഹി, ബലിഷ്ഠൻ, ദ്രഢിഷ്ഠൻ,

ബുദ്ധിമാൻ''[1] – അവർക്കുള്ള ജോലിയാണിത്. കല്ക്കത്തയിൽ അത്തരക്കാരായ ചെറുപ്പക്കാർ ലക്ഷണക്കണക്കിനുണ്ടുതാനും. നിങ്ങൾ പറയുമ്പോലെ വല്ലതും ഞാൻ ചെയ്തിട്ടുണ്ടെങ്കിൽ, കല്ക്കത്തത്തെരുവുകളിൽ കളിച്ചുവന്ന, കൊള്ളരുതാത്ത ആ പയ്യനായിരുന്നു ഞാൻ എന്നോർമ്മിക്കണം. എനിക്കത്രയും ചെയ്യാൻ കഴിഞ്ഞെങ്കിൽ, അതിലുമെത്രയധികം നിങ്ങൾക്കു ചെയ്യാം! എഴുന്നേല്ക്കുക, ഉണരുക: ലോകം നിങ്ങളെ മാടിവിളിക്കുന്നു. ഭാരതത്തിൻെറ മറ്റു പ്രദേശങ്ങളിൽ ബുദ്ധിയുണ്ട്, പണമുണ്ട്: ഉത്സാഹം എൻെറ ജന്മദേശത്തേയുള്ളു, അതു വെളിയിലേക്കു വരണം. അതിനാൽ, കല്ക്കത്തയിലെ ചെറുപ്പക്കാരേ, ചോരയിൽ ചുണയോടുകൂടി എഴുന്നേല്ക്കുവിൻ! നിങ്ങൾ ദരിദ്രരെന്നോ മിത്രരഹിതരെന്നോ സ്വയം കരുതരുത്. അതേ, പണം മനുഷ്യനെ ഉണ്ടാക്കുന്നത് ആരു കണ്ടിട്ടുണ്ട്? എപ്പോഴും മനുഷ്യനാണ് പണത്തെ ഉണ്ടാക്കുന്നത്. മനുഷ്യൻെറ വീര്യവും ഉത്സാഹപ്രഭാവവും വിശ്വാസപ്രബലതയുംകൊണ്ടാണ് ലോകം മുഴുവൻ രൂപപ്പെട്ടിട്ടുള്ളത്.

ഉപനിഷത്തുകളിൽവെച്ച് ഏറ്റവും മനോജ്ഞമായ കാഠകം[2] പഠിച്ചവരായി നിങ്ങളുടെ ഇടയിലുള്ളവർ ഓർക്കും, വമ്പിച്ച ഒരു യാഗത്തിനൊരുങ്ങിയ രാജാവ് വിലപ്പെട്ട വസ്തുക്കൾക്കുപകരം വകയ്ക്കുകൊള്ളാത്ത പശുക്കളെയും കുതിരകളെയും ദക്ഷിണകൊടുക്കാൻ തുടങ്ങി. അപ്പോൾ പുത്രനായ നചികേതസ്സിൻെറ ഹൃദയത്തിൽ ശ്രദ്ധ പ്രവേശി ച്ചു[3] എന്ന് ആ ഗ്രന്ഥം പറയുന്നു. ശ്രദ്ധയെന്ന വാക്കു പരിഭാഷപ്പെടു ത്താൻ ഞാൻ പുറപ്പെടുന്നില്ല. അതൊരു തെറ്റായിരിക്കും. ഏറ്റവും വിചാരഗംഭീരമായ ഒരു വാക്കാണത്. അതിനെയാശ്രയിച്ചാണ് പലതുമിരി ക്കുന്നത്. അതു വ്യാപരിക്കുന്നതെങ്ങനെയെന്നു നമുക്കു കാണാം. ഉടനടി നചികേതസ്സ് സ്വയം പറയുകയാണ്; ''പലർക്കും ഞാൻ മുമ്പ നാണ്: കുറച്ചുപേർക്കേ പിമ്പനാകൂ, ഒരിടത്തും ഞാൻ ഒടുവിലല്ല. എനിക്കും ചിലതൊക്കെ ചെയ്യാൻ കഴിയും.''[4] ഈ ധൈര്യം വളർന്നു. ആ കുമാരൻ തൻെറ മനസ്സിൽ കാണുന്ന പ്രശ്നത്തിന്, മരണത്തെക്കു റിച്ചുള്ള പ്രശ്നത്തിന്, സമാധാനം കാണാൻ വെമ്പി. മരണത്തിൻെറ നിലയത്തിൽച്ചെന്നേ സമാധാനം കൈവരുമായിരുന്നുള്ളു. അവൻ അവിടെച്ചെന്നു. ധീരനായ നചികേതസ്സ്

1 യുവാ സ്യാത് സാധുയുവാധ്യായകഃ ആശിഷ്ഠോ ദ്രഢിഷ്ഠോ ബലിഷ്ഠഃ. (തൈത്തിരീയോപനിഷത് 2.8.)

2 സവിസ്തരപഠനത്തിനു ജ്ഞാനയോഗം 11-ഉം 12-ഉം 27-ഉം അദ്ധ്യായങ്ങൾ നോക്കുക. (വിവേകാനന്ദസാഹിത്യസർവസ്വം രണ്ടാം ഭാഗം)

3 തം ഹ കുമാരം സന്തം ദക്ഷിണാസു നീയമാനാസു ശ്രദ്ധാffവിവേശ. (കഠോപനിഷത്ത് 1.2)

4 ബഹൂനാമേമി പ്രഥമോ ബഹൂനാമേമി മധ്യമഃ. (കഠോപനിഷത് 1.5)

മൂന്നുനാൾ മരണത്തിൻെറ നിലയത്തിൽ കാത്തുനിന്നു. അവൻെറ ആഗ്രഹസിദ്ധി വന്ന രീതി നിങ്ങൾക്ക് അറിവുള്ളതാണല്ലോ. നമുക്ക് ആവശ്യം ഈ ശ്രദ്ധയാണ്. ദൗർഭാഗ്യവശാൽ, ഭാരതത്തിൽനിന്ന് അതു മിക്കവാറും തിരോഭവിച്ചിരി ക്കയാണ്. അതുകൊണ്ടാണ് നാം നമ്മുടെ ഈ നിലയിൽ വന്നെത്തി യതും. മനുഷ്യനും മനുഷ്യനും തമ്മിലുള്ള വ്യത്യാസത്തിനു കാരണ വും ശ്രദ്ധയിലുള്ള ഈ വ്യത്യാസമല്ലാതെ മറ്റൊന്നുമല്ല. ഒരുവനെ മഹാനും മറ്റൊരുവനെ ദുർബ്ബലനും നീചനുമാക്കിത്തീർക്കുന്നത് ഈ ശ്രദ്ധയാണ്. എൻെറ ഗുരുനാഥൻ പറഞ്ഞിരുന്നു, സ്വയം ദുർബ്ബലനെന്നു നിനയ്ക്കുന്നവൻ ദുർബ്ബലനാകുമെന്ന്. അതു ശരിയാണ്. ഈ ശ്രദ്ധ നിങ്ങളിൽ പ്രവേശിക്കണം. പാശ്ചാത്യവംശ്യരുടെ ഇടയിൽ പ്രകടമായി ക്കാണുന്ന ഭൗതികശക്തികളെല്ലാം ഈ ശ്രദ്ധയുടെ ഫലമാണ്. അവർ സ്വന്തം മാംസപേശികളിൽ വിശ്വാസമുള്ളവരാണ്. നിങ്ങളുടെ ആത്മാ വിൽ നിങ്ങൾക്കു വിശ്വാസമുണ്ടെങ്കിൽ അതെത്ര കൂടുതൽ ഫലവത്താ കണം! അനന്തമായ ആത്മാവിൽ, അനന്തമായ ശക്തിയിൽ വിശ്വസിക്കുക. ഇവയെക്കുറിച്ചാണ് നിങ്ങളുടെ ഗ്രന്ഥങ്ങളും സിദ്ധന്മാരും ഐകമത്യത്തോടേ പ്രഖ്യാപിക്കുന്നത്. യാതൊന്നിനും നശിപ്പിക്കാനാവാത്ത ആത്മാവിലത്രേ അനന്തമായ ശക്തി കുടികൊള്ളു ന്നത്. അതിനെ വെളിയിലേക്കാവാഹിച്ചാൽ മതി. മറ്റെല്ലാ ദർശന ങ്ങൾക്കും ഭാരതത്തിലെ ദർശനത്തിനും തമ്മിലുള്ള വമ്പിച്ച ഭേദം ഇവിടെയാണ്. ദ്വൈതമോ വിശിഷ്ടാദ്വൈതമോ അദ്വൈതമോ ആകട്ടെ, അവയെല്ലാം, സമസ്തവും ആത്മാവിൽത്തന്നെയെന്നുറച്ചിരിക്കുന്നു. അതു വെളിയിലേക്കു വന്ന്, സ്വയം ആവിഷ്കരിക്കണമെന്നുമാത്രം. അതിനാൽ എനിക്കു വേണ്ടത് ഈ ശ്രദ്ധയാണ്. ഇവിടെയുള്ള നമു ക്കൊക്കെ വേണ്ടതും ഇതുതന്നെ, നമ്മിൽത്തന്നെയുള്ള ഈ വിശ്വാസം. നിങ്ങളുടെ മുമ്പിലുള്ള മഹത്തായ പ്രവൃത്തിയും ഈ വിശ്വാസം നേടലാണ്. എല്ലാറ്റിനെയും പുച്ഛിക്കുക, ഗൗരവബോധത്തിൻെറ അറുതി – ഈ ജനതയുടെ രക്തത്തിലേക്ക് ഇഴഞ്ഞുകയറുന്ന ഈ ഭയങ്കര വ്യാധിയെ വിട്ടേ കളയുക. അതു കൈവെടിയുക: കരുത്തരാകുക: ഈ ശ്രദ്ധ നേടുക. മറ്റെല്ലാം പിന്നാലെ വന്നുകൊള്ളും.

ഞാൻ ഇനിയും ഒന്നും ചെയ്തുതീർന്നിട്ടില്ല. നിങ്ങളാണ് ആ പ്രവൃത്തി ചെയ്യേണ്ടത്. നാളെ ഞാൻ മരിച്ചാൽ ആ പ്രവൃത്തി മരിക്കില്ല. സാമാന്യജനത്തിൻെറ അണികളിൽനിന്ന് ആയിരമാളുകൾ മുന്നോ ട്ടുവരുമെന്നും, ആശാപൂർണ്ണമായ എൻെറ ഭാവന ചിത്രീകരിച്ചതിലും മെച്ചപ്പെട്ട മട്ടിൽ ആ പ്രവൃത്തി നിർവഹിക്കപ്പെടുമെന്നും ഞാൻ സർ വ്വാത്മനാ വിശ്വസിക്കുന്നു. എൻെറ നാട്ടിലെനിക്കു വിശ്വാസമുണ്ട്: വിശിഷ്യ, നാട്ടിലെ യുവാക്കളിൽ. ചെറുപ്പക്കാരുടെ ചുമലുകളിൽ ഏറ്റിയിട്ടുള്ള കാര്യഭാരങ്ങളിൽവെച്ച് ഏറ്റവും കനത്തതാണ് ബംഗാളി യുവാക്കൾക്കു നിറവേറ്റാനുള്ളത്. ഏതാണ്ടു കഴിഞ്ഞ പത്തുകൊല്ല ക്കാലമായി ഞാൻ ഭാരതം മുഴുവൻ സഞ്ചരിക്കയായിരുന്നു. ഭാരതത്തെ അതിനൊത്ത

ആദ്ധ്യാത്മികപദത്തിലേക്കുയർത്താൻ പര്യാപ്തമായ ശക്തി ബംഗാളിലെ യുവജനങ്ങളിൽനിന്നുവരുമെന്നാണ് എന്റെ ദൃഢ വിശ്വാസം. അതേ, ഭാവനിർഭരരായ, ചോരത്തിളപ്പുള്ള, ബംഗാളിയുവ ജനങ്ങളിൽനിന്നു വീരന്മാർ മുന്നോട്ടുവരും. അവർ ഭൂമിയുടെ ഒരറ്റത്തു നിന്ന് മറ്റേ അറ്റത്തേക്ക്, നമ്മുടെ പൂർവ്വികന്മാർ ആവിഷ്കരിച്ച അനശ്വരമായ ആദ്ധ്യാത്മികതത്ത്വങ്ങൾ പഠിപ്പിച്ചും പ്രചരിപ്പിച്ചുംകൊണ്ട് പ്രയാ ണം ചെയ്യും. ഇതാണ് നിങ്ങളുടെ മുമ്പിലുള്ള മഹത്തായ കർത്തവ്യം. അതുകൊണ്ട് 'എഴുന്നേല്ക്കുക, ഉണരുക, ഇഷ്ടലക്ഷ്യത്തിലെത്തുംവരെ നില്ക്കാതിരിക്കുക' എന്നൊരിക്കൽക്കൂടി ഓർമ്മിപ്പിച്ചുകൊണ്ട് ഞാൻ ഉപസംഹരിക്കട്ടെ. പേടിക്കേണ്ട: മനുഷ്യചരിത്രത്തിലുടനീളം വൻതോതി ലുള്ള ശക്തിയെല്ലാം പൊതുജനങ്ങൾക്കേ ആയിരുന്നിട്ടുള്ളു. അവരുടെ അണികളിൽനിന്നാണ് ഭൂമുഖത്തെ മഹത്തമരായ പ്രതിഭാശാലികൾ വന്നിട്ടുള്ളത്. ചരിത്രത്തിനു സ്വയം ആവർത്തിക്കാനേ കഴിയൂ. ഒന്നും പേടിക്കേണ്ട. നിങ്ങൾ അദ്ഭുതകർമ്മം ചെയ്യും. പേടി പെടുന്ന നിമിഷം നിങ്ങൾ ശൂന്യമാകും. ലോകത്തിലുള്ള ദുരിതത്തിന്റെ ഏറ്റവും വലിയ കാരണം പേടിയാണ്. അന്ധവിശ്വാസങ്ങളിൽവെച്ച് ഏറ്റവും വലുതും പേടിതന്നെ. നമ്മുടെ യാതനകളുടെ കാരണവും പേടിയാണ്. ഒരു ക്ഷണംകൊണ്ടു സ്വർഗ്ഗസുഖം നല്കുന്നതു പേടിയില്ലായ്മയാണ്. അതു കൊണ്ട് 'എഴുന്നേല്ക്കുക, ഉണരുക, ഇഷ്ടലക്ഷ്യത്തിലെത്തുംവരെ നില്ക്കാതിരിക്കുക!'

മാന്യരേ, നിങ്ങളിൽനിന്ന് എനിക്കു ലഭിച്ച ദയാവായ്പിന് ഒരിക്കൽക്കൂടി എന്റെ നന്ദി പ്രകാശിപ്പിക്കാൻ എന്നെ അനുവദിക്കുക. എന്റെ ആഗ്രഹം, ഏറ്റവും തീവ്രവും നിർവ്യാജവുമായ ആഗ്രഹം, ഏറ്റവും കുറഞ്ഞ തോതിലെങ്കിലും ലോകത്തിനു ഞാൻ ഉപകരിക്ക ണമെന്നാണ്: വിശേഷിച്ചും എന്റെ നാട്ടിനും നാട്ടാർക്കുമുപകരിക്കണ മെന്നാണ്.

***

## വേദാന്തം; എല്ലാ വശങ്ങളിലൂടെയും

(കല്ക്കത്തയിൽ നടത്തിയ പ്രഭാഷണം)

രേഖപ്പെട്ട ചരിത്രമോ, കേട്ടുകേഴ്വിയുടെ നേർത്ത വെട്ടംപോലുമോ കടന്നുചെന്നിട്ടില്ലാത്ത പഴമയുടെ ആ വിദൂരതയിൽ, പതറാത്ത ഒരു വെളിച്ചം തിളങ്ങിനില്ക്കുന്നു. ചുറ്റുപാടുകളുടെ സവിശേഷതകൾ കൊണ്ടു ചിലപ്പോൾ അതു മങ്ങി, ചിലപ്പോൾ തെളിഞ്ഞു, എന്നാൽ പൊലിയാതെ, പതറാതെ: അതു ഭാരതത്തിൽമാത്രമല്ല അതിൻെറ കാന്തി ചിന്തിയുള്ളു. ചിന്തയുടെ ലോകത്തിലെങ്ങും ശാന്തവും പരോക്ഷവും, നനുത്തതെങ്കിലും സർവ്വശക്തവുമായ പ്രഭാവം പരത്തി. പുലർകാല ത്തിൽ ആരും കാണാതെ, കാണപ്പെടാതെ, പൊഴിയുന്ന മഞ്ഞുതുള്ളി അഴകുറ്റ റോസാപ്പൂക്കളെ വിടർത്തുന്ന തരത്തിലാണ് ആ വെളിച്ചം വ്യാപരിച്ചത്. ആ വെളിച്ചം ഉപനിഷച്ചിന്തയത്രേ, വേദാന്തദർശനം. ഭാരതഭൂമിയിൽ എന്നാണതു തഴച്ചുവളർന്നതെന്ന് ആർക്കും തിട്ടമില്ല. വെറും ഊഹം വ്യർത്ഥമാണ്. ഊഹങ്ങൾ, വിശേഷിച്ചും പാശ്ചാ ത്യരുടെ ഊഹങ്ങൾ, പരസ്പരവിരുദ്ധങ്ങളാണ്. അതുകൊണ്ട് സുനിശ്ചി തമായ ഒരു കാലനിർണ്ണയം ശക്യമല്ല. എന്നാൽ ഹിന്ദുക്കളായ നാം, ആദ്ധ്യാത്മികമായ ഒരു നിലപാടിൽനിന്ന് അവയ്ക്ക് ഒരാദിയുണ്ടായി രുന്നു എന്നു സമ്മതിക്കുന്നേയില്ല. ഈ ഉപനിഷദർശനം, വേദാന്തം, ആദ്ധ്യാത്മികമണ്ഡലത്തിൽ മനുഷ്യനു നല്കപ്പെട്ടിട്ടുള്ള ചിന്തകളിൽ വെച്ച് ആദ്യത്തേതും അവസാനത്തേതുമാണെന്നു പ്രസ്താവിക്കാൻ ഞാൻ ധൈര്യപ്പെടുന്നു.

ഈ വേദാന്തപാരാവാരത്തിൽനിന്ന് പടിഞ്ഞാട്ടും കിഴക്കോട്ടുമായി, കൂടെക്കൂടെ, പ്രകാശത്തിൻെറ അലകൾ അലച്ചിട്ടുണ്ട്. പണ്ട് അതു പടിഞ്ഞാട്ടു ചെന്ന് ആഥൻസിലോ അലക്സാൺഡ്രിയയിലോ ആൻറിയോ ക്കിലോ ഉണ്ടായിരുന്നവരുടെ മനസ്സിനു മുന്നേറുവാൻ കരുത്തു നല്കി. പ്രാചീനയവനരുടെ മനസ്സിൽ സാംഖ്യദർശനം, സ്പഷ്ടമായും അതിൻെറ മുദ്രകൾ പതിപ്പിച്ചിരിക്കണം. സാംഖ്യത്തിനും മറ്റെല്ലാ ഭാരതീയദർശന ങ്ങൾക്കും പ്രാമാണ്യം കൈവന്നത് ഉപനിഷത്തുകളിലൂടെ, വേദാന്ത ത്തിലൂടെ, മാത്രമാണുതാനും. ഭാരതത്തിൽത്തന്നെ തമ്മിൽപ്പിണങ്ങുന്ന തായി ഇന്നു കാണുന്ന മതവിഭാഗങ്ങളെല്ലാം ഉണ്ടെങ്കിലും, ഇവപോലെ തന്നെ പലതും പണ്ടുണ്ടായിരുന്നെങ്കിലും, പ്രമാണമായി ഒന്നുള്ളത് – ഈ ദർശനങ്ങളുടെയെല്ലാം ചുവട് – ഉപനിഷത്തുകളാണ്, വേദാന്ത മാണ്. നിങ്ങൾ ദ്വൈതിയോ വിശിഷ്ടാദ്വൈതിയോ അദ്വൈതിയോ ശുദ്ധാദ്വൈതിയോ മറ്റേതെങ്കിലും അദ്വൈതിയോ ദ്വൈതിയോ ആയാലും

ശരി, നിങ്ങൾ സ്വയം നല്കുന്ന നാമധേയം എന്തുമാകട്ടെ, നിങ്ങളുടെ പിന്നിൽ പ്രമാണമായി, നിങ്ങളുടെ ശാസ്ത്രങ്ങളായി, നിലകൊള്ളുന്നത് ഉപനിഷത്തുകളാണ്. ഉപനിഷത്തുകളെ അനുസരിക്കാത്ത ഭാരതീയ പ്രസ്ഥാനമൊന്നും ആസ്തികമല്ല. ജൈനരുടെയും ബൗദ്ധരുടെയും ദർശനങ്ങളെ ഭാരതത്തിൽനിന്നു പിൻതള്ളാൻ ഒരേയൊരു കാരണം അവയ്ക്ക് ഉപനിഷത്തുകളോട് ഉറ്റ ഭക്തിയില്ലെന്നതുമാത്രമാണ്. നാമറിഞ്ഞാലും ശരി ഇല്ലെങ്കിലും ശരി, ഭാരതത്തിലുള്ള മതവിഭാഗങ്ങളിലെല്ലാം ഉപനിഷത്തുകൾ കടന്നുകൂടിയിട്ടുണ്ട്. നാം ഹിന്ദുമതമെന്നു പറയുന്നില്ലേ, വമ്പിച്ചതും ഏതാണ്ട് എണ്ണമറ്റ ഉൾപ്പിരിവുകളോടുകൂടിയതുമായ ഈ വലിയ അശ്വത്ഥവൃക്ഷം – ഇതിലെല്ലാം വേദാന്തപ്രഭാവം കടന്നുകൂടിയിട്ടുണ്ട്. നമുക്കിതിനെപ്പറ്റി ബോധമുണ്ടെങ്കിലും ഇല്ലെങ്കിലും, നാമൊക്കെ വേദാന്തമാണ് ചിന്തിക്കുന്നത്, വേദാന്തത്തിലാണ് ജീവിക്കുന്നത്, വേദാന്തമാണ് ശ്വസിക്കുന്നത്, വേദാന്തത്തിലാണ് മരിക്കുന്നത്. ഓരോ ഹിന്ദുവും ചെയ്യുന്നതതാണ്. അതുകൊണ്ട് ഭാരതഭൂമിയിൽ ഒരു ഹൈന്ദവസദസ്സിൽ വേദാന്തം പ്രസംഗിക്കുന്നത്, ഒരു ക്രമക്കേടാണെന്നു തോന്നുന്നു. പക്ഷേ, പ്രചരിപ്പിക്കേണ്ട ഒരു വസ്തുവും അതു തന്നെയാണ്. ഈ യുഗത്തിന്റെ ആവശ്യം അതു പ്രചരിപ്പിക്കണമെന്നതത്രേ. ഇപ്പോൾ ഞാൻ പറഞ്ഞതുപോലെ, ഭാരതത്തിലുള്ള മതവിഭാഗങ്ങളെല്ലാം ഉപനിഷത്തുകളോടു ഭക്തിയുള്ളവരായിരിക്കണം. പക്ഷേ ഈവക വിഭാഗങ്ങളിൽ പ്രത്യക്ഷമായി പല വൈരുദ്ധ്യങ്ങളുമുള്ളതായി തോന്നാം. പണ്ടുള്ള മഹർഷിമാർക്ക് പലപ്പോഴും ഉപനിഷത്തുകളിൽ അടങ്ങിയിരുന്ന പൊരുത്തം ധരിക്കാൻ കഴിഞ്ഞിരുന്നില്ല. ആ മഹർഷിമാർപോലും പലപ്പോഴും തമ്മിൽ ഇടഞ്ഞിട്ടുണ്ട്. മതഭേദമില്ലാത്ത ഋഷിമാരില്ലെന്നത് ഒരു പഴഞ്ചൊല്ലുപോലുമായിരിക്കുന്നു.[1] എന്നാൽ, ദ്വൈതപരമോ അദ്വൈതപരമോ വിശിഷ്ടാദ്വൈതപരമോ ആയ ഉപനിഷദ്ഭാഗങ്ങളിലെല്ലാം അടങ്ങിയിട്ടുള്ള പൊരുത്തത്തിനു മെച്ചപ്പെട്ട ഒരു വ്യാഖ്യാനം നല്കേണ്ടത് ഇന്ന് ഒരാവശ്യമായിരിക്കുന്നു. പരന്ന ലോകത്തിന്റെ മുമ്പിൽ അതു കാട്ടേണ്ടതുണ്ട്. ഈ പ്രവൃത്തി ഭാരതത്തിനു വെളിയിലെന്നപോലെ, ഭാരതത്തിനകത്തും ആവശ്യമാണ്. സ്വജീവിതമാകെത്തന്നെ അത്തരത്തിലൊരു വ്യാഖ്യാനമായിരുന്ന ഒരാളുടെ കാല്ക്കൽ ഇരിക്കുന്നതിനുള്ള മഹാസൗഭാഗ്യം ഈശ്വരാനുഗ്രഹം കൊണ്ട് എനിക്കു കൈവന്നു. അദ്ദേഹത്തിന്റെ ഉപദേശത്തെക്കാൾ ആയിരം മടങ്ങധികമായി അദ്ദേഹത്തിന്റെ ജീവിതം ഉപനിഷദ്വാക്യങ്ങളുടെ സജീവവ്യാഖ്യാനമായിരുന്നു, വാസ്തവത്തിൽ സജീവമാന വരൂപം പൂണ്ട ഉപനിഷദാത്മാവുതന്നെയായിരുന്നു. ഒരുപക്ഷേ ആ പൊരുത്തത്തിന്റെ ചെറിയ ഒരു ഭാഗം എനിക്കും കൈവന്നിട്ടുണ്ടാവാം;

1 തർക്കോഽപ്രതിഷ്ഠഃ ശ്രുതയോ വിഭിന്നാ
നൈകോ ഋഷിർ യസ്യ മതം പ്രമാണം. (മഹാഭാരതം വനം 313–117)

അതു പ്രകാശിപ്പിക്കാൻ കഴിയുമോ എന്ന് എനിക്കു തിട്ടമില്ല. എന്നാൽ വേദാന്തസമ്പ്രദായങ്ങൾ പരസ്പരവിരുദ്ധങ്ങളല്ലെന്നും, പരസ്പരസാപേക്ഷ മാണെന്നും പരസ്പരപൂരകമാണെന്നും ലക്ഷ്യമായ അദ്വൈതത്തിൽ, 'തത്ത്വമസി'യിൽ എത്തുന്നതുവരെ ഒന്നു മറ്റൊന്നിലേക്കുള്ള ചവിട്ടു പടിയാണെന്നും കാട്ടുകയാണ് എന്റെ പ്രവൃത്തി, എന്റെ ജീവിത ദൗത്യംതന്നെ. കർമ്മകാണ്ഡം പ്രതാപത്തിലിരുന്ന ഒരു കാലം ഭാരത ത്തിലുണ്ടായിരുന്നു. വേദങ്ങളുടെ ആ ഭാഗത്തിൽ മഹനീയമായ പല ആദർശങ്ങളുണ്ടെന്നും നിശ്ചയം. കർമ്മകാണ്ഡവിധികളനുസരിച്ചാണ് ഇന്നും നിലവിലുള്ള നമ്മുടെ ചില അനുദിനപൂജകൾ നടന്നുവരുന്നത്. ഇതൊക്കെയാണെങ്കിലും, വൈദികമായ കർമ്മകാണ്ഡം ഭാരതത്തിൽ നിന്ന് ഇന്നു തിരോഭവിച്ചിരിക്കുന്നു. ഇന്നത്തെ നമ്മുടെ ജീവിതത്തിന്റെ സ്വല്പാംശത്തെമാത്രമേ അതിലുള്ള വിധികൾ ബാധിക്കുകയും നിയന്ത്രി ക്കയും ചെയ്യുന്നുള്ളു. നമ്മുടെ സാമാന്യജീവിതത്തിൽ മിക്കവാറും എല്ലാവരും പൗരാണികരോ താന്ത്രികരോ ആണ്. ഭാരതത്തിലെ ബ്രാഹ്മണർ ചില വൈദികവാക്യങ്ങൾ ഉപയോഗിച്ചാൽത്തന്നെ, അവ യെ വിനിയോഗിക്കുന്നതു വേദങ്ങളെ അനുസരിച്ചല്ല, തന്ത്രങ്ങളെയും പുരാണങ്ങളെയും അനുസരിച്ചാണ്. അപ്പോൾ വേദങ്ങളിലെ കർമ്മ കാണ്ഡമനുസരിക്കുന്നവർ എന്ന അർത്ഥത്തിൽ നമ്മെ വൈദിക രെന്നു വിളിക്കുന്നതു ശരിയാണെന്നു തോന്നുന്നില്ല. പക്ഷേ, മറ്റേ വസ്തുത, നാമൊക്കെ വേദാന്തികളാണെന്ന വസ്തുത, നിലവിലുണ്ട്. സ്വയം ഹിന്ദുക്കളെന്നു പറഞ്ഞുവരുന്നവരെ വേദാന്തികളെന്നു പറയു ന്നതാണ് ഭേദം. ഞാൻ കാട്ടിയതുപോലെ, ദ്വൈതികളായാലും അദ്വൈതി കളായാലും നമ്മുടെ വിഭാഗങ്ങളെല്ലാംതന്നെ വേദാന്തികളെന്ന ഒരു പേരിലുൾപ്പെടുന്നു.

ഇന്നു ഭാരതത്തിലുള്ള മതവിഭാഗക്കാരെ സാമാന്യമായി ദ്വൈതിക ളെന്നും അദ്വൈതികളെന്നും രണ്ടു വമ്പിച്ച വർഗ്ഗങ്ങളിൽ കൊള്ളി ക്കാം. ഈ വിഭാഗങ്ങളിൽ പെടുന്ന ചിലർ ചില്ലറ വ്യത്യാസങ്ങളെ മുറുകെപ്പിടിക്കയും അവയുടെ പേരിൽ ശുദ്ധാദ്വൈതികളെന്നും വിശി ഷ്ടാദ്വൈതികളെന്നും മറ്റുമുള്ള പുതിയ പേരുകൾ കൈക്കൊള്ളുകയും ചെയ്യുന്നതിൽ വലിയ കഴമ്പൊന്നുമില്ല. വിഭജനമെന്ന നിലയിൽ നോക്കി യാൽ, ഒന്നുകിൽ അവർ ദ്വൈതികളാണ്, അല്ലെങ്കിൽ അദ്വൈതികളാണ്. ഇന്നുള്ള വിഭാഗങ്ങളിൽ പലതും വളരെ പുതിയവയാണ്: മറ്റുള്ളവ വളരെ പഴക്കമുള്ള വിഭാഗങ്ങളുടെ തനിപ്പകർപ്പുകളാണ്. ഇവയിലൊരു വർഗ്ഗത്തെ രാമാനുജന്റെ ജീവിതത്തിലും ദർശനത്തിലും കൂടെയും, മറ്റേതിനെ ശങ്കരാചാര്യരിലൂടെയും നിങ്ങളുടെ മുമ്പിൽവെയ്ക്കാം.

അർവാചീനഭാരതത്തിലെ ദ്വൈതാചാര്യന്മാരിൽ പ്രമുഖനാണ് രാമാനുജൻ. നേരേയോ സ്വല്പം വളഞ്ഞോ, മറ്റു ദ്വൈതസമ്പ്രദായങ്ങളെ ല്ലാം, അവരുടെ ഉപദേശസാരത്തിലും സംപ്രദായസംഘടനയിലും, ചില

സൂക്ഷ്മാംശങ്ങൾവരെ അദ്ദേഹത്തെ അനുഗമിക്കയാണ് ചെയ്തി ട്ടുള്ളത്. ദ്വൈതികളായ മറ്റു വൈഷ്ണവസമ്പ്രദായക്കാരുമായി രാമാനു ജനെയും അദ്ദേഹത്തിൻെറ ചെയ്തികളെയും തുലനംചെയ്താൽ അദ്ഭു തപ്പെട്ടുപോകും. അത്രയേറെയാണ് സംഘടനയിലും ഉപദേശത്തിലും രീതിയിലും ഇവർക്കുള്ള സാജാത്യം. ദക്ഷിണദേശത്തിലെ വലിയ പ്രചാരകനായ മധ്വമുനിയും, അദ്ദേഹത്തെ അനുഗമിച്ചു മാധ്വാദർശനം കൈക്കൊണ്ട് അതു ബംഗാളിൽ പ്രചരിപ്പിച്ച മഹാനായ ചൈതന്യമുണ്ട്. ഇതുപോലെ ദക്ഷിണഭാരതത്തിൽ വിശിഷ്ടാദ്വൈതികളായ ശൈവരെപ്പോലുള്ള മറ്റു ചില സമ്പ്രദായക്കാർകൂടിയുണ്ട്. ഭാരതത്തിലെ മിക്ക ഭാഗങ്ങളിലുമുള്ള ശൈവന്മാർ അദ്വൈതികളാണ്. ദക്ഷിണഭാരത ത്തിലും സിലോണിലുമുള്ള ശൈവന്മാരാണ് അദ്വൈതികളല്ലാത്തവർ. പക്ഷേ ഇവരും വിഷ്ണുവിനുപകരം ശിവനെ കരുതുന്നു എന്നേയു ള്ളു. ഇവരും ആത്മസിദ്ധാന്തമൊഴിച്ചാൽ മറ്റെല്ലാത്തരത്തിലും രാമാനു ജീയർതന്നെ. രാമാനുജൻെറ അനുയായികൾ ആത്മാവ് അണു വാണെന്നു കരുതുന്നു: അത് ഒരു കണംപോലെ ചെറുതാണ്. ശങ്കരാചാ ര്യരുടെ അനുയായികൾ ആത്മാവു വിഭുവാണെന്ന്, സർവ്വവ്യാപി യാണെന്ന്, എണ്ണുന്നു. അദ്വൈതസമ്പ്രദായങ്ങളും പലതുണ്ട്. പ്രാചീന കാലങ്ങളിൽ പല വിഭാഗങ്ങളുമുണ്ടായിരുന്നതായി തോന്നുന്നു. ഇവയെ യെല്ലാം ശങ്കരൻെറ പ്രസ്ഥാനം നിശ്ശേഷം ഗ്രസിക്കയും സാത്മ്യപ്പെടു ത്തുകയും ചെയ്തിരിക്കണം. ചില ഭാഷ്യങ്ങളിൽ, വിശേഷിച്ചും വിജ്ഞാനഭിഷുവിൻെറ ഭാഷ്യത്തിൽ, ശങ്കരന്നെതിരായിത്തന്നെ ചില പ്പോൾ കുത്തുവാക്കുകൾ കാണാം. ഈ വിജ്ഞാനഭിക്ഷു അദ്വൈതിയാ ണെങ്കിലും ശങ്കരൻെറ മായാവാദത്തെ തകിടംമറിക്കാൻ ശ്രമിക്കുന്നു ണ്ട്. മായാവാദത്തിൽ വിശ്വസിക്കാതിരുന്ന ചിന്താസരണികൾ ഉണ്ടാ യിരുന്നെന്നു തോന്നുന്നു. ഇവയിൽപ്പെട്ട ചിന്തകന്മാർ ശങ്കരനെ പ്രച്ഛന്നബൗദ്ധനെന്നുപോലും വിളിക്കാൻ മുതിരുന്നുണ്ട്. ഇവരുടെ വിചാരം മായാവാദം ബൗദ്ധരിൽനിന്നെടുത്ത് വേദാന്തസമ്പ്രദായത്തിൽ കടത്തിയതാണെന്നത്രേ! ഇതെങ്ങനെയിരുന്നാലും, ഇന്നിപ്പോൾ അദ്വൈ തികളെല്ലാം ശങ്കരാചാര്യരുടെ പിന്നിൽ അണിനിരന്നിരിക്കയാണ്. ശങ്കരാചാര്യരും അദ്ദേഹത്തിൻെറ ശിഷ്യന്മാരുമാണ് ദക്ഷിണഭാരത ത്തിലും ഉത്തരഭാരതത്തിലും അദ്വൈതത്തിൻെറ വലിയ പ്രചാരകന്മാ രായിത്തീർന്നിട്ടുള്ളതും. ശങ്കരാചാര്യരുടെ പ്രഭാവം ബംഗാളിലേക്ക് അധികം കടക്കുകയുണ്ടായില്ല. അതുതന്നെയാണ് കാശ്മീരത്തിലെയും പഞ്ചാബിലെയും കഥ. എന്നാൽ ദക്ഷിണഭാരതത്തിലുള്ള സ്മാർത്ത ന്മാരെല്ലാം ശങ്കരാചാര്യരുടെ അനുയായികളാണ്. വാരാണസിയെ കേന്ദ്രീകരിച്ചിട്ടുള്ള അദ്ദേഹത്തിൻെറ പ്രഭാവം ഉത്തരഭാരതത്തിലെ പല ഭാഗങ്ങളിലും വളരെ വമ്പിച്ചതാണെന്നേ പറയാനുള്ളു.

പിന്നെ, ശങ്കരനും രാമാനുജനും തങ്ങളുടെ മതങ്ങളെക്കുറിച്ച് ഒട്ടും അപൂർവത അവകാശപ്പെടുന്നില്ല. താൻ ബോധായനൻെറ മഹത്തായ വൃത്തിയെ പിൻതുടരുന്നതേയുള്ളു എന്ന് രാമാനുജൻ സ്പഷ്ടമായി പറയുന്നുണ്ടുതാനും. ''ഭഗവദ്ബോധായനകൃതാം വിസ്തീർണ്ണാം ബ്രഹ്മ സൂത്രവൃത്തിം പൂർവ്വാചാര്യഃ സംചിക്ഷിപുഃ. തന്മതാനുസാരേണ സൂത്രാക്ഷരാണി വ്യാഖ്യാസ്യന്തേ.'' ''ഭഗവാൻ ബോധായനൻെറ വിസ്തരിച്ചുള്ള ബ്രഹ്മസൂത്രവൃത്തിയെ പൂർവ്വാചാര്യന്മാർ സംക്ഷേപിച്ചു. അദ്ദേഹത്തിൻെറ മതമനുസരിച്ചു സൂത്രാക്ഷരങ്ങൾ വ്യാഖ്യാനിക്കാം.'' ശ്രീഭാഷ്യമെന്ന ബ്രഹ്മസൂത്രവ്യാഖ്യയുടെ തുടക്കത്തിൽ രാമാനുജൻ പറഞ്ഞിട്ടുള്ളതാണിത്. അതെടുത്ത് രാമാനുജൻ സംക്ഷേപിച്ചു: ഇന്നു നമുക്കു കിട്ടിയിട്ടുള്ളത് അതാണ്. എനിക്കു ബോധായനവൃത്തി കാണാനുള്ള അവസരമുണ്ടായിട്ടില്ല. കഴിഞ്ഞുപോയ സ്വാമി ദയാനന്ദ സരസ്വതി ബോധായനൻെറ ബ്രഹ്മസൂത്രവൃത്തിയൊഴിച്ചുള്ള ഭാഷ്യങ്ങളെല്ലാം തള്ളിക്കളയണമെന്നാഗ്രഹിച്ചിരുന്നു. രാമാനുജനെ പരിഹസിക്കാൻ കിട്ടിയ അവസരമൊന്നും അദ്ദേഹം പാഴാക്കിയില്ല: എങ്കിലും ബോധായനവൃത്തി കാട്ടിത്തരാൻ അദ്ദേഹത്തിനും കഴിഞ്ഞില്ല. ഭാരതത്തിലെല്ലാം അതു ഞാൻ തിരക്കി: പക്ഷേ ഇന്നുവരെ കണ്ടെത്താൻ തരപ്പെട്ടില്ല. എന്നാൽ ആ വസ്തുത രാമാനുജൻ വളരെ വ്യക്തമാക്കിയിട്ടുണ്ട്. ആശയങ്ങളും ചിലപ്പോൾ ചില ഭാഗങ്ങൾതന്നെയും താൻ ബോധായനവൃത്തിയിൽനിന്നെടുക്കയാണെന്നും, അവ ഇപ്പോഴുള്ള രാമാനുജഭാഷ്യത്തിൽ സംക്ഷേപിക്കപ്പെട്ടിരിക്കയാണെന്നും പറയുന്നു. ശങ്കരാചാര്യരും അതാണ് ചെയ്തിട്ടുള്ളതെന്നു തോന്നുന്നു. അദ്ദേഹത്തിൻെറ ഭാഷ്യത്തിലും ചിലേടങ്ങളിൽ പഴയ ഭാഷ്യകാരന്മാരെക്കുറിച്ചു പരാമർശങ്ങളുണ്ട്. അദ്ദേഹത്തിൻെറ ഗുരുവും ഗുരുവിൻെറ ഗുരുവും ശങ്കരൻെറതന്നെ വേദാന്തസമ്പ്രദായത്തിൽപെട്ടവരായിരുന്നു എന്നും, ചില വാദമുഖങ്ങളെസ്സംബന്ധിച്ചിടത്തോളം ശങ്കരനെപ്പോലും അതിശയിക്കുന്ന സർവംകഷതയാണ് അവർക്കുണ്ടായിരുന്നതെന്നും അറിയുന്നു നമുക്കു ശങ്കരൻ വളരെ അപൂർവമായതൊന്നുമല്ല പ്രചരിപ്പിച്ചതെന്ന് ഏറെക്കുറെ സ്പഷ്ടമാണ്. അദ്ദേഹം ഭാഷ്യത്തിൽ ചെയ്തത് ബോധായനനെപ്പറ്റിയിടത്തോളം രാമാനുജൻ ചെയ്തതുതന്നെയാണെന്നും വ്യക്തം. എന്നാൽ ഏതു ഭാഷ്യത്തിൽനിന്നാണ് അദ്ദേഹം സംക്ഷേപിച്ചതെന്ന് ഇപ്പോൾ കണ്ടുപിടിക്കുക ശക്യമല്ലെന്നുമാത്രം. നിങ്ങൾ കണ്ടിട്ടുള്ളതോ കേട്ടിട്ടുള്ളതോ ആയ ദർശനങ്ങളെല്ലാം പ്രാമാണികമായ ഉപനിഷത്തുകളെ ആസ്പദിച്ചാണ് നിലകൊള്ളുന്നത്. അവ ശ്രുതിയെ ഉദാഹരിക്കാൻ പുറപ്പെടുമ്പോഴെല്ലാം ശ്രുതികൊണ്ടർത്ഥമാക്കുന്നത് ഉപനിഷത്തുകളെയാണ്. ഉപനിഷത്തുകൾക്കു പിന്നാലെ വരുന്നത് ഭാരതത്തിലുള്ള മറ്റു ദർശനങ്ങളാണ്. പക്ഷേ ഭാരതത്തിൽ വ്യാസൻെറ ദർശനത്തിനു ചെലുത്താൻ കഴിഞ്ഞ സ്വാധീനത അവയ്ക്കൊന്നിനും ചെലുത്താൻ കഴിഞ്ഞില്ല. വാസ്തവത്തിൽ, വ്യാസൻെറ ദർശനം അതി ലും

പ്രാചീനമായ സാംഖ്യത്തിൻെറ വികാസംമാത്രമാണുതാനും, ഭാരത ത്തിലെ എല്ലാ ദർശനങ്ങളും ചിന്താപദ്ധതികളും – ലോകത്തിലുള്ളവ യെല്ലാം എന്നാണെൻെറ വിവക്ഷ – കപിലനോട് ഒട്ടേറെ കടപ്പെട്ടിട്ടുണ്ട്. മനഃശാസ്ത്രപരവും ദർശനപരവുമായ സംഗതികളെസ്സംബന്ധിച്ചിട ത്തോളം, ഭാരതചരിത്രത്തിൽ ഒരുപക്ഷേ കപിലനെ വെല്ലുന്ന മറ്റൊരു പേരില്ലതന്നെ. ലോകത്തിലാകമാനം കപിലൻെറ പ്രഭാവം വ്യാപിച്ചു കാണുന്നുണ്ട്. അംഗീകൃതമായ ഒരു ചിന്താപദ്ധതിയുള്ളിടത്തെല്ലാം കപിലൻെറ പ്രഭാവം തിരിഞ്ഞുപിടിക്കാവതാണ്. പല സഹസ്രാ ബ്ദങ്ങൾക്കപ്പുറമാണെങ്കിൽക്കൂടി, പ്രോജ്വലനും ശ്ലാഘ്യനും ആശ്ചര്യഭൂതനുമായ കപിലൻ അവിടെ നില ഉറപ്പിച്ചിട്ടുള്ളതായി ക്കാണാം. ഭാരതത്തിലുള്ള എല്ലാ വിഭാഗങ്ങളിൽപ്പെട്ടവരും അദ്ദേഹം രൂപപ്പെടുത്തിയ മനഃശാസ്ത്രവും ദർശനത്തിൻെറ ഒരു വലിയ പങ്കും, ചില്ലറ ഭേദങ്ങളോടുകൂടി, അംഗീകരിച്ചിട്ടുണ്ട്. നമ്മുടെ ഈ നാട്ടിൽത്തന്നെയുണ്ടായ ന്യായദാർശനികന്മാർക്കു ഭാരതീയദർശന ലോകത്തിൽ തങ്ങളുടെ മുദ്രപതിപ്പിക്കാൻ കഴിഞ്ഞില്ല. അവർ അപര ജാതി, പരജാതി തുടങ്ങിയ നിസ്സാരകാര്യങ്ങളിൽ ആവശ്യത്തിലധികം വ്യാപരിച്ചു. പോരെങ്കിൽ, ഒരായുഷ്കാലംകൊണ്ടുമാത്രം പഠിച്ചു തീർക്കാവുന്ന, ജടിലതമമായ ആ പദാവലിയും! അങ്ങനെ സമയം മുഴുവൻ തർക്കത്തിൽ ചെലവഴിച്ച അവർ ദർശനം വേദാന്തികൾക്കു വിട്ടുകൊടുത്തു. എന്നാൽ ഇന്നുള്ള ഭാരതീയദർശനശാഖകളെല്ലാം ബംഗാളിലെ നൈയായികന്മാരുടെ താർക്കികപദാവലി കൈക്കൊണ്ടിരി ക്കയാണ്. ജഗദീശൻ ഗദാധരൻ ശിരോമണി – ഇവരൊക്കെ മലബാറിലെ (കേരളത്തിലെ) ചില പട്ടണങ്ങളിൽ, നദിയയിലെന്നപോലെതന്നെ, സുവിദിതരാണ്. പക്ഷേ വ്യാസൻെറ ദർശനം, വ്യാസസൂത്രങ്ങൾ, സുപ്രതിഷ്ഠിതമാണ്. യാതൊന്നു മനുഷ്യർക്കു വെളിപ്പെടുത്തിക്കൊടു ക്കണമെന്നാണോ അതുദ്ദേശിച്ചിട്ടുള്ളത്, വേദാന്തപ്രതിപാദ്യമായ ആ ബ്രഹ്മത്തിൻെറ നിത്യതയത്രേ അതു സ്വയം നേടിയിട്ടുള്ളത്. യുക്തി യെ ശ്രുതിക്കു പൂർണ്ണമായും അധീനപ്പെടുത്തി. ശങ്കരാചാര്യർ പറയും പോലെ, വ്യാസൻ യുക്തിവിചാരംചെയ്യാൻ മിനക്കെട്ടിട്ടേയില്ല. സൂത്ര രചനയിൽ അദ്ദേഹത്തിനുണ്ടായിരുന്ന ഉന്നം. വേദാന്തവാക്യകുസുമ ങ്ങൾ ഒന്നിച്ചുചേർത്ത് ഒരു നൂലിൽ കോർക്കുക എന്നതായിരുന്നു. ഉപനിഷത്തുകൾക്കുള്ള പ്രാമാണ്യത്തിന് അധീനമെന്ന നിലയിൽ[1] –

1 വേദാന്തവാക്യകുസുമഗ്രഥനാർഥത്വാത് സൂത്രാണാം വേദാന്തവാക്യാനി ഹിസൂത്രൈരുദാഹൃത്യ വിചാര്യന്തേ. വാക്യാർഥവിചാരണാധ്യവസാനനിർവൃ ത്താഹി ബ്രഹ്മാവഗതിഃ, നാനുമാനാദിപ്രമാണാന്തരനിർവൃത്താ. സത്സുതു വേദാന്തവാക്യേഷു ജഗതോ ജന്മാദികാരണവാദിഷു തദർഥഗ്രഹണദാർഢ്യാ യാനമുമാനമപി വേദാന്തവാക്യാവിരോധി പ്രമാണം ഭവന്ന നിവാര്യതേ.
(ബ്രഹ്മസൂത്രം ശങ്കരഭാഷ്യം 1.1.2.)

അല്ലാതൊട്ടല്ലതന്നെ – വ്യാസസൂത്രങ്ങളും അംഗീകരിക്കപ്പെട്ടിരിക്കുന്നു.

പിന്നെ, ഞാൻ പറഞ്ഞതുപോലെ, ഭാരതത്തിലുള്ള മതവിഭാഗങ്ങ ളെല്ലാം വ്യാസസൂത്രങ്ങൾക്കു വമ്പിച്ച പ്രാമാണ്യം നല്കിവരുന്നുണ്ട്. പുതുതായി വരുന്ന വിഭാഗങ്ങളോരോന്നും, അതിൻേറതായ വെളിച്ച ത്തിൽ, വ്യാസസൂത്രങ്ങളെ പുതുതായി വ്യഖ്യാനിച്ചുകൊണ്ടാണ് പുറ പ്പെടുന്നത്. പ്രസ്തുതവ്യാഖ്യാതാക്കന്മാരിൽ ചിലർക്കു തമ്മിലുള്ള അന്ത രം ചിലപ്പോൾ വളരെ വലുതാണ്. ചിലപ്പോഴത്തെ ഗ്രന്ഥപീഡനം തികച്ചും അറപ്പുളവാക്കുന്നതുമാണ്. വ്യാസസൂത്രങ്ങൾക്കാണ് പ്രാമാണ്യപദവി. ഇവയ്ക്കു പുതുതായ ഒരു ഭാഷ്യം രചിക്കാനാവാത്ത ഒരുവന്ന് ഭാരതത്തിൽ പുതിയ ഒരു മതവിഭാഗം ഏർപ്പെടുത്താമെന്നു പ്രതീക്ഷിക്കേണ്ട.

പ്രാമാണ്യത്തിൽ അടുത്ത സ്ഥാനം പ്രസിദ്ധമായ ഗീതയ്ക്കാണ്. ശങ്കരാചാര്യരുടെ മഹനീയത അദ്ദേഹം ഗീത പ്രചരിപ്പിച്ചതാണ്. മഹാ നായ അദ്ദേഹത്തിൻെറ ഉദാരമായ ജീവിതത്തിൽ ചെയ്ത പല പ്രശസ്ത കർമ്മങ്ങളിൽവെച്ചു മഹത്തമമായ ഒന്നാണ് ഗീതാപ്രചാരണവും, ഗീത യ്ക്ക് ഏറ്റവും മനോജ്ഞമായ ഭാഷ്യത്തിൻെറ രചനയും. ഭാരതത്തിലു ണ്ടായ ആസ്തികസമ്പ്രദായങ്ങളുടെ സ്ഥാപകന്മാരെല്ലാവരും അദ്ദേഹ ത്തെ അനുഗമിച്ചിട്ടുണ്ട് – അവരോരോത്തരും ഗീതയ്ക്ക് ഓരോ ഭാഷ്യം രചിച്ചിട്ടുണ്ട്.

ഉപനിഷത്തുകൾ പലതാണ്: നൂറ്റെട്ടുണ്ടെന്നു പറയപ്പെടുന്നു. അതിലുമേറെയുണ്ടെന്നത്രേ ചിലർ പ്രഖ്യാപിക്കുന്നത്. അവയിൽ ചിലത് വളരെ അർവാചീനമാണ്. ഉദാഹരണമായി, അല്ലായെ പ്രശംസിക്കയും മുഹമ്മദിനെ രജസുല്ലയെന്നു വിളിക്കയും ചെയ്യുന്ന അല്ലോപനിഷ ത്തുതന്നെ. ഹിന്ദുക്കളെയും മുഹമ്മദീയരെയും ഏകീകരിപ്പാൻ അക്ബ രുടെ കാലത്തു രചിക്കപ്പെട്ടതാണ് ഇതെന്നു കേട്ടിട്ടുണ്ട്. 'അല്ല' എന്നോ 'ഇല്ല' എന്നോ സംഹിതകളിൽ കാണുന്ന വല്ല വാക്കുംവെച്ചുകൊണ്ടു ചിലപ്പോൾ ഒരുപനിഷത്തുതന്നെ അതിന്മേൽ ചമച്ചിരിക്കാം. അങ്ങനെ ഈ അല്ലോപനിഷത്തിൽ മുഹമ്മദാണ് റസൂലല്ല – ഈ വാക്കിൻെറ അർത്ഥമെന്തായാലും കൊള്ളാം! ഇതേ വകുപ്പിൽപ്പെട്ട പല വിഭാഗീ യമായ ഉപനിഷത്തുകളുമുണ്ട്. ഇവ തികച്ചും അർവാചീനമാണെന്നും കാണാം. വേദാന്തത്തിലെ സംഹിതാഭാഗത്തിലുള്ള ഭാഷയുടെ അതി പ്രാചീനതകൊണ്ട് (അതിന്നു) വ്യാകരണമൊന്നുമില്ല: അതുകൊണ്ട് അർവാചീനമായ ഈ ഉപനിഷത്തുകൾ രചിക്കാൻ പ്രയാസമൊന്നുമില്ല. വളരെക്കൊല്ലം മുമ്പു ഞാൻ വൈദികവ്യാകരണം പഠിക്കണമെന്നു വിചാരിച്ചു: സശ്രദ്ധം പാണിനിയും മഹാഭാഷ്യവും പഠിക്കാൻ തുടങ്ങി. എന്നാൽ ഉത്സർഗവിധിക്കുള്ള അപവാദങ്ങളാണ് വൈദികവ്യാകരണ ത്തിലേറിയകൂറുമെന്നു കണ്ടു ഞാൻ അദ്ഭുതപ്പെട്ടുപോയി. ഒരു നിയമം ഉണ്ടാക്കിയിട്ടു വിധിച്ചിരിക്കും, 'ഈ നിയമം ഒരപവാദമാണ്' എന്ന്. അങ്ങനെ എന്തും ആർക്കും എഴുതിക്കൂട്ടാൻ എത്രയേറെ സ്വാതന്ത്ര്യമാ ണുള്ളതെന്ന് നിങ്ങൾക്കു മനസ്സിലാക്കാം. യാസ്കൻെറ നിഘണ്ടു ഒന്നേയുള്ളു

ഇവിടെ ഒരു പരിരക്ഷയായി. എങ്കിലും, ഇതിൽ ഏറിയ കൂറും ഒട്ടേറെ പര്യായശബ്ദങ്ങളേ കാണാനുള്ളു. ഈ നിലയിൽ, ഇഷ്ടമുള്ളിടത്തോളം ഉപനിഷത്തുകൾ രചിക്കുക എത്ര എളുപ്പമുള്ള കാര്യമാണ്! കുറെ സംസ്കൃതജ്ഞാനം – വാക്കുകൾ പ്രാചീനമെന്ന തോന്നലുളവാക്കാൻ വേണ്ടിടത്തോളം – ഉണ്ടായാൽ മതി. വ്യാകരണ ത്തെ ഒട്ടു ഭയപ്പെടാനുമില്ല. പിന്നെ, റസൂലല്ലയോ മറ്റേതെങ്കിലുമിഷ്ട മുള്ള 'സുല്ല'യോ കൊണ്ടുവരുക. അങ്ങനെ പല ഉപനിഷത്തുകളും തയ്യാറാക്കപ്പെട്ടു. ഇപ്പോഴും ഇതു നടക്കുന്നെന്നാണ് എൻെറ അറിവ്. ഭാരതത്തിൽ ചിലേടത്ത്, പല മതവിഭാഗക്കാരുടെയും ഇടയ്ക്ക്, എനി ക്കു നല്ല നിശ്ചയമുണ്ട്, അത്തരത്തിലുള്ള ഉപനിഷത്തുകൾ തയ്യാറാക്കാ നുള്ള പ്രയത്നം നടന്നുവരികയാണെന്ന്. പക്ഷേ ഉപനിഷത്തുകളുടെ ഇടയിൽ, മുഖത്തുതന്നെ, കലർപ്പില്ലായ്മയുടെ തെളിവൊത്ത ഉപനിഷ ത്തുകളുമുണ്ട്. ഇവയൊക്കെയാണ് മഹാന്മാരായ ഭാഷ്യകാരന്മാർ, വിശേഷിച്ചും ശങ്കരനും തുടർന്നു രാമാനുജപ്രഭൃതികളും, എടുത്തു വ്യാഖ്യാനിച്ചിട്ടുള്ളത്.

ഉപനിഷത്തുകളെപ്പറ്റി ഒന്നുരണ്ട് ആശയങ്ങൾകൂടി നിങ്ങളുടെ ശ്രദ്ധയിൽപ്പെടുത്താൻ ഞാനാഗ്രഹിക്കുന്നു. അവയെക്കുറിച്ചു പറയാൻ എന്നെപ്പോലെ കെല്പില്ലാത്തവർക്കുപോലും പല കൊല്ലങ്ങൾതനെ വേണം. ഒരു പ്രസംഗം പോരതന്നെ, അതിനാൽ ഉപനിഷത്തിനെപ്പറ്റി ഒന്നുരണ്ടു കാര്യങ്ങൾ നിങ്ങളുടെ ശ്രദ്ധയിൽ പെടുത്താനേ ഞാനാഗ്ര ഹിക്കുന്നുള്ളു. ഒന്നാമതായി ലോകത്തിലുള്ളവയിൽവെച്ച് ഏറ്റവും അദ്ഭുതകരമായ കാവ്യങ്ങളാണവ. വേദങ്ങളിലെ സംഹിതാഭാഗം വായി ച്ചാൽ അത്യദ്ഭുതസൗന്ദര്യമുള്ള ഘട്ടങ്ങൾ അപ്പോഴപ്പോൾ കാണാം. ഉദാഹരണമായി, സൃഷ്ടിക്കു മുമ്പുള്ള അവസ്ഥയെ വർണ്ണിക്കുന്ന പ്രസിദ്ധമായ മന്ത്രംതന്നെ: – തമ ആസീത്തമസാ ഗൂഢമഗ്രേ[1] എന്നും മറ്റും. 'ഇരുളിനെ ഇരുളു മൂടിയപ്പോൾ' എന്നും മറ്റുമാണ് അതു വർ ണ്ണിച്ചുപോകുന്നത്. ഇതു വായിക്കുമ്പോൾ കവിതയുടെ അദ്ഭുതമായ ഉദാത്തത അനുഭവപ്പെടുന്നുണ്ട്. ഭാരതത്തിനു വെളിയിലും അകത്തും ഉദാത്തതയെ ആലേഖനം ചെയ്യാനുള്ള ശ്രമങ്ങൾ നടന്നിട്ടുണ്ട് എന്ന വസ്തുത ശ്രദ്ധിക്കണം. എന്നാൽ വെളിയിൽ മാംസപേശിയുടെ അന ന്തത, ബാഹ്യലോകം, ഭൗതികവസ്തുക്കളുടെ അനന്തത, ജഡത്തിൻെറ യും ആകാശത്തിൻെറയുമായ അനന്തത – മാത്രമേ (അതിനു വിഷയം) ആയിട്ടുള്ളു. മിൽട്ടണോഡാൻറിയോ യൂറോപ്പിലുള്ള മറ്റു വൻകിട കവികളോ – അവർ പ്രാചീനരോ അർവാചീനരോ ആകട്ടെ – അനന്തത യുടെ ചിത്രം വരയ്ക്കാൻ പുറപ്പെടുമ്പോൾ വെളിയിൽ പറന്നുയ രാനാണ് നോക്കുന്നത്: നിങ്ങളെക്കൊണ്ടു മാംസപേശികളിലൂടെ അനന്തതയെ അനുഭവിപ്പിക്കയാണ് ഉദ്ദേശ്യം. ആ യത്നം ഇവിടെയും നടന്നിട്ടുണ്ട്. മറ്റൊരിടത്തുമുണ്ടായിട്ടില്ലാത്ത മട്ടിൽ, ഏറ്റവും അദ്ഭുതക

1 ഋഗ്വേദം 10, 129, 3

രമായി, പരപ്പിൻെറ അനന്തത സംഹിതകളിൽ ചിത്രീകരിച്ച് വായന ക്കാരുടെ മുന്നിൽ പ്രദർശിക്കപ്പെട്ടിട്ടുണ്ട്. ആ ഒരു കാവ്യംതന്നെ സൂക്ഷിച്ചുനോക്കുക; തമ ആസീത്തമസാ ഗൂഢമഗ്രേ. ഇനി മൂന്നു കവികൾ ഇരുളിനെ വർണ്ണിച്ചിട്ടുള്ളതു ശ്രദ്ധിക്കുക. നമ്മുടെ കാളിദാസ നെത്തന്നെ എടുക്കാം; ''സൂചിമുനകൊണ്ടു തുളയ്ക്കാവുന്ന ഇരുള്''[1]: മിൽട്ടൺ ''പ്രകാശമല്ല, മറിച്ച്, കാണപ്പെടത്തക്ക ഇരുളുതന്നെ.'' ഇനി ഉപനിഷത്തുകളിലേക്കു കടക്കാം; ''ഇരുള് ഇരുളിനെ മറച്ചിരുന്നു.'' ഉഷ്ണമേഖലയിൽ പാർക്കുന്ന നമുക്ക് അതു മനസ്സിലാകും. പെട്ടെന്നു മഴക്കാലം പൊട്ടിപ്പുറപ്പെടുകയാണ്: അപ്പോൾ ഒരു നിമിഷത്തിൽ ചക്ര വാളം ഇരുളുന്നു. കറുത്തു കറങ്ങുന്ന മേഘങ്ങൾ മറ്റു മേഘങ്ങളെ ത്തന്നെ പൊതിയുന്നു. കവിത അങ്ങനെ മുമ്പോട്ടു നീങ്ങുന്നു. എങ്കി ലും സംഹിതാഭാഗത്തിൽ ഈ യത്നങ്ങളെല്ലാം ബാഹ്യങ്ങളാണ്. മറ്റു സ്ഥലങ്ങളിലെല്ലാമെന്നപോലെ, ജീവിതത്തിലെ വൻകിട പ്രശ്നങ്ങൾക്കു ത്തരം കണ്ടുപിടിക്കാനുള്ള ശ്രമങ്ങൾ ബാഹ്യലോകത്തിലൂടെയാണ് നടന്നിട്ടുള്ളത്. ഗ്രീക്കുകാരുടെ മനസ്സും, അല്ലെങ്കിൽ, ഇന്നത്തെ യൂറോ പ്യരുടെ മനസ്സും, ജീവിതപ്രശ്നങ്ങളുടെയും സത്താസംബന്ധിയായ പാവനപ്രശ്നങ്ങളുടെയും സമാധാനം ബാഹ്യലോകത്തിലുള്ള അന്വേ ഷണങ്ങളിലൂടെ കണ്ടുപിടിക്കാൻ തിടുക്കപ്പെടുന്നതുപോലെ, നമ്മുടെ പൂർവ്വികന്മാരും തിടുക്കപ്പെട്ടു: യൂറോപ്യരെപ്പോലെ പരാജയ മടയുകയും ചെയ്തു. പക്ഷേ, പാശ്ചാത്യർ അവിടെനിന്നു മുന്നോട്ടു നിങ്ങിയില്ല; അവിടെത്തന്നെ ഉറച്ചുനിന്നു. ബാഹ്യലോകാന്വേഷണത്തി ലൂടെ ജീവിതത്തെയും മരണത്തെയും കുറിച്ചുള്ള വൻപ്രശ്നങ്ങൾക്കു സമാധാനം കാണാൻ അവർക്കു കഴിഞ്ഞില്ല: ആ നിലയിൽത്തന്നെ തങ്ങി അവർ ഉറച്ചുപോയി. നമ്മുടെ പൂർവികന്മാരും അതസാദ്ധ്യമാ ണെന്നു കണ്ടു. പക്ഷേ, സമാധാനം കാണുന്നതിലുള്ള ഇന്ദ്രിയങ്ങളുടെ കഴിവില്ലായ്മ പ്രഖ്യാപിക്കുന്ന കാര്യത്തിൽ അവർ കൂടുതൽ ധൈര്യ പ്പെട്ടു. ഉപനിഷത്തിലുള്ളതിലും മെച്ചപ്പെട്ട മട്ടിൽ മറ്റൊരിടത്തും പ്രസ്തുത സമാധാനം കാണാനില്ലതന്നെ. യതോ വാചോ നിവർത്തന്തേ അപ്രാപ്യ മനസാ സഹ. ''മനസ്സോടൊത്തു വാക്കുകൾ എവിടെനിന്നാണോ പിൻവാങ്ങുന്നത്.'' ന തത്ര ചക്ഷുർഗച്ഛതി ന വാഗ്ഗച്ഛതി. ''അവിടെ കണ്ണു ചെന്നെത്തുന്നില്ല, വാക്കെത്തുന്നില്ല.'' ഇന്ദ്രിയങ്ങളുടെ തികഞ്ഞ ദുർബ്ബലത പ്രഖ്യാപിക്കുന്ന വാക്യങ്ങൾ പലതുമുണ്ട്. പക്ഷേ അവിടെ യും അവർ തങ്ങിനിന്നില്ല. മനുഷ്യൻെറ ആഭ്യന്തരപ്രകൃതിയിലേക്കാണ് അവർ പിൻവാങ്ങിയത്. അവർ തങ്ങളുടെ ആത്മാവിൽനിന്നുതന്നെ ഉത്തരം നേടാൻ പുറപ്പെട്ടു. അവർ അന്തർമുഖരായിത്തീർന്നു. ഒരു പരാജയമെന്ന നിലയിൽ ബാഹ്യപ്രകൃതിയെ അവർ കൈവെടിഞ്ഞു. അവിടെ കാര്യമായ യാതൊന്നും ചെയ്യാനാവില്ല. അവിടെ ആശയ്ക്കു വഴിയില്ല: ഉത്തരം കണ്ടെത്താൻ കഴിവില്ല. മൂഢവും നിർജീവവുമായ ജഡം സത്യം പ്രദാനം ചെയ്യുകയില്ലെന്ന് അവർ

1 സൂചിഭേദ്യൈസ്തമോഭിഃ (മേഘസന്ദേശം 35)

കണ്ടുപിടിച്ചു. അപ്പോൾ പ്രകാശമാനമായ മനുഷ്യാത്മാവിലേക്കു പിൻവാങ്ങുകയാണ് അവർ ചെയ്തത്. അവിടെ ഉത്തരം കണ്ടെത്തുകയും ചെയ്തു.

തമേവൈകം ജാനഥ ആത്മാനം അന്യാ വാചോ വിമുഞ്ചഥ.[1] അവർ പ്രഖ്യാപിച്ചു; ''ആത്മാവിനെമാത്രം അറിയുക: മറ്റു പാഴ്വാ ക്കുകളെല്ലാം വെടിയുക: മറ്റൊന്നും കേൾക്കേണ്ടതില്ല.'' ആത്മാവി ലാണ് സമാധാനം അവർ കണ്ടെത്തിയത്. ജഗന്നാഥനാണ് പരമാത്മാവ്, അഥവാ ഈശ്വരൻ. മനുഷ്യൻെറ ആത്മാവിനോട് അവിടേയ്ക്കുള്ള ബന്ധം, അവിടുത്തോടു നമുക്കുള്ള കർത്തവ്യം; അതിലൂടെ നമു ക്കുള്ള പരസ്പരബന്ധം. ലോകത്തിലുള്ളതിൽവെച്ച് ഏറ്റവും ഉദാത്ത മായ കാവ്യം ഇവിടെ കാണാം. ജഡത്തിൻെറ ഭാഷയിൽ, ഇനിമേൽ, ആത്മാവിനെ ചിത്രീകരിക്കാൻ ശ്രമിക്കയില്ല. പോര, വിധിപരമായ ഭാഷതന്നെ ആ വിഷയത്തിൽ അവർ ഉപേക്ഷിച്ചിരിക്കയാണ്. അപരി മിതതയെപ്പറ്റിയുള്ള ആശയം രൂപപ്പെടുത്താൻ ഇന്ദ്രിയങ്ങളിലേക്കു വരാൻ ഇനിമേൽ ശ്രമമില്ല. ഇനിമേൽ, ബാഹ്യവും മൂഢവും നിർജീവവും ഭൗതികവും വ്യാപകവും ഐന്ദ്രിയകവുമായ ഒരപരിമിത തതന്നെയില്ല. അതിനുപകരം വന്നിട്ടുള്ളത്,

> ന തത്ര സൂര്യോ ഭാതി ന ചന്ദ്രതാരകം
> നേമാ വിദ്യുതോ ഭാന്തി കുതോഽയമഗ്നിഃ
> തമേവ ഭാന്തമനുഭാതി സർവ്വം
> തസ്യ ഭാസാ സർവ്വമിദം വിഭാതി.[2]

എന്നിടത്തു പറഞ്ഞതുപോലെ സൂക്ഷ്മമായ ഒന്നത്രേ. ഇതിനെ ക്കാൾ ഉദാത്തമായ കവിത മറ്റേതുണ്ട്? ''അവിടെ സൂര്യന്നു പ്രകാശി പ്പിക്കാൻ വയ്യ: ചന്ദ്രനും നക്ഷത്രങ്ങൾക്കുമാവില്ല. ഈ മിന്നൽ അവിടെ വെളിച്ചം പരത്തില്ല: മർത്ത്യലോകത്തിലെ അഗ്നിയെക്കുറിച്ച് എന്താണു പറയുക!'' മറ്റൊരിടത്തും ഈ ജാതിയിലുള്ള കവിതയില്ല: ഉപനിഷത്തുകളിൽവെച്ച് ഏറ്റവും അദ്ഭുതമായ കഠംതന്നെ എടുക്കുക. അതിൻെറ പണിത്തികവ് എത്ര അദ്ഭുതം. എന്തൊരദ്ഭുതകലയാണ് ആ കാവ്യത്തിൽ ആവിഷ്കരിക്കപ്പെട്ടിട്ടുള്ളത്! ശ്രദ്ധ ആവേശിച്ച, യമനെ കാണാൻ ആഗ്രഹിച്ച, ആ ബാലനെക്കൊണ്ടാണ് അതിൻെറ ആശ്ചര്യമായ ആരംഭംതന്നെ. ഗുരുക്കന്മാരിൽ അത്യാശ്ചര്യഗുരുവായ യമൻ ജീവിതത്തെയും മരണത്തെയും കുറിച്ചുള്ള വമ്പിച്ച പാഠങ്ങൾ ആ ബാലനെ പഠിപ്പിക്കയാണ്. അവൻ തിരക്കിയതെന്താണ്? മരണത്തി ൻെറ മർമ്മം അറിയാൻ.

നിങ്ങൾ ഓർക്കണമെന്ന് ഞാൻ ആവശ്യപ്പെടുന്ന രണ്ടാമത്തെ സംഗതി ഉപനിഷത്തുകൾക്കുള്ള തികവുററ അപൗരുഷേയതയാണ്. പല പേരുകളും, പല വക്താക്കളും, പല ഗുരുക്കന്മാരും ഉപനിഷ ത്തുകളിൽ ഉണ്ടെങ്കിലും

1 മുണ്ഡകോപനിഷത് 2.2.5   2 ശ്വേതാശ്വതരോപനിഷത് 6.14

അവരിലൊരുത്തനുമല്ല ഉപനിഷത്തുകൾക്കു പ്രമാണഭൂതൻ: അവരിലാരുടെയും ജീവിതത്തെ ആസ്പദിച്ചല്ല ഉപനിഷ ത്തുകളിലുള്ള ഒരു മന്ത്രംപോലും നിലകൊള്ളുന്നത്. ഈ പാത്രങ്ങ ളെല്ലാം പശ്ചാത്തലത്തിൽ ചലിക്കുന്ന ഛായകൾപോലെയാണ്: ഇവർ നേരിട്ടനുഭവപ്പെടുന്നില്ല, കാണപ്പെടുന്നില്ല, സാക്ഷാത്കരിക്കപ്പെടുന്നില്ല. ഉപനിഷത്തുകളിലുള്ള അദ്ഭുതകരവും സമുജ്ജ്വലവും പ്രകാശമയവും തികച്ചും അപൗരുഷേയവുമായ വാക്യങ്ങളിലാണ് യഥാർത്ഥമായ ശക്തി. ഇരുപതു യാജ്ഞവല്ക്യന്മാർ വന്നു ജീവിച്ചുമരിച്ചെന്നിരു ന്നാലും അതൊരു കാര്യമല്ല: വേദാന്തവാക്യങ്ങൾ അവിടെ നില കൊള്ളുന്നു. എങ്കിലും ഒരു പുരുഷന്നും വിരുദ്ധമല്ല വേദാന്തം. ലോക ത്തിലുണ്ടായിട്ടുള്ളതോ ഉണ്ടാകാൻ പോകുന്നതോ ആയ പുരുഷന്മാ രെയെല്ലാം ഉൾക്കൊള്ളത്തക്കവണ്ണംവിശാലവും വികസ്വരവുമാണ് വേദാന്തം. പുരുഷന്മാരെയോ അവതാരങ്ങളെയോ സിദ്ധന്മാരെയോ ആരാധിക്കുന്നതിന്നെതിരായി അതിന് ഒന്നും പറയാനില്ല. മറിച്ച്, വേദാന്തം അതിനെ എപ്പോഴും താങ്ങുകയത്രേ ചെയ്യുന്നത്. അതേയവസര ത്തിൽ അതു തികച്ചും അപൗരുഷേയമാണുതാനും. ഉപനിഷത്തുക ളിലെ അപൗരുഷേയാശയം അതു പ്രഖ്യാപിക്കുന്ന ഈശ്വരനെപ്പോലെ തന്നെ, ഏറ്റവും അദ്ഭുതമാണ്. സിദ്ധനും ചിന്തകനും ദാർശനികന്നും യുക്തിവാദിക്കുമൊക്കെ, ഇന്നത്തെ ഏതു ശാസ്ത്രജ്ഞനും ആഗ്രഹിക്കുന്ന അളവിൽത്തന്നെ, ആ ആശയം അപൗരുഷേയമാണ്. ഇവയാണ് നമ്മു ടെ മതഗ്രന്ഥങ്ങൾ. ബൈബിൾ ക്രിസ്ത്യാനികൾക്കും, കൊറാൻ മുഹമ്മദീ യർക്കും, ത്രിപിടകങ്ങൾ ബൗദ്ധന്മാർക്കും, സെൻഡ് അവസ്റ്റാ പാഴ്സി കൾക്കും ഏതുപോലെയോ, അതുപോലെയാണ് നമുക്ക് ഉപനിഷത്തു കൾ എന്ന് ഓർമ്മിക്കണം. ഇവയാണ്, അല്ലാതെ മറ്റൊന്നുമല്ല, നമ്മുടെ മതഗ്രന്ഥങ്ങൾ. പുരാണങ്ങളും തന്ത്രങ്ങളും മറ്റു പുസ്തകങ്ങളും – ബ്രഹ്മസൂത്രങ്ങൾപോലും – രണ്ടാംകിടയിലും മൂന്നാംകിടയിലുമുള്ള പ്രമാണമാണ്. ഒന്നാംകിടയിൽപ്പെട്ട പ്രമാണം വേദങ്ങൾ. മനുസ്മൃതി യും പുരാണങ്ങളും മറ്റു ഗ്രന്ഥങ്ങളും ഗ്രാഹ്യങ്ങളാകുക അവ ഉപനിഷത്തുകളുടെ പ്രാമാണ്യത്തിന്നനുഗുണമാകുന്നിടത്തോളമേ യുള്ളു: അനുഗുണമല്ലെങ്കിൽ, അവയൊക്കെ നിർദ്ദയം കൈവെടിയണം. ഇതെപ്പോഴും നാം ഓർക്കണം. എന്നാൽ ഭാരതത്തിൻെറ ഭാഗ്യദോഷം കൊണ്ട് ഇന്നിപ്പോൾ നാമതു മറന്നിരിക്കുന്നു. ക്ഷുദ്രമായ ഒരു ഗ്രാമാചാരമാണ് ഇന്ന് വാസ്തവത്തിലുള്ള പ്രമാണമെന്നു തോന്നുന്നു: അല്ലാതെ, ഉപനിഷത്തുകൾ പഠിപ്പിക്കുന്നതൊന്നുമല്ല. ബംഗാളിലെ വഴിവക്കിലുള്ള ഒരു ഗ്രാമത്തിൽ നിലവിലുള്ള നിസ്സാരമായ ഒരാശ യത്തിനു വേദപ്രാമാണ്യമുള്ളതായിട്ടാണ് തോന്നുക: പോരാ, അതില ധികമുണ്ടെന്ന്. 'യാഥാസ്ഥിതികമെന്ന വാക്കിൻെറ സ്വാധീനശക്തി എത്ര അദ്ഭുതമാണ്! കർമ്മകാണ്ഡത്തിൻെറ ഓരോ കണികയും പിൻതുടരുന്നതിലാണ്, ഗ്രാമീണൻെറ ദൃഷ്ടിയിൽ, യാഥാസ്ഥിതികത യുടെ

തികവു മുഴുവൻ. അങ്ങനെ ചെയ്യാത്തവനോടു പറയും, ''കടന്നു പോകൂ: താൻ ഇനിമേൽ ഹിന്ദുവേയല്ല.'' എന്റെ മാതൃരാജ്യത്തിൽ – കടുത്ത നിർഭാഗ്യമെന്നേ പറയാവൂ – ഈ തന്ത്രങ്ങളിലൊന്ന് എടു ത്തിട്ട് അതിൽ പറയുന്ന സമ്പ്രദായം അനുഷ്ഠിക്കതന്നെ വേണമെന്നു പറയുന്ന ആളുകളുണ്ട്. അങ്ങനെ ചെയ്യാത്തവൻ അവരുടെ ദൃഷ്ടി യിൽ യാഥാസ്ഥിതികമായ ആശയങ്ങളുള്ളവനല്ല. അതുകൊണ്ട് ഉപനിഷത്തിലാണ് മൗലികമായ പ്രാമാണ്യമുള്ളതെന്ന് ഓർക്കുന്നതാണ് നമുക്കു നല്ലത്. ഗൃഹ്യസൂത്രങ്ങളും ശ്രൗതസൂത്രങ്ങളുംപോലും വേദ ങ്ങളുടെ പ്രാമാണ്യത്തിന്നധീനമാണ്. അവ നമ്മുടെ പൂർവികരായ ഋഷികളുടെ വചസ്സുകളത്രേ. ഹിന്ദുവാകണമെന്ന് ആഗ്രഹിക്കുന്നവർ അവ വിശ്വസിക്കണം. ബ്രഹ്മത്തെക്കുറിച്ച് ഏറ്റവും വിചിത്രമായ വിശ്വാസങ്ങൾപോലും വെച്ചുപുലർത്താം. എന്നാൽ വേദപ്രാമാണ്യം നിഷേധിക്കുന്നവൻ നാസ്തികനാണ്. ക്രിസ്ത്യാനികളുടെയും ബൗദ്ധന്മാ രുടെയും മതഗ്രന്ഥങ്ങളും നമ്മുടേതും തമ്മിലുള്ള വ്യത്യാസമതാണ്. അവരുടേതെല്ലാം പുരാണങ്ങളാണ്, മതഗ്രന്ഥങ്ങളല്ല. കാരണം, അവ യിൽ പ്രലയചരിത്രവും, രാജാക്കന്മാരുടെയും രാജവംശങ്ങളുടെയും ചരിത്രങ്ങളും, മഹാത്മാക്കളുടെ ചരിത്രങ്ങളും മറ്റുമാണുള്ളത്. ഇതൊ ക്കെ പുരാണവിഷയമാണ്. വേദങ്ങളോടു യോജിക്കുന്നിടത്തോളം ഇവയൊക്കെ നന്ന്. ബൈബിളും മറ്റു ജനതകളുടെ മതഗ്രന്ഥങ്ങളും വേദങ്ങളോടു യോജിക്കുന്നിടത്തോളം അവയൊക്കെ വളരെ നല്ലതു തന്നെ. പക്ഷേ, വിയോജിക്കുമ്പോൾ, പിന്നെ അവയെ സ്വീകരിക്കേണ്ട തില്ല. ഇതുപോലെയാണ് കൊറാന്റെയും കാര്യം. ഇവയിലെല്ലാം പല സദാചാരോപദേശങ്ങളുണ്ട്: വേദങ്ങളോടു പൊരുത്തപ്പെടുന്നിട ത്തോളം, പുരാണങ്ങൾക്കുള്ള പ്രാമാണ്യം അവയ്ക്കുമുണ്ട്. പക്ഷേ, അതിലൊട്ടുമധികമില്ല. ആശയമിതാണ്; വേദങ്ങൾ ഒരിക്കലും എഴുത പ്പെട്ടിട്ടുള്ളതല്ല, അവ ഒരു കാലത്തും ഉണ്ടാക്കപ്പെട്ടതല്ല. ഒരു ക്രിസ്തുമത പ്രചാരകൻ ഒരിക്കൽ എന്നോടു പറഞ്ഞു; ''ഞങ്ങളുടെ മതഗ്രന്ഥ ങ്ങൾക്കു ചരിത്രപരമായ ഒരു സ്വഭാവമുണ്ട്: അതിനാൽ അവ ശരി യാണ്.'' എന്റെ മറുപടി ഇങ്ങനെയായിരുന്നു; ''എന്റേതിന്നു ചരിത്ര പരമായ സ്വഭാവമില്ല. അതുകൊണ്ടാണ് അവ ശരിയാകുന്നത്: ചരിത്ര പരമാകയാൽ നിങ്ങളുടെ മതഗ്രന്ഥങ്ങൾ അന്നൊരു ദിവസം ആരോ ഒരുവൻ ഉണ്ടാക്കിയതാണെന്നു സ്പഷ്ടം. നിങ്ങളുടേത് മനുഷ്യനിർമ്മി തമാണ്. എന്റേതങ്ങനെയല്ല. ചരിത്രപരമല്ലെന്നത് അവയ്ക്കനുകൂല മാണ്.'' ഇങ്ങനെയാണ് വേദങ്ങൾക്ക് ഇന്നത്തെ മറ്റു മതഗ്രന്ഥങ്ങളോ ടുള്ള ബന്ധം.

നാമങ്ങനെ ഉപനിഷത്തുകളുടെ ഉപദേശങ്ങളിലേക്കു വന്നു ചേരുന്നു.

പലതരം വാക്യങ്ങളാണുള്ളത്. ചിലതു തികച്ചും ദ്വൈതപരം. മറ്റു ചിലത് അദ്വൈതപരവും. എന്നാൽ ഭാരതത്തിലെ മതവിഭാഗക്കാർ ക്കെല്ലാം യോജിക്കാവുന്ന ചില സിദ്ധാന്തങ്ങളുണ്ട്. ഒന്നാമത് സംസാര ത്തെ അഥവാ പുനർജന്മത്തെപ്പറ്റിയുള്ള സിദ്ധാന്തം. രണ്ടാമത് മനശ്ശാ സ്ത്രത്തെപ്പറ്റി എല്ലാവർക്കുമുള്ള യോജിപ്പ്. ആദ്യമായിട്ടുള്ളതു ശരീരം: അതിന്റെ പിന്നിൽ സൂക്ഷ്മശരീരമെന്നു വിളിക്കപ്പെടുന്ന അന്തഃ കരണം: അതിനു പിന്നിലാണ് ജീവൻ. പാശ്ചാത്യവും ഭാരതീയവുമായ മനശ്ശാസ്ത്രങ്ങൾക്കു തമ്മിലുള്ള ഭേദമിതാണ്; പാശ്ചാത്യരുടെ മനശ്ശാസ്ത്ര ത്തിൽ അന്തഃകരണമാണ് ആത്മാവ്: ഇവിടെ അതല്ല. അന്തഃകരണം, അന്തരിന്ദ്രിയമെന്നു വിളിക്കപ്പെടുന്ന മനസ്സ്, ജീവന്റെ ഒരുപകരണം മാത്രം. അതിലൂടെയാണ് ജീവൻ ശരീരത്തിലോ ബാഹ്യലോകത്തിലോ പ്രവർത്തിക്കുന്നത്. ഇതിനെപ്പറ്റി എല്ലാവർക്കും യോജിപ്പാണ്. വിഭിന്ന വിഭാഗക്കാർ പല പേരുകൾ ചൊല്ലി വിളിക്കുന്ന ഈ ജീവൻ, അഥവാ ജീവാത്മാവ്, അനാദിയും നിത്യനുമാണെന്നും എല്ലാവരും സമ്മതി ക്കുന്ന കാര്യമാണ്. മോക്ഷമടയുന്നതുവരെ ജനിക്കയും പുനർജ്ജനി ക്കയും ചെയ്യുന്നതും ഈ ആത്മാവുതന്നെയെന്നും എല്ലാവരും സമ്മതി ക്കുന്നു. ഇതിലും എല്ലാവർക്കും യോജിപ്പാണ്. ഭാരതീയവും പാശ്ചാത്യ വുമായ മനസ്സുകൾക്കു തമ്മിലുള്ള ഭേദത്തെ ഏറ്റവും സ്വരസവും പ്രത്യക്ഷവും സജീവവുമായ മട്ടിൽ കാട്ടുന്ന മറ്റൊരു മാർമ്മികമായ കാര്യത്തിലും അവർക്കെല്ലാം തമ്മിൽ യോജിപ്പുണ്ട്. അതാവിത്; എല്ലാം ആത്മാവിലുണ്ട്. വെളിയിൽനിന്നുള്ളിലേക്കു പ്രവേശിപ്പിക്കയല്ല: സത്യ ത്തിൽ ഉള്ളിൽനിന്നു വെളിയിലേക്കു സ്ഫുരിപ്പിക്കലാണ്; (നിശ്വസി തമല്ല, ഉച്ഛ്വസിതമാണ്). ശക്തികളെല്ലാം, ശുദ്ധിയെല്ലാം, മഹത്ത്വമെല്ലാം – എല്ലാം – ആത്മാവിലാണ്. അണിമ, ലഘിമ തുടങ്ങി നേടാൻ നോക്കുന്ന സിദ്ധികൾ സൂക്ഷ്മത്തിൽ നേടേണ്ടവയല്ലെന്നും, ഇപ്പൊഴേ അവ ആത്മാവിലുണ്ടെന്നും യോഗി പറഞ്ഞുതരും. അവയെ വ്യക്തമാ ക്കാനാണ് പ്രയത്നം. ഉദാഹരണമായി, നിങ്ങളുടെ കാൽച്ചോട്ടിൽ ഇഴ യുന്ന ഏറ്റവും ക്ഷുദ്രമായ കൃമിയിൽപ്പോലും അണിമാദികളായ അഷ്ട സിദ്ധികൾ ഇപ്പൊഴേ ഉണ്ടെന്ന് പതഞ്ജലി ഉദ്ബോധിപ്പിക്കുന്നു. വ്യത്യാസം ശരീരംകൊണ്ടുണ്ടായതാണ്. അതിനു മെച്ചപ്പെട്ട ഒരു ശരീര മുണ്ടായാൽ, സിദ്ധികൾ പ്രത്യക്ഷപ്പെടും. പക്ഷേ ഇപ്പൊഴേ അവയവിടെ യുണ്ട്. 'നിമിത്തമപ്രയോജകം പ്രകൃതീനാം വരണഭേദസ്തു തതഃ ക്ഷേത്രി കവത്.'[1] 'പ്രകൃതിയുടെ പരിണാമത്തിൽ സത്കർമ്മങ്ങളും ദുഷ്കർ മ്മങ്ങളും നേരിട്ടു കാരണങ്ങളല്ല: അവ ആ പരിണാമത്തിനുള്ള പ്രതിബന്ധങ്ങളെ തകർക്കുന്നു. കൃഷിക്കാരൻ വെള്ളമൊഴുകുവാനുള്ള തടസ്സങ്ങൾ നീക്കുമ്പോൾ, വെള്ളം തനിയേ ഒഴുകുന്നതുപോലെയാ ണത്.' മറ്റെവിടെയോ ഉള്ള വലിയ ഒരു ജലാശയത്തിൽനിന്ന് തന്റെ പാടത്തിലേക്ക് വെള്ളം കൊണ്ടുവരുന്ന ഒരു

1 യോഗസൂത്രം 4.3

കൃഷിക്കാരനെപ്പോലെ എന്ന് പ്രസിദ്ധമായ ഉദാഹരണമാണ് പതഞ്ജലി ഇവിടെ തന്നിരി ക്കുന്നത്. ജലാശയം എപ്പോഴും നിറഞ്ഞിരിക്കയാണ്. ഒരു നിമിഷം മതി വെള്ളത്തിനു കൃഷിക്കാരൻെറ ഭൂമിയെ ആറാടിക്കാൻ. രണ്ടിനും ഇടയ്ക്ക് ഒരു വരമ്പുണ്ടെന്നേയുള്ളു. ഈ വരമ്പു നീക്കിയാൽ ഉടൻതന്നെ വെള്ളം സ്വന്തം ഊക്കും തള്ളലുംകൊണ്ടു കുതിച്ചു വന്നുകൊള്ളും. ശക്തിയുടെയും ശുദ്ധിയുടെയും സിദ്ധിയുടെയും കൂമ്പാരം ഇപ്പൊഴേ ആത്മാവിലുണ്ട്. വ്യത്യാസം ആത്മാവിൻെറ മേലിട്ടിട്ടുള്ള ആവരണം വരുത്തിയതത്രേ. ഈ മൂടുപടം മാറ്റിയാൽ ആത്മാവു ശുദ്ധമാകുന്നു: അതിൻെറ ശക്തികൾ പ്രകാശിക്കുന്നു. പാശ്ചാത്യവും പൗരസ്ത്യവുമായ ചിന്തകൾക്കുള്ള വമ്പിച്ച അന്തരമിതാ ണെന്നു നിങ്ങൾ ഓർക്കണം. അതുകൊണ്ടാണ്, നാമൊക്കെ ജന്മനാ പാപികളാണെന്നും, ഭയങ്കരമായ ആവക സിദ്ധാന്തങ്ങൾ വിശ്വസിക്കാ ത്തതുകൊണ്ട് നാമൊക്കെ ദുഷ്ടരായി ജനിക്കുന്നു എന്നും മറ്റുമുള്ള ഞെട്ടിക്കുന്ന സിദ്ധാന്തങ്ങൾ പഠിപ്പിക്കുന്ന മനുഷ്യരെ കാണാൻ കിട്ടു ന്നത്. സ്വാഭാവികമായി നാം ദുഷ്ടരാണെങ്കിൽ, ഒരിക്കലും നാം നല്ലവ രാവില്ലെന്ന കാര്യം അവരാലോചിക്കുന്നേയില്ല. സ്വഭാവം എങ്ങനെ മാറും? മാറിയാൽ അതു സ്വയം നിഷേധിക്കയാകും. അപ്പോൾ അതു സ്വഭാവമല്ല. ഇതു നാം ഓർക്കേണ്ടതാണ്. ഇതിൽ ദ്വൈതിക്കും അദ്വൈ തിക്കും ഭാരതത്തിലുള്ള മറ്റെല്ലാവർക്കും യോജിപ്പാണുള്ളത്.

ഭാരത്തിലുള്ള എല്ലാ മതവിഭാഗക്കാരും വിശ്വസിക്കുന്ന അടുത്ത തത്ത്വം ഈശ്വരനാണ്: ഈശ്വരനെപ്പറ്റിയുള്ള അവരുടെ ആശയങ്ങൾ വിഭിന്നമാണ്. പ്രകൃത്യാ ദ്വൈതികൾ സഗുണേശ്വരനിൽ, സഗുണനിൽ മാത്രം വിശ്വസിക്കുന്നു. സഗുണനെന്ന ഈ പദം കുറേക്കൂടി നിങ്ങൾ മനസ്സിലാക്കണമെന്ന് ഞാൻ ആവശ്യപ്പെടുന്നു. സഗുണൻ എന്ന വാക്കിൻെറ അർത്ഥം ഈശ്വരന് ഒരു ശരീരമുണ്ടെന്നും, അവിടുന്ന് എവിടെയോ ഒരു സിംഹാസനത്തിലിരുന്ന് ലോകം ഭരിക്കയാണെന്നു മല്ല: പിന്നെയോ, അവിടുന്ന് സഗുണനാണ്, ഗുണങ്ങളുള്ളവനാണത്രേ. സഗുണേശ്വരനെ പലതരത്തിൽ വർണ്ണിച്ചിട്ടുണ്ട്. ഈ പ്രപഞ്ചത്തിൻെറ നിയന്താതാവ്, സ്രഷ്ടാവ്, രക്ഷിതാവ്, സംഹർത്താവ് എന്നീ നിലകളി ലുള്ള സഗുണേശ്വരനിൽ എല്ലാ വിഭാഗക്കാരും വിശ്വസിക്കുന്നു. അദ്വൈതികൾ കുറേക്കൂടി വിശ്വസിക്കുന്നു. അവർ സഗുണേശ്വരനെ കുറച്ചുകൂടി ഉയർന്ന ഒരു നിലയിൽ വിശ്വസിക്കുന്നുണ്ട്. ഈ നില സഗുണ–നിർഗുണമാണ്. ഗുണയോഗമൊന്നുമില്ലാത്തിടത്തു വിശേഷണമൊന്നും വെളിച്ചം ചൊരിയില്ല. അപ്പോൾ അദ്വൈതി, സച്ചിദാനന്ദം എന്ന മൂന്നെണ്ണമല്ലാതെ മറ്റു ഗുണങ്ങളൊന്നും ഈശ്വരന്നു കല്പിക്കുന്നില്ല. ഇതാണ് ശങ്കരൻ ചെയ്തത്. ഉപനിഷത്തുകളാകട്ടെ, കുറേക്കൂടി ദൂരത്തേക്കു കടന്നുചെല്ലുന്നതു കാണാം.

അവ പറയുകയാണ്; 'നേതി നേതി'[1] എന്നല്ലാതെ ഒന്നും അവിടുത്തെക്കുറിച്ചു പറയുക സാദ്ധ്യമല്ലെന്ന്.

ഭാരതത്തിലുള്ള വിഭിന്നവിഭാഗങ്ങൾക്ക് ഇവിടെ യോജിപ്പാണ്. എന്നാൽ ദ്വൈതത്തെസ്സംബന്ധിച്ചിടത്തോളം ഭാരതത്തിലെ ദ്വൈതിക ളുടെ മാതൃകയായി ഞാൻ രാമാനുജനെ കണക്കാക്കാൻ പോകുന്നു. അദ്ദേഹമാണു ദ്വൈതദർശനങ്ങളുടെ മഹാനും അർവാചീനനുമായ പ്രതിനിധി. നമ്മുടെ നാട്ടിന്റെ മറ്റൊരു ഭാഗമായ ദക്ഷിണാപഥത്തി ലുള്ള മഹാന്മാരായ മതനേതാക്കന്മാരെക്കുറിച്ച് നമ്മുടെ ബംഗാളി കൾക്ക് ഇത്ര കുറച്ചേ അറിവുള്ളല്ലോ എന്നോർക്കുമ്പോൾ കഷ്ടം തോന്നുന്നു. ആ കാര്യം പറഞ്ഞാൽ, മുഹമ്മദീയകാലഘട്ടത്തിലെല്ലാം കൂടി, നമ്മുടെ ചൈതന്യനെ ഒഴിച്ചാൽ, വൻകിട മതനേതാക്കന്മാരെല്ലാം ദക്ഷിണാപഥത്തിലാണ് ജനിച്ചത്. ഇന്ന്, സത്യത്തിൽ ഭാരതം ഭരിക്കു ന്നത് ദക്ഷിണാപഥത്തിന്റെ മേധാശക്തിയാണ്. ചൈതന്യൻപോലും മാദ്ധ്വന്മാരുടെ ഒരു വിഭാഗത്തിൽപ്പെട്ടവനായിരുന്നു. രാമാനുജന്റെ അഭിപ്രായത്തിൽ നിത്യങ്ങളായി മൂന്നു തത്ത്വങ്ങളുണ്ട്; ഈശ്വരൻ, ആത്മാവ്, പ്രകൃതി. ആത്മാക്കൾ നിത്യങ്ങളാണ്. അനന്തകാലം നീളെ അവ വ്യക്തിത്വംപൂണ്ടു നിത്യമായി നിലകൊള്ളും. എക്കാലത്തും എന്റെ ആത്മാവു നിങ്ങളുടേതിൽനിന്നു ഭിന്നമായിരിക്കുമെന്നാണു രാമാനുജൻ പറയുന്നത്. ഇതുപോലെ പ്രകൃതിയും. ആത്മാവിനെ പ്പോലെയോ ഈശ്വരനെപ്പോലെയോ തന്നെ ഉണ്മയുള്ള പ്രകൃതിയും സദാ ഭിന്നമായി നിലകൊള്ളും. ആത്മസത്തയിൽ വ്യാപിച്ചുനില്ക്കുക യാണ് ഈശ്വരൻ: അവിടുന്ന് അന്തര്യാമിയാണ്. ഈ അർത്ഥത്തിൽ ചിലപ്പോൾ ഈശ്വരൻ ആത്മാവിനോട് ഐക്യമുള്ളതായി, ആത്മസത്ത യായി, രാമാനുജൻ കരുതുന്നു. പ്രലയകാലത്തിൽ പ്രകൃതി മുഴുവൻ സങ്കോചിക്കുമ്പോൾ ഈ ആത്മാക്കളെല്ലാം സങ്കോചിച്ചു സൂക്ഷ്മമായി ത്തീർന്ന്, കുറേക്കാലം നിലകൊള്ളുന്നു. അടുത്ത കല്പത്തിന്റെ തുടക്ക ത്തിൽ അവയൊക്കെ, പൂർവ്വകർമ്മാനുസാരം പ്രകടമായും ആവക കർമ്മങ്ങളുടെ ഫലമനുഭവിക്കയും ചെയ്യുന്നു. ആത്മാവിനു സഹജമായ ശുദ്ധിയും സിദ്ധിയും സങ്കോചിക്കുവാനിടയാക്കുന്ന കർമ്മങ്ങളെല്ലാം ദുഷ്കർമ്മവും, അവയെ പ്രകാശിപ്പിച്ചു വികസിപ്പിക്കുന്നവ യെല്ലാം സത്കർമ്മവുമാണെന്ന് രാമാനുജൻ പറയുന്നു. ആത്മവികാ സത്തെ തുണയ്ക്കുന്നതെല്ലാം നല്ലത്: ആത്മാവിനെ സങ്കോചിപ്പി ക്കുന്നതു ചീത്തയും. അങ്ങനെ, സ്വകർമ്മങ്ങൾകൊണ്ടു വികസിപ്പിച്ചും സങ്കോചിപ്പിച്ചും, ഈശ്വരകൃപയാൽ മോക്ഷം കൈവരുന്നതുവരെ ആത്മാവു ജീവിതയാത്ര തുടരുന്നു. ശുദ്ധവും കൃപയ്ക്കുവേണ്ടി പ്രയത്നിക്കുന്നതുമായ ആത്മാക്കൾക്കെല്ലാം ആ കൃപ കൈവരുമെ ന്നാണ് രാമാനുജൻ പറയുന്നത്.

ശ്രുതിയിലുള്ള പ്രസിദ്ധമായ ഒരു വാക്യമാണ്, ആഹാരശുദ്ധൗ

1 ബൃഹദാരണ്യകോപനിഷത് 2.3.6

സത്ത്വശുദ്ധിഃ സത്ത്വശുദ്ധൗ ധ്രുവാ സ്മൃതിഃ[1] എന്നത്. ''ആഹാരശുദ്ധിയുണ്ടായാൽ സത്ത്വശുദ്ധി ഉണ്ടാകുന്നു: സത്ത്വശുദ്ധിയുണ്ടായാൽ സ്മരണ കൂടുതൽ സത്യവും സ്ഥിരവും പൂർണ്ണവുമാകുന്നു.'' പ്രകൃതത്തിൽ സ്മരണം ഈശ്വരസ്മരണമാണ്: അഥവാ നമ്മുടെ പൂർണ്ണതയെപ്പറ്റിയുള്ള സ്മരണം. ഈ വിഷയത്തെപ്പറ്റി വലിയ ഒരു വാദവിവാദമുണ്ട്. ഒന്നാമത് എന്താണീ സത്വം? സാംഖ്യമതമനുസരിച്ച്, നമ്മുടെ ദർശനശാഖകളെല്ലാം സമ്മതിക്കുംപടി, ശരീരം മൂന്നു തരം ദ്രവ്യങ്ങൾകൊണ്ട്, ഗുണങ്ങളെക്കൊണ്ടല്ല, ഉണ്ടായതാണെന്നു നമുക്കറിയാം. സാധാരണമായുള്ള ധാരണ സത്ത്വവും രജസ്സും തമസ്സും ഗുണങ്ങളാണെന്നത്രേ. ഒട്ടുമങ്ങനെയല്ല, ഗുണങ്ങളല്ല: മറിച്ച്, പ്രപഞ്ച ത്തിൻെറ ഘടകദ്രവ്യങ്ങളാണ്. ആഹാരശുദ്ധിയുള്ളപ്പോൾ, ഭക്ഷണം ശുദ്ധമാകുമ്പോൾ, സത്ത്വദ്രവ്യം ശുദ്ധമാകുന്നു. വേദാന്തത്തിലെ ഒറ്റ വിഷയം ഈ സത്ത്വം സമ്പാദിക്കലാണ്. ഞാൻ പറഞ്ഞതുപോലെ, ആത്മാവ് നേരത്തെതന്നെ ശുദ്ധവും പൂർണ്ണവുമാണ്. വേദാന്തമനു സരിച്ച്, രജസ്സിൻെറയും തമസ്സിൻെറയും കണികകൾകൊണ്ട്, അതു മൂടപ്പെട്ടിരിക്കുന്നു. സത്ത്വത്തിൻെറ കണികകളാണ് ഏറ്റവും ഭാസുര ങ്ങൾ. അവയിലൂടെ ആത്മപ്രകാശം, സ്ഫടികത്തിലൂടെ വെളിച്ചം പോലെ, കടന്നുപോകുന്നു. അപ്പോൾ, രജോമാത്രകളും തമോമാത്രകളും പോയി സത്ത്വമാത്രകളെ അവശേഷിപ്പിച്ചാൽ, ആത്മാവിൻെറ ശക്തി യും ശുദ്ധിയും പ്രകടമാകും: അങ്ങനെ ആത്മാവ് കൂടുതൽ പ്രകടമാകും.

അതിനാൽ സത്ത്വം ഉണ്ടാകുകതന്നെ വേണം. ഉപനിഷത്തു പറ യുന്നു, 'ആഹാരം ശുദ്ധമായാൽ' എന്ന്. ആഹാരമെന്ന വാക്ക് രാമാനു ജൻ ധരിക്കുന്നതു ഭക്ഷണമെന്ന അർത്ഥത്തിലാണ്. അദ്ദേഹത്തിൻെറ ദർശനത്തിലെ മുഖ്യമായ ഒരു തിരിവ് ഈ സംഗതികൊണ്ടുണ്ടായ താണ്. മാത്രമല്ല, ഭാരതത്തെയാകമാനം, മതവിഭാഗക്കാരെയെല്ലാം, ഈ സംഗതി സ്പർശിച്ചിട്ടുമുണ്ട്. അതിനാൽ, അതിൻെറ അർത്ഥമെന്തെന്നു നമുക്കറിയണം. രാമാനുജൻ അഭിപ്രായപ്പെടുന്നത് ആഹാരശുദ്ധി നമ്മു ടെ ജീവിതത്തിലെ മുഖ്യമായ ഒരു ഘടകമാണെന്നത്രേ. ആഹാരത്തെ അശുദ്ധമാക്കുന്നതെന്തെന്നു രാമാനുജൻ ചോദിക്കുന്നു മൂന്നുതരം ദോഷങ്ങളാണ് അങ്ങനെ ചെയ്യുന്നത്. ഒന്നാമതു ജാതിദോഷം. ഏതു വർഗ്ഗത്തിൽപ്പെട്ടതാണോ ആഹാരം ആ വർഗ്ഗത്തിൻെറ സ്വഭാവത്തിനുള്ള ദോഷമാണ് ജാതിദോഷം. ഉദാഹരണം, ചൊമന്നുള്ളിക്കും വെളുത്തുള്ളിക്കും മറ്റുമുള്ള മണം തുടങ്ങിയവ. അടുത്തത് ആശ്രയദോഷം. ആഹാരം കൊണ്ടുവരുന്നവൻെറ ദോഷമത്രേ അത്. നീചൻ നല്കുന്ന ആഹാരം മാലിന്യമുണ്ടാക്കും. ആയുഷ്കാലം മുഴുവൻ ഈ ഉപദേശം നിഷ്കർഷയോടെ പിൻതുടരുന്ന പല മഹാത്മാക്കളെയും ഞാൻതന്നെ ഭാരതത്തിൽ കണ്ടിട്ടുണ്ട്. അവർക്കു സ്വാഭാവികമായി

1 ഛാന്ദോഗ്യോപനിഷത് 7.26.2

ത്തന്നെ ആഹാരം ആരു കൊണ്ടുവന്നു, ആർ തൊട്ടു എന്നുപോലും, അറിയുവാൻ ശക്തിയുണ്ടായിരുന്നു. എന്റെ ജീവിതത്തിൽ ഒരിക്കലല്ല, നൂറുവട്ടം, ഞാൻ അതു കണ്ടിട്ടുണ്ട് . പിന്നെ നിമിത്തദോഷം. അത് അശുദ്ധമായ വസ്തുക്കളോ പ്രഭാവങ്ങളോ ആഹാരത്തെ സ്പർശിക്കുന്നതുകൊണ്ടുണ്ടാകുന്നതാണ്. ഇപ്പോൾ ഇതിൽ നാം കുറേ ശ്രദ്ധിക്കുന്നതു നല്ലതാണ്. അഴുക്കും പൊടിയും മുടിക്കഷണവും മറ്റുമുള്ള ആഹാരം കഴിക്കുക, ഭാരതത്തിൽ സഹിക്കാൻ വയ്യാത്തവിധം സാധാരണമായിരിക്കയാണ്. ഈ മൂന്നു ദോഷങ്ങളുമില്ലാത്തിടത്തുനിന്ന് ആഹാരം കഴിച്ചാൽ സത്ത്വ ശുദ്ധിയായി: അതു സത്ത്വത്തെ ശുദ്ധമാകും. ശുദ്ധമായ ആഹാരം കഴിച്ചാൽ മതിയെങ്കിൽ, മതം എല്ലാവർക്കും ആകാമെന്നുവരും. ഈ ദോഷങ്ങളിൽനിന്ന് സ്വയം രക്ഷപ്പെടാൻ വയ്യാത്തവണ്ണം അത്ര ദുർബല നോ അസമർത്ഥനോ ആയ ഒരുവനെയും ഈ ലോകത്തിൽ എനിക്കറി വില്ല. അപ്പോഴാണ് ശങ്കരാചാര്യർ വന്നുപറയുന്നത്, ആഹാരമെന്നു വെച്ചാൽ മനസ്സിൽ സംഭരിക്കുന്ന ആശയമാണെന്ന്. അതു ശുദ്ധമാകു മ്പോൾ സത്ത്വം ശുദ്ധമാകുന്നു: അതുവരെ, ആകയില്ല. ഇഷ്ടമുള്ളതു കഴിക്കാം. ആഹാരംമാത്രം സത്ത്വത്തെ ശുദ്ധമാക്കുമെങ്കിൽ, ഒരു കുര ങ്ങിനു ജീവിതം മുഴുവൻ പാലും ചോറും കൊടുത്തുനോക്കൂ: അതൊ രു വൻകിട യോഗിയാകുമോ? അങ്ങനെയാണെങ്കിൽ പശുവും മാനും വലിയ യോഗികളാകും. ആരോ പറഞ്ഞതിൻവണ്ണം, ഏറെ കുളിച്ചാൽ സ്വർഗ്ഗത്തിലെത്താമെങ്കിൽ അവിടെ ഒന്നാമതെത്തുന്നത് മീനാകണം. പച്ചക്കറികഴിച്ചാൽ സ്വർഗ്ഗത്തിലെത്താമെങ്കിൽ, പശുക്കളും മാൻപറ്റവും അവിടെ ആദ്യമെത്തും.

എന്നാൽ എന്താണ് സമാധാനം? രണ്ടും ആവശ്യമാണ്. പ്രകൃത്യാ തന്നെ, ആഹാരത്തെപ്പറ്റി ശങ്കരാചാര്യർ നല്കിയ ആശയത്തിനാണ് ഒന്നാം സ്ഥാനം. പക്ഷേ ശുദ്ധാഹാരം നിശ്ചയമായും ശുദ്ധമായ ആശയത്തെ തുണയ്ക്കും: ഇതിനുള്ള ബന്ധം വളരെ അടുത്തതാണ്. രണ്ടും വേണം. ഇന്നതെ ഭാരതത്തിൽ ശങ്കരാചാര്യരുടെ ഉപദേശം നാം മറന്നിതിരിക്കുന്നു എന്നതാണ് ദോഷം, ശുദ്ധഭക്ഷണം എന്ന അർത്ഥമേ നാം കൈക്കൊണ്ടിട്ടുള്ളു. മതം അടുക്കളയിൽ കടന്നുകൂടി എന്ന് ഞാൻ പറയുമ്പോൾ എന്നോട് ആളുകൾ പെരുത്തു കോപിക്കു ന്നത് അതുകൊണ്ടാണ്. എന്നോടൊപ്പം മദ്രാസിലുണ്ടായിരുന്നെങ്കിൽ നിങ്ങളും എന്നോടു യോജിച്ചേനേ. അതിൽ ഭേദമാണ് ബംഗാളിൽ. ആരെങ്കിലും ആഹാരം നോക്കിയാൽ മതി മദ്രാസുകാർ അതു ദൂരെ വലിച്ചെറിയും. ഇതൊക്കെയായിട്ടും അവിടെയുള്ളവർക്ക് ഇതിനുതക്ക മെച്ചമുള്ളതായി കാണാനുമില്ല. ഇന്നയിന്ന ആഹാരം കഴിക്കുന്നതു കൊണ്ടോ, ഇവന്റെയോ അവന്റെയോ നോട്ടം അതിൽ തട്ടാതെ കാക്കുന്നതുകൊണ്ടോ പൂർണ്ണത സിദ്ധിക്കുമായിരുന്നെങ്കിൽ അവരൊ ക്കെ പൂർണ്ണരാകണമെന്നാണ്

പ്രതീക്ഷിക്കേണ്ടത്. അവരൊട്ടു പൂർണ്ണ രല്ലതാനും.

അപ്പോൾ തികവുറ്റ ഒരു ഘടകമാക്കാൻ ഇവ രണ്ടും ചേർക്കണം, ഇണക്കണം. എങ്കിലും കുതിരയ്ക്കു മുമ്പിൽ വണ്ടി കെട്ടരുത്. ഒരു തരത്തിലല്ലെങ്കിൽ മറ്റൊരു തരത്തിൽ ആഹാരത്തെപ്പറ്റി ഇപ്പോൾ വലിയ ഒരൊച്ചപ്പാടുണ്ട്. അതുപോലെതന്നെ വർണ്ണാശ്രമങ്ങളെക്കുറിച്ചും. ഈ ഒച്ചപ്പാടുണ്ടാക്കുന്നവരിൽ ഏറ്റവുമധികം കോലാഹലം കൂട്ടുന്നവർ ബംഗാളികളാണ്. നിങ്ങളോടൊക്കെ ഞാൻ ചോദിക്കയാണ്, വർണ്ണാശ്രമത്തെപ്പറ്റി നിങ്ങൾക്കെന്തറിയാം? ഈ നാട്ടിൽ നാലു വർണ്ണാശ്രമങ്ങളെവിടെ? എനിക്കു മറുപടി വേണം. നാലാശ്രമങ്ങൾ ഞാൻ കാണുന്നില്ല. നമ്മുടെ ബംഗാളിപ്പഴഞ്ചൊല്ലുപോലെയാണിത് – തലകൂടിയില്ലാതെ തലവേദന! അപ്പോൾ ഇവിടെ വർണ്ണാശ്രമം ഉണ്ടാക്കാനാണ് നിങ്ങളുടെ ആഗ്രഹം. ഇവിടെ നാലു വർണ്ണങ്ങളില്ല. ബ്രാഹ്മണരെയും ശൂദ്രരേയുമേ ഞാൻ കാണുന്നുള്ളു. ക്ഷത്രിയരും വൈശ്യരുമുണ്ടെങ്കിൽ അവരെവിടെ? എന്തുകൊണ്ട് ബ്രാഹ്മണരായ നിങ്ങൾ അവരോട്, ഹിന്ദുക്കളെല്ലാം ചെയ്യേണ്ടതുപോലെ, യജ്ഞോപവീതം ധരിക്കാനും വേദാദ്ധ്യയനം ചെയ്യാനും ആജ്ഞാപിക്കുന്നില്ല? മറിച്ച്, ക്ഷത്രിയരും വൈശ്യരുമില്ലെങ്കിൽ, ബ്രാഹ്മണരും ശൂദ്രരുമേ ഉള്ളുവെങ്കിൽ, ശാസ്ത്രം പറയുന്നതു ശൂദ്രർമാത്രമുള്ള ഒരു നാട്ടിൽ ബ്രാഹ്മണർ പാർക്കരുതെന്നാണ്. അതുകൊണ്ട് ഭാണ്ഡവും പേറി പുറത്തേക്കു കടക്കുക. നിങ്ങളെപ്പോലെ പല സഹസ്രാബ്ദങ്ങളായി മ്ലേച്ഛന്മാരുടെ ആഹാരം കഴിച്ചും മ്ലേച്ഛന്മാരുടെ രാജ്യഭരണത്തിലമർന്നും കഴിയുന്നവരെപ്പറ്റി ശാസ്ത്രം അനുശാസിക്കുന്നതെന്തെന്നറിയാമോ? അതിനുള്ള പ്രായശ്ചിത്തമറിയാമോ? പ്രായശ്ചിത്തം, സ്വയം ദഹിപ്പിക്കലാണ്. ഗുരുക്കന്മാരെന്ന ബഹുമതി ആർജിക്കാനും കപടഭക്തന്മാരെപ്പോലെ ആചരിക്കാനുമാണോ നിങ്ങൾ ആഗ്രഹിക്കുന്നത്? സ്വന്തം ശാസ്ത്രങ്ങളിൽ വിശ്വസിക്കുന്നെങ്കിൽ, മഹാനായ അലക്സാണ്ടറുടെ കൂടെപ്പോയി, മ്ലേച്ഛൻെറ ആഹാരം കഴിച്ചതിന് സ്വയം ദഹിപ്പിച്ച മഹാബ്രാഹ്മണനെപ്പോലെ, നിങ്ങളും ഒന്നാമതായി സ്വയം ദഹിപ്പിക്കണം. അതുപോലെ നിങ്ങൾ ചെയ്യുക: അപ്പോൾ കാണാം നമ്മുടെ ജനത മുഴുവൻ നിങ്ങളുടെ കാൽച്ചോട്ടിലാകുമെന്ന്. നിങ്ങളുടെ സ്വന്തം ശാസ്ത്രങ്ങളിൽ നിങ്ങൾക്കു വിശ്വാസമില്ല: എന്നിട്ടും, മറ്റുള്ളവരെ വിശ്വസിപ്പിക്കാൻ ആഗ്രഹിക്കയും ചെയ്യുന്നു. ഈ യുഗത്തിൽ അങ്ങനെ കരുത്തില്ലെന്നു വിശ്വാസമില്ല: എന്നിട്ടും, മറ്റുള്ളവരെ വിശ്വസിപ്പിക്കാൻ ആഗ്രഹിക്കയും ചെയ്യുന്നു. ഈ യുഗത്തിൽ അങ്ങനെ കരുത്തില്ലെന്നു വിചാരിക്കുന്നെങ്കിൽ, സ്വന്തം ദൗർബല്യം സമ്മതിക്കുക: മറ്റുള്ളവരുടെ ദൗർബല്യത്തെ പൊറുക്കയും ചെയ്യുക. ഹസ്താവലംബം നല്കി മറ്റു ജാതികളെ ഉന്നമിപ്പിക്കുക. അവരെ വേദങ്ങൾ പഠിക്കാൻ അനുവദിക്കുക. ലോകത്തിൽ മറ്റിടങ്ങളിലുള്ള ഏതാര്യനെയുംപോലെ അവരും നല്ല ആര്യന്മാരാകട്ടെ. ബംഗാളികളായ ആര്യന്മാരേ, നിങ്ങളും അവ്വണ്ണമുള്ള ആര്യന്മാരാവുക.

നിങ്ങളുടെ നാടിനെ മുടിക്കുന്ന വൃത്തികെട്ട ഈ വാമാചാരം വെടിയുക. ഭാരതത്തിൻെറ മറ്റു ഭാഗങ്ങൾ നിങ്ങൾ കണ്ടിട്ടില്ല. നമ്മുടെ സമുദായത്തിൽ എത്രയധികം വാമാചാരം കടന്നുകൂടിയിട്ടുണ്ടെന്നോർ ക്കുമ്പോൾ, സംസ്കാരത്തെക്കുറിച്ചുള്ള അതിൻെറ വികത്ഥനം എന്താ യാലും, അത് ഏറ്റവുമധികം അറപ്പുണ്ടാക്കുന്ന ഒന്നായിട്ടാണ് ഞാൻ കണക്കാക്കുന്നത്. ബംഗാളികളായ നമ്മുടെ ഈ സമുദയാത്തിൽ വാമാചാരവിഭാഗങ്ങൾ തഴച്ചുവളരുകയാണ്. പകൽസമയം പുറത്തു വന്ന് ആചാരത്തെക്കുറിച്ച് ഉറക്കെ പ്രസംഗിക്കുന്നവർ, രാത്രിയിൽ ഞെട്ടിക്കുന്ന ഭോഗവികൃതികളിലാണ് ഏർപ്പെട്ടുകഴിയുന്നത്. അതിഭയ ങ്കരഗ്രന്ഥങ്ങൾ അവരെ പിൻതാങ്ങുന്നുമുണ്ട്. ഇതുപോലെ പെരുമാറാൻ ആ ഗ്രന്ഥങ്ങൾ അവരെ അനുശാസിക്കുന്നു. ബംഗാളികളായ നിങ്ങൾ ക്കറിയാം, വാമാചാരതന്ത്രങ്ങളാണ് ബംഗാളികളുടെ ശാസ്ത്രങ്ങളെന്ന്. വണ്ടികൾ നിറയ്ക്കത്തക്ക എണ്ണത്തിലാണ് അവ അച്ചടിച്ചിട്ടുള്ളത്. ശ്രുതികൾ പഠിപ്പിക്കുന്നതിനു പകരം നിങ്ങളുടെ സന്താനങ്ങളുടെ മനസ്സിൽ, ആവക ഗ്രന്ഥങ്ങളിലൂടെ, നിങ്ങൾ വിഷം കലർത്തുകയാണ്. കൽക്കത്തയിലെ പിതാക്കന്മാരേ, വാമാചാരതന്ത്രങ്ങൾപോലുള്ള ഭയങ്കരവസ്തുക്കൾ, വിവർത്തനസഹിതം നിങ്ങളുടെ ആൺകുട്ടികളു ടെയും പെൺകുട്ടികളുടെയും കൈയിൽ വെച്ചുകൊടുക്കുന്നതിലും, അവരുടെ മനസ്സിൽ അങ്ങനെ വിഷം പകരുന്നതിലും, ഇവയൊക്കെ യാണ് ഹിന്ദുശാസ്ത്രങ്ങൾ എന്ന ധാരണയിൽ അവർ വളർന്നുവരുന്ന തിലും നിങ്ങൾക്കു ലജ്ജയില്ലേ? ലജ്ജിക്കുന്നെങ്കിൽ നിങ്ങളുടെ സന്താനങ്ങളുടെ കൈയിൽനിന്ന് അവയെല്ലാം എടുത്തുമാറ്റുക: അവർ തനിശാസ്ത്രങ്ങളായ വേദങ്ങളും ഗീതയും ഉപനിഷത്തുകളും പഠിക്കട്ടെ!

ഭാരതത്തിലെ ദ്വൈതികളുടെ അഭിപ്രായത്തിൽ വ്യക്തികളായ ജീവ ന്മാർ എക്കാലവും അങ്ങനെതന്നെ നിലകൊള്ളുന്നു. മുന്നേ നിലനിന്നു പോരുന്ന ദ്രവ്യത്തിൽനിന്ന് ഈശ്വരൻ വെറും നിമിത്തകാരണം മാത്ര മായി പ്രപഞ്ചം ഉളവാക്കുന്നു. അദ്വൈതമതമനുസരിച്ചാകട്ടെ ഈശ്വര നാണ് പ്രപഞ്ചത്തിൻെറ ഉപാദാനവും നിമിത്തവും. പ്രപഞ്ചസ്രഷ്ടാവു മാത്രമല്ല അവിടുന്ന്: തന്നിൽനിന്നുതന്നെയാണ് അവിടുന്ന് അതുള വാക്കുന്നത്. ഇതാണ് അദ്വൈതികളുടെ നിലപാട്. ദ്വൈതികളിൽ അപക്വാശയരായ ചില വിഭാഗക്കാർ, തന്നിൽനിന്നുതന്നെയാണ് ഈശ്വ രൻ പ്രപഞ്ചസൃഷ്ടി ചെയ്തതെന്നും, എന്നാൽ ഒപ്പം, അവിടുന്നു പ്രപഞ്ചത്തിൽനിന്ന് സർവ്വദാ ഭിന്നനാണെന്നും, എല്ലാം എല്ലായ്പോഴും പ്രപഞ്ചനിയന്താവിൻെറ അധീനതയിൽ വർത്തിക്കുന്നുവെന്നും വിശ്വ സിക്കുന്നവരായിട്ടുണ്ട്. ഈ പ്രപഞ്ചത്തെയും ജീവാത്മാക്കളെയും തന്നിൽനിന്നുതന്നെയാണ് ഈശ്വരൻ പരിണമിപ്പിച്ചതെന്നു വിശ്വസി ക്കുന്ന വിഭാഗക്കാരുമുണ്ട്. കാലാന്തരത്തിൽ പരിമിതികൾ വെടിഞ്ഞ് അപരിമിതരാകുവാൻ, നിർവ്വാണമടയുവാൻ, ആണ് ഇങ്ങനെ പരിണമി പ്പിച്ചിട്ടുള്ളത്. എന്നാൽ ഈ വിഭാഗക്കാർ ഇന്നിപ്പോളില്ല. ഇന്നത്തെ ഭാരതത്തിലെ ഒരേയൊരു അദ്വൈതവിഭാഗക്കാർ ശങ്കരാചാര്യരുടെ

അനുയായികളാണ്. ശങ്കരൻെറ അഭിപ്രായത്തിൽ ഈശ്വരൻ ഉപാദാന കാരണവും നിമിത്തകാരണവുമാകുന്നതു മായയിലൂടെയാണ്, വാസ്തവ ത്തിലല്ല. ഈശ്വരൻ ഈ പ്രപഞ്ചമായിട്ടില്ല, പ്രപഞ്ചം ഇല്ലാത്തതാണ്: ഈശ്വരൻ ഉള്ളവനും. അദ്വൈതവേദാന്തത്തിൽ ധരിക്കേണ്ട സമുന്നതമായ അംശങ്ങളിലൊന്നാണ് മായ എന്ന ഈ ആശയം പ്രതിപാദിക്കാൻ വേണ്ടത്ര സമയം എനിക്കില്ലെന്ന് ഞാൻ ആശങ്കിക്കു ന്നു. നിങ്ങളിൽ പാശ്ചാത്യദർശനവുമായി പരിചയിച്ചിട്ടുള്ളവർ ഇതി നോടു വളരെ സാദൃശ്യമുള്ള ചിലതു കാൻറി(ൻെറ ഗ്രന്ഥങ്ങളി)ൽ കണ്ടേക്കും. മാക്സ്മുള്ളർ കാൻറിനെക്കുറിച്ചെഴുതിയിട്ടുള്ളതു പഠിച്ചിട്ടുള്ള വരോട് ഏറ്റവുമധികം തെറ്റിദ്ധാരണയുണ്ടാക്കുന്ന ഒരാശയത്തെപ്പറ്റി സൂക്ഷിക്കണമെന്ന് ഞാൻ ചൂണ്ടിക്കാട്ടുന്നു. കാലവും ദേശവും നിമി ത്തവും മായതന്നെയാണെന്ന ആശയം കണ്ടുപിടിച്ചതു ശങ്കരനാണ്. (അതിനു തെളിവായി) ശങ്കരൻെറ ഭാഷ്യങ്ങളിൽ ഒന്നുരണ്ടു ഭാഗങ്ങൾ കണ്ടുപിടിക്കുവാനും എൻെറ സുഹൃത്തായ പ്രൊഫസർക്ക് അയച്ചു കൊടുക്കുവാനും എനിക്കു ഭാഗ്യം സിദ്ധിച്ചു. അങ്ങനെ, ആ ആശയ വും ഭാരതത്തിലാണുണ്ടായത്. അദ്വൈതവേദാന്തികളുടെ മായാസിദ്ധാ ന്തം ഒന്നു വേറെതന്നെയാണ്. ഉള്ളതായിട്ടു ബ്രഹ്മമൊന്നുമാത്രം: ഭേദമുളവാക്കുന്നതു മായയാണ്. ഐക്യം, ഒരേയൊരു ബ്രഹ്മം, ആണ് അവസാനത്തെ തത്ത്വവും ലക്ഷ്യവും. വീണ്ടും പ്രാചിയും പ്രതീചിയും തമ്മിലുള്ള നിത്യമായ ഒരു വിവാദവിഷയം ഇതാണ്. ബഹുസഹസ്രവർ ഷങ്ങളായി ഇതിനെ ചൊല്ലിയാണ് ഭാരതം ലോകത്തെ മുഴുവൻ വെല്ലു വിളിച്ചിട്ടുള്ളത്. പല ജനതകളും, ഈ വെല്ലുവിളി സ്വീകരിച്ചിട്ടുണ്ട്. ഫലമോ, അവയൊക്കെ അടിപ്പെട്ടു: നിങ്ങൾ ജീവിച്ചിരിക്കുന്നു. ഇതാണ് ആ വെല്ലുവിളി; പ്രപഞ്ചം മിഥ്യയാണ്, വെറും മായമാത്രം. നിലത്തു നിന്നു കൈകൊണ്ടു വാരിത്തിന്നാലും, സ്വർണ്ണത്തളികയിൽനിന്ന് ആഹ രിച്ചാലും, കൊട്ടാരങ്ങളിൽ പാർക്കുന്ന അതിപ്രതാപശാലിയായ രാജാ വായാലും, ഏറ്റവും വലിയ പട്ടിണിപ്പാവമായാലും, ഒരേയൊരു പരി ണാമം മരണമാണ്. ഇവയൊക്കെ ഒന്നുതന്നെ, എല്ലാം മായ. ഭാരതീയ രുടെ പഴയ ഒരു പ്രതിപാദ്യമാണിത്. വീണ്ടും വീണ്ടും ജനതകൾ ഉയർന്നുവന്ന് ഇതിനെ അന്യഥാകരിക്കാൻ, നിഷേധിക്കാൻ, ശ്രമിക്കുന്നു ണ്ട്. അവ പെരുകുന്നു: അവരുടെ മുദ്രാവാക്യം ഭോഗമാണ്: അവർക്കു പ്രാബല്യമുണ്ട്: ആ പ്രാബല്യത്തെ അവർ സുഖസീമയിൽ എത്തുവാൻ അങ്ങേയറ്റംവരെ പ്രയോജനപ്പെടുത്തുന്നു: അടുത്ത ക്ഷണം പൊലി ഞ്ഞും പോകുന്നു. നാം സദാ നിലകൊള്ളുന്നു: കാരണം, എല്ലാം മായയാണെന്നു നാം കാണുന്നു. മായയുടെ സന്തതികൾ സദാ ജീവി ക്കുന്നു: ഭോഗസന്തതികൾ മരിക്കുന്നു.

ഇവിടെ മറ്റൊരു വലിയ വ്യത്യാസമുണ്ട്. ഹെഗെലും ഷോപ്പനറും ജർമ്മൻദർശനത്തിൽ കൊണ്ടുവരാൻ യത്നിച്ച അതേ ആശയം പ്രാചീ

നഭാരതത്തിൽ ഉന്നയിച്ചിട്ടുള്ളതായി കാണാം. നമ്മുടെ ഭാഗ്യംകൊണ്ട് ഹെഗെലിൻെറ പ്രസ്ഥാനം മുളയിലേ നുള്ളിപ്പോയി. അതു കിളരാനും ആരോഗ്യകരമാംവണ്ണം തഴയ്ക്കാനും നമ്മുടെ ഈ മാതൃരാജ്യത്ത് ഇടംകൊടുക്കുകയുണ്ടായില്ല. ഹെഗെലിൻെറ ഒരേയൊരാശയം കേവല തത്ത്വം (Absolute) വെറും അവ്യാകൃതമാണെന്നും, വ്യാകൃതരൂപം അതിലും മെച്ചമാണെന്നുമത്രേ. പ്രപഞ്ചേതരത്തെക്കാൾ കൂടുതൽ മെച്ച പ്പെട്ടതു പ്രപഞ്ചമാണ്: മോക്ഷത്തെക്കാൾ കൂടുതൽ മെച്ചപ്പെട്ടതു സംസാരമാണ്. അതാണ് ഒരേയൊരാശയം. ഈ സംസാരത്തിൽ എത്രയേറെ മുഴുകുന്നുവോ നിങ്ങളുടെ ആത്മാവിനെ എത്രയേറെ ജീവിതവ്യാപാരങ്ങൾ മൂടുന്നുവോ, അത്രയേറെ മെച്ചമാണ് നിങ്ങൾക്ക്. അവർ പറയുന്നു; എങ്ങനെ ഞങ്ങൾ വീടുകളുണ്ടാക്കുന്നു, തെരുവുകൾ വെടിപ്പാക്കുന്നു, ഇന്ദ്രിയഭോഗങ്ങൾ അനുഭവിക്കുന്നു എന്നു കാണരുതേ? അതേ, അതിനു പിമ്പിൽ, ആ ഉപഭോഗത്തിൻെറ ഓരോ കണികയുടെയും പിന്നിൽ, പകയും ദുരിതവും ഭയങ്കരതയും അവർക്കു മറയ്ക്കാം.

നേരേമറിച്ച്, നമ്മുടെ ദാർശനികർ ആദ്യംമുതലേ പ്രഖ്യാപിച്ചിട്ടുണ്ട്, ആവിഷ്കാരമെല്ലാം, നിങ്ങൾ പരിണാമമെന്നു വിളിക്കുന്നതെല്ലാംതന്നെ, സ്വയം വ്യക്തീഭവിക്കാനുള്ള അവ്യക്തത്തിൻെറ അതിവ്യർത്ഥമായ ഒരു ശ്രമമാണെന്ന്. അതേ, ഈ പ്രപഞ്ചത്തിൻെറ കാരണവും സർവ്വ ശക്തനുമായ നിങ്ങൾ ചെറിയ ചെളിക്കുണ്ടുകളിൽ പ്രതിഫലിക്കാൻ ശ്രമിക്കുന്നു! കുറേ നേരം അങ്ങനെ ശ്രമിച്ചിട്ട് അതു വ്യർത്ഥമാണെന്നു കണ്ടുപിടിക്കുന്നു. പിന്നെ, എവിടെനിന്നു വന്നോ അവിടേയ്ക്കു മട ങ്ങുന്നു. ഇതാണ് വൈരാഗ്യം, ത്യാഗം, മതത്തിൻെറ ശരിയായ തുടക്കം. ത്യാഗം കൂടാതെ മതവും ആചാരവും മൊട്ടിടുന്നതെങ്ങനെ? ആദിയും അന്തവും ത്യാഗമാണ്. വേദം പറയുന്നു ത്യജിക്കുക, ത്യജിക്കുക എന്ന്. അതൊന്നേ ഉള്ളു വഴി. ത്യജിക്കുക. ന പ്രജയാ ധനേന ത്യാഗേനൈകേ അമൃതത്വമാനശുഃ.[1] ''പണത്തിലൂടെയും സന്തതിയിലൂടെ യുമല്ല, ത്യാഗത്തിലൂടെ മാത്രമാണ് അമൃതത്വമടയേണ്ടത്.'' ഇതാണ് ഭാരതീയഗ്രന്ഥങ്ങളുടെ അനുശാസനം. ലോകം പരിത്യജിച്ച പല മഹ ത്തുക്കളും സിംഹാസനത്തിൽ തുടർന്നിരുന്നിട്ടുണ്ട്, ശരിയാണ്. എന്നാൽ ജനകനുപോലും സംസാരം ത്യജിക്കേണ്ടിവന്നു. അദ്ദേഹ ത്തെക്കാൾ വലിയൊരു ത്യാഗി ആര്? പക്ഷേ, അർവ്വാചീനകാലത്ത് നാമെല്ലാം ജനകന്മാരാകാൻ ആഗ്രഹിക്കുന്നു. അവരെല്ലാം ജനകന്മാർ തന്നെ -- ഉടുക്കാനും ഉണ്ണാനുമില്ലാതെ കഷ്ടപ്പെടുന്ന സന്താനങ്ങളുടെ, ആ അർത്ഥത്തിലേ ജനകനെന്ന വാക്ക് അവർക്കു ചേരൂ. പഴയ ആ ജനകന്ന് ഉണ്ടായിരുന്ന പ്രകാശമയവും ഈശ്വരീയവുമായ ചിന്തകളൊ ന്നും ഇന്നുള്ളവർക്കില്ല. ഇവരാണ് നമ്മുടെ അർവാചീനരായ ജനക ന്മാർ! ഇനിയെങ്കിലും ഇത്തരം ജനകത്വം സ്വല്പം കുറച്ചിട്ട്, നേരിട്ടു ലക്ഷ്യത്തിലേക്കു വരുക! ത്യജിക്കാമെങ്കിൽ നിങ്ങൾക്കു മതമുണ്ടാകും: വയ്യെങ്കിൽ, ലോകത്തിൽ

1 കൈവല്യോപനിഷത് 1.3

കിഴക്കുമുതൽ പടിഞ്ഞാറുവരെയുള്ള പുസ്തക ങ്ങളെല്ലാം വായിക്കൂ: ഗ്രന്ഥശാലകളെല്ലാം വിഴുങ്ങൂ: പണ്ഡിതന്മാരിൽ അഗ്രഗണ്യരാകൂ: നിങ്ങൾക്കു കർമ്മകാണ്ഡമേ ഉള്ളുവെങ്കിൽ, വെറും പൂജ്യമാണ് നിങ്ങൾ: ആദ്ധ്യാത്മികതയുടെ ഗന്ധംപോലുമില്ല. ഈ അമൃതത്വമടയുക ത്യാഗത്തിലൂടെ മാത്രമേ സാദ്ധ്യമാകൂ. ഇതാണു പ്രപഞ്ചത്തെപ്പോലും കൂട്ടക്കാത്ത ശക്തി, മഹത്തായ ശക്തി. അപ്പോ ഴാണ് ബ്രഹ്മാണ്ഡം ഗോഷ്പദായതേ, പ്രപഞ്ചമാസകലംകൂടി പശുവി ൻെറ കുളമ്പിൻപാടുപോലെ ചെറുതാകുന്നത്.

ത്യാഗം – അതാണ് കൊടി, ഭാരതപതാക. അതു ലോകത്തിനു മീതെ പാറുന്നു. ഭാരതത്തിൽനിന്ന് വീണ്ടും വീണ്ടും അയയ്ക്കുന്ന അനശ്വരമായ ആശയമാണ്. ക്ഷയോന്മുഖമായ വംശങ്ങൾക്കും നിപീ ഡനങ്ങൾക്കും ലോകത്തിലുള്ള ദുഷ്ടതകൾക്കും ഒക്കെക്കൂടിയുള്ള മുന്നറിയിപ്പാണത്. അതേ, ഹിന്ദുക്കളേ, ആ കൊടിയിന്മേൽനിന്ന് നിങ്ങളുടെ പിടിവിടാതിരിക്കട്ടെ. അതുയർത്തിപ്പിടിക്കുക. നിങ്ങൾ ക്ഷീണരാണെങ്കിലും, ത്യജിക്കാനാവില്ലെങ്കിലും, ആദർശം താഴ്ത്തരുത്. 'ഞാൻ ദുർബ്ബലനാണ്: ലോകം ത്യജിക്കാൻ എനിക്കു സാദ്ധ്യമല്ല!' എന്നു പറഞ്ഞോളൂ. പക്ഷേ, ദാംഭികരായി (വേദ) വാക്യങ്ങൾ വളച്ചൊ ടിക്കയും, യുക്ത്യാഭാസങ്ങൾ പുറപ്പെടുവിക്കയും, അജ്ഞന്മാരുടെ കണ്ണിൽ മണ്ണടിക്കാൻ ശ്രമിക്കയും ചെയ്യാതിരിക്കണം. അതരുത്. മറിച്ച്, ദുർബ്ബലരാണെന്ന് സ്വയം സമ്മതിച്ചുകൊൾവിൻ. എന്തുകൊണ്ടെന്നാൽ, ത്യാഗമെന്ന ആശയം മഹത്താണ്. ദശലക്ഷം പടയാളികളുടെ പരിശ്രമം പരാജയപ്പെട്ടാൽത്തന്നെ കുറ്റമെന്ത് പത്ത്, എന്തിന്, രണ്ടു പടയാളികൾ ജയിച്ചുവന്നാൽ പോരേ? മരിച്ച ദശലക്ഷങ്ങൾ അനുഗൃഹീതരായി. അവരുടെ രക്തമാണ് വിജയം നല്കിയത്. വിഭിന്നവൈദികസമ്പ്രദാ യങ്ങളിൽ ഒന്നൊഴികെ എല്ലാറ്റിലും ഈ ത്യാഗമാണ് ആദർശം. അല്ലാ തുള്ളത് ബോംബെ സംസ്ഥാനത്തിലെ വല്ലഭാചാര്യസമ്പ്രദായമാണ്. ത്യഗമില്ലാത്തിടത്ത് എന്തു സംഭവിക്കുന്നു എന്നു നിങ്ങളിൽ ഏറെ പ്പേർക്കും അറിയാം. നമുക്കു യാഥാസ്ഥിതികത വേണം, ഭയങ്കരമായ യാഥാസ്ഥിതികതപോലും വേണം: ചാരം തേച്ച്, വീർപ്പടക്കി, കൈയ്യു യർത്തിനില്ക്കുന്ന നില്ക്കുന്ന യാഥാസ്ഥിതികതപോലും വേണം. അതേ, എത്രയും അസ്വാഭാവികമാണതെങ്കിൽക്കൂടി നമുക്കവരെയും വേണം: അവർ ത്യാഗമെന്ന ആശയത്തിനുവേണ്ടിയാണു നിലകൊള്ളു ന്നത്. നമ്മുടെ ജീവിതമർമ്മങ്ങളെ കാർന്നുതിന്ന്, നമ്മെയൊക്കെ ദാംഭികരാക്കിത്തീർത്തുകൊണ്ട്, ഭാരതത്തിലേക്കു നുഴഞ്ഞുകയറുന്ന സ്ത്രീനിർവിശേഷമായ അമിതഭോഗങ്ങൾക്കു വശപ്പെടരുതെന്ന് നമ്മുടെ വംശത്തിനു മുന്നറിയിപ്പു നല്കയാണവർ. നമുക്കു സ്വല്പം തപശ്ചര്യ ആവശ്യമാണ്. പണ്ടു ത്യാഗം ഭാരതത്തെ ജയിച്ചുകീഴ്പ്പെടുത്തി. ഇനി യും അതുതന്നെ ചെയ്യേണ്ടിയിരിക്കുന്നു. ഭാരതത്തിൻെറ ആദർശങ്ങ ളിൽവെച്ച് ഏറ്റവും മഹത്തും ഉന്നതവുമാണ് ഈ ത്യാഗാദർശം. ബുദ്ധൻെറയും

രാമാനുജൻെറയും രാമകൃഷ്ണപരമഹംസരുടെയും നാട്, ത്യാഗത്തിൻെറ നാട്, പണ്ടുകാലം മുതൽ കർമ്മകാണ്ഡത്തിനെ തിരായി പ്രസ്ഥാനങ്ങൾ നടന്നിട്ടുള്ള നാട് – ഇന്നുപോലും ഇവിടെ നൂറുനൂറാളുകൾ എല്ലാമുപേക്ഷിച്ചു ജീവന്മുക്തരായിട്ടുണ്ട്. ഈ നാട് അതിൻെറ ആദർശങ്ങൾ വെടിയുമോ? നിശ്ചമായുമില്ല. പാശ്ചാത്യമായ അമിതഭോഗാദർശങ്ങൾകൊണ്ടു തലതിരിഞ്ഞുപോയ ആളുകളു ണ്ടാകാം. പാശ്ചാത്യലോകത്തിൻെറ അഭിശാപമായ ഭോഗവും, ലോക ത്തിൻെറ അഭിശാപമായ ഐന്ദ്രിയസുഖങ്ങളും ഉൾക്കൊണ്ടവരായി ആയിരവും ലക്ഷവും ആളുകളുണ്ടാകാം. ഇതൊക്കെയാണെങ്കിലും, എൻെറ ഈ മാതൃഭൂമിയിൽ ആയിരക്കണക്കിനുള്ള മറ്റാളുകൾക്കു മതം എപ്പോഴും ഒരു യാഥാർത്ഥ്യമായിരിക്കും: അവർ, വേണമെങ്കിൽ, കണക്കുകൂടാതെ ത്യജിക്കാൻ സദാ സന്നദ്ധരാകുകയും ചെയ്യും.

നമ്മുടെ സമ്പ്രദായങ്ങൾക്കു പൊതുവായുള്ള മറ്റൊരാദർശം നിങ്ങ ളുടെ മുമ്പിൽ സമർപ്പിക്കാൻ ഞാനാഗ്രഹിക്കുന്നു. അതും ഒരു വമ്പിച്ച വിഷയമാണ്. മതം അനുഭവിക്കേണ്ട ഒന്നാണെന്നുള്ള നിസ്തുലമായ ആശയം ഭാരതത്തിലേയുള്ളൂ. 'നായമാത്മാ പ്രവചനേന ലഭ്യോ ന മേധയാ ന ബഹുനാ ശ്രുതേന.' ''വളരെ ഭാഷിച്ചതുകൊണ്ടോ ബുദ്ധി ശക്തികൊണ്ടോ ഗ്രന്ഥപാരായണംകൊണ്ടോ ഈ ആത്മാവു പ്രാപി ക്കാവതല്ല.'' അതെ, ലോകത്തിൽ നമ്മുടെ മതഗ്രന്ഥങ്ങളേയുള്ളൂ, അവയുടെ പഠനംകൊണ്ടുപോലും ആത്മാവിനെ അനുഭവിക്കാൻ സാദ്ധ്യമല്ലെന്നു പ്രഖ്യാപിക്കുന്നതായി. ഭാഷണവും പ്രസംഗവും മറ്റുമല്ല കാര്യം. ആത്മാവ് അനുഭവിക്കപ്പെടേണ്ടതാണ്. അതു ഗുരുവിൽനിന്നു ശിഷ്യനിലേക്കു വരുന്നു. ശിഷ്യന് ഈ ഉൾക്കാഴ്ച വന്നാൽ സംശയ ങ്ങളെല്ലാം മാറും: തുടർന്ന് അനുഭവം വരുകയും ചെയ്യും.

ഒരാശയംകൂടി; ബംഗാളിൽ ഒരസാധാരണ കീഴ്വഴക്കമുണ്ട്: കുല ഗുരു, അഥവാ പരമ്പരാഗതമായ ഗുരുത്വം, എന്നാണ് അതറിയപ്പെടു ന്നത്. ''എൻെറ അച്ഛൻ നിങ്ങളുടെ ഗുരുവായിരുന്നു: ഇപ്പോൾ ഞാൻ നിങ്ങളുടെ ഗുരുവാകാം: എൻെറ അച്ഛൻ നിങ്ങളുടെ അച്ഛൻെറ ഗുരു വായിരുന്നു: അതുകൊണ്ട് ഞാൻ നിങ്ങളുടെ ഗുരുവാകാം.'' ആരാണ് ഗുരു? ശ്രുതികളിലേക്കു മടങ്ങുക. ''വേദങ്ങളുടെ മർമ്മം അറിയുന്ന വനാണ്, അല്ലാതെ പുസ്തകപ്പുഴുവല്ല, വൈയാകരണനല്ല, സാധാരണ പണ്ഡിതനല്ല: മറിച്ച്, പൊരുളറിയുന്നവനാണ്. 'യഥാഖരശ്ചന്ദനഭാര വാഹീ ഭാരസ്യ വേത്താ ന തു ചന്ദനസ്യ.' ''ചന്ദനത്തടി ചുമക്കുന്ന കഴുത അറിയുന്നത് അതിൻെറ കനം മാത്രമാണ്: അല്ലാതെ അതിൻെറ അനർഘഗുണങ്ങളല്ല.'' അതുപോലാണ് ഈ പണ്ഡിതന്മാർ. അത്തര ക്കാരെ നമുക്കു വേണ്ട. അവർക്കു സാക്ഷാത്കാരമില്ലെങ്കിൽ, അവർ ക്കെന്തു പഠിപ്പിക്കാനാകും? ഞാൻ കുട്ടിക്കാലത്ത് ഈ കല്ക്കത്താപട്ട ണത്തിൽ പല സ്ഥലങ്ങളിലും മതമന്വേഷിച്ചുചെന്നിരുന്നു. വളരെ വലിയ പ്രസംഗം കേട്ടുകഴിഞ്ഞാൽ

എല്ലായിടത്തും പ്രസംഗക്കാരനോട്, ''ഈശ്വരനെ നിങ്ങൾ കണ്ടിട്ടുണ്ടോ?'' എന്നു ചോദിക്കുക എൻെറ പതിവായിരുന്നു. ഈശ്വരനെ കാണുക എന്ന ആശയം പ്രസംഗക്കാരെ പരിഭ്രമിപ്പിച്ചു. ''ഞാൻ കണ്ടിട്ടുണ്ട്,'' എന്ന് എന്നോടു പറഞ്ഞ മനുഷ്യൻ രാമകൃഷ്ണപരമഹംസർ മാത്രമാണ്. കൂടാതെ, അദ്ദേഹം പറഞ്ഞു; ''നിന്നെയും ഈശ്വരനെ കാണത്തക്കവണ്ണമാക്കാം.'' ഗ്രന്ഥവരികൾ വലിച്ചൊടിക്കുന്നവനല്ല ഗുരു.

വാഗ്വൈഖരീ ശബ്ദഝരീ ശാസ്ത്രവ്യാഖ്യാനകൗശലം
വൈദുഷ്യം വിദുഷാം തദ്വദ്ഭുക്തയേ ന തു മുക്തയേ.[1]

''വാഗ്വ്യാപാരത്തിൻെറ നാനാഭേദങ്ങൾ, മതഗ്രന്ഥവ്യാഖ്യാനഭേദങ്ങൾ - ഇവയൊക്കെ വിദ്വാന്മാരുടെ രസത്തിനുള്ളതാണ്, മുക്തിക്കുള്ളതല്ല.'' ശ്രോത്രിയൻ ശ്രുതിരഹസ്യമറിയുന്നവൻ, അവൃജിനൻ പാപരഹിതൻ, അകാമഹതൻ കാമനാരഹിതൻ, പഠിപ്പിച്ചു പണമുണ്ടാക്കാൻ ആഗ്രഹിക്കാത്തവൻ[2] - അയാൾ ശാന്തനും സാധുവുമാണ്. അയാൾ വസന്തകാലംപോലെ വരുന്നു, പലതരം ചെടികൾക്ക് തളിരും പൂവും നല്കാൻ: എന്നാൽ ഈ ചെടികളിൽനിന്ന് ഒന്നുമൊട്ടാവശ്യപ്പെടുന്നുമില്ല. വസന്തത്തിൻെറ സ്വഭാവമാണ് നന്മ ചെയ്യുക. അതു നന്മ ചെയ്യുന്നു, അത്രമാത്രം.[3] അത്തരക്കാരനാണ് ഗുരു. തീർണ്ണാഃ സ്വയം ഭീമഭവാർണ്ണവം ജനാൻ അഹേതുനാന്യാനപി താരയന്തഃ3 ''ജീവിതമാ കുന്ന വൻകടൽ സ്വയം കടന്ന്, സ്വാർത്ഥപരിഗണന കൂടാതെ, മറ്റു ള്ളവരെയും കടക്കാൻ തുണയ്ക്കുന്നു.'' ഇയാളാണ് ഗുരു: മറ്റാർക്കും ഗുരുവാകാൻ സാദ്ധ്യമല്ലെന്നു ശ്രദ്ധിക്കുക. കാരണം,

അവിദ്യായാമന്തരേ വർത്തമാനാഃ
സ്വയം ധീരാഃ പണ്ഡിതം മന്യമാനാഃ
ജംഘന്യമാനാഃ പരിയന്തി മൂഢാഃ
അന്ധേനൈവ നീയമാനാ യഥാന്ധാഃ.[4]

''സ്വയം ഇരുളിൽ ആണ്ടുകിടന്ന്, അഹമ്മതികൊണ്ട് സ്വയം സർവജ്ഞരെന്നു നിനയ്ക്കുന്ന വിഡ്ഢികൾ മറ്റുള്ളവരെ തുണയ്ക്കാൻ കൊതിക്കുന്നു: കറങ്ങിയും പതറിയും വഴുതിയും അവരങ്ങനെ പോകുന്നു. അങ്ങനെ, കുരുടൻ മറ്റൊരു കുരുടനെയെന്നപോലെ നയി ച്ചു രണ്ടുപേരും കുഴിയിൽ വീഴുന്നു.'' ഇങ്ങനെയാണ് വേദങ്ങൾ പറയുന്നത്. ഇപ്പോഴുള്ള

1 വിവേകചൂഡാമണി 58

2 ശ്രോത്രിയോ*f*വൃജിനോ*f*കാമഹതോ യോ ബ്രഹ്മവിത്തമഃ
ബ്രഹ്മണ്യുപരതഃ ശാന്തോ നിരിന്ധന ഇവാനലഃ
(വിവേകചൂഡാമണി 34)

3 ശാന്താ മഹാന്തോ നിവസന്തി സന്തോ വസന്തവല്ലോകഹിതം ചരന്തഃ.
(വിവേകചൂഡാമണി 39)

4 മുണ്ഡകോപനിഷത് 1.2.8.

നടപടിയോടൊത്ത് അതു തുലനം ചെയ്യുക. നിങ്ങൾ വേദാന്തികളാണ്, വളരെ യാഥാസ്ഥിതികരാണ്: അല്ലേ? നിങ്ങൾ വലിയ ഹിന്ദുക്കളാണ്, വളരെ യാഥാസ്ഥിതികരാണ്. നിങ്ങളെ ഇതിലുമധികം യാഥാസ്ഥിതികരാക്കാനാണ് ഞാനാഗ്രഹിക്കുന്നത്. നിങ്ങൾക്കു യാഥാസ്ഥിതികത കൂടുംതോറും കൂടുതൽ വെളിവുണ്ടാ കും. നിലവിലുള്ള യാഥാസ്ഥിതികതയെപ്പറ്റി കൂടുതൽ ചിന്തിക്കും തോറും, കൂടുതൽ വിഡ്ഢികളാകയും ചെയ്യും. നിങ്ങളുടെ പഴയ യാഥാസ്ഥിതികതയിലേക്കു മടങ്ങുക: ആ കാലത്ത് ഈ പുസ്തകങ്ങ ളിൽനിന്നു വന്ന ശബ്ദമെല്ലാം, സ്പന്ദമെല്ലാം, കരുത്തുറ്റ, ഉറച്ച, ശുദ്ധ ഹൃദയത്തിൽനിന്നു വന്നതാണ്. ഓരോ സ്വരവും സത്യമാണ്. പിന്നീ ടാണ് അധഃപതിച്ചത്, കലയും ശാസ്ത്രവും മതവും സമസ്തവും: ജനത ആകെക്കൂടി അധഃപതിച്ചു. കാരണങ്ങൾ ചർച്ച ചെയ്യാൻ നമുക്കു സമയമില്ല. ഈയിടയ്ക്കുണ്ടായ പുസ്തകങ്ങളിൽനിന്നു പുറപ്പെടുന്നത് മഹാമാരിയുടെയും ജനതാക്ഷയത്തിൻെറ ദുർവായുവാണ്: വീര്യത്തിനു പകരം മുറവിളികളും ആർത്തനാദങ്ങളുമാണ്. കരുത്തും ജീവശക്തി യുമുണ്ടായിരുന്ന പഴയ കാലങ്ങളിലേക്കു പിൻവാങ്ങുക: തിരിച്ചു പോകുക. ഒരിക്കൽക്കൂടി പ്രബലരാകുക. പണ്ടത്തെ ഉറവിടങ്ങളിൽ നിന്ന് നിറയെ ഉൾക്കൊള്ളുക. ഭാരതത്തിലെ ജീവിതത്തിൻെറ ഒരേയൊ രുപാധി ഇതാണ്.

അദ്വൈതിയുടെ അഭിപ്രായത്തിൽ, ഇന്നുള്ള നമ്മുടെ വ്യക്തിത്വം ഒരു ഭ്രമമാണ്. ലോകത്തിലെവിടെയും കടിച്ചാൽ പൊട്ടാത്ത ഒരാശയ മായിരിക്കുകയാണിത്. ഒരു മനുഷ്യനോട് അയാൾ ഒരു വ്യക്തിയല്ലെന്നു പറഞ്ഞാലുടൻ, അയാൾക്കു വലിയ പേടിയായി. അയാളുടെ വ്യക്തിത്വം – അതെന്തുമാകട്ടെ – ഇല്ലാതാകുമെന്ന്. പക്ഷേ അദ്വൈതി പറയുന്നു, ഒരിക്കലും വ്യക്തിത്വം ഉണ്ടായിട്ടില്ലെന്ന്. പ്രതിക്ഷണം ജീവിതത്തിൽ നിങ്ങൾ മാറിക്കൊണ്ടിരിക്കയാണ്. നിങ്ങൾ കുട്ടിയായിരുന്നപ്പോൾ ഒരു മട്ടിൽ ചിന്തിച്ചു. ഇപ്പോൾ യുവാവെന്ന നിലയിൽ മറ്റൊരു മട്ടിൽ ചിന്തിക്കുന്നു. ഇനി വൃദ്ധനാകുമ്പോൾ വേറൊരു മട്ടിലും ചിന്തിക്കും. ഓരോരുത്തനും മാറിക്കൊണ്ടിരിക്കയാണ്. അപ്പോൾ വ്യക്തിത്വമെവിടെ? നിശ്ചയമായും ശരീരത്തിലല്ല: മനസ്സിലുമല്ല, ചിന്തയിലുമല്ല. അതിനു മപ്പുറത്താണ് ആത്മാവ്. അദ്വൈതി പറയുന്നു, ഈ ആത്മാവ് ബ്രഹ്മം തന്നെ. അനന്തം രണ്ടു വയ്യാ. ഒരു വ്യക്തിയേയുള്ളു: അത് അനന്ത മാണുതാനും. സ്പഷ്ടമായി പറഞ്ഞാൽ നാമൊക്കെ യുക്തിയുക്തരാണ്, നമുക്കു യുക്തിവാദം ചെയ്യണം. എന്താണ് യുക്തി? ഏറെക്കുറെ ഇനം തിരിക്കൽ – മുന്നോട്ടു നീങ്ങാൻ വയ്യാത്തിടത്തോളം, പരിമിത ത്തിൻെറ അന്തിമവിശ്രാന്തിവരെ. അത് അപരിമിതത്തിൻെറ ഇനത്തിൽ പെടുമ്പോഴേ ഉണ്ടാകൂ. പരിമിതവസ്തുക്കളെ എടുത്ത് അപഗ്രഥിച്ചു പോകുക: ഇടയ്ക്കൊരിടത്തും നിലയ്ക്കാതെ അവസാനമായ അപരി മിതത്തിലെത്തുമ്പോഴേ വിശ്രമമടയാനാകൂ എന്നു കാണാം. അദ്വൈതി

പറയുന്നു; അപരിമിതത്തിന്നേ ഉണ്മയുള്ളൂ. മറ്റുള്ളതെല്ലാം മായയാണ്. മറ്റൊന്നിനും ശരിയായ ഉണ്മയില്ല. ഏതു ഭൗതികവസ്തുവിലും ഉണ്മ യോടുകൂടിയതു ബ്രഹ്മമാണ്. നാം ഈ ബ്രഹ്മമാണ്: രൂപവും മറ്റും മായയും. നാമരൂപങ്ങൾ മാറ്റുക: അപ്പോൾ നിങ്ങളും ഞാനും ഒന്നുതന്നെ. എന്നാൽ 'ഞാൻ' എന്ന വാക്കു സൂക്ഷിച്ചുകൊള്ളണം. മനുഷ്യർ പറയാറുണ്ട്; ''ഞാൻ ബ്രഹ്മമാണെങ്കിൽ എന്തുകൊണ്ടെ നിക്ക് ഇഷ്ടമുള്ളതൊക്കെ ചെയ്തുകൂടാ?'' പക്ഷേ ഇവിടെ ഞാനെന്ന വാക്കു മറ്റൊരർത്ഥത്തിലാണ് പ്രയോഗിക്കുന്നത്. സ്വയം പരിമിതപ്പെട്ടവനാണെന്നു വിചാരിച്ചാൽ, പിന്നെ, നിങ്ങൾ ആത്മാവും നിരീഹവും അന്തർജ്യോതിസ്സുമായ ബ്രഹ്മമല്ല. ബ്രഹ്മത്തിൻെറ സുഖങ്ങളും ആനന്ദവും ഉള്ളിലാണ്: അതു തികച്ചും സംതൃപ്തമാണ്: ഒന്നുമാവശ്യ മില്ല, പ്രതീക്ഷിക്കുന്നുമില്ല. ബ്രഹ്മം അഭയമാണ്, തികച്ചും സ്വതന്ത്ര മാണ്. അതാണ് ബ്രഹ്മം: അവിടെ നാമൊക്കെ ഒന്നാണ്.

അതുകൊണ്ട് ദ്വൈതിക്കും അദ്വൈതിക്കും തമ്മിലുള്ള വലിയ അന്ത രം ഇതാണെന്നു തോന്നുന്നു. ശങ്കരാചാര്യരെപ്പോലുള്ള വൻകിട ഭാഷ കാര്യന്മാർപോലും വാക്യങ്ങൾക്കു നല്കുന്ന അർത്ഥം ചിലപ്പോൾ യുക്തമല്ലെന്നാണ് എനിക്കു തോന്നുന്നത്. ചിലപ്പോൾ രാമാനുജൻ വ്യക്തമല്ലാത്ത മട്ടിൽ വാക്യങ്ങൾ കൈകാര്യം ചെയ്യുന്നതു കാണാം. ഈ സമ്പ്രദായങ്ങളിൽ ഒന്നേ ശരിയാകാൻ തരമുള്ളു എന്നാണ് നമ്മുടെ പണ്ഡിതന്മാർപോലും കരുതുന്നത്: മറ്റെല്ലാം തെറ്റാകണം. ഏകം സദ്വിപ്രാ ബഹുധാ വദന്തി. ''ഉള്ളത് ഒന്നാണ്: അതിനു പല പേരുകളും പ്രാജ്ഞൻ കൊടുക്കുന്നു'' എന്ന ആശയം – ലോകത്തിനു ഭാരതം നല്കിയിട്ടുള്ള ആശയങ്ങളിൽവെച്ച് അത്യദ്ഭുതമായ ആശയം അവർക്കു ശ്രുതിയിൽ കാണാവുന്നതാണ്. ഇതായിരുന്നു (ഭാരതത്തി ൻെറ) പ്രതിപാദ്യം. (നമ്മുടെ) ജനതയുടെ ജീവിതപ്രശ്നത്തിനു മുഴു വൻ സമാധാനം കണ്ടെത്തിയത് ഈ പ്രതിപാദ്യത്തെ വ്യാകരിച്ചതിലൂടെ യാണ്. അതേ, ഭാരതത്തിലെ ചുരുക്കം ചില വിദ്വാന്മാരെ, അതായത് ആദ്ധ്യാത്മികചിത്തരെ, ഒഴിച്ചാൽ എപ്പോഴും നാമിതു മറക്കയാണ്: മഹത്തായ ഈ ആശയം നാം മറക്കുന്നു. പണ്ഡിതന്മാരിൽപ്പോലും ഏതാണ്ടു തൊണ്ണൂറ്റെട്ടു ശതമാനവും ചിന്തിക്കുന്നത്, ഒന്നുകിൽ അദ്വൈതി ശരിയാണ്, അല്ലെങ്കിൽ വിശിഷ്ടാദ്വൈതി ശരിയാണ്, അല്ലെ ങ്കിൽ ദ്വൈതി ശരിയാണ് എന്നത്രേ. കാശിയിൽ ചെന്ന് വല്ല ഘട്ടത്തി ലും അഞ്ചു മിനിട്ടിരുന്നാൽ ഞാൻ പറയുന്നതു തെളിയും. ഈവക കാര്യങ്ങളെയും മറ്റു സമ്പ്രദായങ്ങളെയും കുറിച്ച് ഒരു കൂറ്റൻ കുത്തു തന്നെ അവിടെ നടക്കുന്നതു കാണാം.

അങ്ങനെ അതവശേഷിക്കുന്നു. അപ്പോൾ ഭൂജാതനായി, സ്വജീ വിതമേ ഇതിൻെറ വിശദീകരണമായിത്തീർന്ന ഒരുവൻ. ഭാരതത്തിലെ വിഭിന്നസമ്പ്രദായങ്ങളുടെ പശ്ചാത്തലമായ സമന്വയത്തെ വ്യാകരിക്ക യായിരുന്നു ആ ജീവിതം. ഞാൻ രാമകൃഷ്ണപരമഹംസരെ ഉദ്ദേശിച്ചാ

ണ് പറയുന്നത്. ഇദ്ദേഹത്തിൻെറ ജീവിതമാണ് ഇവ രണ്ടും ആവശ്യമാണെന്നു വ്യക്തമാക്കിയത്. ഭൂമിയെയും സൂര്യനെയും കേന്ദ്രീകരിച്ചു കൊണ്ടുള്ള ജ്യോതിഃശാസ്ത്രസിദ്ധാന്തങ്ങൾപോലാണ് ഇവ എന്ന് ആ ജീവിതം കാട്ടിത്തരുന്നു. കുട്ടിയെ ജ്യോതിഃശാസ്ത്രം പഠിപ്പിക്കുമ്പോൾ ഭൂമിയെ കേന്ദ്രീകരിക്കുന്ന സിദ്ധാന്തമാണ് ആദ്യം പഠിപ്പിക്കുന്നത്: താദൃശജ്യോതിഃശാസ്ത്രാശയങ്ങളെ ഈ സിദ്ധാന്തത്തിനനുഗുണമാക്കി വിസ്തരിച്ചുകൊടുക്കുന്നു. സൂക്ഷ്മാംശത്തിലെത്തുമ്പോൾ സൂര്യനെ കേന്ദ്രീകരിക്കുന്ന സിദ്ധാന്തമാണ് ആവശ്യമാകുന്നത്. അപ്പോൾ അതു കൂടുതൽ നന്നായി അവനു മനസ്സിലാകും. ദ്വൈതമാണ് ഇന്ദ്രിയങ്ങൾക്കുള്ള സ്വാഭാവികനിലപാട്. ഇന്ദ്രിയങ്ങൾ നമ്മെ കെട്ടിയിട്ടിരിക്കുന്നിടത്തോളം ഈശ്വരനെ സഗുണനായി, സഗുണനായിമാത്രം, കാണാനേ നമുക്കു തരമാകൂ: ഇപ്പോഴുള്ള മട്ടിൽ പ്രപഞ്ചത്തെ സാക്ഷാത്കരിക്കാനും നാം നിർബദ്ധരാണ്. രാമാനുജൻ പറയുന്നു; ''നിങ്ങൾ സ്വയം ശരീരമാണെന്നും, മനസ്സാണെന്നും, ജീവനാണെന്നും ചിന്തിക്കുന്നിടത്തോളം ഓരോ ജ്ഞാനക്രിയയിലും മൂന്നു ഘടകങ്ങൾ വരും; ആത്മാവ്, പ്രകൃതി ഇവയെ ഉളവാക്കുന്ന മറ്റെന്തോ ഒന്ന്.'' എന്നാൽ അതേ അവസരത്തിൽ മനസ്സ് കൂടുതൽ കൂടുതൽ സൂക്ഷ്മമാകുംതോറും ശരീരപ്രതീതി തിരോഭവിക്കും. ഒടുവിൽ മനസ്സും മിക്കവാറും തിരോഭവിക്കുന്നു. അപ്പോൾ നമ്മെ ഭയപ്പെടുത്തുന്നതും, ദുർബ്ബലപ്പെടുത്തുന്നതും ശാരീരികജീവിതത്തോടു ചേർത്തുകെട്ടുന്നതുമായവയെല്ലാം തന്നെ പോയ്മറയുന്നു. അപ്പോൾ, അപ്പോൾ മാത്രമാണ്, പ്രാചീനമായ ആ ഉപദേശത്തിൻെറ സത്യം ഒരുവൻ കണ്ടെത്തുന്നത്. എന്താണ് ആ ഉപദേശം?

ഇഹൈവ തൈർജിതഃ സർഗോ യേഷാം സാമ്യേ സ്ഥിതം മനഃ
നിർദ്ദോഷം ഹി സമം ബ്രഹ്മ തസ്മാദ് ബ്രഹ്മണി തേ സ്ഥിതാഃ.[1]

''എല്ലാറ്റിൻെറയും സമതയിൽ ഉറപ്പുള്ള മനസ്സോടുകൂടിയവൻ ഈ ജീവിതത്തിൽത്തന്നെ ജനനമരണചക്രത്തെ കീഴടക്കുന്നു. കാരണം, ഈശ്വരൻ ശുദ്ധനും എല്ലാറ്റിനോടും സമനുമാണ്. അതിനാൽ അവർ ഈശ്വരനിൽ ജീവിക്കുന്നു എന്നത്രെ പറയപ്പെടുന്നത്.''

സമം പശ്യൻ ഹി സർവ്വത്ര സമവസ്ഥിതമീശ്വരം
ന ഹിനസ്ത്യാത്മനാത്മാനം തതോ യാതി പരാം ഗതിം.[2]

''എല്ലായിടത്തും സമമായ ഈശ്വരനെ കാണുന്നവൻ ആത്മാവി നാൽ ആത്മാവിനു പരിക്കേല്പിക്കില്ല. അങ്ങനെ അയാൾ പരഗതി പ്രാപിക്കുന്നു.''

***

1 ഗീത 5.19 2 ഗീത 13.28

## 19
## അൽമോറയിലെ സ്വാഗതത്തിനു മറുപടി

അൽമോറയിൽ ചെന്നുചേർന്നപ്പോൾ അവിടുത്തെ പൗരന്മാർ ഹിന്ദിയിൽ തയ്യാറാക്കിയ ഒരു സ്വാഗതാശംസ സ്വാമിജിക്കു നല്കി. അതിൻെറ വിവർത്തനം; മഹാത്മൻ,

പടിഞ്ഞാറൻ ദേശങ്ങളിൽ ആദ്ധ്യാത്മികവിജയം വരിച്ചിട്ട് അവിടുന്ന് ഇംഗ്ല ണ്ടിൽനിന്നും മാതൃഭൂമിയിലേക്ക് തിരിച്ചു എന്നു കേട്ടതുമുതൽ ഞങ്ങൾ അങ്ങയെ കാണുവാനുള്ള സൗഭാഗ്യം സ്വാഭാവികമായി കൊതിച്ചുവരുകയായിരുന്നു. സർവ്വ ശക്തൻെറ അനുഗ്രഹത്താൽ, ഒടുവിൽ ആ ശുഭമുഹൂർത്തം വന്നുചേർന്നു. മഹാകവിയും ഭക്തരാജനുമായ തുളസീദാസൻ പറഞ്ഞിട്ടുള്ളത് – തീവ്രമായി ആരെ സ്നേഹിക്കുന്നുവോ അയാളെ കാണാൻ നിശ്ചയമായും ഇടവരുമെന്ന് – ഇന്നു തികച്ചും അനുഭവപ്പെട്ടിരിക്കുന്നു. സംശുദ്ധമായ ഭക്തിയോടുകൂടി അങ്ങയെ സ്വാഗതം ചെയ്യാൻ ഞങ്ങൾ ഇവിടെ സമ്മേളിച്ചു. ഒരിക്കൽക്കൂടി ഈ പട്ടണം സന്ദർശിക്കാൻ സദയം ബുദ്ധിമുട്ടിയതുകൊണ്ട് അവിടുന്ന് ഞങ്ങളെ സർവ്വഥാ അധർമ്മണരാക്കിയിരിക്കുന്നു. അങ്ങയുടെ ആ ദയയ്ക്കു മതിയായ കൃതജ്ഞത പ്രകാശിപ്പിക്കാൻ ഞങ്ങൾ അശക്തരാണ്. അങ്ങ് അനുഗൃഹീതൻതന്നെ. അങ്ങ യ്ക്കു യോഗദീക്ഷ നല്കിയ ആ ഗുരുദേവൻ തുലോം അനുഗൃഹീതനാണ്. ഭയങ്കരമായ ഈ കലിയുഗത്തിൽപ്പോലും ആര്യവംശ്യർക്ക് അങ്ങയെപ്പോലുള്ള നായകന്മാരുള്ളതിനാൽ ഈ ഭാരതഭൂമിയും അനുഗൃഹീതതന്നെ. അങ്ങു ജീവിത ത്തിൻെറ പ്രാരംഭഘട്ടത്തിൽത്തന്നെ, ലാളിത്യം ആർജ്ജവം സ്വഭാവശുദ്ധി മനുഷ്യ സ്നേഹം നിശിതമായ ശിക്ഷണബോധം ആചാരം ജ്ഞാനപ്രചരണം എന്നിവയി ലൂടെ ലോകത്തെങ്ങും നിർമ്മലമായ യശസ്സു നേടിയിരിക്കുന്നു: അതിൽ ഞങ്ങ ളെല്ലാം അഭിമാനംകൊള്ളുന്നു.

വാസ്തവത്തിൽ, ശ്രീശങ്കരാചാര്യർക്കുശേഷം മറ്റാരും ഈ രാജ്യത്തു ചെയ്യാൻ മുതിർന്നിട്ടില്ലാത്ത ദുർഘടമായ ഒരു ജോലിയാണ് അങ്ങു നിറവേറ്റിയത്. പ്രാചീന രായ ഭാരതീയാര്യന്മാരുടെ ഒരു പിൻഗാമി തപോബലംകൊണ്ട് ഇംഗ്ലണ്ടിലും അമേരിക്കയിലുമുള്ള വിദ്വാന്മാർക്ക് ഇതരമതങ്ങളെക്കാൾ മെച്ചപ്പെട്ടതാണ് ഭാരതീ യരുടെ പുരാതനമതമെന്നു തെളിയിച്ചുകൊടുക്കുമെന്നു ഞങ്ങളിൽ ആരുതന്നെ സ്വപ്നം കണ്ടു? ഷിക്കാഗോവിൽ നടന്ന ലോകമതസമ്മേളനത്തിൽ, അവിടെ കൂടിയിരുന്ന നാനാമതപ്രതിനിധികളുടെ മുമ്പിൽവെച്ച്, ഭാരതത്തിലെ പുരാതനമത ത്തിൻെറ മഹത്ത്വം സ്ഥാപിക്കാൻ, അവരുടെയൊക്കെ കണ്ണുതുറക്കത്തക്കവണ്ണം, അങ്ങു സമർത്ഥമായി വാദിച്ചു. വമ്പിച്ച ആ സമ്മേളനത്തിൽ പണ്ഡിതന്മാരായ പ്രവക്താക്കൾ താന്താങ്ങളുടെ രീതിയിൽ താന്താങ്ങളുടെ മതങ്ങളെ സമർത്ഥിച്ചു. എന്നാൽ അവരെയെല്ലാം അങ്ങ് അതിശയിച്ചു വൈദികമതത്തോടു കിടപിടിക്കാൻ ഒരു മതത്തിനും കഴിവില്ലെന്ന് അങ്ങു തികച്ചും സ്ഥാപിച്ചു. കൂടാതെ, മുൻചൊന്ന ഭൂമണ്ഡലങ്ങളിൽ പലേടത്തും പുരാതനമായ ബ്രഹ്മവിദ്യ പ്രചരിപ്പിച്ച്, പുരാത നരായ ആര്യന്മാരുടെ മതത്തിലേക്കും ദർശനത്തിലേക്കും ഒട്ടേറെ പണ്ഡിത ന്മാരെ അങ്ങ് ആകർഷിച്ചു. ഇനി ഇളക്കാനരുതാത്തവണ്ണം സനാതനധർമ്മ ത്തിൻെറ കൊടി അങ്ങ് ഇംഗ്ലണ്ടിലും നാട്ടുകയുണ്ടായി.

ഇതുവരെ നമ്മുടെ മതത്തിൻെറ തനിസ്വഭാവത്തെപ്പറ്റി യൂറോപ്പിലും അമേരിക്ക യിലുമുള്ള ഇന്നത്തെ പരിഷ്കൃതജനതകൾക്ക് ഒരു രൂപവുമില്ലായിരുന്നു. എന്നാൽ അങ്ങ് ആദ്ധ്യാത്മികോപദേശങ്ങളിലൂടെ അവരുടെ കണ്ണു തുറന്നു. അങ്ങനെ

സ്വന്തം അജ്ഞതകൊണ്ട്, ഏതു പ്രാചീനമതത്തെയാണോ 'ഉദ്ധതന്മാരുടെ സൂക്ഷ്മസങ്കല്പങ്ങൾ നിറഞ്ഞ ഒരു മതം, അഥവാ വിഡ്ഢികളെ ഉദ്ദേശിച്ചുള്ള പ്രതിപാദനങ്ങളുടെ ഒരു കൂമ്പാരം' എന്നു മുദ്രകുത്തിവന്നത്, ആ മതം, ഒരു രത്നഖനിയാണെന്ന് ഇപ്പോൾ അവർ കണ്ടിരിക്കുന്നു. ''സത്സ്വഭാവിയും കൃതവിദ്യനുമായ ഒരു പുത്രനുള്ളതാണ്, മൂർഖന്മാരായ ബഹുശതം പുത്രന്മാരുണ്ടാകുന്നതിനെക്കാൾ ഭേദം'' – നിശ്ചയം. ''ചന്ദ്രനാണ്, തനിച്ച ഇരുളെല്ലാം ദൂരെ പായിക്കുന്നത്: നക്ഷത്രങ്ങളെല്ലാം കൂടിച്ചേർന്നല്ലതന്നെ.'' അങ്ങയെപ്പോലെ നല്ലവനും സദ്വൃത്തനുമായ ഒരു പുത്രന്റെ ജീവിതംമാത്രമാണ്, വാസ്തവത്തിൽ ലോകത്തിനു പ്രയോജനകരം. അങ്ങയെപ്പോലുള്ള ഭക്തരായ പുത്രന്മാരുടെ സാന്നിദ്ധ്യമാണ്, വാർദ്ധക്യത്തിലും ഭാരതമാതാവിനെ സമാശ്വസിപ്പിക്കുന്നത്. പലരും കടൽ താണ്ടി, ഉന്നമൊന്നുമില്ലാതെ, അവിടവിടെ കറങ്ങിത്തിരിഞ്ഞിട്ടുണ്ട്. പൂർവ്വകൃതമായ പുണ്യകർമ്മത്തിന്റെ ഫലമായി, കടലുകൾക്കപ്പുറത്തും നമ്മുടെ മതത്തിന്റെ മഹത്ത്വം അങ്ങയ്ക്കു സമർത്ഥിക്കാൻ കഴിഞ്ഞു. അങ്ങ്, മനസാ വാചാ കർമ്മണാ മനുഷ്യരാശിക്ക് ആദ്ധ്യാത്മികോപദേശം നല്കുക എന്നത് സ്വജീവിതത്തിന്റെ ഏകലക്ഷ്യമാക്കിയിരിക്കയാണ്. മതോപദേശം നല്കാൻ അങ്ങു സദാ സന്നദ്ധനാണ്.

ഇവിടെ അങ്ങ് ഒരു മഠം സ്ഥാപിക്കാൻ പോകുന്നു എന്ന് ഞങ്ങൾ കേട്ടതു വളരെ സന്തോഷത്തോടുകൂടിയാണ്. ഇതിനുവേണ്ടിയുള്ള അങ്ങയുടെ പ്രയത്നങ്ങൾ സാഫല്യമടയട്ടെ എന്ന് ഞങ്ങൾ നിഷ്കളങ്കം പ്രാർത്ഥിക്കുന്നു. ആദ്ധ്യാത്മികമായ ദിഗ്വിജയത്തിനുശേഷം മഹാനായ ശങ്കരാചാര്യരും, ഹിമാലയത്തിലുള്ള ബദരികാശ്രമത്തിൽ, സനാതനധർമ്മസംരക്ഷണത്തിനായി ഒരു മഠം സ്ഥാപിക്കയുണ്ടായി. അതുപോലെ അങ്ങയുടെ ആഗ്രഹവും സഫലമായാൽ ഭാരതത്തിനു വളരെ പ്രയോജനമുണ്ടാകും. മഠസ്ഥാപനംകൊണ്ട് കമോൺകാരായ ഞങ്ങൾക്കു വിശേഷാൽ ആദ്ധ്യാത്മികപ്രയോജനമുണ്ടാകും: ഞങ്ങളുടെ ഇടയിൽനിന്ന് സനാതനധർമ്മം ക്രമേണ തിരോഭവിക്കുന്നതു കാണാതെ കഴിയും.

ഓർമ്മയ്ക്കപ്പുറത്തുള്ള കാലംമുതൽ രാജ്യത്തിന്റെ ഈ ഭാഗം തപസ്സിന്റെ നാടായിരുന്നു: ഈ നാട്ടിലാണ് രാജ്യത്തുള്ള ഏറ്റവും വലിയ ഋഷിമാർ, ഭക്തിയിലും തപസ്സിലുമായി, അവരുടെ സമയം ചെലവഴിച്ചത്. എന്നാൽ ഇതു പഴങ്കഥയാണ്. അങ്ങു മഠം സ്ഥാപിക്കുന്നതുകൊണ്ട് ഈ വസ്തുത ഞങ്ങളെ സദയം വീണ്ടും, ബോധപ്പെടുത്തുമെന്നാണ് ഞങ്ങളുടെ തീവ്രമായ പ്രതീക്ഷ. തനിമതവും കർമ്മവും അനുഷ്ഠാനവും ന്യായമായ പെരുമാറ്റവുമുള്ള നാടെന്ന പ്രസിദ്ധി ഈ പുണ്യഭൂമിയ്ക്കാണ് ഭാരതത്തിൽ മുഴുവൻ ഉണ്ടായിട്ടുള്ളത്. കാലാന്തരത്തിൽ ഇവയെല്ലാം ക്ഷയോന്മുഖമെന്നു തോന്നി. അങ്ങയുടെ ശ്ലാഘ്യമായ യത്നങ്ങളി ലൂടെ ഈ നാട് അതിന്റെ പ്രാചീനമായ ധാർമ്മികദശയിലേക്കു മടങ്ങുമെന്ന് ഞങ്ങളാശിക്കുന്നു.

ഇവിടെ അങ്ങു വന്നതുകൊണ്ട് ഞങ്ങൾക്കുണ്ടായ സന്തോഷം വേണ്ടവണ്ണം പ്രകാശിപ്പിക്കാൻ ഞങ്ങൾ അശക്തരാണ്. പരിപൂർണ്ണമായ ആരോഗ്യത്തോടുകൂടി, പരോപകാരനിരതനായി, ചിരകാലം ജീവിക്കാൻ അങ്ങയ്ക്ക് ഇടയാകട്ടെ! അങ്ങയുടെ ആദ്ധ്യത്മികശക്തികൾ സദാ വർദ്ധിക്കട്ടെ! അങ്ങയുടെ പ്രയത്നങ്ങളിലൂടെ ഭാരതത്തിന്റെ പരിതാപകരമായ നില വേഗം അവസാനിക്കട്ടെ!

മറ്റു രണ്ടു പത്രികകളും നല്കപ്പെട്ടു. ഇവയ്ക്കു സ്വാമികൾ ചുരുക്കത്തിൽ താഴെ ചേർക്കുന്ന മറുപടി പറഞ്ഞു;

നമ്മുടെ പൂർവികന്മാർ സ്വപ്നംകണ്ട നാടാണിത്. ഇവിടെയാണ് ഭാരതമാതാവായ പാർവതി ജനിച്ചത്. ഇതു പുണ്യഭൂമിയാണ്. ഭാരതത്തിലെ ഭാവോഷ്മളനായ ഓരോ മനുഷ്യനും ജീവിതത്തിന്റെ അന്ത്യ ഘട്ടത്തിൽ ഇവിടെ വരാനാണാഗ്രഹിക്കുന്നത്: ഇവിടെയാണ് മർത്ത്യ ജീവിതത്തിന്റെ ചരമാദ്ധ്യായത്തിന് പൂർണ്ണവിരാമമിടാൻ അയാളാഗ്രഹിക്കുന്നത്. ഈ

പുണ്യഭൂമിയിലുള്ള പർവ്വതങ്ങളുടെ കൊടുമുടികളിലും, അവയുടെ ഗുഹകളിലും, അവിടെ പായുന്ന അരുവികളുടെ കരയ്ക്കു മാണ് ഏറ്റവും ആശ്ചര്യകരമായ ചിന്തകൾ രൂപംപൂണ്ടത്. ഇവയുടെ ഒരംശം മാത്രമേ വൈദേശികർക്കുപോലും ഇത്രയേറെ ബഹുമാനമുള വാക്കിയിട്ടുള്ളത്. ഏറ്റവും സമർത്ഥരായ വിധികർത്താക്കൾപോലും അവ നിസ്തുലമെന്ന് അഭിപ്രായപ്പെട്ടിട്ടുണ്ട്. ഈ നാട്ടിൽ കഴിഞ്ഞുകൂട ണമെന്ന് ഞാൻ ശൈശവംമുതലേ സ്വപ്നം കണ്ടുവന്നു. ഇവിടെ കഴിച്ചു കൂട്ടാൻ ഞാൻ കൂടെക്കൂടെ യത്നിച്ചിട്ടുണ്ടെന്ന് നിങ്ങൾക്കറിയാമല്ലോ. പക്ഷേ കാലം പാകമായിരുന്നില്ല. എനിക്കു ജോലികൾ ചെയ്യാനുണ്ടാ യിരുന്നു. ഈ പുണ്യഭൂമിയിൽനിന്ന് ഞാൻ വെളിയിലേക്ക് ചുഴറ്റിയെറി യപ്പെട്ടു. എങ്കിലും എന്റെ ജീവിത ആശ, ഋഷിമാർ ജീവിച്ചതും ദർശനം പിറന്നതുമായ പർവ്വതഗുരുവിൽ (ഹിമാലയത്തിൽ) വല്ലേട ത്തുംവെച്ച് എന്റെ ആയുഷ്കാലത്തിനെ അറുതി വരണമെന്നാണ്. ഒരുപക്ഷേ, സുഹൃത്തുക്കളേ, മുമ്പു സങ്കല്പിച്ചവണ്ണം എനിക്കത് ചെയ്യാൻ സാധിച്ചില്ലെന്നു വരാം. നിശ്ശബ്ദതയും അജ്ഞാതതയും എനിക്കു കൈവരണേ എന്ന എന്റെ ആശ എത്ര വമ്പിച്ചതാണെന്നോ! ഞാൻ സർവ്വാത്മനാ പ്രാർത്ഥിക്കുകയും ആശിക്കയും ചെയ്യുന്നു, മിക്കവാറും വിശ്വസിക്കുകതന്നെ ചെയ്യുന്നു, ഭൂമിയിലുള്ള മറ്റിടങ്ങളെ അപേക്ഷിച്ച് ഇവിടെത്തന്നെ എന്റെ അന്ത്യദിനങ്ങൾ കഴിച്ചുകൂട്ടാൻ ഇടയാക്കുമെന്ന്.

ഈ പുണ്യഭൂമിയിൽ കുടികൊള്ളുന്നവരേ, പടിഞ്ഞാറ് എനിക്കു ചെയ്യാൻ കഴിഞ്ഞ സ്വല്പം വേലയെച്ചൊല്ലി നിങ്ങൾ ചൊരിഞ്ഞ പ്രശം സയ്ക്ക് എന്റെ കൃതജ്ഞത കൈക്കൊണ്ടാലും. പക്ഷേ, അതേ അവസരത്തിൽ അതിനെക്കുറിച്ച് സംസാരിക്കാൻ എനിക്കു കൗതുക മില്ല. കിഴക്കുള്ളതാകട്ടെ, പടിഞ്ഞാറുള്ളതാകട്ടെ, എന്റെ കൺമുമ്പിൽ ഈ പർവ്വതഗുരുവിന്റെ കൊടുമുടികൾഓരോന്നായി തെളിഞ്ഞുതുട ങ്ങിയപ്പോൾ കർമ്മപ്രവണതകളെല്ലാം, എന്റെ മസ്തിഷ്കത്തിൽ പല വർഷങ്ങളായി നിലനിന്നുപോന്ന 'തിളച്ചുപൊങ്ങലു'കളെല്ലാം, അടങ്ങി യതുപോലെ തോന്നി. ചെയ്തുകഴിഞ്ഞതിനെയും ചെയ്യാൻപോകുന്നതി നെയുംപറ്റി പറയുന്നതിനുപകരം, ഹിമാലയപർവതം നമ്മെ പഠിപ്പി ക്കുന്ന സനാതനമായ ആ പാഠത്തിലേക്ക് എന്റെ മനസ്സ് മടങ്ങിയെ ത്തി. ഇവിടെ അന്തരീക്ഷത്തിൽത്തന്നെയും മാറ്റൊലിക്കൊള്ളുന്നത് ആ പാഠമാണ്. ഇവിടത്തെ പായുന്ന നദികളിലെ ചുഴികളിൽ കേൾക്കു ന്നതും ആ പാഠത്തിന്റെ മർമ്മരമാണ് – ത്യാഗം! സർവ്വം വസ്തു ഭയാന്വിതം ഭുവി നൃണാം വൈരാഗ്യമേവാഭയം[1] "ജീവിതത്തിലുള്ള തെല്ലാം. ഭയമടങ്ങിയതാണ്: വൈരാഗ്യമൊന്നേ നമ്മെ നിർഭയരാക്കൂ." അതേ, ഇതു വൈരാഗ്യഭൂമിയത്രേ.

നിങ്ങളോടു വിസ്തരിച്ചു സംസാരിക്കാൻ സമയം കുറവാണ്, തക്ക പരിതഃസ്ഥിതിയുമില്ല. അതുകൊണ്ട്, ഹിമാലയം വൈരാഗ്യത്തിനു വേണ്ടി

1 വൈരാഗ്യശതകം. 31

നിലകൊള്ളുന്നു എന്നും മനുഷ്യരാശിയെ എപ്പോഴും നമുക്കു പഠിപ്പിക്കാനുള്ള പാഠം വൈരാഗ്യമാണെന്നും ചൂണ്ടിക്കാണിച്ചുകൊണ്ട് എനിക്കുപസംഹരിക്കേണ്ടിയിരിക്കുന്നു. നമ്മുടെ പൂർവികർ വാർദ്ധക്യത്തിൽ ഇവിടേക്കാകൃഷ്ടരായതുപോലെ, ഈ ലോകത്തിലുള്ള ബലവാന്മാരെല്ലാം, ഭാവിയിൽ, പർവതപിതാവായ ഹിമാലയത്തിലേക്ക് ആകർഷിക്കപ്പെടുകതന്നെ ചെയ്യും. അപ്പോൾ മതവിഭാഗങ്ങൾക്കു തമ്മിലുള്ള പോരാട്ടങ്ങളും, പിടിവാദങ്ങൾക്കു തമ്മിലുള്ള വ്യത്യാസങ്ങളും സ്മരിക്കപ്പെടുകയില്ല. നിങ്ങളുടേയും എൻേറയും മതങ്ങൾക്കു തമ്മിലുള്ള കലഹങ്ങൾ അസ്തമിക്കും. അപ്പോൾ മനുഷ്യവർഗ്ഗം മനസ്സിലാക്കും. സനാതനമായ മതം ഒന്നേയുള്ളു എന്ന്. അത് ഉള്ളിലുള്ള ദിവ്യത്വത്തിൻെറ ദർശനമാണ്. ബാക്കിയെല്ലാം വെറും പതയും നുരയുമാണ്. ലോകം വ്യർത്ഥതകളിൽവെച്ച് വ്യർത്ഥതയാണെന്നും ഈശ്വരൻെറ, ഈശ്വരൻെറമാത്രം, ഭജനമേ കാര്യമായിട്ടുള്ളു എന്നും ധരിക്കുന്ന ഉത്സാഹസമ്പന്നരായ ആത്മാക്കൾ ഇവിടെ വന്നുചേരും.

സുഹൃത്തുക്കളേ, എൻെറ ഒരാശയത്തെ നിങ്ങൾ സദയം പരാമർശിക്കയുണ്ടായി. ഹിമാലയത്തിൽഒരാശ്രമം തുടങ്ങണമെന്നതത്രേ അത്. എന്തുകൊണ്ടതു വേണമെന്ന്, ഒരുപക്ഷേ, ഞാൻ വേണ്ടുവോളം വിശദമാക്കിക്കഴിഞ്ഞു: വിശേഷിച്ചും മറ്റെല്ലാ സ്ഥലങ്ങളെയുമപേക്ഷിച്ച് ഈ സ്ഥലം സാർവലൗകികമതം പഠിപ്പിക്കാനുള്ള ഒരു കേന്ദ്രമായി എന്തുകൊണ്ട് ഞാൻ തിരഞ്ഞെടുക്കാൻ ആഗ്രഹിക്കുന്നു എന്ന്; നമ്മുടെ വംശത്തിൻെറ ഉത്തമസ്മരണകളോടു ബന്ധപ്പെട്ടവയാണ് ഈ പർവതങ്ങൾ. മതത്തിൻെറതായ ഭാരതീയചരിത്രത്തിൽനിന്ന് ഈ ഹിമാലയങ്ങളെ നീക്കിക്കളഞ്ഞാൽ, വളരെ കുറച്ചേ അവശേഷിക്കൂ. അതിനാൽ, വെറും പ്രവൃത്തിയുടെ മാത്രമല്ല, ഏറെയും ശാന്തിയുടെയും ധ്യാന ത്തിൻെറയും സമാധാനത്തിൻെറയും കേന്ദ്രങ്ങളിലൊന്ന് ഇവിടെ വേണ്ടതാണ്. എന്നെങ്കിലുമൊരിക്കൽ അതു സാധിക്കുമെന്ന് ഞാൻ ആശിക്കുന്നു. മറ്റുവല്ലപ്പോഴും നിങ്ങളോടു കൂടിച്ചേരാമെന്നും, സംസാ രിക്കാൻ കൂടുതൽ മെച്ചപ്പെട്ട അവസരങ്ങൾ ലഭിക്കുമെന്നുംകൂടി ഞാൻ ആശിക്കുന്നു. തൽക്കാലം, എന്നോടു കാട്ടിയ സൗമനസ്യത്തിന് ഒരി ക്കൽക്കൂടി നിങ്ങളോടു നന്ദി പ്രദർശിപ്പിച്ചുകൊള്ളട്ടെ. അത് ഒരു വ്യക്തിയെന്ന നിലയിൽ എന്നോടു കാട്ടിയ സൗമനസ്യമല്ലെന്നും, നമ്മുടെ മതത്തിൻെറ ഒരു പ്രതിനിധിയോടാണ് അതു കാട്ടിയതെന്നും ധരിക്കുവാൻ എന്നെ അനുവദിക്കുക. നമ്മുടെ ഹൃദയത്തിൽനിന്നതു വിട്ടുപോകാതിരിക്കട്ടെ! ഈ നിമിഷമെന്നപോലെ, എക്കാലവും നമുക്കു വിശുദ്ധരായിരിക്കാം: ആദ്ധ്യാത്മികതയ്ക്കുവേണ്ടി, ഇപ്പോഴെന്നപോലെ, എപ്പോഴും ഉത്സാഹവാന്മാരായി കഴിഞ്ഞുകൂടാം.

***

20

# വൈദികോപദേശങ്ങൾ സിദ്ധാന്തത്തിലും അനുഷ്ഠാനത്തിലും

സ്വാമികളുടെ സന്ദർശനം ഏതാണ്ട് തീരാറായപ്പോൾ, അൽമോറയിലുള്ള സുഹൃത്തുക്കൾ ഹിന്ദിയിൽ ഒന്നു പ്രസംഗിക്കുവാൻ അദ്ദേഹത്തോടഭ്യർത്ഥിച്ചു. ആദ്യമായി അങ്ങനെ ഒരു ശ്രമം നടത്താൻ അദ്ദേഹം സമ്മതിക്കയും ചെയ്തു. സാവധാനത്തിൽ അദ്ദേഹം തുടക്കമിട്ടു: പെട്ടെന്ന് പ്രസംഗവിഷയം ഉശിരോടെ കൈകാര്യം ചെയ്തുതുടങ്ങി. മുന്നോട്ടു ചെല്ലുംതോറും പദപ്രയോഗങ്ങളും വാക്കുകൾപോലും സ്വയം തട്ടിക്കൂട്ടുന്നതായി അദ്ദേഹത്തിന്നനുഭവപ്പെട്ടു. പ്രഗല്ഭമായ പ്രഭാഷണത്തിൻെറ ഉപാധിയായിത്തീരാൻ ഹിന്ദിഭാഷയ്ക്കുള്ള വൈഷമ്യങ്ങളും പരിമിതികളും വളരെ നല്ലവണ്ണം അറിയാവുന്നവർ ഒരു വൻവിജയംതന്നെ സ്വാമിജി വരിച്ചതായി അഭിപ്രായപ്പെട്ടു. പ്രഗല്ഭമായ പ്രഭാഷണത്തിനുതകുമെന്ന് സ്വപ്നത്തിൽപ്പോലും കാണാത്ത വികാസസാദ്ധ്യതകൾ ഹിന്ദിഭാഷയ്ക്കുണ്ടെന്നും അവർ അഭിപ്രായപ്പെട്ടു.

ഇംഗ്ലീഷ് ക്ലബ്ബിൽവെച്ച് ഇംഗ്ലീഷിൽ മറ്റൊരു പ്രഭാഷണം നടന്നു. അതിൻെറ നന്നെ ചുരുക്കിയ രൂപം ചുവടേ ചേർക്കുന്നു. വിഷയം ''വൈദികോപദേശങ്ങൾ – സിദ്ധാന്തത്തിലും അനുഷ്ഠാനത്തിലും'' എന്നായിരുന്നു. ഗോത്രദേവതാരാധനത്തിൻെറ ഉത്പത്തിയെപ്പറ്റി, ചുരുക്കത്തിൽ, ഐതിഹാസികമായി വിവരിച്ചിട്ട്, മറ്റു ഗോത്രക്കാരെ ആക്രമിച്ചുകീഴടക്കുന്നതിലൂടെ അതിനുണ്ടാകുന്ന വ്യാപ്തി ചൂണ്ടിക്കാട്ടി. പിന്നീട് വേദങ്ങളെപ്പറ്റിയുള്ള വിവരണം നല്കി. അവയുടെ രൂപം സ്വഭാവം ഉപദേശം എന്നിവ ചുരുക്കത്തിൽ പരാമർശിക്കപ്പെട്ടു. പിന്നീട് ആത്മാവിനെപ്പററി സംസാരിച്ചു. ജീവിതത്തിൻെറയും മതത്തിൻെറയും രഹസ്യങ്ങളുടെ സമാധാനം ബാഹ്യപ്രകൃതിയിൽ തിരയുന്ന പാശ്ചാത്യരീതിയെ അവിടെ ഉത്തരമൊന്നും കിട്ടാതെ ഉള്ളിൽ ഉത്തരം തേടുന്ന പൗരസ്ത്യരീതിയുമായി താരതമ്മ്യപ്പെടുത്തി. ഭാരതീയജനതയ്ക്കു വിശേഷാലുള്ള അന്തർദർശനരീതി ഒന്നാമതു കണ്ടുപിടിച്ചതിലെ മഹനീയത അവർക്കു ള്ളതുതന്നെ എന്ന ന്യായമായ അവകാശവാദം ഉന്നയിച്ചു. ആ രീതിയുടെമാത്രം ഫലരൂപമായ വിലതീരാത്ത ആദ്ധ്യാത്മകസമ്പത്തുകൾ മനുഷ്യരാശിക്കു നല്കിയതിലുള്ള മഹനീയതയും അവരുടേതുതന്നെ എന്നവകാശപ്പെട്ടു. ഹിന്ദുവിനു സ്വതേ ഏറ്റവും പ്രിയപ്പെട്ട ഈ വിഷയത്തിൽനിന്നു മുന്നോട്ടുചെന്ന്, ആത്മാവിന് ഈശ്വരനോടുള്ള ബന്ധവും ഈശ്വരാഭിമുഖമായ ആകാംക്ഷയും, ഈശ്വരനോടുള്ള യഥാർത്ഥമായ ഐക്യവും വർണ്ണിച്ചപ്പോൾ, ആദ്ധ്യാത്മികഗുരുവെന്ന നിലയിൽ സ്വാമികൾ തനിക്കുള്ള പ്രഭാവത്തിൻെറ ഉച്ചകോടിയിലെത്തി. കുറേ സമയത്തേക്ക് ദേശികനും അദ്ദേഹത്തിൻെറ വാക്കുകൾ ശ്രോതൃവൃന്ദവും അവരെയൊക്കെ വ്യാപിച്ച ചൈതന്യവും എല്ലാം ഒന്നുതന്നെയെന്ന തോന്നലാണുണ്ടായത്. പിന്നീട് ഞാനെന്നും നീയെന്നും ഇതെന്നും അതെന്നുമുള്ള ബോധം തെല്ലുപോലുമില്ലാതായി. അവിടെ കൂടിയിരുന്ന വിവിധവ്യക്തികൾ, മഹാനായ ആ ദേശികനിൽനിന്നു പ്രബലമായി പുറപ്പെട്ട ആദ്ധ്യാത്മികപ്രഭയിൽ, താൽക്കാലികമായി ചേർന്നു ലയിച്ചുപോയി: അതവരെ മന്ത്രബദ്ധരെന്ന നിലയിലുമധികമായി സംഗ്രഹിച്ചു.

അദ്ദേഹത്തിൻെറ പ്രഭാഷണങ്ങൾ കൂടെക്കൂടെ കേട്ടിട്ടുള്ളവർക്കു തത്തുല്യമായ അനുഭവങ്ങൾ ഓർമ്മിക്കാൻ കഴിയും. അപ്പോൾ അദ്ദേഹം വിവേചകരും ശ്രദ്ധാലുക്കളുമായ ശ്രോതാക്കളോടു പ്രസംഗിക്കുന്ന സ്വാമി വിവേകാനന്ദനല്ല: അപ്പോൾ വ്യക്തിത്വങ്ങളും സൂക്ഷ്മാംശങ്ങളും നാശമടയുന്നു: നാമരൂപങ്ങൾ തിരോഭവിക്കുന്നു: പ്രഭാഷകനെയും ശ്രോതാവിനെയും ഉക്തിയേയും കൂട്ടിച്ചേർ ത്തിണക്കുന്ന ചൈതന്യംമാത്രം അവശേഷിക്കുന്നു.

## ഭക്തി

പഞ്ചാബിൽ സിയൽക്കോട്ടിൽവെച്ചു ചെയ്ത പ്രസംഗം

പഞ്ചാബിലും കാശ്മീരിലുംനിന്നു വന്ന ക്ഷണമനുസരിച്ച്, വിവേകാനന്ദസ്വാമികൾ ആ പ്രദേശങ്ങളിലൂടെ സഞ്ചരിക്കയുണ്ടായി. കാശ്മീരിൽ അദ്ദേഹം ഒരു മാസത്തിലേറെ താമസിച്ചു. അവിടെ സ്വാമികൾ ചെയ്ത പ്രവർത്തനം അവിടെ മഹാരാജാവിൻെറയും അദ്ദേഹത്തിൻെറ സഹോദരന്മാരുടെയും പ്രീതിയാർജ്ജിച്ചു. പിന്നെ, മുരി, രാവൽപ്പിണ്ഡി, ജമ്മു എന്നീ പട്ടണങ്ങളിൽ സ്വാമികൾ കുറേ ദിവസം പാർക്കുകയും ഇവിടങ്ങളിലെല്ലാം പ്രസംഗിക്കുകയും ചെയ്തു. പിന്നീട് അദ്ദേഹം സിയൽകോട്ട് സന്ദർശിച്ച് രണ്ടു പ്രസംഗങ്ങൾ ചെയ്തു. ഒന്ന് ഇംഗ്ലീഷിലും മറ്റേത് ഹിന്ദിയിലുമായിരുന്നു. സ്വാമികൾ ചെയ്ത ഹിന്ദി പ്രസംഗത്തിൻെറ വിഷയം 'ഭക്തി'യായിരുന്നു. അതിൻെറ ചുരുക്കം ചുവടെ ചേർക്കുന്നു;

ലോകത്തിലുണ്ടായിട്ടുള്ള വിവിധമതങ്ങൾ, അംഗീകരിച്ച ആരാധനാരൂപങ്ങളെ സംബന്ധിച്ചിടത്തോളം ഭിന്നങ്ങളാണെങ്കിലും, സത്യത്തിൽ ഒന്നുതന്നെയാണ്. ചിലേടങ്ങളിൽ ആളുകൾ ദേവാലയങ്ങൾ പണിയിച്ച് അവയിൽവെച്ച് ആരാധന നടത്തുന്നു: ചിലേടത്ത് അഗ്നിയെ ആരാധിക്കുന്നു. മറ്റിടങ്ങളിൽ വിഗ്രഹങ്ങളുടെ മുന്നിൽ നമസ്കരിക്കുന്നു. കൂടാതെ, വളരെപ്പേർ ഈശ്വരനിൽ വിശ്വസിക്കാത്തവരുമുണ്ട്. ഇവയൊക്കെ സത്യങ്ങളത്രേ. സാരാംശത്തിലേക്ക്, യഥാർത്ഥമതത്തിലേക്ക്, ഓരോ മതത്തിൻെറയും തത്ത്വങ്ങളിലേക്ക് നോക്കിയാൽ ഇവയൊക്കെ സദൃശമാണ്. ചില മതങ്ങളിൽ ഈശ്വരാരാധനതന്നെയില്ല: പോരാ, അവിടുത്തെ സത്തയിൽപ്പോലും വിശ്വാസമില്ല: എന്നാൽ, ഈശ്വരനെയെന്നോണം, നല്ലവരും യോഗ്യരുമായ മനുഷ്യരെ പൂജിക്കുന്നുണ്ട്. ഈ പ്രകൃതത്തിൽ ഉദാഹരിക്കാൻ യോഗ്യം ബുദ്ധമതമാണ്. എല്ലായിട ത്തും ഭക്തിയുണ്ട് – അതിൻെറ ലക്ഷ്യം ഈശ്വരനാകട്ടെ, ഉദാരചരിത രായ മനുഷ്യരാകട്ടെ. എല്ലായിടത്തും ഭക്തിയുടെ രൂപം പൂണ്ട ഉപാസന പ്രമുഖമായിട്ടുണ്ട്. ജ്ഞാനത്തെക്കാൾ സുലഭം ഭക്തിയാണുതാനും. ജ്ഞാനത്തിന് അനുകൂലമായ ചുറ്റുപാടുകളും ആയാസകരമായ അനുഷ്ഠാനവും വേണം. നല്ല ആരോഗ്യമുള്ള ശരീരവും ഐഹികാസക്തികളുടെ ത്യാഗവുമില്ലാതെ യോഗാഭ്യാസം വേണ്ടവണ്ണം സാദ്ധ്യമല്ല. ജീവിതത്തിലെ ഏതു തുറയിൽപ്പെട്ടവർക്കും, കൂടുതൽ എളുപ്പത്തിൽ ഭക്തി അഭ്യസിക്കത്തക്കതാണ്. ഭക്തിയെക്കുറിച്ച് ശാണ്ഡില്യഋഷി പറയുന്നു, ഈശ്വരനോടുള്ള പരാനുരക്തിയാണ് ഭക്തിയെന്ന്.[1] ഇതേ കാര്യം പ്രഹ്ലാദനും പറയുന്നു. ഒരു ദിവസം തികച്ചു ഭക്ഷണം കിട്ടാത്ത മനുഷ്യന് എന്തു ബുദ്ധിമുട്ടാണ്: ഒരാളുടെ മകൻ മരിച്ചാൽ അതയാൾക്ക് എത്ര

---

1 സാ പരാനുരക്തിരീശ്വരേ. (ശാണ്ഡില്യസൂത്രം 2)

മർമ്മഭേദകമാണ്! അതേ വേദന യഥാർത്ഥഭക്തന് ഈശ്വരലാഭത്തി നുള്ള തൃഷ്ണ ഉദിക്കുമ്പോൾ കരളിൽ ഉണ്ടാകുന്നു: ഭക്തിയ്ക്കുള്ള വമ്പിച്ച മെച്ചം അതു മനസ്സു ശുദ്ധമാക്കുന്നു എന്നതത്രേ. പരമേശ്വര ഭക്തിയുറച്ചാൽ മനഃശുദ്ധിയുളവാക്കാൻ അതുതന്നെ മതി, ''ഭഗവൻ, അവിടത്തെ തിരുനാമങ്ങൾ കണക്കറ്റതാണ്: അവയിലോരോന്നിലും, ആഴവും കരുത്തുമിയലുന്ന പൊരുൾ നിറഞ്ഞിരിക്കുന്നു.''[1] ഈശ്വര ചിന്ത സദാ നമുക്കു വേണം. അതിനുവേണ്ടി കാലദേശങ്ങൾ ചിന്തിക്കേ ണ്ടതില്ല.

ആരാദ്ധ്യനായ ഈശ്വരനു നല്കപ്പെടുന്ന നാമധേയങ്ങൾ ഭിന്നങ്ങ ളാണെന്നു തോന്നാം. ഒരാൾ തനത് ആരാധനാരീതിയാണ് ഏറ്റവും ഫലപ്രദമെന്നു കരുതുന്നു: മറ്റൊരുവൻെറ വിചാരം തൻെറ പരിപാടി യാണ് മുക്തിലാഭത്തിനു കൂടുതൽ ശക്തിമത്തെന്നാണ്. എന്നാൽ എല്ലാറ്റിൻെറയും ശരിയായ അടിത്തറയിലേക്കു നോക്കുക, അത് ഒന്നു മാത്രമാണ്. ഏറ്റവും ശക്തിൻ എന്നു ശിവനെ ശൈവന്മാർ വിളി ക്കുന്നു: വൈഷ്ണവർ സ്വന്തം സർവ്വശക്തനായ വിഷ്ണുവിനോടാണ് ഒട്ടിനില്ക്കുന്നത്. പ്രപഞ്ചത്തിലെ ഏറ്റവും വമ്പിച്ച ശക്തി ദേവിയാ ണെന്ന ആശയം ശാക്തേയർ വിട്ടുകൊടുക്കില്ല. സ്ഥിരമായ ഭക്തി വേണമെങ്കിൽ വിദ്വേഷചിന്തകൾ വെടിയണം. ഭക്തിയുടെ പുരോഗതി യിലുള്ള വമ്പിച്ച പ്രതിബന്ധമാണ് വിദ്വേഷം. ആരോടും ദ്വേഷമില്ലാ ത്തവൻ ഈശ്വരനിൽ ചെന്നെത്തുന്നു. എന്നാലും, സ്വന്തം ആദർശ ത്തോട് (ഇഷ്ടദേവതയോട്) ഭക്തി കൂടിയേതീരൂ. ഹനുമാൻ പറയുക യാണ്; ''വിഷ്ണുവും രാമനും ഒന്നുതന്നെയെന്നെനിക്കറിയാം: എന്നാ ലും കമലലോചനനായ രാമനാണ് എൻെറ ഏറ്റവും വിലപ്പെട്ട നിധി.''[2] ഒരുവൻെറ സഹജവാസനകൾ അയാളോടൊത്തു നിലകൊള്ളും. ഇതാ ണ് ലോകത്തിൽ ഒറ്റ മതംമാത്രം ഉണ്ടാകാത്തതിനു മുഖ്യകാരണം. ഒരു മതം മാത്രമാകാതിരിക്കാൻ ഈശ്വരൻ തുണയ്ക്കട്ടെ! (മറിച്ച്) ഒരു മതം മാത്രമായാൽ ഈ ലോകം കെട്ടുറപ്പറ്റ് അഴിഞ്ഞുപോകും. മനുഷ്യൻ തനിക്കുള്ള പ്രത്യേക വാസനകളെ പിൻതുടരണം. തൻെറ തായ മാർഗ്ഗത്തിലൂടെ മുന്നേറാൻ സഹായിക്കുന്ന ഗുരുവിനെ ലഭിച്ചാൽ അയാൾ പുരോഗമിക്കും. ഒരുവൻ ഉദ്ദേശിച്ചിട്ടുള്ള മാർഗ്ഗത്തിലൂടെ പോകാൻ നാം അനുവദിക്കണം: മറിച്ച്, മറ്റൊരു വഴിയേ പോകാൻ നിർബ്ബന്ധിച്ചാൽ, അതിനകം കിട്ടിയിട്ടുള്ളതും അയാൾക്കില്ലാതാകും: അങ്ങനെ അയാൾ തീരെ കൊള്ളരുതാത്തവനാകും. ഒരുവൻെറ മുഖം മറ്റൊരുവൻെറതു പോലല്ലാത്തവണ്ണം ഒരുവൻെറ സ്വഭാവവും മറ്റൊരു വൻേറതിൽനിന്നു ഭന്നമാണ്. ഈ സ്വഭാവത്തിനൊത്തു പ്രവർത്തി ക്കാൻ എന്തുകൊണ്ടയാളെ അനുവദിച്ചുകൂടാ? ഒരു നദി ഒരു ദിക്കിലേ ക്കൊഴുകുന്നു: അതിൻെറ

1 നാമാന്യകാരി ബഹുധാ നിജസർവശക്തി –
സ്ഥത്രാർപ്പിതാ നിയമിതഃ സ്മരേണ ന കാലഃ.

2 ശ്രീനാഥേ ജാനകീനാഥേ അഭേദഃ പരമാത്മനി
തഥാപി മമ സർവസ്വം രാമഃ കമലലോചനഃ. (ശിക്ഷാഷ്ടകം)

ഒഴുക്കു ചൊവ്വുള്ള ഒരു ചാലിലൂടെ വിട്ടാൽ ഒഴുക്കിനു വേഗവും ഊക്കും കൂടും. ചൊവ്വൊത്ത ആ ചാലിൽനിന്നു ഗതി മാറ്റിവിടാൻ ശ്രമിച്ചാൽ ഫലമപ്പോൾ കാണാം: വെള്ളത്തിന്റെ ആകെക്കൂടിയുള്ള ഘനമാനവും ഊക്കും കുറഞ്ഞുപോകും. ഈ ജീവിതം വളരെ പ്രധാനമാണ്: ഓരോരുത്തനും അവനവന്റെ വാസ നയ്ക്കൊത്ത് വേണം ജീവിതം നയിക്കുക. ഭാരതത്തിൽ (മത) വിദ്വേഷ മില്ലായിരുന്നു. ഒരു മതത്തെയും ദ്രോഹിച്ചിരുന്നില്ല. അങ്ങനെ മതം നിലനിന്നു വരുന്നു. മതങ്ങളെപ്പറ്റിയുള്ള കലഹങ്ങൾ ഉണ്ടാകുന്നത് അവനവന്റെ മതത്തിൽ മാത്രമേ സത്യമുള്ളു എന്നും തന്നെപ്പോലെ ചിന്തിക്കാത്തവൻ വിഡ്ഢിയാണെന്നും കരുതുന്നതുകൊണ്ടാണെ ന്നോർക്കണം. ഒരുവൻ കരുതിയേക്കും; ''അവനൊരു ദാംഭികനാണ്: അല്ലെങ്കിൽ എന്നെ അനുഗമിക്കുമായിരുന്നു.''

മനുഷ്യർക്കെല്ലാം ഒറ്റ മതമുണ്ടാകണമെന്നായിരുന്നു ഈശ്വരേച്ഛയെ ങ്കിൽ, ഇത്രയേറെ മതങ്ങളുണ്ടായതെന്തുകൊണ്ട്? എല്ലാവരുടെയും മേൽ ഒരേ മതം അടിച്ചേല്പിക്കുവാൻ നിഷ്ഫലമായി പലേ പരിശ്രമങ്ങൾ നടന്നിട്ടുണ്ട്. ഒരേ മതമനുസരിപ്പാൻ വാളുയർത്തിയപ്പോൾപ്പോലും അതിന്റെ സ്ഥാനത്തു പത്തു മതങ്ങളുണ്ടായതായിട്ടാണ് ചരിത്രം രേഖപ്പെടുത്തുന്നത്. ഒരേ മതം എല്ലാവർക്കും ചേരില്ല: കരണം, പ്രതിക രണം എന്നീ രണ്ടു ശക്തികളുടെ ഫലമാണ് മനുഷ്യൻ. ഇവ രണ്ടുമാണ് അവനെ ചിന്തിപ്പിക്കുന്നത് മനനശീലനാണ് മനുഷ്യൻ. ചിന്താശക്തി നഷ്ടപ്പെട്ടാൽ അവനുടൻ മൃഗപ്രായനാകും. അങ്ങനെയൊരു മനു ഷ്യനെ ആരിഷ്ടപ്പെടും? ഭാരതത്തിലുള്ളവർക്ക് അങ്ങനെ ഒരു നിലയും ഈശ്വരൻ വരുത്താതിരിക്കട്ടെ! മനുഷ്യനെ മനുഷ്യനായി വെച്ചുപുലർ ത്താൻ ഏകത്വത്തിൽ നാനാത്വം ആവശ്യമാണ്. എല്ലാറ്റിലും നാനാത്വം നിലനിർത്തണം. ലോകം നിലനില്ക്കുന്നതുതന്നെ നാനാത്വമുള്ളിട ത്തോളം കാലമാണ്. നാനാത്വമെന്നു പറഞ്ഞാൽ ഒരുവൻ ചെറുതും മറ്റൊരുവൻ വലുതുമെന്നുമാത്രമല്ലല്ലോ അർത്ഥം. എല്ലാവരും ജീവിത ത്തിൽ അവരവർക്കുള്ള സ്ഥാനങ്ങളിൽ, അവരവരുടെ പങ്ക് ഒരു പോലെ മെച്ചപ്പെട്ട രീതിയിൽ നിർവ്വഹിച്ചാൽ ആ നാനാത്വം സുരക്ഷി തമായിരിക്കും. ഓരോ മതത്തിലുമുണ്ടായിട്ടുണ്ട് നല്ലവരും കഴിവുള്ള വരും. അങ്ങനെ അവർ അവരവരുടെ മതങ്ങളെ ബഹുമാന്യമാക്കിയിട്ടു മുണ്ട്. അത്തരക്കാർ എല്ലാ മതങ്ങളിലുമുള്ളതിനാൽ, ഒരു വിഭാഗ ക്കാരോടും വിദ്വേഷമുണ്ടായിക്കൂടാ.

തിന്മയെ പൊക്കിപ്പിടിക്കുന്ന മതത്തെയും ബഹുമാനിക്കണമോ എന്നു ചോദിച്ചേക്കാം. ഇതിന്റെ ഉത്തരം നിശ്ചയമായും നിഷേധാർത്ഥ ത്തിൽത്തന്നെയാണ്. ഉടനടി ആ മാതിരി മതത്തെ ഉച്ചാടനം ചെയ്യേ ണ്ടതാണ്: കാരണം, അതപകടമുണ്ടാക്കുന്നതാണ്. ശിഷ്ടാചാരത്തിൽ അടിയുറച്ചിരിക്കണം എല്ലാ മതങ്ങളും: ധർമ്മത്തിനു മേലേയായിരി ക്കണം വ്യക്തിഗതമായ പരിശുദ്ധി. ബാഹ്യാഭ്യന്തരശുദ്ധിയാണ്

ആചാരം എന്ന സംഗതി ഇത്തരുണത്തിൽ അറിയേണ്ടതുണ്ട്. ബാഹ്യ ശുദ്ധി ശാസ്ത്രവിഹിതമായ ജലാദികൊണ്ടു സമ്പാദിക്കാം. ആഭ്യന്തരപുരുഷൻെറ ശുദ്ധി, അനൃതം പറയാതെയും മദ്യം കഴിക്കാതെയും ദുശ്ചരിതം കൂടാതെയും പരോപകാരം ചെയ്തുകൊണ്ടുമാണ് കൈവരുത്തേണ്ടത്. നിങ്ങൾ ഒരു പാപമെങ്കിലും ആചരിക്കുകയോ കളവു പറയുകയോ കള്ളു കുടിക്കയോ ചൂതുകളിക്കയോ കക്കുകയോ ചെയ്യുന്നില്ലെങ്കിൽ അതു നല്ലതാണ്. പക്ഷേ ഇതു നിങ്ങളുടെ ചുമതല മാത്രമാണ്: ഇതുകൊണ്ട് നിങ്ങൾ ശ്ലാഘ്യരാകുകയില്ല. കുറേ പരോപകാരവും വേണം. നിങ്ങൾ നിങ്ങൾക്കുതന്നെ നന്മ ചെയ്യുംപോലെ, മറ്റുള്ളവർക്കും നന്മ ചെയ്യണം.

ഈ ഘട്ടത്തിൽ ആഹാരനിബന്ധനകളെപ്പറ്റി ചിലതു പറയാം. പഴയ കീഴ്വഴക്കങ്ങളെല്ലാം മാഞ്ഞുപോയിരിക്കയാണ്. നമ്മുടെ നാട്ടുകാരുടെ ഇടയിൽ അവശേഷിച്ചിട്ടുള്ളത് 'ഇയാളോടൊത്തൊന്നും കഴിക്കരുത്, അയാളോടൊത്തൊന്നും കഴിക്കരുത്' എന്നുള്ള അസ്ഫുടമായ ഒരാശയം മാത്രമാണ്. പല നൂറ്റാണ്ടുകൾക്കു മുമ്പുണ്ടാക്കിയ നല്ല നിയമങ്ങളിൽ അവശേഷിച്ചിട്ടുള്ളതു തൊട്ടാലത്തെ അശുദ്ധി മാത്രമാണ്. നമ്മുടെ ശാസ്ത്രങ്ങളിൽ മൂന്നു തരത്തിലുള്ള ഭക്ഷ്യങ്ങൾ നിഷേധിച്ചിട്ടുണ്ട്. ഒന്നാമത്, സ്വാഭാവികമായിത്തന്നെ വെളുത്തുള്ളിയോ ചുവന്നുള്ളിയോപോലെ ദുഷിച്ചിട്ടുള്ളത്. ഇവയൊക്കെ ഏറെക്കഴിച്ചാൽ കാമോദ്ദീപനമാണ് ഫലം. അപ്പോൾ പ്രവൃത്തി, ഈശ്വരന്നും മനുഷ്യ ന്നും നിരക്കാത്തവണ്ണം, അസാന്മാർഗ്ഗികമാകും. രണ്ടാമതായി, ബാഹ്യ മായ മലിനതകൾകൊണ്ടു ദുഷിച്ച ആഹാരമാണ്. നമ്മുടെ ആഹാരം സൂക്ഷിക്കുന്ന സ്ഥലം നന്നെ വെടിപ്പുള്ളതും നിർമ്മലവുമായിരിക്കണം. മൂന്നാമത് ദുഷ്ടൻ തൊട്ട ആഹാരം കഴിക്കരുത്. അത്തരം ആഹാരം തൊട്ടാൽ നമുക്കു ചീത്ത ചിന്തകൾ ഉണ്ടാകും. ഒരുവൻ വിഷയിയും ആചാരശുദ്ധിയില്ലാത്ത ചിന്തകൾ ഉണ്ടാകും. ഒരുവൻ വിഷയിയും ആചാരശുദ്ധിയില്ലാത്തവനുമാണെങ്കിൽ അയാൾ ബ്രാഹ്മണപുത്രനായാലും ശരി, അയാൾ തരുന്ന ആഹാരം കഴിച്ചുകൂടാ.

പക്ഷേ ഈവക അനുഷ്ഠാനങ്ങളുടെ ആത്മാവ് എങ്ങോ പൊയ്പോയിരിക്കുന്നു. മിച്ചമുള്ളത് ഇത്രയുമാണ്; എത്ര പ്രാജ്ഞനും പരിപൂതനുമായാലും ഒരുവൻ ഏറ്റവും ഉയർന്ന ജാതിയിൽ പെട്ടവനല്ലെങ്കിൽ, അയാൾ നല്കുന്ന ഭക്ഷണം കഴിച്ചുകൂടാ എന്ന ഒരു ബോധം. പഴയ ഈ നിയമങ്ങൾ മിഠായിക്കടയിൽ കൂട്ടാക്കാത്തത് എപ്പോഴും കാണാം. തീറ്റിസ്സാധനങ്ങളുടെ മേലൊക്കെ ഈച്ച പറന്നുകൊണ്ടിരി ക്കുന്നു, വഴിയിൽനിന്നു മിഠായിയുടെ മേൽ പൊടി പാറുന്നു, വില്പനക്കാരൻെറ വേഷവും അത്രയേറെ ശുചിത്വമോ വെടിപ്പോ ഉള്ള തല്ല. ചില്ലടപ്പുള്ള പാത്രങ്ങളിൽ സൂക്ഷിച്ചില്ലെങ്കിൽ ഹൽവാക്കടയിൽ നിന്നു മിഠായി മേടിക്കയില്ലെന്ന് ഒരേ സ്വരത്തിൽ പറയേണ്ടതാണ്. അങ്ങനെ ചെയ്താൽ ഈച്ചകൾ, വിഷൂചിക തുടങ്ങിയ രോഗങ്ങളുടെ ബീജങ്ങൾ പരത്തില്ലെന്ന കാമ്യമായ ഫലമുളവാകും. നാം മെച്ചപ്പെടേ ണ്ടതാണ്. പക്ഷേ അതിനുപകരം

പിമ്പോട്ടു പോകയാണ്. വെള്ളത്തിൽ തുപ്പരുതെന്നു മനു പറയുന്നുണ്ട്.[1] നാമാകട്ടെ, എല്ലാത്തരം മാലിന്യങ്ങ ളും നദികളിലേക്ക് എടുത്തെറിയുന്നു. ഇതൊക്കെ ആലോചിച്ചാൽ, നമ്മുടെ ബാഹ്യാത്മാവിനു ശുദ്ധീകരണം അത്യാവശ്യമാണെന്നു കാണാം. ശാസ്ത്രകാരന്മാർക്ക് അതു നല്ലവണ്ണം അറിയാമായിരുന്നു. പക്ഷേ, ഇപ്പോൾ ആഹാരത്തിൻെറ പരിശുദ്ധി പുലർത്തുക എന്ന ചടങ്ങിൻെറ വാസ്തവികാർത്ഥം മാഞ്ഞുപോയിരിക്കുന്നു: വാക്കുകൾ മാത്രം മിച്ചമുണ്ട്. നമ്മുടെ ജാതിക്കാർ കള്ളന്മാരോ കുടിയന്മാരോ കുറ്റവാളികളോ ആകാം. പക്ഷേ, നല്ലവനും ഉദാരനുമായ ഒരുവൻ തന്നെപ്പോലെ മാന്യനായ, എന്നാൽ താണജാതിയിൽപെട്ട, ഒരുവൻെറ കൂടെ ഭക്ഷണം കഴിച്ചാൽ അയാളെ ഭ്രഷ്ടനാക്കും. അങ്ങനെ എന്നെ ന്നേയ്ക്കുമായി അയാൾ നശിക്കും. നമ്മുടെ രാജ്യത്തിനു ശാപമാ യിരുന്നിട്ടുള്ളതാണ് ഈ കീഴ്വഴക്കം. അതിനാൽ വളരെ വ്യക്തമായി അറിഞ്ഞിരിക്കണം, പാപം പാപികളോടുള്ള സമ്പർക്കത്തിൽനിന്നാണു ണ്ടാകുന്നതെന്നും, മാന്യത സത്തുക്കളുടെ സംഗത്തിൽനിന്നാണുണ്ടാ കുന്നതെന്നും. ദുഷ്ടന്മാരെ ഒഴിവാക്കുന്നതാണ് ബാഹ്യശൗചം.

ആഭ്യന്തരശൗചം വളരെ കൂടുതൽ കഠിനമാണ്. സത്യം പറയുകയും ദരിദ്രസേവയും അഗതികളെ തുണയ്ക്കലും മറ്റുമാണത്. നാം എപ്പോ ഴും സത്യമാണോ പറയുക? പലപ്പോഴും ഉണ്ടാകുന്നതിതാണ്. ആളു കൾ സ്വന്തം വല്ല ആവശ്യത്തിനും പണക്കാരൻെറ വീട്ടിൽ ചെല്ലുന്നു: ദീനപരിപാലകൻ എന്നും മറ്റും വിളിച്ച് അയാളെ സ്തുതിക്കുന്നു. ഒരുപക്ഷേ, ഇയാൾ തൻെറ വീട്ടിൽ വരുന്ന വല്ല പാപത്തിൻെറയും കഴുത്തിൽ കത്തിവെച്ചെന്നുതന്നെ വരാം. ഇതെന്താണ്? പച്ചക്കള്ളം. ഇതാണ് മനസ്സിനെ അശുദ്ധമാക്കുന്നത്. അതുകൊണ്ട് ദുഷ്ടമായ ഒരാശയംപോലും ഉള്ളിൽ കടത്താതെ പന്തിരണ്ടുകൊല്ലം അന്തഃകരണ ശോധനം ചെയ്തിട്ടുള്ള ഒരുവൻ പറയുന്നതെല്ലാം സത്യമാകുമെന്ന പറച്ചിൽ യഥാർത്ഥമാണ്. ഇതാണ് സത്യത്തിൻെറ പ്രഭാവം. ഉള്ളും പുറവും ശുദ്ധമാക്കിയവനു മാത്രമേ ഭക്തിയുണ്ടാകൂ. എന്നാൽ മനോ ജ്ഞമായ സംഗതി ഭക്തിതന്നെ ഒട്ടൊക്കെ മനസ്സിനെ നിർമ്മലമാക്കുന്നു എന്നതാണ്. യഹൂദരും മുഹമ്മദീയരും ക്രിസ്ത്യാനികളും ഹിന്ദുക്കളെപ്പോലെതന്നെ അതിരറ്റ ബാഹ്യശരീരശോധനത്തിനു പ്രാധാന്യം നല്കു ന്നില്ലെങ്കിലും, ഒരു രൂപത്തിലല്ലെങ്കിൽ മറ്റൊരു രൂപത്തിൽ അവർക്കും അതുണ്ട്: അവർക്കുമറിയാം, എപ്പോഴും ഒരളവോളം അതത്യാവശ്യ മാണെന്ന്. യഹൂദന്മാരുടെ ഇടയിൽ വിഗ്രഹാരാധന നിഷിദ്ധമാണ്: പക്ഷേ 'ആർക്' എന്നറിയപ്പെടുന്ന പെട്ടകംവെച്ച ഒരു ദേവാലയം അവർക്കുണ്ടായിരുന്നു. ആ പെട്ടകത്തിലത്രെ 'നിയമപട്ടികകൾ' സൂക്ഷി ക്കപ്പെട്ടിരുന്നത്. ഈ പെട്ടകത്തിനുമേലെ വിടർത്തിയ ചിറകുമായി രണ്ടു മാലാഖാ വിഗ്രഹങ്ങളും. ഇവയുടെ ഇടയ്ക്കാണ്, മേഘത്തെ പ്പോലെ സ്വയം വ്യക്തമാകുന്ന

1 നാപ്സു മൂത്രപുരീഷം വാ ഷ്ഠീവനം വാ സമുത്സൃജേത്. (മനു. 4.56)

ദിവ്യസാന്നിദ്ധ്യം ഉണ്ടാകുന്നതായി കരുതപ്പെടുന്നത്. ആ ദേവാലയം വളരെ മുമ്പുതന്നെ നശിപ്പിക്കപ്പെട്ടു. എന്നാൽ തികച്ചും പഴയ മാതൃകയിൽ പുതിയ ദേവാലയങ്ങളുണ്ടാക്ക പ്പെടുന്നു: പെട്ടകത്തിൽ മതഗ്രന്ഥങ്ങൾ സൂക്ഷിച്ചുവരുന്നു. റോമൻ കത്തോലിക്കർക്കും ഗ്രീക് (മാർഗ്ഗത്തിൽപ്പെട്ട) ക്രിസ്ത്യാനികൾക്കും ചിലതരം വിഗ്രഹാരാധനയുണ്ട്. യേശുവിൻെറയും യേശുമാതാവിൻെറ യും വിഗ്രഹങ്ങൾ പൂജിക്കപ്പെട്ടുവരുന്നു. പ്രൊട്ടസ്റ്റൻറു (Protestants) കാരുടെ ഇടയ്ക്ക് ഒരുതരം വിഗ്രഹാരാധനയുമില്ല. എങ്കിലും അവർ വ്യക്തിത്വവിശിഷ്ടനായ ഈശ്വരനെയാണ് ആരാധിക്കുന്നത്: ഇതും വിഗ്രഹാരാധനയുടെ മറ്റൊരു രൂപംതന്നെ. പാഴ്സികളും ഇറാൻദേശ ക്കാരും ഏറിയ തോതിൽ അഗ്ന്യാരാധകരാണ്. മുഹമ്മദീയരുടെ ഇട യിൽ പ്രവാചകരും മഹാത്മാക്കളും ആരാധിക്കപ്പെട്ടുവരുന്നു: അവർ പ്രാർത്ഥിക്കുമ്പോൾ കാബയുടെ നേർക്കു നോക്കിവരുന്നു. ഈവക സംഗതികൾ തെളിയിക്കുന്നത്, മതപരമായ വളർച്ചയുടെ ആദ്യ ഘട്ടത്തിൽ മനുഷ്യർക്കു ബാഹ്യോപാധി ഉപയോഗിക്കേണ്ടിവരുന്നു എന്നാണ്. അന്തഃകരണം ശുദ്ധമാകുമ്പോൾ അവർ കൂടുതൽ സൂക്ഷ്മ മായ സങ്കല്പങ്ങളിലേക്കു തിരിയുന്നു. ''ബ്രഹ്മത്തോട് ഐക്യമടയാ നുള്ള ജീവൻെറ ശ്രമമാണുത്തമം: ധ്യാനത്തിൽ ഏർപ്പെടുന്നതു മദ്ധ്യമം, നാമോച്ചാരണം അധമം, ബാഹ്യാരാധനം, അധമാധമവും.''[1] എന്നാൽ, ഒടുവിൽ പറഞ്ഞത് അനുഷ്ഠിക്കുന്നതുപോലും പാപമല്ലെന്നു വ്യക്തമായി ധരിക്കണം. കഴിവുള്ളതു ചെയ്യാനാണ് ഓരോരുത്തനും ശ്രമിക്കേണ്ടത്: അതു ചെയ്യാതിരിക്കാൻ പ്രേരിതനായാൽ, ഉദ്ദേശ്യസിദ്ധി ക്കുവേണ്ടി മറ്റു വല്ല തരത്തിലും അവൻ അതു ചെയ്യും. അതിനാൽ വിഗ്രഹാരാധന നടത്തുന്നവനെ കുറ്റപ്പെടുത്തിക്കൂടാ. വളർച്ചയുടെ ആ പ്രത്യേകഘട്ടത്തിലാണയാൾ. അപ്പോൾ അയാൾക്ക് വിഗ്രഹങ്ങൾ വേണം. ബുദ്ധിമാന്മാർ ചെയ്യേണ്ടത് അക്കൂട്ടരെ മുന്നോട്ടു പോകാനും മെച്ചപ്പെട്ട രീതിയിൽ പ്രവർത്തിക്കാനും തുണയ്ക്കയത്രേ. പല വിധത്തി ലുള്ള ഈ ആരാധനയെപ്പറ്റി കലഹിക്കുന്നതുകൊണ്ടു കാര്യമൊന്നുമില്ല.

പണം കിട്ടാൻ ഈശ്വരനെ ആരാധിക്കുന്ന ചിലരുണ്ട്: മറ്റു ചിലർ പുത്രനുണ്ടാകാൻ അങ്ങനെ ചെയ്യുന്നു: അവർ സ്വയം ഭാഗവത (ഭക്ത)ന്മാരെന്നു കരുതുകയും ചെയ്യുന്നു. ഇതു ഭക്തിയല്ല: അവർ യഥാർത്ഥത്തിൽ ഭാഗവതന്മാരുമല്ല. അക്കൂട്ടർ സ്വർണ്ണമുണ്ടാക്കാൻ കഴിവുണ്ടെന്നു പറയുന്ന വല്ല സന്ന്യാസിമാരും വന്നാൽ അയാളുടെ അടുക്കലേക്ക് ഓടുകയായി. എങ്കിലും സ്വയം ഭക്തന്മാരാണെന്നത്രേ ഭാവം. പുത്രനുണ്ടാകണമെന്ന ആഗ്രഹത്തോടുകൂടി ഈശ്വരനെ ആരാ ധിക്കുന്നതും

1 ഉത്തമം ബ്രഹ്മസദ്ഭാവോ ധ്യാനഭാവസ്തു മധ്യമഃ
അധമഃ സ്തോത്രപാഠാദിർബഹിഃപൂജാധമാധമാ.
(മഹാനിർവാണതന്ത്രം 14. 122)

ഭക്തിയല്ല: സമ്പത്തിനുവേണ്ടി ആരാധിക്കുന്നതും ഭക്തി യല്ല: സ്വർഗ്ഗം കൊതിച്ചുകൊണ്ടുള്ള ആരാധനപോലും ഭക്തിയല്ല. ഭയത്തിൻെറയോ ലോഭത്തിൻെറയോ സന്താനമല്ല ഭക്തി. ''ഭഗവൻ, സുന്ദരിയായ ഭാര്യയെ വേണ്ട: ജ്ഞാനമോ മുക്തിയോ വേണ്ട; നൂറു നൂറു ജന്മങ്ങളും മരണങ്ങളും എനിക്കു നേരിട്ടുകൊള്ളട്ടെ. എൻെറ ആഗ്രഹം സദാ അങ്ങയെ സേവിച്ചു കഴിയണമെന്നാണ്.''[1] ഇങ്ങനെ പറയുന്നവനത്രേ തനി ഭക്തൻ. ഈ ഘട്ടത്തിൽ അയാൾ, അണു മുതൽ ബ്രഹ്മാവുവരെയുള്ളവയിലെല്ലാം, ഈശ്വരനെ കാണുന്നു: എല്ലാറ്റിലും ഈശ്വരൻ അഭിവ്യഞ്ജിക്കുന്നതായി കാണുന്നു. ഈശ്വരനെക്കൂടാതെ മറ്റൊന്നുമില്ലെന്ന് അയാൾക്ക് ബോധപ്പെടുന്നു. ഇപ്പോൾ, ഇപ്പോൾ മാത്രമാണ്, അയാൾ തന്നെത്താൻ ഏറ്റവും നിസ്സാര നെന്നു കരുതി, ഭക്തൻെറ യഥാർത്ഥഭാവത്തിൽ ഈശ്വരനെ ആരാധി ക്കുന്നത്. അപ്പോൾ തീർത്ഥങ്ങളും ബാഹ്യാരാധനാരൂപങ്ങളും അയാൾ ഉപേക്ഷിക്കുന്നു: ഓരോ മനുഷ്യനെയും തികവുറ്റ ദേവാലയമായി കാണുന്നു.

ശാസ്ത്രങ്ങളിൽ പല മട്ടിലും ഭക്തി വർണ്ണിക്കപ്പെട്ടിട്ടുണ്ട്. നാം പറയാറുണ്ട് ഈശ്വരൻ പിതാവാണെന്ന്. ഇതേ തരത്തിൽ ഈശ്വരനെ അമ്മയെന്നും മറ്റും വിളിക്കാറുണ്ട്. നമ്മിലുള്ള ഭക്തിയെ ദൃഢീകരിപ്പാനാണ് ഈവക ബന്ധങ്ങൾ കല്പിക്കുന്നത്. അങ്ങനെ നമുക്ക് ഈശ്വരനോടു കൂടുതൽ അടുപ്പവും സ്നേഹവും തോന്നുന്നു. അതിനാൽ ഒരുതരത്തിൽ ഈ പേരുകൾ ന്യായങ്ങളാണ്: ഈ വാക്കുകൾ സ്നേഹപ്രകാശകങ്ങ ളാണ്: യഥാർത്ഥഭക്തന് ഈശ്വരനോടു തോന്നുന്ന തനി സ്നേഹത്തിൽ നിന്നുടലെടുത്തതാണ്. രാസലീലയിലെ രാധാകൃഷ്ണന്മാരുടെ കഥയെടുക്കുക. ഭക്തൻെറ തനി മനോഭാവത്തെ ഉദാഹരിക്കയാണ് ഈ കഥ ആർജ്ജവത്തോടെ ചെയ്യുന്നത്. കാരണം, സ്ത്രീപുരുഷസ്നേഹത്തെ കവിഞ്ഞുപോകുന്ന ഒരു സ്നേഹം ലോകത്തിലില്ല. ആ മട്ടിലുള്ള തീവ്ര സ്നേഹമുള്ളിടത്ത് ഭയമില്ല. മറ്റ് ആസക്തിയൊന്നുമില്ല. ഉള്ളത് ഒരേയൊരാസക്തിമാത്രം; അതു രണ്ടുപേരെയും അവിഭാജ്യവും ഏകതാനവുമായ ഒരു കെട്ടുപാടിൽ പെടുത്തുന്നു. മാതാപിതാക്കന്മാരോടുള്ള സ്നേഹത്തോടുകൂടിത്തന്നെ അവരോടുള്ള ആദരവിൽനിന്നുണ്ടാകുന്ന ഭയവുമുണ്ട്. ഈശ്വരൻ എന്തെങ്കിലും സൃഷ്ടിച്ചോ ഇല്ലയോ എന്നു നാം തിരക്കുന്നതെന്തിന്? അവിടുന്നു നമ്മുടെ രക്ഷകനാണെന്ന വസ്തുതയുമായി നമുക്ക് എന്തു ബന്ധമുള്ളു? അവിടുന്നു നമ്മുടെ പ്രേമഭാജനം മാത്രം. ഭയലേശമില്ലാതെ അവിടുത്തെ നാം ആരാധിക്കണം. മറ്റാഗ്രഹങ്ങളൊന്നുമില്ലെങ്കിൽ, ഒരുവൻ ഈശ്വരനെ മാത്രമാണ് സ്നേഹിക്കുന്നത്. മറ്റൊന്നിനെക്കുറിച്ചും വിചാരമില്ല. ഈശ്വരനെച്ചൊല്ലി ഭ്രാന്തു പിടിച്ചിരിക്കയാണയാൾക്ക്. ഒരുവനു തൻെറ പ്രേയസിയോടുള്ള സ്നേഹം ഈശ്വരനോടു നമുക്കുണ്ടായിരിക്കേണ്ട സ്നേഹത്തെ ഉദാഹരിക്കുന്നു.

1 പുറം 150, ചുവട്ടെഴുത്ത് 1 നോക്കുക.

കൃഷ്ണനാണ് ഈശ്വരൻ: രാധ അവിടുത്തെ സ്നേഹിക്കുന്നു. ആ കഥ വർണ്ണിക്കുന്ന പുസ്തകങ്ങൾ വായിച്ചാൽ ഈശ്വരനെ എങ്ങനെ സ്നേഹിക്കണമെന്നു കല്പന ചെയ്യാം. എന്നാൽ എത്രപേർക്ക് ഇതറിയാം? ഉള്ളു മുഴുവൻ മാലിന്യം നിറഞ്ഞവർ, സദാചാരമെന്തെന്ന ബോധമേ ഇല്ലാത്തവർ, ഇതെങ്ങനെ ധരിക്കും? പ്രാപഞ്ചികചിന്തകളെ മനസ്സിൽ നിന്നോടിക്കുമ്പോൾ, സദാചാരത്തിൻെറയും ആദ്ധ്യാത്മികതയുടെയും ശുദ്ധമായ അന്തരീക്ഷത്തിൽ ജീവിക്കുമ്പോൾ, അനഭ്യസ്തവിദ്യർക്കു പോലും ഏറ്റവും സൂക്ഷ്മമായ ചിന്തകളും ഗ്രാഹ്യമാകും. ആ തരക്കാർ എത്ര കുറച്ചു മാത്രം! മനുഷ്യനു വഷളാക്കാൻ പാടില്ലാത്ത ഒരു മതവുമില്ല. ഉദാഹരണമായി, ശരീരത്തിൽനിന്നു തികച്ചും വ്യത്യസ്തമാണ് ആത്മാവെന്ന് ഒരുവനു കരുതാം: അപ്പോൾ, ശരീരംകൊണ്ടു പാപം ചെയ്യുമ്പോൾ അവൻെറ ആത്മാവിനു ലേപമില്ലതന്നെ! വാസ്തവത്തിൽ മതങ്ങൾ അനുസരിക്കപ്പെട്ടാൽ പരിശുദ്ധിയുടെ മൂർത്തിയായിക്കൂടാത്ത ഹിന്ദുവോ മുസ്ലീമോ ക്രിസ്ത്യാനിയോ ഇല്ല. നല്ലതോ ചീത്തയോ ആയ സ്വഭാവമനുസരിച്ചാണ് മനുഷ്യരുടെ നടത്തം. ഇതിൽ സംശയമില്ല. എന്നാൽ ലോകത്തിൽ, ഈശ്വരനെപ്പറ്റി കേൾക്കുമ്പോൾ മത്തുപിടിക്കുന്ന ചിലരുണ്ട്: ഈശ്വരനെപ്പറ്റി വായിക്കുമ്പോൾ. അവർ ആനന്ദാശ്രുക്കൾ പൊഴിക്കുന്നു. അവരാണ് യഥാർത്ഥഭക്തന്മാർ

മതപരമായ വികാസത്തിൻെറ തുടക്കത്തിൽ, ഈശ്വരനെ തൻെറ പ്രഭുവെന്നും, സ്വയം അവിടുത്തെ കിങ്കരനെന്നും മനുഷ്യൻ കരുതുന്നു. അനുദിനജീവിതാവശ്യങ്ങൾ നിറവേറ്റിത്തരുന്നതുകൊണ്ടും മറ്റും ഈശ്വരനോടുള്ള കടപ്പാടിനെക്കുറിച്ച് അയാൾക്കു ബോധമുണ്ടാകുന്നു. ആവക ചിന്തകൾ ഉപേക്ഷിക്കുക: ആകർഷകമായ ശക്തി ഒന്നേയുള്ളു: അതാണുതാനും ഈശ്വരൻ. സൂര്യനും ചന്ദ്രനും മറ്റെല്ലാ വസ്തുക്കളും തന്നെ ആകർഷകമായ ആ ശക്തിയെ അനുസരിച്ചാണ് ചലിക്കുന്നത്. നല്ലതും തീയതുമായി ഈ ലോകത്തുള്ളതെല്ലാം ഈശ്വരൻെറതാണ്. നല്ലതും തീയതുമായി നമ്മുടെ ജീവിതത്തിൽ സംഭവിക്കുന്നതെല്ലാം നമ്മെ ഈശ്വരനിലേക്ക് നയിക്കയാണ്. എന്തോ സ്വാർത്ഥോദ്ദേശ്യം കൊണ്ട് ഒരുവൻ മറ്റൊരുവനെ കൊല്ലുന്നു: അതിൻെറ പിന്നിലുള്ള ഉദ്ദേശ്യവും സ്നേഹമാണ്. അതു തന്നോടുള്ളതോ മറ്റു വല്ലവരോടുള്ളതോ ആകാം. നാം നന്മ ചെയ്താലും തിന്മ ചെയ്താലും പ്രേരക ശക്തി സ്നേഹംതന്നെ. കടുവാ പോത്തിനെ കൊല്ലുന്നതു കടുവായ്ക്കോ അവൻെറ കുട്ടികൾക്കോ വിശപ്പുള്ളതുകൊണ്ടാണ്.

വ്യക്തീഭവിച്ച സ്നേഹമാണ് ഈശ്വരൻ. എല്ലാറ്റിലും വ്യക്തമാകുന്നത് ഈശ്വരനാണ്. അറിഞ്ഞും അറിയാതെയും ഓരോരുത്തനും ഈശ്വരങ്കലേക്ക് ആകർഷിക്കപ്പെടുകയാണ്. ഒരു സ്ത്രീ അവളുടെ ഭർത്താവിനെ സ്നേഹിക്കുമ്പോൾ അയാളിൽ കുടികൊള്ളുന്ന ദിവ്യതയാണ് തന്നെ ആകർഷിക്കുന്ന മഹാശക്തിയെന്ന് അവൾക്കു ധാരണയില്ല. സ്നേഹമൂർ

ത്തിയായ ഈശ്വരനെ മാത്രമാണ് ആരാധിക്കേണ്ടത്. സ്രഷ്ടാവെന്നും രക്ഷകനെന്നും മാത്രം അദ്ദേഹത്തെപ്പറ്റി നാം ചിന്തിക്കുന്നിടത്തോളം കാലം ബാഹ്യപൂജ നമുക്ക് അർപ്പിക്കാം. അതിനെല്ലാം അപ്പുറം ചെല്ലുമ്പോൾ, ഈശ്വരനെ പ്രേമമൂർത്തിയായി കരുതുമ്പോൾ, അവിടുത്തെ എല്ലാ വസ്തുക്കളിലും എല്ലാ വസ്തുക്കളെയും അവിടുന്നിലും കാണുമ്പോൾ, ആണ് പരമഭക്തി പ്രാപ്തമാകുന്നത്.[1]

***

1 സർവഭൂതേഷു യഃ പശ്യേദ് ഭഗവദ്ഭാവമാത്മനഃ
ഭൂതാനി ഭഗവത്യാത്മന്യേഷ ഭാഗവതോത്തമഃ (ഭാഗവതം 11.2.45)

22

# ഹിന്ദുമതത്തിന്റെ സാമാന്യഭൂമിക

ലാഹോറിലെത്തിയപ്പോൾ ആര്യസമാജത്തിന്റെയും സനാതനധർമ്മസഭ യുടെയും, രണ്ടിന്റെയും, നേതാക്കന്മാർ സ്വാമിജിക്കു ഗംഭീരമായ ഒരു സ്വീകര ണം നല്കി. ലാഹോറിൽ കഴിച്ച ചുരുങ്ങിയ സമയത്തിനുള്ളിൽ സ്വാമിജി മൂന്നു പ്രസംഗം ചെയ്തു. ഇവയിൽ ഒന്നാമത്തേത് 'ഹിന്ദുമതത്തിന്റെ സാമാന്യ ഭൂമിക'യെപ്പറ്റിയും, രണ്ടാമത്തേത് 'ഭക്തി'യെപ്പറ്റിയുമാണ്. മൂന്നാമത്തേത് 'വേദാന്ത' ത്തെപ്പറ്റിയുള്ള പ്രസിദ്ധപ്രഭാഷണമാണ്. ഒന്നാമത്തെ പ്രസംഗത്തിൽ അദ്ദേഹം താഴെ ചേർക്കുംവിധം സംസാരിച്ചു;

പവിത്രമായ ആര്യാവർത്തത്തിൽ[1] പവിത്രതരമായി കരുതപ്പെടുന്ന നാടാണിത്, നമ്മുടെ മനു പരാമർശിച്ചിട്ടുള്ള ബ്രഹ്മാവർത്തം.[2] ഈ നാട്ടിലാണ് ആത്മാഭിമുഖവും പ്രബലവുമായ ആ ആകാംക്ഷ ഉളവാ യത്: അതേ, ചരിത്രം കാട്ടുംപോലെ, ഭാവിയിൽ ലോകത്തെ ആറാടിക്കാൻ പോകുന്ന ആ ആകാംക്ഷ. ഈ നാട്ടിലാണ്, ഇവിടത്തെ മഹാനദികളെപ്പോലെ, ആദ്ധ്യാത്മികാകാംക്ഷകൾ ഉടലെടുത്തിട്ടു ള്ളതും തമ്മിൽ കലർന്നു കരുത്തിയന്നിട്ടുള്ളതും, ഒടുവിൽ ലോകത്തിൽ നെടുകയും കുറുകെയും പരന്ന് ഇടിവെട്ടുംപോലെ സ്വയം പ്രഖ്യാപിച്ചതും. ഈ നാട്ടിനാണ്, ഭാരതത്തിന്റെ മേലുണ്ടായി ട്ടുള്ള എല്ലാ കൈകടത്തലുകളുടെയും ആക്രമണങ്ങളുടെയും കനത്ത ഭാരം ഒന്നാമതായി താങ്ങേണ്ടിവന്നത്. ഈ വീരസാഹസികമായ നാടാ ണ്, ആര്യാവർത്തത്തിന്നെതിരായി ബാഹ്യരായ മ്ലേച്ഛന്മാർ നടത്തിയ ആക്രമണങ്ങളെ നേരിടാൻ ഒന്നാമതു മാറു കാട്ടിയത്. ഈ നാട്ടിലാണ്, എത്രയോ ദുരിതങ്ങൾ നേരിട്ടിട്ടും സ്വന്തം മഹനീയതയും കരുത്തും മുച്ചൂടും നശിച്ചിട്ടില്ലാത്തത്. ഇവിടെയാണ് അർവ്വാചീനകാലത്ത് ശാന്ത നായ നാനാക് തന്റെ അദ്ഭുതകരമാല ലോകമൈത്രി പ്രചരിപ്പിച്ചത്. ഇവിടെയാണ് അദ്ദേഹത്തിന്റെ വിശാലമായ ഹൃദയം വിവൃതമായതും അദ്ദേഹത്തിന്റെ കൈകൾ ലോകത്തെ മുഴുവൻ ആശ്ലേഷിക്കാൻ, ഹിന്ദുക്കളെ മാത്രമല്ല മുഹമ്മദീയരെയും ആശ്ലേഷിക്കാൻ, നീണ്ടതും. ഇവിടെയാണ് നമ്മുടെ വംശത്തിൽപ്പെട്ട ഏറ്റവും അർവ്വാചീനരും ഏറ്റവും മഹനീയരുമായ വീരന്മാരിൽ ഒരുവനായ ഗുരുഗോവിന്ദ സിംഹൻ മതത്തിനുവേണ്ടി തന്റെയും, തനിക്കേറ്റവും പ്രിയപ്പെട്ടവരും അടുത്തവരുമായവരുടെയും രക്തം ചൊരിഞ്ഞിട്ട്, ആർക്കുവേണ്ടി രക്തം ചൊരിഞ്ഞോ അവരാൽ പരിത്യക്തനായിട്ടും, നാടിനെതിരായി ഒരു വാക്കുമുരിയാടാതെ, ഒരു പ്രതിഷേധശബ്ദവും കൂടാതെ, നെഞ്ച

1 ആ സമുദ്രാത്തു വൈ പൂർവാദാസമുദ്രാച്ച പശ്ചിമാത്
തയോരേവാന്തരം ഗിര്യോരാര്യാവർത്തം വിദുർബുധാഃ. (മനു. 2.22)

2 സരസ്വതീദൃഷദ്വത്യോർദേവനദ്യോർയദന്തരം
തം ദേവനിർമിതം ദേശം ബ്രഹ്മാവർത്തം പ്രചക്ഷതേ. (മനു. 2. 27)

ത്തു വെട്ടേറ്റു മുറിപറ്റിയ സിംഹംപോലെ, മരിക്കാൻ ദക്ഷിണദേശ ത്തേക്ക് പിൻമാറിയത്.

പഞ്ചനദത്തിൻെറ സന്താനങ്ങളേ, നമ്മുടെ പ്രാചീനമായ ഈ നാട്ടിൽ നിങ്ങളുടെ മുമ്പിൽ ഞാൻ വന്നു നില്ക്കുന്നത് ഒരു ഗുരു വായിട്ടല്ല – പഠിപ്പിക്കാൻ എനിക്കറിവുള്ളത് വളരെ കുറച്ചു മാത്രമാണ് – മറിച്ച്, പടിഞ്ഞാറുള്ള തൻെറ സഹോദരൻമാരുമായി അഭിവാദന വചസ്സുകൾ പകരാനും അനുഭവങ്ങൾ താരതമ്യപ്പെടുത്താനും കിഴക്കു നിന്നു വന്ന ഒരുവനെന്ന നിലയിലാണ്. നമ്മുടെ ഇടയിലുള്ള വ്യത്യാസ ങ്ങൾ കണ്ടുപിടിക്കാനല്ല, പിന്നെയോ എവിടെ നാം യോജിക്കുന്നു എന്നു കണ്ടെത്താനാണ്. ഏതടിസ്ഥാനത്തിൽ നമുക്ക് എപ്പോഴും സഹോദരൻമാരായി കഴിയാമെന്നറിയാനാണ് ഞാനിവിടെ ശ്രമിക്കുന്നത്: ഏതടിസ്ഥാനത്തിൽ, അനാദികാലംമുതൽ വചിച്ചു വന്നിട്ടുള്ള ആ ശബ്ദം, കൊഴുക്കുംതോറും കൂടുതൽ കൂടുതൽ പ്രബലപ്പെടുമെന്നറി യാൻ ശ്രമിക്കയാണ്. സർഗ്ഗപരമായ, വിനാശപരമല്ലാത്ത, ചിലത് നിങ്ങ ളുടെ മുമ്പിൽ വെയ്ക്കാനാണ് ഞാനിപ്പോൾ ശ്രമിക്കുന്നത്. കുറ്റം പറയാനുള്ള നാളുകൾ കഴിഞ്ഞിരിക്കുന്നു. നാമിപ്പോൾ പ്രതീക്ഷിക്കു ന്നത് സർഗ്ഗപ്രധാനമായ പ്രവൃത്തിയാണ്. ചിലപ്പോൾ ലോകത്തിനു കുറ്റം പറയൽ ആവശ്യമാണ്, ക്രൂരമായ കുറ്റംപറയലുകൾപോലും. പക്ഷേ ഇതു സ്വല്പകാലത്തേക്കു മതി. എന്നെന്നേക്കുമുള്ള പ്രവൃത്തി പുരോഗമനവും നിർമ്മാണവുമാണ്, കുറ്റംപറയലും മുടിക്കലുമല്ല. കഴിഞ്ഞ ഏതാണ്ടു നൂറു കൊല്ലക്കാലമായി നമ്മുടെ ഈ നാട്ടിൽ സർവ്വത്ര കുറ്റം പറയലിൻെറ ഒരു പ്രളയംതന്നെയായിരുന്നു. ഈ നാട്ടിലെ മാലിന്യങ്ങളുടെ മേൽ പാശ്ചാത്യശാസ്ത്ര(പ്രകാശ)ത്തിൻെറ പൂർണ്ണവും സ്വച്ഛന്ദവുമായ പെരുമാറ്റമുണ്ടായിട്ടുണ്ട്: ഫലം, മറ്റെല്ലാറ്റി നെയും അപേക്ഷിച്ച് കോണുകളും വിടവുകളും തെളിഞ്ഞുകാണാനാ യിട്ടുണ്ടെന്നതാണുതാനും. സ്വാഭാവികമായി നാട്ടിലെല്ലായിടത്തും മഹ ത്തുക്കളും മഹനീയരുമായ പ്രതിഭാശാലികളുണ്ടായി. അവരുടെ ഹൃദയ ത്തിൽ സത്യത്തോടും നീതിയോടും രാജ്യത്തോടുമുള്ള സ്നേഹം കുടി കൊണ്ടു: വിശിഷ്യ സ്വമതത്തോടും ഈശ്വരനോടും അവർക്കുണ്ടാ യിരുന്ന സ്നേഹം അതിതീവ്രമായിരുന്നു. പ്രബലരായ ഈ മഹത്തു ക്കൾക്ക് ആഴമേറിയ വികാരങ്ങൾ, ആഴമേറിയ സ്നേഹം, ഉണ്ടായിരുന്ന തുകൊണ്ട്, തെറ്റെന്നു തോന്നിയതിനെയെല്ലാം അവർ വിമർശിച്ചു. പഴയ കാലത്തെ ഈ മഹത്തുക്കൾ പ്രശംസനീയർതന്നെ. അവർ ഒട്ടേറെ നൻമ ചെയ്തിട്ടുണ്ട്. എന്നാൽ വർത്തമാനകാലത്തിൻെറ ശബ്ദം നമ്മോടു പറയുകയാണ്, ‘മതിയാക്കൂ!’ വിമർശനവും കുറ്റം പറച്ചിലും വേണ്ടത്രയായി. വീണ്ടും പടുത്തുയർത്താൻ, നിർമ്മിക്കാൻ, ഉള്ള കാലം വന്നിരിക്കുന്നു. ചിതറിക്കിടക്കുന്ന നമ്മുടെ ശക്തികൾ സമാഹരിച്ച് ഒരു കേന്ദ്രത്തിൽ നിറുത്തേണ്ട കാലം വന്നിരിക്കുന്നു. അങ്ങനെ

നമ്മുടെ ജനതയെ പുരോഗമിപ്പിക്കണം. പല ശതകങ്ങളായി അതു മുടങ്ങിക്കിടക്കയായിരുന്നു. വീടു വെടിപ്പാക്കിക്കഴിഞ്ഞിരിക്കുന്നു. പുതുതായി ഗൃഹപ്രവേശം നടത്താം. വഴി തെളിച്ചിരിക്കുന്നു. ആര്യ സന്താനങ്ങളേ, അണി നടന്നു മുന്നേറുവിൻ!

മാന്യരേ, ഇതാണ് ഞാൻ നിങ്ങളുടെ മുമ്പിൽ വന്നതിൻെറ ഉദ്ദേശ്യം. നേരത്തെ ഞാൻ പ്രഖ്യാപിച്ചേക്കാം, ഞാനൊരു പക്ഷത്തിലോ വിഭാഗത്തിലോ പെട്ടവനല്ലെന്ന്. എന്നെ സംബന്ധിച്ചിടത്തോളം, അവയെല്ലാം മഹത്തും മഹനീയവുമാണ്. ഞാൻ അവയെയൊക്കെ സ്നേഹിക്കുന്നു. എൻെറ ജീവിതകാലം മുഴുവൻ അവയിൽ നല്ലതും ശരിയുമായിട്ടുള്ളതെന്തെന്നു കാണാൻ ഞാൻ ശ്രമിക്കയായിരുന്നു. അതിനാൽ, ഇന്നു രാത്രി, നമുക്കൊക്കെ യോജിപ്പുള്ള ചില സംഗതികൾ നിങ്ങളുടെ മുമ്പിൽ കൊണ്ടുവരുവാനാണ് ഞാനൊരുങ്ങുന്നത്, യോജിപ്പിന് ഒരടിസ്ഥാനം സാദ്ധ്യമാണെങ്കിൽ കണ്ടെത്തുവാൻ. ഈശ്വരകൃപകൊണ്ട് അതു സാദ്ധ്യമാണെങ്കിൽ, നമുക്ക് അതെടുത്തു സിദ്ധാന്തദശയിൽ നിന്നു പ്രയോഗത്തിലേക്കെത്തിക്കയും ചെയ്യാം. നാം ഹിന്ദുക്കളാണ്. ചീത്തയായ ഒരർത്ഥത്തിലുമല്ല 'ഹിന്ദു' എന്ന വാക്കു ഞാൻ ഉപയോഗിക്കുന്നത്., അതിന്നു ചീത്ത അർത്ഥമുണ്ടെന്നു കരുതുന്നവരോടു ഞാൻ യോജിക്കുന്നുമില്ല പഴയ കാലത്ത് അതിൻെറ ശരിയായ അർത്ഥം സിന്ധുവിൻെറ മറുകരെ പാർത്തവരെന്നു മാത്രമായിരുന്നു. ഇന്നു നമ്മോടു വിദ്വേഷമുള്ളവരിൽ പലരും അതിന്നൊരു ചീത്ത അർത്ഥം കൊടുക്കുന്നുണ്ടാവാം. പക്ഷേ പേരുകൾ സാരമാക്കേണ്ട. ഹിന്ദു എന്ന പേരു മഹനീയവും ആദ്ധ്യാത്മികവുമായതിനെയെല്ലാം ദ്യോതിപ്പിക്കുന്നതായിട്ടോ, അതോ നിന്ദ്യമായതിൻെറ ഒരു പേരായി, ചവുട്ടിമെതിക്കപ്പെട്ടവൻെറ കൊള്ളരുതാത്തവൻെറ, അവിശ്വാസിയുടെ, പേരായിട്ടോ നിലനില്ക്കുക എന്നതു നമ്മെയാണ് ആശ്രയിച്ചിരിക്കുന്നത്. ഇന്നിപ്പോൾ ഹിന്ദു എന്ന വാക്കിൻെറ അർത്ഥം ചീത്തയാണെങ്കിൽ അതു സാരമാക്കേണ്ട: നമ്മുടെ പ്രവൃത്തികൊണ്ടു കാട്ടണം ഏതു ഭാഷയിലും കണ്ടുകിട്ടാവുന്ന വാക്കുകളിൽവെച്ച് അത്യുത്തമമാണതെന്ന്. എൻെറ പൂർവ്വികരെപ്പറ്റി ലജ്ജിക്കാതിരിക്കുക എന്നത് എൻെറ ജീവിതതത്ത്വങ്ങളിലൊന്നത്രെ. എക്കാലവും ജനിച്ചിട്ടുള്ള അത്യഭിമാനികളിൽ ഒരുവനാണ് ഞാൻ: എന്നാൽ എൻെറ അഭിമാനം എന്നെച്ചൊല്ലിയല്ല, എൻെറ പൂർവ്വികരെച്ചൊല്ലിയാണെന്നു ഞാൻ വ്യക്തമാക്കട്ടെ. പൊയ്പോയ കാലത്തെപ്പറ്റി കൂടുതൽ പറിക്കുംതോറും ഞാൻ കൂടുതൽ പിന്നോട്ടു നോക്കുകയാണ്: ഏറിയ തോതിൽ അഭിമാനംകൊള്ളുകയാണ്: അതെനിക്കു വിശ്വാസജന്യമായ കരുത്തും ശൂരതയും നല്കുന്നു: അതെന്നെ ഭൂമിയിലെ പൂഴിയിൽനിന്നുയർത്തുന്നു. അതെന്നെക്കൊണ്ട് നമ്മുടെ പൂർവ്വികന്മാർ തയ്യാറാക്കിയ വമ്പിച്ച ആ കർമ്മപദ്ധതികളെ പ്രയോഗത്തിൽ വരുത്താൻ പണിയെടുപ്പിക്കുന്നു. പ്രാചീനരായ ആര്യന്മാരുടെ

സന്താനങ്ങളേ, ഈശ്വരകൃപകൊണ്ടു നിങ്ങൾക്ക് അതേ അഭിമാനമുണ്ടാകട്ടെ! നിങ്ങളുടെ പൂർവികന്മാരിലുള്ള വിശ്വാസം നിങ്ങളുടെ രക്തത്തിൽ ഉയിർക്കട്ടെ! അതു നിങ്ങളുടെ ജീവിതസാരമായിത്തീരട്ടെ! വിശ്വമോക്ഷത്തിനുവേണ്ടി വ്യാപരിക്കട്ടെ!

നാമൊക്കെ യോജിക്കുന്ന സംഗതി, നമ്മുടെ ജനതാജീവിതത്തിന്റെ അടിസ്ഥാനം, തിട്ടപ്പെടുത്താൻ തുടങ്ങുന്നതിനുമുമ്പ് ഒരു കാര്യമോർക്കണം. ഓരോരുത്തനുമെന്നവണ്ണം, ഒരു ജനതയ്ക്കും അതിന്റേതായ വ്യക്തിത്വമുണ്ട്. ചില സവിശേഷതകളിൽ ഒരുവൻ മറ്റൊരുവനിൽനിന്നു വ്യത്യസ്തനായിരിക്കുംപോലെ ഒരു വംശവും മറ്റൊരു വംശത്തിൽനിന്നു വ്യത്യസ്തമാണ്. പ്രകൃതിയുടെ നിഷ്കൃഷ്ടപരിപാടിയിൽ, ഓരോ മനുഷ്യനും സ്വയമായ ഒരു ലക്ഷ്യം നേടാനുള്ളതുപോലെയാണ്, അവന്റേതായ ഒരു വഴി പൂർവ്വകർമ്മംതന്നെ ക്ന്മപ്തമാക്കിയിട്ടുള്ളതുപോലെയാണ്, ജനതയുടെയും കഥ: ഓരോ ജനതയ്ക്കുമുണ്ട് അതിന്റേതായ വീതം പൂർത്തിയാക്കാൻ, സന്ദേശം നല്കാൻ, ദൗത്യം സാധിച്ചെടുക്കാൻ. അതുകൊണ്ട് പ്രാരംഭത്തിൽത്തന്നെ, നമ്മുടെ വംശത്തിന്റെ ദൗത്യമെന്തെന്നും, അതു നിറവേറ്റേണ്ടുന്ന വീതമെന്തെന്നും, ജനതകളുടെ മുന്നേറ്റത്തിൽ അതിന്നുള്ള സ്ഥാനമെന്തെന്നും, വംശമേളത്തിലേക്ക് അതു നല്കേണ്ട രാഗവിശേഷമേതെന്നും ധരിക്കേണ്ടതുണ്ട്. ഈ നാട്ടിൽ, കുട്ടിക്കാലത്ത്, പത്തിയിൽ മാണിക്യക്കല്ലുള്ള സർപ്പങ്ങളെപ്പറ്റി നാം കേൾക്കാറുണ്ട് ഈ കല്ലുള്ളിടത്തോളം കാലം, എന്തു ചെയ്താലും സർപ്പത്തെ കൊല്ലുക സാദ്ധ്യമല്ല. ചെറു പറവകളിൽ പാർക്കുന്ന ആത്മാക്കളോടുകൂടിയ രാക്ഷസന്മാരെക്കുറിച്ചും അസുരന്മാരെക്കുറിച്ചും കേൾവിയുണ്ട്. ഈ പറവകൾക്ക് ആപത്തില്ലാത്തിടത്തോളം ലോകത്തുള്ള ശക്തികൾക്കൊന്നും ഈ രാക്ഷസന്മാരെ കൊല്ലുക സാദ്ധ്യമല്ല. ഇങ്ങനെയാണ് ജനതകളുടെയും നില. ജനതകളുടെ ജീവിതം കേന്ദ്രീകരിച്ച ഒരു സ്ഥാനവിശേഷമുണ്ട്: അവിടെയാണ് അവയുടെ മർമ്മം സ്ഥിതി ചെയ്യുന്നത്. അതിന് അപായമേർപ്പെടുന്നതുവരെ അവയ്ക്ക് അപായമൊന്നുമില്ല. ലോകചരിത്രത്തിലെ ആ അദ്ഭുതപ്രതിഭാസം, ഈ വെളിച്ചത്തിൽ മനസ്സിലാക്കാൻ സാധിക്കും. യാതനകൾക്ക് ഉഴിഞ്ഞുവെയ്ക്കപ്പെട്ട ഈ നാട്ടിലൂടെ ബർബരന്മാരുടെ ആക്രമണതരംഗങ്ങൾ ഒന്നിനു പിന്നാലെ മറ്റൊന്നായി ഇരച്ചുകയറി; 'അല്ലാഹോ അക്ബർ' നൂറ്റാണ്ടുകളായി ആകാശത്തെ മുഖരിതമാക്കി. ഏതു ക്ഷണത്തിൽ ജീവൻ പോകുമെന്ന് ഒരു ഹിന്ദുവിന്നും തിട്ടമില്ലായിരുന്നു. ലോകത്തിലെ ചരിത്രപ്രസിദ്ധമായ നാടുകളിൽവെച്ച് ഏറ്റവുമധികം യാതനകളനുഭവിച്ചതും ഏറ്റവുമധികം പ്രാവശ്യം കീഴടക്കപ്പെട്ടതുമായ നാടാണിത്. എന്നിട്ടും മിക്കവാറും അതേ വംശത്തിൽപ്പെട്ട നാം ഇന്നും നിലനില്ക്കുന്നു. വേണ്ടിവന്നാൽ വീണ്ടും വീണ്ടും ബുദ്ധിമുട്ടുകൾ നേരിടാൻ നാം തയ്യാറാണ്, ഈയിടെയായി, നമുക്കു ബലമുണ്ടെന്നു മാത്രമല്ല, നാം വെളിയിലേക്കു കടന്നുചെല്ലാൻ തയ്യാറുമാണെന്നതിനു

ലക്ഷണം കാണാനുണ്ട്. ജീവിതലക്ഷണംതന്നെ വ്യാപ്തിയാണല്ലോ.

നമ്മുടെ ആശയങ്ങളും ചിന്തകളും പണ്ടേപ്പോലെ ഭാരതസീമകൾക്കുള്ളിൽ കുടുങ്ങിക്കിടക്കയല്ല എന്ന്, ഇന്നു നാം കാണുന്നു: മറിച്ച്, നാം ഇഷ്ടപ്പെട്ടാലും ഇല്ലെങ്കിലും അവ വെളിയിലേക്ക് അണിനിരന്നു ചെല്ലുന്നു: ലോകജനതകളുടെ സാഹിത്യത്തിൽ അവ ഊറിക്കലരുന്നു. ജനതകൾക്കിടയിൽ അവയ്ക്ക് ഒരു സ്ഥാനം ലഭിച്ചിട്ടുണ്ട്: ചിലേടങ്ങളിൽ അവയ്ക്കു പ്രശാസകവും പ്രചോദകവുമായ ഒരു നിലപോലും കൈവന്നിട്ടുണ്ട്. ഇതിനെ വ്യാഖ്യാനിക്കാവുന്നത് ഇങ്ങനെയാണ്; മനുഷ്യൻെറ മനസ്സിനു കൈകാര്യം ചെയ്യാവുന്ന വിഷയങ്ങളിൽവെച്ച് ഏറ്റവും മഹത്തും ഉത്കൃഷ്ടവും ഉദാത്തവുമായ ഒന്നാണ് ലോകപുരോഗതിക്കു ഭാരതം ചെയ്തിട്ടുള്ള സംഭാവന – ഭാരതീയദർശനവും ആദ്ധ്യാത്മികതയും. മറ്റു പല സംഗതികളും നമ്മുടെ പൂർവികർ ചെയ്തുനോക്കി. മറ്റുള്ള ജനതകളെപ്പോലെ അവരും ബാഹ്യപ്രകൃതിയുടെ രഹസ്യങ്ങൾ കൈയ്ക്കലാക്കാൻ പുറപ്പെട്ടു. ഇതു നമുക്കറിയാം. ആശ്ചര്യജനകമായ ആ വംശത്തിന് അവരുടെ ബൃഹത്തായ മസ്തിഷ്കംകൊണ്ട് ലോകർക്കുതന്നെ അഭിമാനംകൊള്ളത്തക്ക പല അദ്ഭുതങ്ങളും ചെയ്യാൻ കഴിഞ്ഞേനേ: പക്ഷേ, ഉത്കൃഷ്ടതരമായ മറ്റൊന്നിനുവേണ്ടി ആ സംരംഭം അവർ ഉപേക്ഷിച്ചു. ഉത്കൃഷ്ടതരമായതു വേദങ്ങളിൽ മുഴങ്ങുന്നുണ്ട്; ''മാറ്റമില്ലാത്തവനെപ്പറ്റി നമുക്ക് അറിവുതരുന്ന വിദ്യയാണ് ഏറ്റവും മെച്ചപ്പെട്ടത്.''[1] മാറുന്നതും മായുന്നതുമായ പ്രകൃതിയെ, മരണത്തിൻെറയും ദുരിതത്തിൻെറയും ദുഃഖത്തിൻെറയുമായ പ്രകൃതിയെപ്പറ്റിയുള്ള വിദ്യ മഹത്താകാം: മഹത്തുതന്നെ. പക്ഷേ നമ്മുടെ പൂർവ്വികന്മാരുടെ അഭിപ്രായത്തിൽ, ഏറ്റവും ഉദാത്തമായ വിദ്യ ഭേദമറ്റവനും ആനന്ദരൂപനുമായവനെപ്പറ്റിയുള്ളതാണ്. അതിൽ മാത്രമാണ് ശാന്തി, അതിൽ മാത്രമാണ് നിത്യജീവിതം, അതിൽ മാത്രമാണ് പൂർണ്ണത, അതിൽ മാത്രമേ ദുരിതങ്ങളെല്ലാം ശമിക്കൂ. ഉണ്ണാനും ഉടുക്കാനുമുള്ള വകയും സഹജരായ മറ്റുള്ളവരുടെമേൽ പ്രതാപവും മാത്രം തരുന്ന വിദ്യകൾ, സഹജന്മാരെ കീഴടക്കാനും ഭരിക്കാനും പഠിപ്പിക്കുന്ന വിദ്യകൾ, ദുർബ്ബലരുടെ മേൽ പ്രതാപം ചെലുത്താൻ പ്രബലരെ പഠിപ്പിക്കുന്ന വിദ്യകൾ – ഇവയൊക്കെ, വാസ്തവത്തിൽ, വേണമെങ്കിൽ അവർക്കു കണ്ടുപിടിക്കാമായിരുന്നു. എന്നാൽ – ഈശ്വ രനെ സ്തുതിക്കാം – അവർ പെട്ടെന്നു വസ്തുതകളുടെ മറുവശം തേടിപ്പിടി ച്ചു: അതിനു കൂടുതൽ മഹത്ത്വവും, കണക്കറ്റ ഉത്കർഷവും, കണക്കറ്റ ആനന്ദവുമുണ്ടായിരുന്നു. ഇന്നതു നമ്മുടെ ജനതയുടെ ലക്ഷണമായിരിക്കയാണ്.

1 അഥ പരാ യയാ തദക്ഷരമധിഗമ്യതേ. (മുണ്ഡകോപനിഷത് 1.5)

ബഹുസഹസ്രാബ്ദങ്ങളായി, പിതൃപുത്രപരമ്പരയാ അതു നമുക്കും കൈവന്നിരിക്കുന്നു. അതു നമ്മുടെ സാരാംശമായിരിക്കുന്നു. നമ്മുടെ ധമനികളിൽക്കൂടി ഓടുന്ന രക്തത്തിൻെറ ഓരോ തുള്ളിയിലും അതു സ്പന്ദിക്കുന്നു: അതു നമ്മുടെ രണ്ടാം പ്രകൃതിയാ യിരിക്കുന്നു. മതമെന്നും ഹിന്ദുവെന്നുമുള്ള വാക്കുകൾ ഒന്നായിരിക്കു ന്നു. നമ്മുടെ ജനതയുടെ ലക്ഷണമാണിത്: ഇത് അപകടപ്പെടുത്താ വതല്ല. തീയും വാളുമേന്തി വന്ന ബർബരന്മാർക്ക്, ബർബരമായ മതങ്ങളുമായി വന്ന ബർബരന്മാർക്ക് ആർക്കും, ഈ സാരത്തെ, 'രത്ന'ത്തെ തൊടാൻ കഴിഞ്ഞില്ല: ജനതയുടെ ആത്മാവു കുടികൊണ്ട ആ 'പക്ഷി'യെ കൊല്ലാൻ കരുത്തുണ്ടായില്ല. അതിനാൽ നമ്മുടെ വംശത്തിൻെറ ജീവശക്തിയാണിത്. അതു നിലകൊള്ളുന്നിടത്തോളം കാലം, സൂര്യന്നു കീഴിലുള്ള ഒരു ശക്തിക്കും ഈ വംശത്തെ വകവരു ത്താനാവില്ല. ലോകത്തിലുള്ള പീഡകളും ദുരിതങ്ങളും നമുക്കു പരി ക്കേല്പിക്കാതെ മീതേക്കൂടി കടന്നുപൊയ്ക്കൊള്ളും. തീജ്വാലകളിൽനിന്ന് പ്രഹ്ലാദനെപ്പോലെ നമുക്കു വെളിയിൽ വരാം, നമ്മുടെ പൈതൃകസമ്പ ത്തുകളിൽ ഏറ്റവും മഹത്തായ ആദ്ധ്യാത്മികതയെ മുറുകെ പിടിക്കു ന്നിടത്തോളം കാലം. ആദ്ധ്യാത്മികതയില്ലാത്ത ഹിന്ദുവിനെ ഹിന്ദു വെന്നു ഞാൻ വിളിക്കയില്ല. മറുനാടുകളിൽ ഒരുവന്ന് ഒന്നാമതായി രാഷ്ട്രീയക്കാരനാകാൻ കഴിയും: പിന്നീട് അയാൾക്കു സ്വല്പം മതമു ണ്ടെന്നും വരാം. എന്നാൽ നമ്മുടെ ഭാരതത്തിൽ, ജീവിതത്തിലെ പ്രഥമവും പ്രമുഖവുമായ കർത്തവ്യം ആദ്ധ്യാത്മികത നേടുകയാണ്. പിന്നെ സമയമുണ്ടെങ്കിൽ, മറ്റുള്ളതൊക്കെ വരട്ടെ. നമ്മുടെ ജനതയുടെ സുസ്ഥിതിക്കുവേണ്ടി നമ്മുടെ വംശ്യരുടെ ആദ്ധ്യാത്മികശക്തികളെ ല്ലാം ഇന്നു സമാഹരിക്കുന്നതെന്തിനെന്ന് മേൽച്ചൊന്നതോർമ്മിച്ചാൽ കൂടുതൽ വ്യക്തമാകും. പഴയ കാലത്ത് ഇതാണ് ചെയ്തത്: ഭാവിയിലും ഇതുതന്നെ ചെയ്യും. ഭാരതീയജനതയുടെ ഐക്യം അതിൻെറ ചിന്നിച്ചി തറിയ ആദ്ധ്യാത്മികശക്തികളെ ഒന്നിച്ചുകൂട്ടുന്നതുതന്നെയാണ്. ആദ്ധ്യാ ത്മികമായ ഒരേയൊരു രാഗത്തിന്നൊത്തു തുടിക്കുന്ന ഹൃദയങ്ങളു ള്ളവരുടെ ഒരു കൂട്ടുകെട്ടാണ് ഭാരതീയജനത.

ഈ നാട്ടിൽ വേണ്ടത്ര മതവിഭാഗങ്ങളുണ്ടായിട്ടുണ്ട്: ഇപ്പോഴും വേണ്ടത്രയുണ്ട്: ഭാവിയിൽ വേണ്ടത്ര ഉണ്ടാകയും ചെയ്യും. എന്തു കൊണ്ടെന്നാൽ, നമ്മുടെ മതത്തിൻെറ സവിശേഷത, വെറും താത്ത്വിക മായി നല്കപ്പെട്ടിട്ടുള്ള സ്വാതന്ത്ര്യത്തിൻെറ ആധിക്യംകൊണ്ട് സൂക്ഷ്മാംശങ്ങൾ വളരെയധികം പിന്നീടു വ്യാകരിക്കപ്പെട്ടെങ്കിലും, ഈ സൂക്ഷ്മാംശങ്ങൾ തലയ്ക്കുമീതെയുള്ള ആകാശംപോലെ പരന്ന തും പ്രകൃതിപോലെ നിത്യവുമായ തത്ത്വങ്ങളുടെതന്നെ വ്യാകരിക്ക ലാണ്. അപ്പോൾ പ്രകൃത്യാതന്നെ ഇവിടെ മതവിഭാഗങ്ങൾ ഉണ്ടാകണം: കൂടിയേ തീരു എന്നില്ലാത്തതു വിഭാഗീയമായ കലഹങ്ങളാണ്. മതവിഭാ

ഗങ്ങൾ വേണം: പക്ഷേ മതവിഭാഗീയതയെ ഒരു മതമാക്കേണ്ടതില്ല. വിഭാഗീയത എന്ന മതത്തിലൂടെ ലോകം നന്നാവില്ല: വിഭാഗങ്ങൾ കൂടാതെ ലോകം പുരോഗമിക്കയുമില്ല. ഒരു കൂട്ടമാളുകൾക്ക് എല്ലാം ചെയ്യാൻ കഴിഞ്ഞെന്നു വരുകയില്ല. ഒരു ചെറിയ കൂട്ടം ആളുകൾക്ക് ലോകത്തിലുള്ള മിക്കവാറും സീമാതീതമായ ശക്തിസമുച്ചയം  കൈകാ ര്യം ചെയ്യാൻ കഴിയില്ല. നമ്മുടെ മേൽ തൊഴിൽവിഭജനത്തെ പിടിച്ചേ ല്പിച്ച ആ ആവശ്യകത ഉടനടി നമുക്ക് ഇവിടെ സ്പഷ്ടമായിത്തീരുന്നു; നാം വിഭാഗങ്ങളായി പിരിഞ്ഞു, അതുതന്നെ. ആദ്ധ്യാത്മികശക്തികളെ ഉപയോഗിക്കുന്നതിനു വിഭാഗങ്ങൾ ഇരിക്കട്ടെ: പക്ഷേ, നാം തമ്മിൽ കലഹിക്കാനെന്താവശ്യം? നമ്മുടെ ഏറ്റവും പ്രാചീനമായ ഗ്രന്ഥങ്ങൾ പ്രഖ്യാപിക്കുന്നത് ഈ നാനാത്വം പുറംതോന്നൽ മാത്രമെന്നാണല്ലോ: ഈ വ്യത്യാസങ്ങളെല്ലാം ഉണ്ടെങ്കിലും സമന്വയത്തിൻേറതായ ഒരു നൂല്, മനോജ്ഞ്മായ ഒരൈക്യം, ഇവയിലൂടെയെല്ലാം ഓടുന്നുണ്ടെന്നാ ണല്ലോ നമ്മുടെ ഏറ്റവും പ്രാചീനമായ ഗ്രന്ഥങ്ങൾ പ്രഖ്യാപിച്ചിട്ടുണ്ട്; ഏകം സദ്വിപ്രാ ബഹുധാ വദന്തി. ''ഉള്ളത് ഒന്നാണ്: വിജ്ഞന്മാർ അവിടുത്തേക്കു പല പേരുകൾ നല്കുന്നു.'' അതുകൊണ്ട്, വിഭാഗീയമായ ഈ മല്പിടുത്തങ്ങളുണ്ടായാൽ, നാനാവിഭാഗങ്ങൾക്കു തമ്മിൽ ഈ പോരുകളുണ്ടായാൽ, വിഭാഗങ്ങളെയൊക്കെ എന്നുമാദരിച്ചിട്ടുള്ള ഭാരതത്തിൽ വിഭാഗക്കാർക്കു തമ്മിൽ അസൂയയും വിദ്വേഷവുമുണ്ടായാൽ, ആ പൂർവ്വികന്മാരുടെ സന്തതികളെന്ന് സ്വയം അഭിമാനിക്കുന്ന നമുക്ക് അതൊരു നാണക്കേടാണ്.

നാം വൈഷ്ണവരോ ശൈവരോ ശാക്തരോ ഗാണപത്യരോ പ്രാചീനവേദാന്താനുയായികളോ ആധുനികരോ യാഥാസ്ഥിതികരോ ഉത്പതിഷ്ണുക്കളോ ആകട്ടെ: നമുക്കൊക്കെ യോജിപ്പുള്ള ചില വമ്പിച്ച തത്ത്വങ്ങളുണ്ട്: ഹിന്ദുക്കളെന്ന് സ്വയം അഭിമാനിക്കുന്നവരെല്ലാം ഇവയിൽ വിശ്വസിക്കുന്നവരാണ്. പ്രസ്തുതതത്ത്വങ്ങളുടെ വ്യാഖ്യാനത്തി ലും വിശദീകരണത്തിലും പ്രകൃത്യാതന്നെ സ്വല്പം വ്യത്യാസമുണ്ട്. ആ വ്യത്യാസം ഇവിടെ വേണം: അതനുവദിക്കപ്പെടണം. നമ്മുടെ നിലപാടിനോടു ചേർത്ത് എല്ലാവരെയും കെട്ടുകയെന്നതല്ലല്ലോ നമ്മുടെ മാനദണ്ഡം. വസ്തുക്കളെക്കുറിച്ചു നമുക്കുള്ള വ്യാഖ്യാനം പ്രായോഗി കമാക്കാനും, നമ്മുടെ രീതിക്കൊത്തു ജീവിക്കാനും എല്ലാ മനുഷ്യ രെയും നിർബ്ബന്ധിക്കുന്നതു പാപമാണ്. ഇവിടെ സന്നിഹിതരായിട്ടുള്ള നിങ്ങളെല്ലാവരും, ഒരുപക്ഷേ മതരഹസ്യങ്ങളുടെ നിത്യോപദേശങ്ങ ളാണ് വേദമെന്ന ഒന്നാമത്തെ അഭിപ്രായത്തോടു യോജിച്ചേക്കും. വിശുദ്ധമായ ഈ സാഹിത്യത്തിന് ആദിയുമന്തവുമില്ലെന്നും, ഇതും പ്രകൃതിയും സമകാലികമാണെന്നും, നമ്മുടെ മതഭേദങ്ങളും മതകലഹ ങ്ങളും ഈ വിശുദ്ധഗ്രന്ഥത്തിൻെറ സന്നിധിയിൽ നില്ക്കുമ്പോൾ അവസാനിക്കണമെന്നും നാമൊക്കെ വിശ്വസിക്കുന്നു. ആദ്ധ്യാത്മിക മായ നമ്മുടെ ഭേദങ്ങളെപ്പറ്റിയുള്ള അവസാനവിധിയെഴുതുന്ന കോടതി യാണിത് എന്നുള്ളതിലും നമുക്കൊക്കെ

യോജിപ്പാണ്. വേദങ്ങളെ ന്തെന്നുള്ളതിൽ നമുക്കു പല അഭിപ്രായങ്ങളുണ്ടാകാം. ഒരു വിഭാഗ ക്കാർക്കു വേദത്തിൻെറ ഒരംശം മറ്റൊന്നിനേക്കാൾ പാവനമാവാം. വേദസന്നിധിയിൽ നാമൊക്കെ സഹോദരന്മാരാണെന്നു കരുതുന്നിട ത്തോളം: നമുക്ക് ഇന്നുള്ള നല്ലതും പാവനവും ശുദ്ധവുമായതെല്ലാം കൈവന്നത് ആരാദ്ധ്യവും നിത്യവും അദ്ഭുതാവഹവുമായ ഈ ഗ്രന്ഥങ്ങളിൽനിന്നാണെന്നു കരുതുന്നിടത്തോളം, ആ വിഭേദങ്ങളിൽ വലിയ കാര്യമൊന്നുമില്ല. അതുകൊണ്ട്, ഇതിലൊക്കെ നിങ്ങൾ വിശ്വ സിക്കുന്നെങ്കിൽ, ഈ നാട്ടിൽ നെടുനീളെ, ഒന്നാമതായി, ഈ തത്ത്വം നമുക്കു പ്രചരിപ്പിക്കാം. ഇതു ശരിയാണെങ്കിൽ, അവ അർഹിക്കുന്ന, അവയ്ക്കുണ്ടെന്ന് നാം വിശ്വസിക്കുന്ന, പ്രാധാന്യം വേദങ്ങൾക്കുണ്ടാ കട്ടെ. അപ്പോൾ ഒന്നാമത്തേതു വേദങ്ങളാണ്. നാമൊക്കെ വിശ്വസി ക്കുന്ന രണ്ടാമത്തെ തത്ത്വമാണ് ഈശ്വരൻ: പ്രപഞ്ചത്തിൻെറയെല്ലാം സൃഷ്ടിയും രക്ഷയും നിർവഹിക്കുന്ന ശക്തി: ക്ന്മപ്പകാലങ്ങളിൽ പ്രപഞ്ചം അവിടേക്കു മടങ്ങുന്നു. വീണ്ടും, മറ്റു സമയങ്ങളിൽ, വെളിയി ലേക്കു വരും, പ്രപഞ്ചമെന്ന ഈ അദ്ഭുതപ്രതിഭാസത്തെ വ്യക്തീകരി ക്കും. ഈശ്വരനെപ്പറ്റിയുള്ള സങ്കല്പത്തിൽ നമ്മുടെ നില പലതാകാം. ഒരാൾ തികച്ചും സഗുണനായ ഒരീശ്വരനിലാവാം വിശ്വസിക്കുന്നത്. സഗുണനെങ്കിലും സാകാരനല്ലാത്ത ഈശ്വരനിലാകാം മറ്റൊരുവൻെറ വിശ്വാസം. മൂന്നാമതൊരുവൻ വിശ്വസിക്കുന്നത് നിർഗുണൻ മാത്രമായ ഈശ്വരനിലാണെന്നു വരാം. ഇവരൊക്കെ വേദത്തെ തങ്ങൾക്കു താങ്ങായി കരുതാം. എങ്കിലും നാമൊക്കെ ഈശ്വരനിൽ വിശ്വസിക്കുന്ന വരാണ്. എന്നുവെച്ചാൽ, വസ്തുക്കൾക്കെല്ലാം ഉത്പത്തിസ്ഥാനവും താങ്ങും ഒടുവിൽ ലയസ്ഥാനവും ആയ, ഏറ്റവും ആശ്ചര്യകരവും അപരിമിതവുമായ ഒരു ശക്തിയിൽ വിശ്വസിക്കാത്തവനെ ഹിന്ദുവെന്നു വിളിക്കുക സാദ്ധ്യമല്ല. ഇതു ശരിയാണെങ്കിൽ, ഈ ആശയം നാട്ടി ലെങ്ങും പ്രചരിപ്പിക്കാൻ നമുക്കു ശ്രമിക്കാം. നിങ്ങൾക്കു നല്കാനുള്ള സങ്കല്പം ഏതായാലും അതു പ്രചരിപ്പിക്കുക. അതിൽ വ്യത്യാസമു ണ്ടാകാം. ഇതിനെപ്പറ്റി നാം മല്ലടിക്കേണ്ടതില്ല. ഈശ്വരൻ എന്ന ആശയം പ്രചരിപ്പിക്കുക. അതുമാത്രമാണ് നമുക്കു വേണ്ടത്. ഒരാശയം മറ്റൊ ന്നിനെക്കാൾ മെച്ചപ്പെട്ടതാകാം. എന്നാൽ, ശ്രദ്ധിച്ചുകൊള്ളു, അവയി ലൊന്നും ചീത്തയായിട്ടില്ല. ഒന്നു മെച്ചപ്പെട്ടതാണ്: മറ്റേതു കൂടുതൽ മെച്ചപ്പെട്ടതാകാം: പിന്നെ മൂന്നാമതൊന്ന് ഏറ്റവും മെച്ചപ്പെട്ടതാകാം: എന്നാൽ നമ്മുടെ മതം സ്വീകരിച്ചിട്ടുള്ള പദാർത്ഥങ്ങളിൽ 'ചീത്ത'യ്ക്ക് സ്ഥാനമില്ല. അതിനാൽ ഇഷ്ടമുള്ള ഏതെങ്കിലും തരത്തിൽ ഈശ്വര നാമം പ്രചരിപ്പിക്കുന്നവരെ ഭഗവാൻ അനുഗ്രഹിക്കട്ടെ! അവിടുത്തെപ്പറ്റി ഏറിയ തോതിൽ പ്രചാരം നടക്കുന്നത് ഈ വംശത്തിന് ഏറിയ തോതിൽ നല്ലതാണ്. നമ്മുടെ

കുഞ്ഞുങ്ങളെ ഈ ആശയത്തെക്കുറിച്ച് ബോധവാന്മാരായി വളർത്തിക്കൊണ്ടുവരുക. ഏറ്റവും ധനവാന്മാരു ടേയും ഉത്കൃഷ്ടന്മാരുടെയും എന്നപോലെതന്നെ, ഏറ്റവും പാവങ്ങളു ടെയും താണവരുടെയും വീടുകളിൽ ഈശ്വരനാമമെന്ന ആശയം കടന്നുകൂടട്ടെ.

ഞാൻ നിങ്ങളുടെ മുമ്പിൽ വെയ്ക്കാൻ പോകുന്ന മൂന്നാമത്തെ ആശയം ഇതാണ്. ലോകത്തിലുള്ള മറ്റെല്ലാ വംശ്യരിൽനിന്നും വ്യത്യ സ്തമായി, കുറേ സഹസ്രാബ്ദങ്ങൾക്കു മുമ്പു മാത്രമാണ് ലോകം സൃഷ്ടിക്കപ്പെട്ടതെന്നും അത് ഒരു നിർദ്ദിഷ്ടദിവസം എന്നെന്നേക്കു മായി നശിപ്പിക്കപ്പെടുമെന്നും നാം വിശ്വസിക്കുന്നില്ല. ഇതുപോലെ, മനുഷ്യന്റെ ആത്മാവ് ഈ പ്രപഞ്ചത്തോടൊപ്പം, ശൂന്യതയിൽനിന്നു സൃഷ്ടിക്കപ്പെട്ടതാണെന്നും നാം വിശ്വസിക്കുന്നില്ല. നമുക്കൊക്കെ യോജിക്കാവുന്ന മറ്റൊരു സംഗതിയാണിത് എന്നു തോന്നുന്നു. ആദിയു മന്തവുമില്ലാത്തതാണ് പ്രകൃതിയെന്ന് നാം വിശ്വസിക്കുന്നു. മനഃശാസ്ത്രീ യമായി പ്രാധാന്യമുള്ള ചില ഘട്ടങ്ങളിൽ ബാഹ്യപ്രപഞ്ചത്തിന്റേതായ സ്ഥൂലദ്രവ്യം അതിന്റെ സൂക്ഷ്മാവസ്ഥയിലേക്കു പോകുന്നെന്നു മാത്രം. കുറേക്കാലം അതങ്ങനെ തുടരുന്നു. വീണ്ടും പരിമിതവും പ്രകൃതിയെന്നറിയപ്പെടുന്നതുമായ ഈ ദൃശ്യം പ്രസർജ്ജിക്കപ്പെടുന്നു. കാലത്തിന്റെ തുടക്കത്തിന്നു മുമ്പുതന്നെ, സദാ തരംഗാകാരമായ ഈ ചലനം നടന്നുകൊണ്ടേയിരുന്നു: അനന്തമായ കാലമത്രയും നടന്നു കൊണ്ടിരിക്കയും ചെയ്യും. അടുത്തതായി, മനുഷ്യൻ വെറുമൊരു ജഡമയമായ സ്ഥൂലശരീരമല്ലെന്ന് എല്ലാ ഹിന്ദുക്കളും വിശ്വസിക്കുന്നു. ഇതിന്നുള്ളിൽ, കൂടുതൽ സൂക്ഷ്മമായ ഒരു ശരീരം, മനസ്സ്, ഉണ്ടെന്നു മാത്രമല്ല, അതിലും വലുതായ ഒരു വസ്തു – ശരീരവും മനസ്സും പരി ണാമിയാകയാൽ – അപ്പുറത്തുള്ള ഒരു വസ്തു, ആത്മാവ്, ഉണ്ടെന്നും വിശ്വസിക്കുന്നു. 'ആത്മാവ്' എന്ന വാക്കു വിവർത്തനം ചെയ്യത്തക്ക തല്ല: ഏതു വിവർത്തനവും തെറ്റും. സൂക്ഷ്മശരീരത്തിനും അപ്പുറമുള്ള താണ് മനുഷ്യന്റെ ആത്മാവ്. ഇതിന്ന് ആദിയും അന്തവുമില്ല: മരണമെന്തെന്ന് അതിനറിവില്ല. മറ്റു മനുഷ്യവംശങ്ങളുടേതിൽനിന്നെല്ലാം ഭിന്നവും സവിശേഷവുമായ ഒരാശയമിതാണ്; ഓരോരോ ശരീരത്തി ലായി ഈ ആത്മാവ് കുടിപാർക്കുന്നു: അങ്ങനെ കുടിപാർക്കൽ താല്പര്യം തീരുന്നതുവരെ അതങ്ങനെ തുടരുന്നു. അപ്പോൾ വീണ്ടും ജനിക്കാത്തവണ്ണം അതു സ്വതന്ത്രമാകുന്നു. സംസാരത്തെക്കുറിച്ചും നിത്യാത്മാക്കളെക്കുറിച്ചും നമ്മുടെ ശാസ്ത്രങ്ങൾ പഠിപ്പിക്കുന്ന സിദ്ധാന്ത ങ്ങളെപ്പറ്റിയാണ് ഞാൻ പരാമർശിക്കുന്നത്. നാം ഏതു മതവിഭാഗങ്ങ ളിൽപ്പെട്ടവരായാലും നമുക്കു യോജിപ്പുള്ള മറ്റൊരു സംഗതിയാണിത്. ആത്മാവും ഈശ്വരനും തമ്മിലുള്ള ബന്ധത്തെപ്പറ്റി മതഭേദങ്ങൾ ഉണ്ടാകാം. ഈശ്വരനിൽനിന്നു നിത്യഭേദമാണ് ആത്മാവിന്നുള്ളതെന്ന് ഒരു മതവിഭാഗക്കാർ കരുതുന്നുണ്ടാവാം, മറ്റൊരു കൂട്ടർ അപരിമിതമായ

ആ അഗ്നിയുടെ ഒരു സ്ഫുലിംഗമാണ് ആത്മാവെന്നാവാം കരുതുന്ന ത്. മൂന്നാമതൊരു കൂട്ടർക്ക് ആത്മാവും അപരിമിതവും ഒന്നുതന്നെ യാകാം. പക്ഷേ, ഈ ആത്മാവ് അപരിമിതമാണെന്നും, സൃഷ്ടിക്കപ്പെട്ട തല്ലെന്നും, അതുകൊണ്ടുതന്നെ മരിക്കയില്ലെന്നും, മനുഷ്യശരീരത്തി ലെത്തി പൂർണ്ണതയടയുന്നതുവരെ അതിന്നു പല ശരീരങ്ങളിലൂടെ കടന്നു പരിണമിക്കേണ്ടതുണ്ടെന്നുമുള്ള മൗലികവിശ്വാസത്തെ മുറുകെ പിടിക്കുന്നിടത്തോളം നമ്മുടെ വ്യാഖ്യാനമെന്തായാലും തരക്കേടില്ല. ഇതിലും നമുക്കൊക്കെ യോജിപ്പാണുള്ളത്. ഇനിയുള്ളതാണ്, ആദ്ധ്യാത്മികമണ്ഡലത്തിലെ അത്യന്തം വ്യാവർത്തകവും മഹനീയവും അദ്ഭുതകരവുമായ കണ്ടുപിടുത്തം. ഒരുപക്ഷേ പാശ്ചാത്യചിന്താസരണികൾ പരിചയിച്ചിട്ടുള്ള നിങ്ങളിൽ ചിലർ ഇതിനകം, പാശ്ചാത്യമായതിനെയെല്ലാം പൗരസ്ത്യമായതിൽനിന്നൊക്കെ ഉടനടി വേർതിരിക്കുന്ന മൗലികമായ ഭേദം നിരീക്ഷിച്ചിരിക്കാം. അതിതാണ്; നാം ശാക്തന്മാരോ സൗരന്മാരോ വൈഷ്ണവന്മാരോ അഥവാ ബൗദ്ധന്മാരോ ജൈനന്മാർപോലുമോ ആകട്ടെ: ഭാരതത്തിൽ നാമെല്ലാം സമ്മതിക്കുന്നു, ആത്മാവ് ശുദ്ധവും പൂർണ്ണവും അപരിമിതശക്തിയും അനുഗൃഹീതവുമാണെന്ന്. വ്യത്യാസമിതത്രേ; ദ്വൈതമനുസരിച്ച്, സ്വാഭാവികമായ ഈ ആത്മാനന്ദം പഴയ ദുഷ്കർമ്മംകൊണ്ടു സങ്കോചിക്കുന്നു: ഈശ്വര കൃപകൊണ്ടു വീണ്ടും അതു വികസിക്കയും അതിൻെറ പൂർണ്ണത പ്രകാശിപ്പിക്കയും ചെയ്യും. അദ്വൈതമനുസരിച്ചാകട്ടെ സങ്കോചമെന്ന ഈ ആശയംപോലും ഭാഗികമായ ഒരു തെറ്റാണ്. ആത്മശക്തികൾ നഷ്ടപ്പെട്ടു എന്ന് നമ്മെക്കൊണ്ടു ചിന്തിപ്പിക്കുന്നതു മായാവരണമാണ്. വാസ്തവത്തിൽ പൂർണ്ണമായി വികസിച്ച ശക്തികളെല്ലാം അവിടെത്തന്നെയുണ്ട്. വ്യത്യാസങ്ങൾ എന്തൊക്കെയാണെങ്കിലും കേന്ദ്രസ്ഥമായ സാരത്തിലേക്കു നാം വരുന്നു. അവിടെ പാശ്ചാത്യവും പൗരസ്ത്യവും തമ്മിൽ പൊരുത്തപ്പെടുത്താനാവാത്ത ഒരു ഭേദം നിലകൊള്ളുന്നുണ്ടുതാനും. പൗരസ്ത്യൻ മഹത്തും പുണ്യവുമായതിന്നെല്ലാംവേണ്ടി ഉള്ളിലേക്കാണ് നോക്കുന്നത്: ആരാധിക്കുമ്പോൾ നാം കണ്ണടയ്ക്കുന്നു: ഈശ്വരനെ ഉള്ളിൽ കാണാൻ ശ്രമിക്കുന്നു. പാശ്ചാത്യൻ വെളിയിൽ, മുകളിലേക്കാണ് ഈശ്വരനെ കാണാൻ നോക്കുന്നത്. പാശ്ചാത്യരുടെ മതഗ്രന്ഥങ്ങൾ ഈശ്വരൻ (പ്രവാചകഹൃദയത്തിലേക്ക്) ഉച്ഛ്വസിച്ചതാണ്. നമ്മുടേതാകട്ടേ ഈശ്വരൻ നിശ്വസിച്ചിട്ടുള്ളതാണ്. ശ്വാസംപോലെയാണ് അവ വന്നത് – ഈശ്വരനിശ്വാസം.[1] ഋഷിമാരുടെ, മന്ത്രദ്രഷ്ടാക്കളുടെ, ഹൃദയത്തിൽനിന്ന് അവ കുതിച്ചുപൊങ്ങി.

ധരിച്ചിരിക്കേണ്ട വലിയ ഒരു സംഗതിയാണിത്. സുഹൃത്തുക്കളേ,

---

1 അസ്യ മഹതോ ഭൂതസ്യ നിശ്വസിതമേതദ്
(ബൃഹദാരണ്യകോപനിഷത്ത് 2.4.10)

സഹോദരൻമാരെ, ഭാവിയിൽ നമുക്കു ഉറപ്പിച്ചു പറയേണ്ട സംഗതിയും ഇതാണെന്ന് ഞാൻ പറഞ്ഞുകൊള്ളട്ടെ. എനിക്കു നല്ല നിശ്ചയമുണ്ട്, ഈ വസ്തുത ധരിക്കണമെന്ന് ഞാൻ നിങ്ങളോടു അപേക്ഷിക്കുന്നു. സ്വയം ഒന്നിനും കൊള്ളരുതാത്തവനെന്നു രാവും പകലും കരുതുന്നവ നിൽനിന്ന് ഒരു ഗുണവുമുണ്ടാകാൻ പോകുന്നില്ല. രാവും പകലും സ്വയം ദീനൻ, നീചൻ, വകയ്ക്കു കൊള്ളരുതാത്തവൻ, എന്നും മറ്റും വിചാരിച്ചാൽ ഒന്നിനും കൊള്ളരുതാത്തവൻതന്നെയാകും. 'എനി ക്കുണ്മയുണ്ട്, ഉണ്മയുണ്ട്' എന്നു പറഞ്ഞാൽ, നിങ്ങൾ അത്തരക്കാര നാകുന്നു. മറിച്ച്, 'എനിക്കുണ്മയില്ല, ഞാനെന്നൊന്നില്ല' എന്ന് സദാ പറഞ്ഞാൽ, ധ്യാനിച്ചാൽ, ശരി, നിങ്ങൾ അങ്ങനെ ആയിത്തീരുന്നു.1 അവശ്യം നിങ്ങൾ ഓർക്കേണ്ട വലിയ വസ്തുതയിതാണ്. സർവ്വശക്ത ന്റെ സന്താനങ്ങളാണ് നാം. പരിമിതിയറ്റ, ദിവ്യമായ അഗ്നിയിൽനിന്നു ണ്ടായ സ്ഫുലിംഗങ്ങളാണ് നാം. നാം എങ്ങനെ വെറും ശൂന്യമാകും? എല്ലാം നാമാണ്: എന്തു ചെയ്യാനും നാമൊരുക്കമാണ്. എല്ലാം ചെയ്യാൻ നമുക്കു കഴിയും. എല്ലാംതന്നെ മനുഷ്യൻ ചെയ്യണം. നമ്മുടെ പൂർവ്വി കന്മാർക്ക് ഈ ആത്മവിശ്വാസമുണ്ടായിരുന്നു. പരിഷ്കാരത്തിന്റെ അണിനടയിൽ അവരെ ഏറെ ഏറെ മുന്നേറ്റിയ പ്രചാലകശക്തിയും ഈ ആത്മവിശ്വാസമായിരുന്നു. അധോഗതിയോ ദോഷമോ പിണഞ്ഞി ട്ടുണ്ടെങ്കിൽ – എന്റെ വാക്കുകൾ ശ്രദ്ധിക്കുക – അതുണ്ടായത് നമ്മുടെ ആളുകൾക്ക് ഈ ആത്മവിശ്വാസം നഷ്ടപ്പെട്ട ദിവസംതന്നെ യാണ്. ആത്മവിശ്വാസം നശിക്കയെന്നുവെച്ചാൽ, ഈശ്വരവിശ്വാസം നശിക്കയെന്നാണ് അർത്ഥം. നിങ്ങളിലും, നിങ്ങളിലൂടെയും, പ്രവർത്തി ക്കുന്ന അനന്തവും മാംഗലികവുമായ 'ഈശ്വരസത്തയിൽ' നിങ്ങൾക്കു വിശ്വാസമുണ്ടോ? സർവ്വവ്യാപിയും അന്തര്യാമിയുമായ 'ഈശ്വരസത്ത' ഓരോ പരമാണുവിലും ഉണ്ടെന്ന്, സംസ്കൃതഭാഷയിൽ പറയുമ്പോലെ, എല്ലാറ്റിലും ഓതപ്രോതമാണെന്ന്, ശരീരത്തിലും മനസ്സിലും ആത്മാവി ലും വ്യാപ്തമാണെന്ന്, വിശ്വസിച്ചാൽ, എങ്ങനെ നിങ്ങൾക്കു നൈരാശ്യം നേരിടും? ഞാനൊരു ചെറിയ കുമിളയാവാം: നിങ്ങൾ മലപോലെയുള്ള ഒരലയാവാം: സാരമില്ല. നിങ്ങൾക്കെന്നപോലെ എനിക്കും പശ്ചാത്തല മായിട്ടുള്ളതു കരയില്ലാക്കടലാണ്. ജീവിതം, പ്രഭാവം, ആദ്ധ്യാത്മികത – ഇവയുടേതായ ആ അപാരപാരാവാരമാണ് നിങ്ങൾക്കെന്നപോലെ എനിക്കും പശ്ചാത്തലം. ഞാൻ എന്റെ ജനനം മുതൽ ജീവിക്കുന്നു എന്നതുകൊണ്ട് ഞാനും, അപരിമിതമായ ആ ജീവിതത്തോടും മംഗല ത്തോടും പ്രഭാവത്തോടും നിങ്ങളെപ്പോലെ – മലപോലെ ഉയർന്നവനാ ണ് നിങ്ങളെങ്കിലും – ബന്ധപ്പെട്ടിരിക്കുന്നു. അവയോടെനിക്ക്, നിങ്ങൾ ക്കെന്നപോലെ

1 അസന്നേവ സ ഭവതി അസദ്ബ്രഹ്മേതി വേദ ചേത്
അസ്തി ബ്രഹ്മേതി ചേദ് വേദ സന്തമേനം തതോ വിദുരിതി.
(തൈത്തിരീയോപനിഷത് 2.6)

നിത്യബന്ധമുണ്ട്. അതിനാൽ, സഹോദരന്മാരെ, നിങ്ങ ളുടെ കുട്ടികളെ ജനനം മുതല്ക്കേ ജീവിതസന്ദായകവും മഹത്തും ഉത്കർഷകവും മഹനീയവുമായ ഈ സിദ്ധാന്തം പഠിപ്പിക്കുക. അവരെ അദ്വൈതം പഠിപ്പിക്കേണ്ടതില്ല: ദ്വൈതമോ ഇഷ്ടമുള്ള മറ്റെന്തെങ്കിലും മതമോ പഠിപ്പിക്കുക. ഭാരതത്തിലെല്ലാമുള്ള പൊതുമതം ഇതാണെന്ന് നാം കണ്ടല്ലോ – ആത്മപരമായ, ആത്മാവിൻെറ പൂർണ്ണതയെക്കുറി ച്ചുള്ള, ഈ സിദ്ധാന്തത്തിൽ എല്ലാ സമ്പ്രദായങ്ങൾക്കും വിശ്വാസമാണ്. നമ്മുടെ വൻകിട ദാർശനികനായ കപിലൻ പറയുംപോലെ, ആത്മ സ്വഭാവം പരിശുദ്ധിയല്ലെങ്കിൽ, പിന്നെ അതിന് ഒരിക്കലും പരിശുദ്ധി കൈവരുകയില്ല. കാരണം, സ്വാഭാവികമായില്ലാത്ത പരിപൂർണ്ണത കൈവ ന്നാലും വീണ്ടും നഷ്ടപ്പെടുകതന്നെ ചെയ്യും. മനുഷ്യൻെറ സ്വഭാവം തന്നെ മലിനതയാണെങ്കിൽ, അഞ്ചു നിമിഷനേരം ശുദ്ധമായാൽപ്പോലും, അവന്നു മലിനതയിൽ കഴിയേണ്ടിവരും. കിട്ടിയ ശുദ്ധി മാഞ്ഞു പോകുന്ന സമയം വരും: സഹജമായ ഈ പഴയ മലിനത വീണ്ടും വാണരുളും. അതുകൊണ്ട് നമ്മുടെ ദാർശനികന്മാരെല്ലാം പറയുന്നു; നമ്മുടെ പ്രകൃതി നല്ലതും നിറവുറ്റതുമാണ്: അല്ലാതെ, അപൂർണ്ണവും മലീമസവുമല്ല. ഇതു നാം ഓർക്കണം. ''തൻെറ ശക്തിമത്തായ കർമ്മ ങ്ങളും ചിന്തകളും ഓർക്കൂ''[1] എന്നു മനസ്സിനോട് മരണ മുഹൂർത്ത ത്തിൽ ആവശ്യപ്പെട്ട ആ മഹാസിദ്ധൻെറ മനോജ്ഞമായ ദൃഷ്ടാന്തം സ്മരിക്കുക. നോക്കൂ, ദൗർബല്യങ്ങളും മൂർഖതകളും ഓർക്കൂ എന്നല്ല മനസ്സിനോട് ഉപദേശിക്കുന്നത്. മൂർഖതകളുണ്ട്: ദൗർബല്യങ്ങൾ കൂടാ തെ തരമില്ല: പക്ഷേ സ്വന്തം തനി സ്വഭാവമാണ് എപ്പോഴും ഓർക്കേ ണ്ടത്. ഇതൊന്നേ ദൗർബല്യം മാറ്റാൻ, മൂർഖതകൾ മാറ്റാൻ, ഉപായമാ യിട്ടുള്ളു.

ഭാരതത്തിലെ മതസമ്പ്രദായങ്ങൾക്ക് പൊതുവിലുള്ളതാണ് മേൽ ചൊന്ന കുറേ സംഗതികളെന്നു തോന്നുന്നു. ഒരുപക്ഷേ, ഭാവിയിൽ ഈ പൊതുവേദിയിൽ യാഥാസ്ഥിതികരും ഉത്പതിഷ്ണുക്കളും പഴമ ക്കാരും പുതുമക്കാരുമായ മതാനുയായികൾ വന്ന് ഇണങ്ങിച്ചേർന്നേ ക്കും. എല്ലാറ്റിനും ഉപരിയായി മറ്റൊരു കാര്യം ഓർക്കണം – കൂടെ ക്കൂടെ നാം മറക്കുന്നതാണെന്നും സഖേദം പ്രസ്താവിക്കാതെ തരമില്ല – ഭാരതത്തിൽ മതമെന്നു പറഞ്ഞാൽ അനുഭൂതിയെന്നാണർത്ഥം: ഇതിൽ കുറഞ്ഞതൊന്നുമല്ല. ''ഈ സിദ്ധാന്തത്തിൽ വിശ്വസിക്കൂ: എന്നാൽ എല്ലാം ഭദ്രം'' – എന്നു നമ്മെ പഠിപ്പിക്കത്തക്കതല്ല. നമുക്ക് ഇതിൽ വിശ്വാസമില്ല. നിങ്ങൾ: നിങ്ങളെ സ്വയം രൂപപ്പെടുത്തുന്നതെന്താ യിട്ടോ അതാണ് നിങ്ങൾ; ഈശ്വരാനുഗ്രഹംകൊണ്ടും സ്വപ്രയത്നംകൊ ണ്ടുമാണ് നിങ്ങൾ നിങ്ങളായത്. ചില സിദ്ധാന്തങ്ങളിലും നിഗമനങ്ങ ളിലും വിശ്വസിക്കുന്നതുകൊണ്ടുമാത്രം ഒരു മെച്ചവും നിങ്ങൾക്കുണ്ടാ വാൻ പോകുന്നില്ല. ഭാരതത്തിലെ

1 ഓം ക്രതോ സ്മര കൃതം സ്മര ക്രതോ സ്മര കൃതം സ്മര.
(ഈശാവാസ്യോപനിഷത്ത് 17)

ആദ്ധ്യാത്മികാന്തരീക്ഷത്തിൽനിന്നു വന്ന ശക്തിമത്തായ വാക്കാണ് അനുഭൂതി. നമ്മുടെ ശാസ്ത്രങ്ങളി ലെ ഈ പ്രഖ്യാപനം കൂടെക്കൂടെ കേൾക്കാനുള്ളു; – 'ഭഗവാനെ കാണണം,[1] ധൃഷ്ടവും ധീരവുമായ വാക്കുകളാണ് ഇവ സംശയമില്ല: പക്ഷേ, സാരത്തിൽ സത്യവുമാണ്. ഓരോ നാദവും ഓരോ സ്പന്ദവും സത്യമാണ്. മതം അനുഭവപ്പെടാനുള്ളതാണ്, കേൾക്കാനുള്ളതു മാത്ര മല്ല. തത്തെയെപ്പോലെ വല്ല സിദ്ധാന്തവും പഠിക്കുന്നതല്ല മതം. വെറും ബുദ്ധിപരമായ യോജിപ്പിലെത്തുന്നതും മതമല്ല: ഇതിലൊരർത്ഥവുമില്ല. നമ്മുടെ ഉള്ളിലേക്ക് വരേണ്ടതാണ് മതം. അത്, അതുകൊണ്ട് ഈശ്വ രസത്തയെപ്പറ്റി നമുക്കുള്ള ഏറ്റവും വമ്പിച്ച തെളിവ് നമ്മുടെ ബുദ്ധി ശക്തി അങ്ങിനെ പറയുന്നു എന്നതല്ല: പിന്നെയോ, പ്രാചീനരും അർവ്വാ ചീനരും ഈശ്വരനെ കണ്ടിട്ടുണ്ട് എന്നതാണ്. നാം സ്വന്തം ആത്മാവിൽ വിശ്വസിക്കുന്നത് അതിന്റെ സത്ത തെളിയിക്കാൻ നല്ല യുക്തികളു ണ്ടെന്നതുകൊണ്ടു മാത്രമല്ല: എല്ലറ്റിനും ഉപരിയായി – പണ്ടും ഇന്നും മേലാലും – ഭാരതത്തിൽ ആയിരമായിരമാളുകൾ ആത്മാവിനെ സാക്ഷാ ത്കരിച്ചു, സാക്ഷാത്കരിക്കുന്നു, സാക്ഷാത്കരിക്കും എന്നുള്ളതുകൊ ണ്ടാണ്. ഈശ്വരനെ കാണുന്നതുവരെ, ആത്മാവിനെ സാക്ഷാത്കരിക്കു ന്നതുവരെ, മനുഷ്യന് മുക്തിയില്ല. അതിനാൽ, എല്ലാറ്റിനും ഉപരിയായി നമുക്ക് ഇതു മനസ്സിലാക്കാം: ഇത് കൂടുതൽ ധരിക്കുന്നതോടൊപ്പം വിഭാഗീയത ഭാരതത്തിൽ കുറയുകയും ചെയ്യും. എന്തുകൊണ്ടെന്നാൽ, ഈശ്വരനെ സാക്ഷാത്കരിച്ചവനെ, കണ്ടവനെ മതപരനാകാൻ കഴിയു. അയാളുടെ കെട്ടുകൾ അറ്റിരിക്കുന്നു: അയാളുടെ സംശയങ്ങൾ അട ങ്ങിയിരിക്കുന്നു. ഏറ്റവും അടുത്തതിനെക്കാൾ അടുത്തും അകന്നതി നെക്കാൾ അകന്നും നിലകൊള്ളുന്ന ഈശ്വരനെ കണ്ടവനു പ്രാരബ്ധ കർമ്മങ്ങളിൽനിന്നു വിടുതൽ കിട്ടിയിരിക്കുന്നു.[2] അതെ, മതത്തിന്റേ തായ സത്യം വെറും പ്രലപനമാണെന്നു നാം ഭ്രമിക്കാറുണ്ട്: വിജ്ഞാ നം നിറഞ്ഞ വാഗ്ധോരണി വമ്പിച്ച ആദ്ധ്യാത്മികാനുഭൂതിയെന്നും. അപ്പോഴാണ് വിഭാഗീയചിന്തയും പോരാട്ടവും ഉണ്ടാകുന്നത്. അനുഭൂതി മാത്രമേ മതമാകയുള്ളു എന്ന് ഒരിക്കൽ ധരിച്ചാൽ നാം നമ്മുടെ ഹൃദയത്തിലേക്കു നോക്കും, മതസത്യങ്ങളുടെ അനുഭൂതിയിലേക്ക് നാം എത്രമാത്രം അടുക്കുന്നു എന്നു കാണും. അപ്പോൾ ബോധപ്പെടും, നാം സ്വയം ഇരുളിൽ തപ്പിത്തടയുകയാണെന്ന്; അന്യരേയും അതേ ഇരുട്ടുവഴിക്ക് തപ്പിത്തടയാൻ കൊണ്ടുപോകയാണെന്ന്; അപ്പോൾ വിഭാ

1 ആത്മാ വാ അരേ ദ്രഷ്ടവ്യഃ. (ബൃഹദാരണ്യകോപനിഷത്ത് 2.4.5)

2 'ഭിദ്യതേ ഹൃദയഗ്രന്ഥിശ്ഛിദ്യന്തേ സർവസംശയാഃ
ക്ഷീയന്തേ ചാസ്യ കർമ്മാണി തസ്മിൻ ദൃഷ്ടേ പരാവരേ.
(മുണ്ഡകോപനിഷത്ത് 2.2.8)

ഗീയത, കലഹം, പോരാട്ടം എന്നിവ നാം നിർത്തും. വിഭാഗീയമായ കലഹത്തിനൊരുങ്ങുന്നവനോടു ചോദിക്കണം; ''ഈശ്വരനെ നിങ്ങൾ കണ്ടിട്ടുണ്ടോ? ആത്മാവിനെ കണ്ടിട്ടുണ്ടോ? ഇല്ലെങ്കിൽ ഈശ്വരനാമം പ്രചരിപ്പിക്കാൻ നിങ്ങൾക്കെന്തവകാശം? ഇരുളിൽ നടക്കുന്ന നിങ്ങൾക്ക് എന്നെയും ആ ഇരുളിലേക്കു നയിക്കാൻ എന്തവകാശം? അന്ധൻ അന്ധനെ നയിക്കുന്നു, രണ്ടുപേരും കുഴിയിൽ വീഴുന്നു!''

അതുകൊണ്ട് മറ്റുള്ളവരുടെ കുറ്റങ്ങൾ ചെന്നു ചൂണ്ടിക്കാണിക്കു ന്നതിനു മുമ്പ് കൂടുതൽ ആലോചിക്കണം. സ്വാന്തത്തിൽ സത്യം നേരിട്ടു കാണാൻ ശ്രമിക്കുന്നിടത്തോളം അനുഭൂതിയിലേക്കുള്ള അവര വരുടെ മാർഗ്ഗം അവരവർ അവലംബിച്ചുകൊള്ളട്ടെ വിശാലവും സ്പഷ്ട വുമായ സത്യം കാണപ്പെടുമ്പോൾ, ഭാരതത്തിലെ സിദ്ധന്മാരെല്ലാം സാക്ഷ്യപ്പെടുത്തിയിട്ടുള്ള സത്യം സാക്ഷാത്കരിച്ചിട്ടുള്ളവരെല്ലാം സാക്ഷ്യപ്പെടുത്തിയിട്ടുള്ള, ആ അദ്ഭുതാനന്ദം നേരിട്ടറിഞ്ഞുകൊള്ളും. ആ ഹൃദയത്തിൽനിന്ന് സ്നേഹത്തിൻെറതായ വാക്കുകളേ പുറപ്പെടൂ. സ്നേഹസാരമായ ഭഗവാൻ ആ ഹൃദയത്തെ തൊട്ടുകഴിഞ്ഞിരിക്കയാണ ല്ലോ. അപ്പോൾ, അപ്പോൾമാത്രമേ, വിഭാഗീയകലഹങ്ങളെല്ലാം തീരൂ. അപ്പോൾ ഹിന്ദു എന്ന വാക്കുതന്നെ, ഹിന്ദുവെന്ന പേരുള്ളവരെയെല്ലാം തന്നെ, ഹൃദയത്തിലേക്ക് കൊണ്ടുവന്ന് ആശ്ലേഷിക്കാനും, തീവ്രമായി സ്നേഹിക്കാനും നാം പ്രാപ്തരാകും. എൻെറ വാക്കുകൾ ശ്രദ്ധിക്കുക; ഹിന്ദുവെന്ന വാക്കുതന്നെ കരുത്തേറിയ ഒരു വൈദ്യുതാഘാതം നിങ്ങൾക്കുളവാക്കുമ്പോൾ, ഉളവാക്കുമ്പോൾ മാത്രമേ, നിങ്ങൾ ഹിന്ദു വാകൂ. ഹിന്ദുവെന്ന് അറിയപ്പെടുന്നവൻ, ഏതു രാജ്യത്തുനിന്നെങ്കിലും വരട്ടെ, നമ്മുടെ ഭാഷയോ മറ്റേതെങ്കിലും ഭാഷയോ സംസാരിക്കട്ടെ, ഉടനടി നിങ്ങളോട് ഏറ്റവും അടുത്തവനും നിങ്ങൾക്ക് ഏറ്റവും പ്രിയ പ്പെട്ടവനുമാകുമ്പോൾ, ആകുമ്പോൾ മാത്രമേ, നിങ്ങൾ ഒരു ഹിന്ദു വാകൂ. ഹിന്ദുവെന്ന പേരുള്ള ഏതൊരുവൻെറയും കഷ്ടതകൾ നങ്ങളു ടെ കരളിൽ കടന്ന് നിങ്ങളുടെ പുത്രൻതന്നെ കഷ്ടതയിൽപ്പെട്ടിരിക്കു ന്നു എന്ന തോന്നലുളവാക്കുമ്പോൾ മാത്രമേ, നിങ്ങൾ ഒരു ഹിന്ദുവാകൂ. ഈ പ്രസംഗാരംഭത്തിൽ ഞാൻ നിർദ്ദേശിച്ച നിങ്ങളുടെ മഹാനായ ഗുരു ഗോവിന്ദസിംഹനെപ്പോലെ, ഹിന്ദുക്കൾക്കുവേണ്ടി എല്ലാം സഹിക്കാൻ ഒരുക്കമാകുമ്പോൾ, ഒരുക്കമാകുമ്പോൾ മാത്രമേ, നിങ്ങൾ ഒരു ഹിന്ദുവാകൂ. സ്വദേശത്തിൽനിന്നു ബഹിഷ്കരിക്കപ്പെട്ടു: സ്വദേശ പീഡകരോടുള്ള പോരാട്ടത്തിൽ ഹിന്ദുമതത്തിൻെറ സംരക്ഷണത്തി നായി സ്വന്തം രക്തം ചൊരിഞ്ഞു. പോർക്കളത്തിൽ പുത്രന്മാർ കൊല്ല പ്പെട്ടതായി കണ്ടു; – അതേ, ആർക്കുവേണ്ടി സ്വന്തം രക്തവും ഉറ്റവരുടെ യും പ്രിയപ്പെട്ടവരുടെയും രക്തവും ചിന്തിയോ, അവരാൽ പരിത്യക്ത നായ ആ മഹാഗുരുവിൻെറ ഈ ദൃഷ്ടാന്തം. അദ്ദേഹം മുറിവേറ്റ സിംഹത്തെപ്പോലെ, ശാന്തമായി മരിക്കാൻ പോർക്കളത്തിൽനിന്ന് തെക്കോട്ടു

പിൻവാങ്ങി. പക്ഷേ, കൃതഘ്നരായി തന്നെ പരിത്യജിച്ചവർ ക്കെതിരായി, ഒരു ശാപവചസ്സും ആ നാവിൽനിന്നു വീണില്ല! എൻെറ വാക്കുകൾ ശ്രദ്ധിക്കൂ. സ്വരാജ്യത്തിന്നെന്തെങ്കിലും നന്മ ചെയ്യണമെ ങ്കിൽ നിങ്ങളിൽ ഓരോരുത്തനും ഓരോ ഗുരുഗോവിന്ദനാകേണ്ടിയിരി ക്കുന്നു. നിങ്ങളുടെ നാട്ടുകാർക്കുള്ള ആയിരം കുറ്റങ്ങൾ കാണാൻ നിങ്ങൾക്കു കഴിഞ്ഞേക്കും. പക്ഷേ അവർക്കും ഹിന്ദുരക്തമാണുള്ള തെന്നു ധരിക്കണം. നിങ്ങൾക്ക് ആരാദ്ധ്യരായ ഒന്നാമത്തെ ഈശ്വരന്മാ രാണവർ. അവരുടെ പ്രവൃത്തികളെല്ലാം നിങ്ങളെ ഉപദ്രവിക്കാനായിട്ടാ ണെങ്കിൽ ത്തന്നെ, അവരൊക്കെ നിങ്ങളെ ശപിക്കയാണെങ്കിൽത്തന്നെ, നിങ്ങൾ അവർക്കു സ്നേഹവചസ്സുകളാണ്. അയച്ചുകൊടുക്കേണ്ടത്. അവർ നിങ്ങളെ തുരത്തിവിട്ടാൽ, പ്രബലസിംഹമായ ആ ഗോവിന്ദ സിംഹനെപ്പോലെ, ഏകാന്തതയിൽ കിടന്നു മരിക്കാൻ പിൻവാങ്ങുക. ഇത്തരക്കാരനാണ് ഹിന്ദുവെന്ന പേരിന് യോഗ്യൻ. എല്ലായ്പോഴും ഇത്തരത്തിലൊരു ആദർശമാണ് നമ്മുടെ മുമ്പിൽ വേണ്ടത്. നമുക്കു കലഹായുധങ്ങളെല്ലാം ദൂരെ വലിച്ചെറിയാം. ഉത്കൃഷ്ടമായ ഈ സ്നേഹപ്രവാഹം ചുറ്റുപാടും പ്രസരിപ്പിക്കാം.

ഭാരതത്തിൻെറ നവീകരണത്തെപ്പറ്റി ആളുകൾ യഥേഷ്ടം പറയട്ടെ. ജീവിതം മുഴുവൻ പ്രവർത്തിച്ചുവന്നവനെന്ന നിലയിൽ, ഞാൻ പറയു ന്നു, നിങ്ങൾ ആദ്ധ്യാത്മികരാകുന്നതുവരെ ഭാരതത്തിനു നവീകര ണമുണ്ടാവില്ല. ഇത്രമാത്രമല്ല: ലോകത്തിൻെറ മുഴുവൻ സ്വാസ്ഥ്യവും അതിനെ ആശ്രയിച്ചിരിക്കുന്നു. പാശ്ചാത്യപരിഷ്കാരത്തിൻെറ അടിത്തറ തന്നെ, ചുവടോളം ഉലഞ്ഞിരിക്കയാണെന്നു ഞാൻ നിങ്ങളോടു തുറ ന്നുപറയുന്നു. ഭൗതികവാദത്തിൻെറ ഇളകിയ മണ്ണിൽ പടുത്തുകെട്ടിയ ഏറ്റവും ഊക്കൻ കെട്ടിടങ്ങളും ഒരിക്കൽ അപകടപ്പെടുകതന്നെവേണം: ഒരിക്കൽ ഉലഞ്ഞുവീണു നശിക്കതന്നെ വേണം. ചരിത്രംതന്നെ നമുക്കു സാക്ഷി. ജനതകൾ ഓരോന്നായി ഉടലെടുത്തു: ഭൂതപഞ്ചകം മാത്രമാണ് മനുഷ്യൻ എന്നു പറഞ്ഞുകൊണ്ട് ഭൗതികവാദത്തിന്മേൽ തനതു മഹത്ത്വം ഉറപ്പിച്ചു. അതേ, പാശ്ചാത്യഭാഷയിൽ മനുഷ്യൻ ആത്മാവിനെ വെടിയുന്നു:[1] എന്നാൽ നമ്മുടെ ഭാഷയിൽ മനുഷ്യൻ വെടിയുന്നതു ശരീരത്തെയാണ്. പാശ്ചാത്യനായ മനുഷ്യൻ ഒന്നാമതു ശരീരമാണ്: പിന്നീടാണ് അയാൾക്ക് ആത്മാവുണ്ടാകുന്നത്. നമ്മുടെ ഇടയിൽ മനുഷ്യൻ ആത്മാവാണ്, ചൈതന്യമാണ്: ശരീരം പിന്നീട് കിട്ടുകയാണ്. വമ്പിച്ച ഭേദം ഇതിൽ കുടികൊള്ളുന്നു. അതുകൊണ്ട്, ഭൗതികസുഖ ങ്ങളും മറ്റുമായ മണൽത്തറകളിൽ പടുത്ത ആ ജാതിപരിഷ്കാര ങ്ങളെല്ലാം ഓരോന്നായി, അല്പകാലം ജീവിച്ചിട്ട്, ഭൂമുഖത്തുനിന്നു

1 A man gives up the ghost.

തിരോഭവിച്ചിരിക്കുന്നു. എന്നാൽ ഭാരതത്തിൻെറയും, ഭാരതപദത്തിങ്കൽ ഇരുന്നു സശ്രദ്ധം പഠിച്ചിട്ടുള്ള ജപ്പാൻ ചൈന മുതലായവയുടെയും, പരിഷ്കാരം ഇന്നും ജീവിച്ചിരിക്കയാണ്. അവയുടെ ഇടയിൽ നവീകരണത്തിൻെറ ലക്ഷണങ്ങൾപോലുമുണ്ട്. ഫീനിക്സിൻെറ[1] പോലുള്ളതാണ് അവയുടെ ജീവിതങ്ങൾ: ആയിരം പ്രാവശ്യം നശിപ്പിക്കപ്പെട്ടാലും, വീണ്ടും കൂടുതൽ മഹനീയമായി കുതിച്ചുയരാൻ തയ്യാറാണ്. ഭൗതിക മായ ഒരു പരിഷ്കാരമാകട്ടെ ഒരിക്കൽ വീണാൽ എന്നെന്നേക്കുമായി തകർന്നു തരിപ്പണമായി. അതുകൊണ്ടു ക്ഷമിക്കുക, പ്രതീക്ഷിക്കുക: ഭാവി നമ്മുടേതാകാൻ പോകയാണ്.

തിടുക്കം കൂട്ടരുത്, മറ്റാരെയും അനുകരിക്കാൻ പുറപ്പെടരുത്. നമുക്കോർക്കേണ്ട മറ്റൊരു വലിയ പാഠമാണിത്. അനുകരണമല്ല പരിഷ്കാരം. എനിക്ക് ഒരു രാജാവിൻെറ വേഷഭൂഷാദികൾ അണിഞ്ഞൊരുങ്ങാം. എന്നാൽ അതെന്നെ രാജാവാക്കുമോ? സിംഹത്തോൽ പൊതിഞ്ഞ കഴുത സിംഹമാകയില്ലല്ലോ. അനുകരണം, ചുണകെട്ട അനുകരണം, പുരോഗതി കൈവരുത്തകയില്ല. മനുഷ്യനുണ്ടാകുന്ന ഭയങ്കരമായ അധഃപതനത്തിൻെറ ലക്ഷണമാണത്. അതേ, ഒരുവൻ സ്വയം വിദ്വേഷിക്കാൻ പുറപ്പെട്ടാൽ, അവന് അവസാനത്തെ അടി കിട്ടിക്കഴിഞ്ഞു: ഒരുവന് തൻെറ പൂർവ്വികരെപ്പറ്റി ലജ്ജ തോന്നിയാൽ അവൻെറ അന്തമണഞ്ഞിരിക്കുന്നു. ഹിന്ദുവംശ്യരിൽ വളരെ എളിമപ്പെട്ടവനാണ് ഈ ഞാൻ. എങ്കിലും, എനിക്ക് എൻെറ വംശ്യത്തെക്കുറിച്ച് അഭിമാനമാണ്, എൻെറ പൂർവ്വികരെക്കുറിച്ച് അഭിമാനമാണ്. ഹിന്ദു എന്നു സ്വയം വിളിക്കുന്നതിൽ അഭിമാനമാണ്: നിങ്ങളുടെ അയോഗ്യനായ ഒരു കിങ്കരനാണ് ഞാനെന്നതിൽ അഭിമാനമാണ്: നിങ്ങളുടെ നാട്ടുകാരിൽ ഒരുവനാണ് ഞാനെന്നതിൽ അഭിമാനമാണ്. സിദ്ധന്മാരുടെ സന്താനങ്ങളാണു നിങ്ങൾ: ലോകമറിഞ്ഞിട്ടുള്ളവരിൽവെച്ച് ഏറ്റവും മഹനീയരായ ഋഷിമാരുടെ സന്താനങ്ങൾ. അതിനാൽ, നിങ്ങൾക്ക് ആത്മവിശ്വാസമുണ്ടാകണം. നിങ്ങളുടെ പൂർവ്വികന്മാരെക്കുറിച്ച് അഭിമാനംകൊള്ളൂ: മറിച്ച് അവരെച്ചൊല്ലി ലജ്ജിക്കയല്ല വേണ്ടത്. അനുകരണമരുത്, അനുകരണം വേണ്ട. മറ്റുള്ളവരുടെ ചൊൽപ്പടിയിലാകുമ്പോഴെല്ലാം, നിങ്ങളുടെ സ്വാതന്ത്ര്യം നഷ്ടപ്പെടുകയാണ്. ആദ്ധ്യാത്മികകാര്യങ്ങളിൽപ്പോലും മറ്റുള്ളവരുടെ ആജ്ഞയ്ക്കൊത്തു പ്രവർത്തിച്ചാൽ ചിന്തിക്കാനുള്ള കഴിവുതന്നെ നഷ്ടപ്പെടും. നിങ്ങൾക്കുള്ളതെല്ലാം സ്വപരിശ്രമങ്ങളിലൂടെ വെളിയിൽ കൊണ്ടുവരുക. പക്ഷേ അനുകരണമരുത്. എങ്കിലും മറ്റുള്ളവരിൽനിന്ന് നല്ലതൊക്കെ എടുക്കാം. മറ്റുള്ളവരിൽനിന്നു നമുക്കു പഠിക്കാനുണ്ട്. നിലത്തു വിത്തു പാകുക:

1 Phoenix ഒരു അറേബ്യൻ പൗരാണികപക്ഷി. അഞ്ഞൂറു കൊല്ലംവീതം കൂടുമ്പോൾ ഇതു കരിഞ്ഞ് അതിൻെറ ചാമ്പലിൽനിന്നു വീണ്ടും ഉയിർത്തുവരും. പ്രാചീന ഈജിപ്തിൽ ഇതിനെ ആരാധിച്ചിരുന്നു.

അതിനു വേണ്ടത്ര മണ്ണും കാറ്റും വെള്ളവും പോഷണത്തിനായി നല്കുക. ആ വിത്തു ചെടിയായി, മരമായി വളരുമ്പോൾ, അതു മണ്ണോ കാറ്റോ വെള്ളമോ ആയിത്തീരുന്നുണ്ടോ? സ്വഭാവമനുസരിച്ച്, അതിനു കിട്ടിയ പോഷകദ്രവ്യങ്ങൾ ഉൾക്കൊണ്ട് അതൊരു മാമരമാവു കയാണ് ചെയ്യുന്നത്. അതാകണം നിങ്ങളുടെ നില. തീർച്ചയായും മറ്റുള്ളവരിൽനിന്നു പഠിക്കാൻ പലതുമുണ്ട്. അതേ, പഠിക്കാൻ വിസമ്മ തിക്കുന്ന മനുഷ്യൻ മരിച്ചിരിക്കുന്നു.

നമ്മുടെ മനു പ്രഖ്യാപിച്ചിട്ടുണ്ട്;

ആദദീത പരാം വിദ്യാം പ്രയത്നാദവരാദപി
അന്ത്യാദപി പരം ധർമ്മം സ്ത്രീരത്നം ദുഷ്കുലാദപി.[1]

''താണ കുലത്തിൽ പിറന്നവളെങ്കിലും സ്ത്രീരത്നത്തെ ഭാര്യയായി കൈക്കൊള്ളുക. നീചകുലത്തിൽ ജനിച്ച ഗുരുവിനെപ്പോലും ശുശ്രൂ ഷിച്ച് പരവിദ്യ വശമാക്കുക: ചണ്ഡാലനെപ്പോലും സേവിച്ച് മോക്ഷ മാർഗ്ഗം ധരിക്കുക.'' നല്ലതെല്ലാം മറ്റുള്ളവരിൽനിന്നു പഠിക്കുക. പക്ഷേ അതുൾക്കൊള്ളണം: സ്വന്തമായ രീതിയിൽ സാത്മ്യപ്പെടുത്തണം. മറ്റുള്ളവരായിത്തീരരുത്: ഈ ഭാരതീയജീവിതത്തിൽനിന്നു വലിച്ചുമാറ്റ പ്പെടരുത്: ഭാരതീയർ മറ്റുള്ളവരെപ്പോലെ വസ്ത്രം ധരിക്കുന്നതുകൊണ്ടും, ഭക്ഷണം കഴിക്കുന്നതുകൊണ്ടും, പെരുമാറുന്നതുകൊണ്ടും, ഭാരതത്തി നു മെച്ചമുണ്ടാകുമെന്ന് ഒരു നിമിഷംപോലും കരുതരുത്. കുറേക്കൊല്ലം കൊണ്ടു രൂപപ്പെട്ടിട്ടുള്ള നടപടിപോലും വെടിയുക എത്ര ദുഷ്കരമാ ണെന്നു നിങ്ങൾക്കറിയാമല്ലോ. എത്ര സഹസ്രാബ്ദങ്ങളാണ് നിങ്ങളുടെ രക്തത്തിൽ കലർന്നിട്ടുള്ളതെന്ന് ഈശ്വരനേ അറിയാവൂ. സവിശേഷത ആർജ്ജിച്ചിട്ടുള്ള ഈ ജനതാജീവിതം ഒരു സവിശേഷസരണിയിൽ ക്കൂടി എത്ര സഹസ്രാബ്ദങ്ങളായി ഒഴുകിക്കൊണ്ടിരിക്കുന്നു എന്ന് ഈശ്വരനേ അറിയാവൂ. മിക്കവാറും വൻകടലിനോടടുത്ത ഈ വമ്പിച്ച പ്രവാഹം ഹിമാലയത്തിലെ മഞ്ഞുകട്ടകളിലേക്കു മടങ്ങണമെന്നാണോ നിങ്ങൾ പറയാൻ പോകുന്നത്? അസാദ്ധ്യം. അതിനു ശ്രമിച്ചാൽ, അതു ഛിന്നഭിന്നമാകയേയുള്ളു. അതുകൊണ്ട് ജനതയുടെ ജീവിത പ്രവാഹത്തിനു വഴി കൊടുക്കുക. ഈ വമ്പിച്ച പ്രവാഹത്തിൻെറ പുരോഗതി മുടക്കുന്ന പ്രതിബന്ധങ്ങൾ എടുത്തുമാറ്റുക: അതിൻെറ വഴി വെടിപ്പാക്കുക. സരണി നിർമ്മലമാക്കുക. അപ്പോൾ, തനതു തള്ളൽകൊണ്ട് അതു വെളിയിലേക്കു കുതിച്ചുകൊള്ളും. (നമ്മുടെ) ജനതയുടെ പ്രയാണം തുടരുകയും ചെയ്യും.

ഭാരതത്തിലെ ആദ്ധ്യാത്മികപ്രവർത്തനങ്ങൾ ഈ വഴികളിലൂടെ വേണമെന്നാണ് എൻെറ വിനീതമായ സൂചന. വമ്പിച്ച പല പ്രശ്നങ്ങൾ വേറെയുമുണ്ട്. സമയമില്ലാത്തതുകൊണ്ട് ഇന്നു രാത്രി അവ ഉന്നയിക്കു ന്നില്ലെന്നേയുള്ളു. ഉദാഹരണം, അദ്ഭുതകരമായ ആ ജാതിപ്രശ്നം തന്നെ. എൻെറ ജീവിതം മുഴുവൻ ഈ പ്രശ്നം, അനുകൂലവും പ്രതികൂലവുമായ

1 മനു 2.238

വാദമുഖങ്ങളിലൂടെ, ഞാൻ പഠിച്ചുവരികയാണ്. ഭാര തത്തിലെ ഏതാണ്ടെല്ലാ ദേശങ്ങളിലും ഈ പ്രശ്നം ഞാൻ പഠിച്ചിട്ടുണ്ട്. രാജ്യത്തിൻെറ മിക്ക ഭാഗങ്ങളിലെയും ആളുകളുമായി ഞാൻ ഇടപഴ കിയിട്ടുണ്ട്. ജാതിയുടെ കഴമ്പെന്തെന്ന് അറിയാൻ പാടില്ലാത്തവണ്ണം എൻെറ മനസ്സ് പതറിയിരിക്കയാണ്. അറിയാൻ കൂടുതലായി യത്നിക്കു ന്തോറും കൂടുതൽ പരിഭ്രമിക്കയാണ് ഞാൻ. എങ്കിലും, ഒടുക്കം, സ്വല്പമൊരു വെളിച്ചം എൻെറ മുമ്പിലുള്ളതായി എനിക്കു കാണാം. ഇപ്പോൾ അതിൻെറ സാരമെന്തെന്ന് അറിഞ്ഞുതുടങ്ങിയിരിക്കയാണ് ഞാൻ. പിന്നെ, തിന്നുന്നതിനെയും കുടിക്കുന്നതിനെയും പറ്റിയുള്ള മറ്റേ വലിയ പ്രശ്നമുണ്ട്. അതൊരു വലിയ പ്രശ്നംതന്നെയാണ്. സാധാരണ നാം ചിന്തിക്കുന്നതുപോലെ അത്ര വ്യർത്ഥമായ ഒരു കാര്യമല്ല അത്. എൻെറ നിഗമനമിതാണ്; തിന്നുന്നതിനെയും കുടി ക്കുന്നതിനെയും പറ്റി ഇപ്പോൾ നാം കാട്ടുന്ന നിർബ്ബന്ധം ഏറ്റവും വിചിത്രമാണ്. ഈ നിർബ്ബന്ധത്തിൻെറ പോക്കുശാസ്ത്രവിധികൾക്കു വിപരീതവുമാണ്. നാം കഴിക്കുന്ന ആഹാരത്തിൻെറ ശരിയായ ശുദ്ധി യെ വകവെയ്ക്കാതിരുന്നാൽ തകരാറു പിണയും എന്നാണ് ശാസ്ത്രം പറയുന്നത്, ഇതിൻെറ സാരം നാം തള്ളിക്കളഞ്ഞിരിക്കയാണ്.

മറ്റു ചില പ്രശ്നങ്ങൾ നിങ്ങളുടെ മുമ്പിൽ വെയ്ക്കാനും, അവയ്ക്ക് എങ്ങനെ സമാധാനമാകാമെന്നു കാട്ടാനും ഞാൻ ആഗ്രഹിക്കുന്നു. ഈ ആശയങ്ങൾ എങ്ങനെ പ്രയോഗത്തിൽ കൊണ്ടുവരാമെന്നു കാട്ടാനും എനിക്ക് ആഗ്രഹമുണ്ട്. പക്ഷേ, കഷ്ടമെന്നു പറയട്ടെ, ഈ സമ്മേളനത്തിനു കുറേ താമസം പറ്റിയതുകൊണ്ട് ഇനിയും കൂടുതൽ നിങ്ങളെ ഇരുത്തി താമസിപ്പിക്കാൻ ഞാൻ വിചാരിക്കുന്നില്ല. അതിനാൽ ജാതിയെക്കുറിച്ചും മറ്റു കാര്യങ്ങളെക്കുറിച്ചുമുള്ള എൻെറ ആശയങ്ങൾ ഭാവിയിലൊരു സന്ദർഭത്തിൽ പ്രകാശിപ്പിച്ചുകൊള്ളാം.

ഇപ്പോൾ ഒരു വാക്കുകൂടി പറഞ്ഞ് ഈ ആദ്ധ്യാത്മികാശയങ്ങൾ അവസാനിപ്പിച്ചേക്കാം. ഭാരതത്തിൽ നെടുനാളായി മതം നിഷ്ക്രിയമായി രിക്കയാണ്. നമ്മുടെ ആവശ്യം അതിനെ സക്രിയമാക്കുകയാണ്. ഓരോ രുത്തൻെറയും ജീവിതത്തിൽ മതം കൊണ്ടുവരുകയാണ് എൻെറ ഉന്നം. പണ്ടു സാധാരണമായിരുന്നപോലെ, നാട്ടിലുള്ള രാജാക്കന്മാ രുടെ കൊട്ടാരങ്ങളിലും ഏറ്റവും പാവപ്പെട്ട കൃഷിക്കാരുടെ കുടിലുക ളിലും, മതം കടന്നുചെല്ലണം. നമ്മുടെ വംശത്തിൻെറ പൊതുവെയുള്ള പൈതൃകസമ്പത്തായ, ജന്മാവകാശമായ, മതത്തെ ഓരോരുത്തൻെറ യും പടിവാതില്ക്കൽ ചെലവുകൂടാതെ എത്തിക്കണം. ഈശ്വരദത്ത മായ വായുവിനെപ്പോലെ ഭാരതത്തിൽ മതത്തെയും സുലഭവും സ്വത ന്ത്രവുമാക്കണം. ഇതാണ് ഭാരതത്തിൽ നമുക്കു ചെയ്യാനുള്ള ജോലി. ചെറിയ മതവിഭാഗങ്ങളെ രൂപപ്പെടുത്തിയും ഇവ തമ്മിലുള്ള ഭേദങ്ങ ളെപ്പറ്റി കലഹിച്ചും ചെയ്യാനുള്ളതല്ല ഇത്. നമുക്കു യോജിപ്പുള്ള സംഗതികൾ പ്രചരിപ്പിക്കാം.

ഭേദങ്ങൾ സ്വയം പരിഹരിക്കപ്പെടാൻ വിടാം. കൂടെക്കൂടെ ഞാൻ ഭാരതീയജനതയോടു പറഞ്ഞിട്ടുള്ളതു പോലെ ഒരു മുറിയിൽ ശതാബ്ദങ്ങളായി ഇരുട്ടു കെട്ടിക്കിടക്കുകയാ ണെങ്കിൽ, ''ഓ! ഇരുട്ട്! ഇരുട്ട്!'' എന്നു വിളിച്ചുപറയുന്നതുകൊണ്ട് ഇരുട്ടു മാറിപ്പോകുമോ? വെളിച്ചം ഉള്ളിലേക്കു കൊണ്ടുവരു. ഉടനടി, സ്വയം ഇരുട്ടു മാറിക്കൊള്ളും. ഇതാണ് മനുഷ്യനെ പരിഷ്കരിക്കുന്ന തിലെ രഹസ്യം. കൂടുതൽ ഉത്കൃഷ്ടമായ വസ്തുതകൾ അവർക്കു പറഞ്ഞുകൊടുക്കുക. ആദ്യം മനുഷ്യനിൽ വിശ്വസിക്കു. മനുഷ്യൻ വീണുകെട്ടവനാണെന്ന വിശ്വാസത്തോടെ തുടങ്ങുന്നതെന്തിന്? ഇങ്ങേ അറ്റത്തെ മനുഷ്യനിലും എൻെറ വിശ്വാസത്തിന് ഒരിക്കലും തളർച്ച പറ്റിയിട്ടില്ല. മനുഷ്യരിൽ എനിക്കു വിശ്വാസമുണ്ടായിരുന്നിടത്തൊക്കെ, ആദ്യം സാദ്ധ്യതകൾ വളരെയൊന്നും തെളിഞ്ഞിരുന്നില്ലെങ്കിലും, കാലക്രമത്തിൽ അതു വിജയിക്കതന്നെ ചെയ്തു. ഒരുവൻ വളരെ വിജ്ഞനെന്നോ ഏറ്റവും അജ്ഞനെന്നോ തോന്നിയാലും മനുഷ്യനിൽ വിശ്വസിക്കുക. ഒരുവൻ ദേവദൂതനെന്നോ ചെകുത്താനെന്നോ തോന്നി യാലും, ആ മനുഷ്യനിൽ വിശ്വസിക്കുക. ഒന്നാമതായി, മനുഷ്യനിൽ വിശ്വാസമുണ്ടാകട്ടെ: പിന്നെ ആ വിശ്വാസംവെച്ചുകൊണ്ട്, അയാൾക്കു കുറ്റങ്ങളുണ്ടായാലും, അയാൾ തെറ്റുകൾ ചെയ്താലും, ഏറ്റവും വികൃ തവും നീചവുമായ സിദ്ധാന്തങ്ങൾ മുറുകെ പിടിച്ചാലും, ഇതൊക്കെ അയാളുടെ തനിപ്രകൃതിയിൽനിന്നല്ല വന്നതെന്നും, മറിച്ചു കൂടുതൽ ഉത്കൃഷ്ടമായ ആദർശങ്ങളില്ലാത്തതിനാലാണ് വന്നതെന്നും, കരു തുക. ഒരുവൻ തെറ്റിലേക്കു പോകുന്നതിൻെറ കാരണം അവന് ശരി കിട്ടാത്തതത്രേ. അതിനാൽ തെറ്റു തിരുത്താനുള്ള ഒരേയൊരു വഴി ശരി നല്കുകയാണ്, അതു ചെയ്യണം. അയാൾ ഇതു രണ്ടും തുലന ചെയ്യട്ടെ. സത്യമായിട്ടുള്ളത് അയാൾക്കു കൊടുക്കുക. അതോടുകൂടി നിങ്ങളുടെ ജോലി തീർന്നു. അയാൾ തൻെറ പക്കൽ മുമ്പുള്ളതിനെ യും ഈ സത്യത്തെയും മനസ്സിൽവെച്ചു തുലനം ചെയ്യട്ടെ. എൻെറ വാക്കുകൾ ശ്രദ്ധിക്കുക; വാസ്തവത്തിൽ നിങ്ങൾ അയാൾക്കു നല്കി യിട്ടുള്ളതു സത്യമാണെങ്കിൽ, അസത്യം മറയണം: വെളിച്ചം ഇരുട്ടിനെ ഓടിക്കണം: സത്യം നന്മയെ വെളിപ്പെടുത്തും. ആദ്ധ്യാത്മികമായി നാടു പരിഷ്കരിക്കാൻ ഇതാണ് വഴി: ഇതാണ് വഴി, അല്ലാതെ തമ്മിൽ തല്ലുകയല്ല: ചെയ്യുന്നതെല്ലാം തെറ്റാണെന്ന് ആളുകളോടു പറയുക പോലുമല്ല. അവരുടെ മുമ്പിൽ നന്മ വെയ്ക്കുക: എത്ര ഔത്സുക്യ ത്തോടുകൂടി അവർ അതു കൈക്കൊള്ളുന്നുവെന്നു നോക്കിക്കാണുക. ഒരിക്കലും നശിക്കാത്തതും, മനുഷ്യനിൽ സദാ കുടികൊള്ളുന്നതുമായ ദിവ്യത ഉണർന്നെഴുന്നേറ്റ് പ്രശസ്യവും മഹനീയവുമായതിൻെറയെല്ലാം നേരെ കൈ നീട്ടുന്നതെങ്ങനെയെന്നു കണ്ടുകൊള്ളുക.

നമ്മുടെ വംശത്തിൻെറ സ്രഷ്ടാവും പാലകനും രക്ഷിതാവും, നമ്മുടെ പൂർവികന്മാരുടെ ഈശ്വരനും, വിഷ്ണു ശിവൻ ശക്തി ഗണപതി

എന്നൊക്കെ വെളിപ്പെടുന്നവനും, സഗുണനായോ നിർഗുണ നായോ, സ്വരൂപനായോ അരൂപനായോ ആരാധിക്കപ്പെടുന്നവനും, ഏകം സദ് വിപ്രാ ബഹുധാ വദന്തി, ''ഉള്ളതൊന്ന്, വിജ്ഞർ അതിനു പല പേരുകൾ നല്കുന്നു,'' എന്ന് നമ്മുടെ പൂർവികരാൽ അറിഞ്ഞു സംബോധിതനുമായ അവിടുന്നു ശക്തിമത്തായ പ്രേമത്തോടുകൂടി നമ്മിൽ ആവേശിക്കട്ടെ: അവിടുന്നു നമ്മുടെ മേൽ അനുഗ്രഹങ്ങൾ ചൊരിയട്ടെ: നമുക്കു പരസ്പരബോധം നല്കട്ടെ: സത്യത്തോടുള്ള യഥാർത്ഥവും തീവ്രവുമായ പ്രേമത്തോടുകൂടി, നമുക്കൊക്കെ നന്മ വരുവാൻവേണ്ടി, നമ്മെക്കൊണ്ടു പ്രവർത്തിപ്പിക്കട്ടെ; വ്യക്തിപരമായ പേരിനും അന്തസ്സിനും നന്മയ്ക്കും വേണ്ടിയുള്ള കൊതിയുടെ കണികപോലും ഭാരതത്തിന്റെ ആദ്ധ്യാത്മികനവീകരണത്തിന്നായുള്ള വമ്പിച്ച പ്രവൃത്തിയിൽ കടക്കാതിരിക്കട്ടെ!

***

23

## ഭക്തി

(1897 നവംബർ 9-ാംനു ലാഹോറിൽവെച്ച് ചെയ്ത പ്രസംഗം)

ഉപനിഷത്തുകളുടെ ഇരമ്പുന്ന പ്രവാഹങ്ങളുടെ ഇടയ്ക്ക്, വിദൂരതയിൽനിന്നു വരുന്ന മാറ്റൊലിപോലെ, ഒരു ശബ്ദം നമ്മുടെ അടുക്കലേക്കു വരുന്നു: ചിലപ്പോൾ അതിന്റെ അനുപാതവും ഘനമാനവും ഏറും. വേദാന്തസാഹിത്യത്തിലുടനീളം അതിന്റെ ഒച്ച സ്ഫുടമാണെ ങ്കിലും പ്രബലമല്ല. ഉദാത്തതയുടെ ആത്മാവിനോടും മുഖത്തോടും നമ്മെ നേരിടുവിക്കയാണ് ഉപനിഷത്തുകളുടെ പ്രധാന ചുമതലയെന്നു തോന്നുന്നു. എങ്കിലും, അദ്ഭുതമായ ഈ ഉദാത്തതയ്ക്കു പിമ്പിൽ, കൂടെക്കൂടെ കവിതാമയമായ ദൃശ്യങ്ങൾ കാണാനുണ്ട്. ഉദാഹരണം; ന തത്രോ സൂര്യോ ഭാതി ന ചന്ദ്രതാരകം നേമാ വിദ്യുതോ ഭാന്തി കുതോഽയമഗ്നിഃ. ''അവിടെ സൂര്യനോ ചന്ദ്രനോ നക്ഷത്രങ്ങളോ തിള ങ്ങുന്നില്ല: ഈ അഗ്നിയെക്കുറിച്ചു പറയാനുണ്ടോ?'' ആശ്ചര്യകരമായ ഈ വരികളിലെ ഹൃത്ക്ഷോഭകമായ കവിത ചെവിക്കൊള്ളുമ്പോൾ നാം ഇന്ദ്രിയങ്ങളുടേതായ ലോകത്തിൽനിന്ന്, ബുദ്ധിയുടേതായ ലോക ത്തിൽനിന്നുപോലും, അപഹരിക്കപ്പെടുന്നതായി തോന്നും. നാം ചെന്നെ ത്തുന്ന ലോകം പൂർണ്ണമായി ഗ്രാഹ്യമല്ല: എങ്കിലും അതെപ്പോഴും നമ്മോടുകൂടെയുള്ളതാണ്. എന്നാൽ ഈ ഉദാത്തതയുടെയും പിന്നിൽ, നിഴലെന്നപോലെ പിൻതുടരുന്ന മറ്റൊരാദർശമുണ്ട്. അതു മനുഷ്യരാശി ക്കു കൂടുതൽ അംഗീകാര്യമാണ്: ദൈനന്ദിനോപയോഗത്തിനു കൂടുതൽ പറ്റിയതാണ്; മനുഷ്യജീവിതത്തിലെ ഓരോ അംശത്തിലും പ്രവേശിക്കേ ണ്ടതാണ്. പിന്നീട് അതിനു മുഴുപ്പും ഘനമാനവും വരുന്നുമുണ്ട്. തികവും ഉറപ്പുമുള്ള ഭാഷയിൽ അതു പുരാണങ്ങളിൽ പ്രസ്താവിക്കപ്പെടുന്നു. അതാണ് ഭക്തിയുടേതായ ആദർശം. ഭക്തിയുടെ ബീജങ്ങൾ നേരത്തേ ഉള്ളവതന്നെ. സംഹിതയിൽപ്പോലും അവയുണ്ട്. ഉപനിഷത്തുകളിൽ അവ കൂടുതൽ വികസിച്ചു. എന്നാൽ വിശദാംശങ്ങളിൽപ്പോലും ആ ബീജങ്ങൾ പ്രതിപാദിക്കപ്പെട്ടിട്ടുള്ളത് പുരാണങ്ങളിലത്രേ.

അതുകൊണ്ട് ഭക്തി മനസ്സിലാക്കാൻ നമ്മുടെ പുരാണങ്ങൾ മനസ്സിലാക്കണം. ഇവയുടെ നിർവ്യാജതയെപ്പറ്റി അടുത്തകാലത്ത് വളരെ വിവാദങ്ങളുണ്ടായിട്ടുണ്ട്. അർത്ഥമെന്തെന്ന് തിട്ടമില്ലാത്ത പല ഭാഗങ്ങളുമെടുത്ത് വിമർശിച്ചിട്ടുണ്ട്. പല ഭാഗങ്ങളുമെടുത്ത്, ഇന്നത്തെ പ്രകൃതിശാസ്ത്രത്തിന്റെ വെളിച്ചത്തിൽ 'നില്ക്കക്കള്ളി'യില്ലാത്തതെന്നും മറ്റും ചൂണ്ടിക്കാട്ടിയിട്ടുണ്ട്. ഈ വക വിവാദങ്ങളും പുരാണഭാഗങ്ങൾക്കുള്ള ശാസ്ത്രീയപ്രാമാണ്യവുമിരിക്കട്ടെ. അവയിലെ ഭൂമിശാസ്ത്രവും ജ്യോതിഷ വും

മറ്റും പ്രമാണഭൂതമോ അല്ലയോ എന്ന കഥയും ഇരിക്കട്ടെ. ഓരോ പുരാണത്തിലും സൂക്ഷ്മാംശങ്ങളിൽപ്പോലും സുനിശ്ചിതമായി രേഖപ്പെട്ടിട്ടുള്ളത് ഈ ഭക്തിസിദ്ധാന്തമാണ്. സിദ്ധന്മാരുടെയും രാജാക്കന്മാരുടെയും ജീവിതങ്ങളിൽ ഈ ആദർശം വീണ്ടും വീണ്ടും ഉദാഹരിക്കപ്പെട്ടും വീണ്ടും വീണ്ടും പ്രതിപാദിക്കപ്പെട്ടും കാണാം. സൗന്ദര്യത്തിൻെറയും ഭക്തിയുടെയും ആദർശങ്ങൾക്ക് ഉദാഹരണമായി നിലകൊള്ളുക എന്നതാണ് പുരാണങ്ങളുടെ ചുമതല എന്നു തോന്നുന്നു. ഞാൻ പറഞ്ഞതുപോലെ, ഇത് സാധാരണമനുഷ്യനോടു വളരെ കൂടുതൽ അടുക്കുന്ന ഒന്നാണുതാനും. വേദാന്തപ്രകാശത്തിൻെറ പൂർണ്ണപ്രോജ്ജ്വലതയുടെ മഹിമ ധരിക്കാനും അനുമോദിക്കാനും കഴിയുന്നവർ വളരെ ചുരുക്കം: അതിലും കുറവാണ് അതിൽ ജീവിക്കാനും പ്രവർത്തിക്കാനും കഴിയുന്നവർ. കാരണം ശുദ്ധവേദാന്തി വെയ്ക്കേണ്ട ഒന്നാമത്തെ ചുവട് അഭീഃ, ഭയരഹിതൻ ആകലാണ്. ഒരുവൻ വേദാന്തിയാകാൻ ധൈര്യപ്പെടുംമുമ്പ് അവൻെറ ദൗർബ്ബല്യം അറ്റുപോകണം. എത്ര പ്രയാസമാണതെന്നു നമുക്കറിയാം. ലോകത്തോടുള്ള ബന്ധങ്ങളെല്ലാം വെടിഞ്ഞ്, ഭീരുത്വമുളവാക്കുന്ന വളരെ കുറച്ചു കെട്ടുപാടുകൾമാത്രം അവശേഷിച്ചിട്ടുള്ളവർപോലും ചില മുഹൂർത്തങ്ങളിൽ എത്ര ദുർബ്ബലരാണ്, ചില മുഹൂർത്തങ്ങളിൽ എത്ര മൃദുലരാണ്, ചില മുഹൂർത്തങ്ങളിൽ എത്ര ഭയചകിതരാണ് എന്ന് ഹൃദയത്തിൽ സ്വയം അനുഭവിച്ചറിയുന്നുണ്ട്. ഒട്ടേറെ കെട്ടുപാടുകളുള്ളവരുടെ നില പിന്നെ പറയേണമോ? അകത്തും പുറത്തുമുള്ള എത്ര വളരെ സംഗതികൾക്കാണ് അവർ അടിമകളായിരിക്കുന്നത്! ജീവിതത്തിലെ ഓരോ നിമിഷത്തിലും തളർത്തുന്ന അടിമത്തമാണ് അവർക്കുള്ളത്. അവരുടെ അടുക്കലേക്കാണ് ഭക്തിയുടെ അത്യന്തസുന്ദരമായ സന്ദേശവും വഹിച്ചുകൊണ്ട് പുരാണങ്ങൾ വന്നത്.

അവർക്കുവേണ്ടിയാണ് മൃദുലതയും കവിതയും പരന്നുകിടക്കുന്നത്. ധ്രുവൻെറയും പ്രഹ്ലാദൻെറയും മറ്റൊരായിരം സിദ്ധന്മാരുടെയും അശ്രുതപൂർവ്വമായ അദ്ഭുതകഥകൾ പറഞ്ഞിട്ടുള്ളത് അവർക്കുവേണ്ടിയത്രേ. ഈ ഉദാഹരണങ്ങൾ ഭക്തിയുടെ ആദർശം പ്രായോഗികമാക്കാൻവേണ്ടിയുള്ളതാണ്. പുരാണങ്ങളുടെ ശാസ്ത്രീയയാഥാർത്ഥ്യത്തിൽ വിശ്വസിച്ചാലും ഇല്ലെങ്കിലും പ്രഹ്ലാദൻെറയും ധ്രുവൻെറയും മറ്റു പൗരാണികസിദ്ധന്മാരുടെയും കഥകളുടെ പ്രഭാവം സ്പർശിക്കാത്ത ജീവിതമല്ല നിങ്ങളിലാരുടേതും. നമ്മുടെ കാലത്ത് പുരാണങ്ങളുടെ പ്രഭാവം അംഗീകരിച്ചതുകൊണ്ടുമാത്രമായില്ല, അർവ്വാചീനകാലത്ത് അധഃപതിച്ച ബുദ്ധമതം നമ്മെ കൊണ്ടെത്തിക്കുമായിരുന്ന ആ മതത്തെക്കാൾ കൂടുതൽ മെച്ചപ്പെട്ടതും വ്യാപകവുമായ ഒരു പൊതുമതം കഴിഞ്ഞകാലത്ത് പുരാണങ്ങൾ നമുക്കു നല്കിയതുകൊണ്ടും അവയോടു നാം കൃതജ്ഞരാകേണ്ടതാണ്. ഭക്തിയുടേതായ അനായാ സവും

വിശ്വസിച്ചത് ആത്മാവ് ഒരു ഛായമാത്രമെന്നത്രേ. അതിനു സ്വന്തമായ വ്യക്തിത്വമില്ല, ശരീരത്തോടുള്ള ബന്ധം വിടുവിക്കാനും കഴിവില്ല. ഈ ഛായയ്ക്കു വിശപ്പും ദാഹവുമുണ്ട്. പഴയ ശരീരത്തിനെ ന്നപോലെ സംവേദനങ്ങളും വികാരങ്ങളുമുണ്ട്. ആദ്യത്തെ ശരീര ത്തിനു ദോഷം പറ്റിയാൽ ഛായയ്ക്കും ദോഷം പറ്റും: ശരീരം നശി ച്ചാൽ, ഛായയും നശിക്കും. അങ്ങനെ ശരീരം രക്ഷിച്ചുവെയ്ക്കാനുള്ള പ്രവണത വളർന്നു. അപ്പോൾ സുരക്ഷിതമായ മൃതശരീരങ്ങളും ശവ കുടീരങ്ങളും പട്ടടകളും രൂപപ്പെടുത്തുക പതിവായി. ഛായയെപ്പറ്റി യുള്ള ഈ ആശയത്തിൽനിന്ന് അകന്നുപോകാൻ ഈജിപ്തുകാർക്കും ബാബിലോണിയർക്കും യഹൂദർക്കും കഴിഞ്ഞേ ഇല്ല. അതിന്നപ്പുറ ത്തുള്ള ആത്മാവെന്ന ആശയത്തിൽ അവർ ചെന്നെത്തിയതേ ഇല്ല.

ഋഗ്വേദത്തിൽ പിതൃപൂജയുടെ നേർത്തൊരു സൂചനപോലുമില്ലെ ന്നാണ് പ്രൊ. മാക്സ്മുള്ളരുടെ അഭിപ്രായം. സുരക്ഷിതമായ മൃതശരീര ങ്ങൾ നമ്മെ നിരുദ്ദേശ്യമായി തുറിച്ചുനോക്കുന്ന ആ ഭയങ്കരത ഋഗ്വേദ ത്തിലില്ലതന്നെ. ഇതിൽ ദേവതകൾ മനുഷ്യൻെറ സുഹൃത്തുക്കളാണ്: ആരാധ്യാരാധകബന്ധം കുശലമാണ്. ഉത്സാഹശൂന്യതയോ, ലളിതമായ സൗഖ്യത്തിൻെറ ന്യൂനതയോ, മുഖത്തു പുഞ്ചിരിയുടെയും കണ്ണിൽ പ്രകാശത്തിൻെറയും കുറവോ ഇല്ലതന്നെ. വേദങ്ങളെപ്പറ്റി പറയു മ്പോൾ, ദേവതകളുടെ ചിരി കേൾക്കാൻപോലും കഴിയുമെന്നു തോന്നും. വൈദികഋഷിമാരുടെ വാക്കുകൾ പണിക്കുറതീർന്നവയെന്നു പറയാൻ കഴിവില്ലെങ്കിലും അവർ സംസ്കാരവും അനുകമ്പയുമുള്ളവ രായിരുന്നു. അവരോടു താരതമ്യപ്പെടുത്തിയാൽ നാം മൃഗപ്രായരാണ്. ഉദാഹരണമായി ''പിതൃക്കൾ നിവസിക്കുന്നിടത്തേക്ക്, ആർത്തിയും ദുഃഖവുമറ്റ ആ ഇടങ്ങളിലേക്ക്, അയാളെ (മൃതനെ) കൊണ്ടുചെന്നാ ക്കുക,'' എന്നിങ്ങനെ പല മന്ത്രങ്ങളും ഉദ്ധരിക്കാനാവും. മൃതശരീരം എത്ര നേരത്തേ ദഹിപ്പിക്കുന്നുവോ അത്രയും നന്നെന്ന ആശയം അങ്ങനെയാണ് ഉടലെടുത്തത്. സൂക്ഷ്മശരീരമുണ്ടെന്ന കാര്യം അവർ ക്രമേണ ധരിക്കാനിടയായി. ഈ സൂക്ഷ്മശരീരമാണ് ആനന്ദപൂർണ്ണവും ദുഃഖരഹിതവുമായിടത്തേക്കു പോകുന്നത്. സെമറ്റിക്സമ്പ്രദായത്തി ലുള്ള മതത്തിൽ ദുഃഖാനുഭവങ്ങൾക്കും ഭയത്തിനും ഇടമുണ്ട്. ഈശ്വ രനെ കണ്ടാൽ മനുഷ്യൻ മരിക്കുമെന്നു കരുതപ്പെടുന്നു. പക്ഷേ ഋഗ്വേദ മതമനുസരിച്ച് ഈശ്വരനെ മുഖത്തോടുമുഖം കണ്ടതിനുശേഷമാണ് മനുഷ്യൻെറ യഥാർത്ഥജീവിതം തുടങ്ങുന്നത്.

ഈ ദേവതകൾ ആരാണെന്ന ചോദ്യമുണ്ടായ സമയം വന്നു. ചിലപ്പോൾ ഇന്ദ്രൻ വന്ന് മനുഷ്യനെ സഹായിച്ചു: ചിലപ്പോൾ ഇന്ദ്രൻ അതിരുവിട്ടു സോമപാനം ചെയ്തു. കൂടെക്കൂടെ സർവശക്തൻ, സർവ വ്യാപി എന്നും മറ്റുമുള്ള വിശേഷണങ്ങൾ ഇന്ദ്രനു നല്കപ്പെട്ടു. ഇതു തന്നെ വരുണൻെറയും കഥ. അങ്ങനെ അതു തുടർന്നു. ഈവക ദേവതകളുടെ സവിശേഷതകൾ വർണ്ണിച്ചുകാട്ടിയ മന്ത്രങ്ങളിൽ ചിലത്

അദ്ഭുതകരമാണ്. അവയുടെ ഭാഷ അത്യന്തം മഹനീയമാണ്. ഉദാഹരണം നാസദീയസൂക്തം. പ്രലയവർണ്ണനയാണിത്. ഇതിലാണ് 'തമ ആസീത്തമസാ ഗൂഢമഗ്രേ' എന്ന ആശയമുള്ളത്. ഉദാത്തമായ ഈ ആശയങ്ങൾ കാവ്യഭംഗിയുള്ള ഭാഷയിൽ വർണ്ണിച്ചവർ അപരിഷ്കൃ തരും അസംസ്കൃതരുമായിരുന്നെങ്കിൽ എന്തു പേർ പറഞ്ഞുവേണം നമ്മെ വിളിക്കാൻ? ആ ഋഷിമാരെയും അവരുടെ ദേവതകളായ ഇന്ദ്ര വരുണന്മാരെയും വിമർശിച്ചു വിധിയെഴുതാൻ ഞാനാളല്ല. ഇതെല്ലാം കൂടിച്ചേർന്ന് ഒരു ദൃശ്യംപോലെയാകയാണ് – ഓരോ രംഗവും ക്രമേണ ഉന്മീലിതമാകയാണ്. ഇവയ്ക്കെല്ലാം പിന്നിൽ, പശ്ചാത്തലമായി തെളിഞ്ഞുനില്ക്കുന്നു, ഏകം സദ് വിപ്രാ ബഹുധാ വദന്തി – ''ഉള്ളതൊന്നാണ്: വിജ്ഞന്മാർ അതിനു പലതരം പേരുകൾ നല്കുന്നു.'' ഇതൊക്കെ ഏറ്റവും നിഗൂഢവും അദ്ഭുതവും അത്യന്തം സുന്ദരവുമാണ്. ഇന്നുപോലും അതിന്നടുത്തെത്തുക ദുഷ്കരമാണ്: തൊട്ടാൽ ആ നേരിയ മൂടുപടം പൊട്ടിപ്പോകയും, എല്ലാം ഒരു മരുമരീചികപോലെ മാഞ്ഞുപോകയും ചെയ്യുമെന്നു തോന്നും.

ഗ്രീക്കുകാരെപ്പോലെ ആര്യന്മാരും സമാധാനം തേടി ബാഹ്യപ്രകൃതിയിലേക്കു കടന്നിരിക്കാമെന്നതു വ്യക്തവും ശക്യവുമാണ്: പ്രകൃതി അവരെയും പ്രലോഭിപ്പിച്ചിരിക്കാം: പടിപടിയായി സുന്ദരവും ശുഭദവുമായ ബാഹ്യപ്രകൃതിയിലേക്ക് അവരെ ആനയിച്ചിരിക്കാം. പക്ഷേ ഭാരതത്തിൽ ഉദാത്തമല്ലാത്തതൊക്കെ വ്യർത്ഥമാണ്. മരണാനന്തരമുള്ള രഹസ്യങ്ങളിലേക്ക് എത്തിനോക്കണമെന്ന് ഗ്രീക്കുകാർക്കു തോന്നിയതേയില്ല. ഇവിടെയാകട്ടെ, ആദ്യം മുതല്ക്കേ വീണ്ടും വീണ്ടും ഉയർന്നുവന്ന ചോദ്യമിതാണ്; ''ഞാനാരാണ്? മരണാനന്തരം എനിക്കെന്തു സംഭവിക്കും?'' അവിടെ ഗ്രീക്കുകാർ വിചാരിച്ചത് ഇപ്രകാരമാണ്; മരിച്ച മനുഷ്യൻ സ്വർഗ്ഗത്തിലെത്തുന്നു; സ്വർഗ്ഗത്തിലെത്തുക എന്നുവെച്ചാൽ? എല്ലാറ്റിനും വെളിയിലെത്തുക എന്നർത്ഥം. ഉള്ളിലൊന്നുമില്ല: ഉള്ളതെല്ലാം വെളിയിൽ. ഗ്രീക്കുകാരൻെറ അന്വേഷണമെല്ലാം ബഹിർമുഖമായിരുന്നു. പോരാ, അയാൾതന്നെ അയാൾക്കു വെളിയിലാണെന്നു പറയാം. ഇവിടത്തെ ദുഃഖങ്ങളൊന്നുമില്ലാതെ ഈ ലോകംപോലുള്ള ഒരിടത്തു ചെന്നാൽ സ്പൃഹണീയമായതെല്ലാം കിട്ടിക്കഴിയുമെന്ന് അയാൾ കരുതി. അങ്ങനെ അയാൾ തൃപ്തിയടഞ്ഞു. മതത്തെപ്പറ്റിയുള്ള ആശയങ്ങളെല്ലാം അവിടെ നിലച്ചു. പക്ഷേ ഇത്രയുംകൊണ്ട് ഹിന്ദുവിൻെറ മനസ്സിനു സമാധാനം വന്നില്ല. അത് അപഗ്രഥിച്ചു ചെന്നപ്പോൾ, സ്വർഗ്ഗങ്ങളും ജഡപ്രപഞ്ചത്തിലുൾപ്പെടുന്നതായി കണ്ടു. ''തമ്മിൽചേർന്നുണ്ടായതെല്ലാം അഴിഞ്ഞുപോകും''[1] എന്നത്രേ ഹിന്ദു

സംയോഗാ വിപ്രയോഗാന്താ മരണാന്തം ച ജീവിതം.

(മഹാഭാരതം അശ്വമേധം 44.18)

പറയുന്നത്. ബാഹ്യപ്രകൃതിയോട് ഹിന്ദുക്കൾ ചോദിച്ചു; ''ആത്മാവെന്തെന്ന് നിനക്കറിയാമോ?'' പ്രകൃതി പറഞ്ഞു; ''വയ്യാ.'' ''ഈശ്വരനെന്നൊന്നുണ്ടോ?'' പ്രകൃതി പ്രതിവചിച്ചു; ''എനിക്കറിവില്ല.'' അപ്പോളവർ പ്രകൃതിയിൽനിന്നു മുഖം തിരിച്ചു. എത്ര വലുതും ഗംഭീരവുമാണെ ങ്കിലും ദേശകാലങ്ങളാൽ പരിമിതമാണ് പ്രകൃതിയെന്ന് അവർ മനസ്സി ലാക്കി. പിന്നെ മറ്റൊരു ശബ്ദമുയർന്നു. നവവും ഉദാത്തവുമായ ആശയങ്ങൾ അവരുടെ മനസ്സിൽ ഉദിച്ചു. ആ ശബ്ദമിതായിരുന്നു; നേതി നേതി[1] ''ഇതല്ല ഇതല്ല.'' വിഭിന്നരായ ദേവതകളെല്ലാം ഒടുവിൽ ഒന്നായിത്തീർന്നു.[2] സൂര്യചന്ദ്രന്മാരും നക്ഷത്രങ്ങളും, പ്രപഞ്ചമൊക്കെ ത്തന്നെ, ഒന്നാണ്. ഈ പുതിയ ആദർശത്തിലാണ് മതത്തിന്റെ ആദ്ധ്യാത്മികമായ ചോടുറച്ചിട്ടുള്ളത്.

> ന തത്ര സൂര്യോ ഭാതി ന ചന്ദ്രതാരകം
> നേമാ വിദ്യുതോ ഭാന്തി കുതോഽയമഗ്നിഃ
> തമേവ ഭാന്തമനുഭാതി സർവ്വം
> തസ്യ ഭാസാ സർവമിദം വിഭാതി.

''സൂര്യനവിടെ തിളങ്ങുന്നില്ല: അതുപോലെതന്നെ ചന്ദ്രനും നക്ഷത്രങ്ങളും കൊള്ളിയാനും. പിന്നെ ഈ അഗ്നിയെക്കുറിച്ചു പറയാനുണ്ടോ? അതു തിളങ്ങുമ്പോൾ മറ്റെല്ലാം തിളങ്ങുന്നു: അതു വഴിയായാണ് എല്ലാം തിളങ്ങുന്നത്.'' പരിമിതവും അപകൃഷ്ടവും വ്യക്തിത്വയുക്തവുമായ ആ ആശയം ഇനിമേലില്ല. വിധികർത്താവായ ഈശ്വരൻ എന്ന ക്ഷുദ്രാശയം ഇനിമേലില്ല. അന്വേഷണം ഇനി വെളിയിലല്ല: അതിന്റെ ലക്ഷ്യം ഉള്ളിലാണ്. അങ്ങനെ ഉപനിഷത്തുകൾ ഭാരതത്തിന്റെ ശാസ്ത്ര ഗ്രന്ഥമായി മാറി. പ്രസ്തുതമായ ഉപനിഷത്തുകൾ വിശാലമായ ഒരു സാഹിത്യമാണ്. ഭാരതത്തിൽ പല അഭിപ്രായങ്ങൾ പുലർത്തിപ്പോന്ന ദർശനങ്ങളെല്ലാം ഉപനിഷത്തുകളാകുന്ന അടിസ്ഥാനത്തിലത്രേ പ്രതി ഷ്ഠിക്കപ്പെട്ടിരിക്കുന്നത്.

ദ്വൈതം, വിശിഷ്ടാദ്വൈതം, അദ്വൈതം എന്നീ ദർശനങ്ങൾ ഓരോന്നും, അടുത്തതിലെത്താൻ കടക്കേണ്ടുന്ന പടികളാണ്. അതുകൊണ്ട് അവയ്ക്ക് അനുരഞ്ജിപ്പുണ്ട്. ഒടുക്കം അദ്വൈതമതത്തിൽ ചെന്നെത്തുന്നതു സ്വാഭാവികമാണ്. ഒടുവിലത്തെ പടിയാണ് തത്ത്വമസി. ശങ്കരാചാര്യർ, രാമാനുജാചാര്യർ, മധ്വാചാര്യർ – മഹാന്മാരായ ഈ ഭാഷ്യകാരന്മാർക്കുപോലും തെറ്റുപറ്റിയ സ്ഥലങ്ങൾ ചൂണ്ടിക്കാട്ടാൻ കഴിയും. അവരിൽ ഓരോരുത്തനും ഉപനിഷത്തുകൾ മാത്രമാണ് പ്രമാണമെന്നും ഇവ ഒരൊറ്റമാർഗ്ഗമേ നിർദ്ദേശിച്ചിട്ടുള്ളു എന്നും കരുതി. അങ്ങനെ ശങ്കരാചാര്യർ ഉപനിഷത്തുകളെല്ലാം അദ്വൈതമതമല്ലാതെ മറ്റൊന്നും ഉപദേശിക്കുന്നില്ലെന്നു തെറ്റായി സങ്കല്പിച്ചു: സ്പഷ്ടമായി ദ്വൈതാർത്ഥം പ്രതിപാദിക്കുന്ന വാക്യങ്ങൾ തനിക്കിഷ്ടപ്പെട്ട സിദ്ധാന്തത്തിന്

1 ബൃഹദാരണ്യകോപനിഷത് 2.3.6

2 കതമ ഏകോ ദേവ ഇതി: പ്രാണ ഇതി: സ ബ്രഹ്മ.
(ബൃഹദാരണ്യകോപനിഷത് 3.9.9)

ഉപോദ്ബലകമാക്കാൻ വളച്ചൊടിച്ചു. ഇതേ മട്ടിലാണ് രാമാനുജനും മധ്വാചാര്യരും തനി അദ്വൈതവാക്യങ്ങളെ കൈകാര്യം ചെയ്തതും. ഉപനിഷത്തുകളുടെ ഉപദേശം ഒന്നാണെന്നത് തികച്ചും ശരിതന്നെ: പക്ഷേ, പടിപടിയായി മുകളിലേക്കുള്ള ഒരു കയറ്റമായിട്ടാണ് അത് ഉപദേശിക്കപ്പെട്ടിട്ടുള്ളത്. ഇന്നത്തെ ഭാരതത്തിൽ മതത്തിൻെറ അന്തരാത്മാവു നഷ്ടപ്പെട്ടത് ഖേദകരംതന്നെ. പുറംചടങ്ങുകളേ അവശേഷിച്ചിട്ടുള്ളു. ആളുകൾ ഹിന്ദുക്കളുമല്ല, വേദാന്തികളുമല്ല. ''എന്നെ തൊടരുതേ'' എന്നു പറയുന്നവർ മാത്രമാണവർ. അടുക്കളയാണ് അവരുടെ ദേവാലയം: ചട്ടിയും കലവും ദേവതകളും. ഈ നില അവസാനിക്കണം. എത്ര നേരത്തേ ഇതു പോകുന്നുവോ അത്രയും നന്ന് നമ്മുടെ മതത്തിന്. ഉപനിഷത്തുകൾ തനതു മഹിമയിൽ പ്രകാശിക്കട്ടെ: ഒപ്പം മതവിഭാഗക്കാരുടെ ഇടയിൽ കലഹങ്ങൾ കൂടാതെയുമിരിക്കട്ടെ!

പ്രസംഗം ഈ ഘട്ടത്തിലെത്തിയപ്പോൾ, സ്വാമിക്ക് ആരോഗ്യം മോശമായിരുന്നതിനാൽ ക്ഷീണം തോന്നി: അരമണിക്കൂർനേരം അദ്ദേഹം വിശ്രമിച്ചു. അത്രയും സമയം ശ്രോതാക്കൾ മുഴുവൻ പ്രസംഗം അവസാനംവരെ കേൾക്കാൻ ക്ഷമയോടുകൂടി കാത്തിരുന്നു. സ്വാമി വെളിയിൽ വന്ന് അരമണിക്കൂർകൂടി സംസാരിച്ചു. അതിൻെറ ചുരുക്കം;

നാനാത്വത്തിൽ ഏകത്വം കണ്ടെത്തുന്നതാണ് ജ്ഞാനം. നാനാത്വത്തിൻെറയെല്ലാം അടിയിലുള്ള ഏകത്വം കണ്ടെത്തുമ്പോൾ ഓരോ ശാസ്ത്രവും അതിൻെറ പരകാഷ്ഠയിൽ ചെന്നെത്തുന്നു. ഭൗതികശാസ്ത്രത്തിലെന്നപോലെ ആദ്ധ്യാത്മികശാസ്ത്രത്തിലും ഇതു ശരിയാണ്.

***

26

## ഭാരതത്തിലെ ആദ്ധ്യാത്മികചിന്തക്ക് ഇംഗ്ലണ്ടിലുള്ള പ്രഭാവം

1895 മാർച്ച് 11-ാംനു കൽക്കത്തയിലെ സ്റ്റാർ തിയേറ്ററിൽവെച്ച് 'ഭാരതത്തിലെ ആദ്ധ്യാത്മികചിന്തയ്ക്ക് ഇംഗ്ലണ്ടിലുള്ള പ്രഭാവം' എന്ന വിഷയത്തെപ്പറ്റി നിവേദിത (മിസ് എം.ഇ. നോബിൾ) ചെയ്ത പ്രസംഗത്തിൽ വിവേകാനന്ദസ്വാമികളാണ് ആദ്ധ്യക്ഷ്യം വഹിച്ചത്. നിവേദിതയെ പരിചയപ്പെടുത്താൻ സ്വാമികൾ താഴെ ചേർക്കുംവിധം സംസാരിച്ചു.

മഹതികളേ, മഹത്തുക്കളേ,

ഏഷ്യയിലെ കിഴക്കൻദേശങ്ങളിൽക്കൂടി സഞ്ചരിച്ചപ്പോൾ പ്രകടമായ ഒരു സംഗതി എന്റെ ശ്രദ്ധയിൽ പെട്ടു – അതായത്, ഭാരതത്തിലെ ആദ്ധ്യാത്മികചിന്തയ്ക്ക് ഏഷ്യയിലെ കിഴക്കൻനാടുകളിലുള്ള പ്രചാരം. ചൈനയിലും ജപ്പാനിലുമുള്ള ദേവാലയങ്ങളുടെ ഭിത്തിമേൽ പ്രസിദ്ധമായ കുറേ സംസ്കൃതമന്ത്രങ്ങൾ എഴുതിയിട്ടുള്ളതു കണ്ടപ്പോൾ എനിക്കുണ്ടായ അദ്ഭുതം നിങ്ങൾക്ക് ഊഹിക്കാം. അവയെല്ലാം എഴുതിയത് പഴയ ബംഗാളിലിപിയിലാണെന്നും, ബംഗാളികളായ നമ്മുടെ പൂർവ്വികർ ധർമ്മപ്രചരണത്തിൽ പ്രകടിപ്പിച്ച ഉത്സാഹത്തിനും ഊർജ്ജസ്വലതയ്ക്കും സ്മാരകമായി ഇന്നും അവ നിലകൊള്ളുന്നു എന്നുമുള്ള അറിവ് നിങ്ങൾക്കു സന്തോഷപ്രദമാവാം.

ഏഷ്യയിലെ ഈ നാടുകൾക്കു പുറമേ, പല പാശ്ചാത്യദേശങ്ങളിൽപ്പോലും, ഉപരിതലത്തിൽനിന്നു നന്നെ താഴെ, ഭാരതത്തിലെ വിദൂരവ്യാപ്തവും, തെറ്റിദ്ധാരണയ്ക്കിടം നല്കാത്തതുമായ ആദ്ധ്യാത്മികചിന്തയുടെ പ്രഭാവലേശങ്ങൾ നിലവിലുള്ളതായി ഞാൻ കണ്ടു. പഴയ കാലങ്ങളിൽ ഭാരതീയജനതയുടെ ആദ്ധ്യാത്മികാശയങ്ങൾ കിഴക്കോട്ടും പടിഞ്ഞാട്ടും സഞ്ചരിച്ചു എന്നത് ഇന്ന് ഒരു ചരിത്രവസ്തുതയായി അംഗീകരിക്കപ്പെട്ടിട്ടുണ്ട്. ലോകം എത്രമാത്രം ഭാരതത്തിലെ ആദ്ധ്യാത്മികതയോടു കടപ്പെട്ടിട്ടുണ്ടെന്നും, മനുഷ്യരാശിയുടെ ഇന്നത്തെയും കഴിഞ്ഞതുമായ നിലകളിൽ ഭാരതത്തിലെ ആദ്ധ്യാത്മികശക്തികൾ എത്ര മഹത്തായ ഒരു ഘടകമായിരുന്നെന്നും ഇന്നെല്ലാവർക്കുമറിയാം. ഇവയൊക്കെ കഴിഞ്ഞുപോയ സംഭവങ്ങളാണ്. ശ്രദ്ധേയ മായ മറ്റൊരു പ്രതിഭാസം ഞാൻ കാണുന്നു; അദ്ഭുതാവഹമായ ആ ആംഗ്ലോ – സാക്സൺവംശം പരിഷ്കാരത്തിന്നനുഗുണമായ ഏറ്റവും വമ്പിച്ച ശക്തികളും മനുഷ്യത്വത്തിലേക്കുള്ള പുരോഗതിയും സാമുദായികപുരോഗതിയും ഉളവാക്കിയിരിക്കുന്നു. കുറേക്കൂടി കടത്തിപ്പറയാം; ആംഗ്ലോ – സാക്സൺവംശത്തിന്റെ പ്രാബല്യമില്ലായിരുന്നെങ്കിൽ ഇന്നു നാം ചെയ്യുംപോലെ ഇവിടെ സമ്മേളിച്ചു ഭാരതീയമായ ആദ്ധ്യാ

ത്മികചിന്തയുടെ പ്രഭാവത്തെപ്പറ്റി നാം പരാമർശിക്കയേ ഇല്ലായിരുന്നു. പടിഞ്ഞാറുനിന്നു കിഴക്കോട്ടു വന്ന് നമ്മുടെ നാട്ടിലെത്തുമ്പോൾ ഞാൻ കാണുന്നു, അതേ ആംഗ്ലോസാക്സൺശക്തികൾ – അവയുടെ ദോഷങ്ങളെന്തുമാകട്ടെ – അവരുടെ പ്രത്യേകമായ സവിശേഷതകളോടുകൂടി ഇവിടെ പ്രവർത്തിക്കുന്നു എന്ന്. ഒടുവിൽ മഹത്തായ ഒരു ഫലം കൈവന്നതായി ഞാൻ വിശ്വസിക്കയും ചെയ്യുന്നു. പരക്കുകയും മുന്നേറുകയും ചെയ്യുക എന്ന ബ്രിട്ടീഷാശയം നമ്മെയും ഉന്നമിപ്പിക്കയാണ്. ഗ്രീക്കുകാരുടേതായ ഉറവിടത്തിൽനിന്നാണ് പാശ്ചാത്യപരിഷ്കാരം ആവാഹിക്കപ്പെട്ടിട്ടുള്ളതെന്നും നാമോർക്കണം, ഒപ്പംതന്നെ ഗ്രീക്പരി ഷ്കാരത്തിൻെറ മഹത്തായ ആശയം ആവിഷ്കാരമാണെന്നും. ഭാരത ത്തിൽ നാം ചിന്തിക്കയാണ് ചെയ്യുന്നത്: എന്നാൽ ദൗർഭാഗ്യമെന്നു പറയട്ടെ, ചിന്തയുടെ വമ്പിച്ച ആഴംകൊണ്ട് ആവിഷ്കാരത്തിനുവേണ്ട ശക്തി ഒട്ടും അവശേഷിക്കുന്നില്ല. അതിനാൽ ക്രമേണ, ആവിഷ്കരി ക്കാൻ നമുക്കുള്ള ശക്തി ലോകത്തിൽ സ്വയം തെളിയാതെ വന്നു. എന്താണിതിൻെറ ഫലം? ഇതാണ്; നമുക്കുണ്ടായിരുന്നതെല്ലാം മറയ്ക്കാ നായി നമ്മുടെ ശ്രമം. മറയ്ക്കാനുള്ള ഒരു വിരുതെന്ന നിലയിൽ വ്യക്തികളിലായിരുന്നു അതിൻെറ തുടക്കം: അതവസാനിച്ചതു മറയ്ക്കാ നുള്ള ജനതാവ്യാപകമായ വിരുതായിട്ടാണ്. ആവിഷ്കരണശക്തി കുറഞ്ഞുകുറഞ്ഞുവരിക കാരണം മൃതിപ്പെട്ട ജനതയെന്നാണ് നാമി പ്പോൾ കണക്കാക്കപ്പെടുന്നത്. ആവിഷ്കാരമില്ലാതെ നാം എങ്ങനെ ജീവിക്കും? പാശ്ചാത്യപരിഷ്കാരത്തിൻെറ നട്ടെല്ല് വ്യാപനവും ആവി ഷ്കാരവുമാണ്. ആംഗ്ലോ–സാക്സൺകാരുടെ ഭാരതത്തിലുള്ള പ്രവൃത്തിയുടെ ഈ വശത്തേക്ക് നിങ്ങളുടെ ശ്രദ്ധയെ ഞാൻ ക്ഷണിക്കുന്നു: ഇതൊരിക്കൽക്കൂടി നമ്മുടെ ജനതയെ ആത്മാവിഷ്കാരത്തിന് ഉത്തേജിപ്പിക്കുന്നു. പ്രബലമായ ആ വംശം ഉളവാക്കിയ ഗതാഗതമാർഗ്ഗങ്ങൾ ഉപയോഗിച്ച് നമ്മുടെ മറച്ചുവെയ്ക്കപ്പെട്ട സമ്പത്തുകൾ ആവിഷ്കരിക്കാൻ ഇതു നമ്മെ പ്രേരിപ്പിക്കുന്നു. ആംഗ്ലോ–സാക്സൺകാർ ഭാരതത്തിന് ഒരു ഭാവിയുണ്ടാക്കിയിട്ടുണ്ട്. നമ്മുടെ പിതൃപൈതാമഹമായ ആശയങ്ങൾ ഇന്നു വിഹരിക്കുന്ന മണ്ഡലം കേവലം അപാരമാണ്. അതേ, നമ്മുടെ പൂർവികർ സത്യത്തിൻെറയും മോക്ഷത്തിൻെറയുമായ തങ്ങളുടെ സന്ദേശം പ്രകാശിപ്പിച്ചപ്പോൾ, അവർക്കു വലുതായ എത്ര സൗകര്യങ്ങളാണുണ്ടായിരുന്നത്? അതേ, സാർവലൗകികമായ സാഹോദര്യത്തിൻെറ ഉത്കൃഷ്ടമായ സിദ്ധാന്തം മഹാനായ ബുദ്ധൻ പ്രചരിപ്പിച്ചതെങ്ങനെ? അക്കാലത്തുതന്നെ നമ്മുടെ പ്രിയപ്പെട്ട ഭാരതത്തിൽ യഥാർത്ഥമായ ആനന്ദം നേടാൻ മികച്ച സൗകര്യങ്ങൾ ഉണ്ടായിരുന്നു. ലോകത്തിൻെറ ഒരറ്റത്തുനിന്ന് മറ്റേ അറ്റംവരെ നമ്മുടെ ആശയങ്ങൾ നിഷ്പ്രയാസം പരത്താൻ നമുക്കു കഴിഞ്ഞു. ഇപ്പോൾ ആംഗ്ലോ–സാക്സൺകാരുടെ അടുത്തുപോലും നാം ചെന്നെത്തിയിരിക്കയാണ്. ഇത്തരത്തിലുള്ള പരസ്പരപ്രക്രിയയാണ് ഇന്നു നടന്നുകൊണ്ടിരിക്കുന്നത്. നമ്മുടെ

സന്ദേശം ചെവിക്കൊള്ളപ്പെടുന്നതായി നാം കാണുന്നു. ചെവിക്കൊ ള്ളുക മാത്രമല്ല, അതനുസരിച്ചു പ്രവൃത്തിയും ഉണ്ടാകുന്നുണ്ട്. ഇപ്പോൾ ത്തന്നെ നമ്മുടെ കർത്തവ്യാനുഷ്ഠാനത്തിൽ നമ്മെ തുണയ്ക്കാൻ കുറേ പ്രതിഭാശാലികളെ ഇംഗ്ലണ്ടു നമുക്കു തന്നിരിക്കുന്നു. ഇപ്പോൾ ഈ പ്രസംഗവേദിയിലുള്ള എൻെറ സുഹൃത്തായ മിസ് മ്യൂളറെപ്പറ്റി[1] എല്ലാവരും കേട്ടിരിക്കാം: ഒരുപക്ഷേ അവരോടു പരിചയപ്പെട്ടുമിരിക്കാം. നല്ല ഒരു കുടുംബത്തിൽ ജനിച്ച് വെടിപ്പായി വിദ്യാഭ്യാസം ചെയ്തിട്ടുള്ള ഈ മാന്യ ഭാരതത്തോടുള്ള കൂറുകൊണ്ട് അവരുടെ മുഴുവൻ ജീവിത വും നമുക്കായി തന്നിരിക്കയാണ്: ഭാരതത്തെ സ്വന്തം വീടും കുടുംബ വുമായി കരുതുകയുമാണ്. ഭാരതത്തിൻെറ നന്മയ്ക്കും നവീകരണ ത്തിനുംവേണ്ടി സ്വജീവിതം മുഴുവൻ ഉഴിഞ്ഞുവെച്ചിട്ടുള്ള മഹതിയും വിശിഷ്ടയുമായ ആ ആംഗലേയവനിതയുടെ പേർ എല്ലാവർക്കും പരിചിതമാണല്ലോ. ഞാൻ ഉദ്ദേശിക്കുന്നത് ശ്രീമതി ബസൻറിനെയാണ്. അതേ ദൗത്യം പുരസ്കരിച്ച് അമേരിക്കയിൽനിന്നു വന്നിട്ടുള്ള രണ്ടു മാന്യകളെയും ഇന്ന് ഈ വേദിയിൽ നമുക്കു കാണാം. പാവപ്പെട്ട നമ്മുടെ നാടിനു സ്വല്പമായ നന്മ ചെയ്യുന്നതിനുപോലും സ്വജീവിതം സമർപ്പിക്കാൻ അവർ സന്നദ്ധരാണെന്നുള്ള ഉറപ്പുതരാൻ എനിക്കു സാധിക്കും. നമ്മുടെ നാട്ടുകാരിൽ ഒരുവൻെറ പേർ നിങ്ങളെ ഓർമ്മി പ്പുക്കുവാൻ ഞാൻ ഈ അവസരം ഉപയോഗിക്കട്ടെ: അദ്ദേഹം ഇംഗ്ല ണ്ടും അമേരിക്കയും കണ്ടിട്ടുണ്ട്. എനിക്ക് അദ്ദേഹത്തിൽ പൂർണ്ണമായ വിശ്വാസമുണ്ട്. അദ്ദേഹത്തോടെനിക്കു ബഹുമാനവും സ്നേഹവുമാണ്. മറ്റൊരിടത്തു സന്നിഹിതനാകാമെന്ന് ഏറ്റിട്ടില്ലായിരുന്നെങ്കിൽ അദ്ദേഹം ഇന്നിവിടെ ഉണ്ടായേനെ. നമ്മുടെ നാടിൻെറ നന്മയ്ക്കുവേണ്ടി നിശ്ശബ്ദമായി, സ്ഥിരതയോടുകൂടി, പ്രയത്നിക്കയാണദ്ദേഹം. വമ്പിച്ച ആദ്ധ്യാത്മികതയാണ് അദ്ദേഹത്തിന്നുള്ളത്. ശ്രീ മോഹിനീമോഹന ചാറ്റർജിയെക്കുറിച്ചാണ് ഞാൻ പറയുന്നത്. മിസ് മാർഗരറ്റ് നോബിൾ, ഇപ്പോൾ ഇംഗ്ലണ്ടു നമുക്കു നല്കിയ മറ്റൊരു സംഭാവനയാണ്. ഇവ രിൽനിന്നു നാം ഒട്ടേറെ പ്രതീക്ഷിക്കുന്നുണ്ട്. കൂടുതലായി ഒന്നും പറയാതെ മിസ് നോബിളിനെ ഞാൻ പരിചയപ്പെടുത്തട്ടെ. അവർ നിങ്ങളോട് ഇപ്പോൾ സംസാരിക്കും.

സഹോദരി നിവേദിത അവരുടെ രസകരമായ പ്രസംഗം അവസാ നിപ്പിച്ചപ്പോൾ സ്വാമിജി എഴുന്നേറ്റു പറഞ്ഞു;

കുറച്ചു വാക്കുകളേ എനിക്കു പറയേണ്ടതുള്ളു. ഭാരതീയരായ നമുക്ക് എന്തോ ഒക്കെ ചെയ്യാൻ കഴിഞ്ഞേക്കുമെന്ന് ഒരാശയം നമു ക്കുണ്ട്. ഈ ആശയത്തെ പരിഹസിക്കുന്നത് ഭാരതീയരുടെ ഇടയിൽ ബംഗാളികളാണ്. ഞാനതു പരിഹാസ്യമായിക്കരുതുന്നില്ല. നിങ്ങളിൽ തീവ്രമായ ഒരു യത്നമുണർത്തിവിടുകയാണ് എൻെറ ജീവിത ദൗത്യം. നിങ്ങൾ അദ്വൈതിയോ വിശിഷ്ടാദ്വൈതിയോ ദ്വൈതിയോ

1 Miss Henrietta Muller.

ആകുന്നതിൽ വലിയ കാര്യമൊന്നുമില്ല. നാം കൂടെക്കൂടെ മറക്കാറുള്ള ഒരു വസ്തുതയിലേക്കാണ് ഞാൻ നിങ്ങളുടെ ശ്രദ്ധയെ ക്ഷണിക്കുന്നത്. അതാവിത്; ഹേ മനുഷ്യാ, നിന്നിൽ നിനക്കു വിശ്വാസ മുണ്ടാകട്ടെ. ഈ വഴിയിലൂടെയേ ഈശ്വരനിൽ നമുക്കു വിശ്വാസമു ണ്ടാകൂ. നിങ്ങൾ അദ്വൈതിയോ ദ്വൈതിയോ ആകൂ. നിങ്ങൾ യോഗദർ ശനത്തിലോ ശങ്കരാചാര്യരിലോ വിശ്വസിക്കൂ: നിങ്ങൾ വ്യാസനെയോ വിശ്വാമിത്രനെയോ അനുഗമിക്കൂ: ഇതിലൊന്നും വലിയ കാര്യമില്ല. ഈ വിഷയത്തിൽ, ശേഷമുള്ള വിശ്വചിന്തയിൽനിന്ന് ഭാരതീയചിന്ത വ്യത്യസ്തമാണെന്നതത്രേ വസ്തുസ്ഥിതി. മറ്റു മതങ്ങളിലും നാടുകളിലും ആത്മശക്തി വിഗണിക്കപ്പെട്ടിരിക്കവേ, ആത്മാവ് അനശ്വരമാണെന്നും എക്കാലവും അതു തികവുറ്റു നിലകൊള്ളുന്നു എന്നുമാണ് ഭാരതീയ രായ നാം കരുതുന്നത്. മറുനാടുകളിൽ ആത്മാവ് മിക്കവാറും ശക്തിയ റ്റതും ദുർബ്ബലവും ജഡവുമായ എന്തോ ഒന്ന് എന്നാണ് കരുതപ്പെടു ന്നത്. ഉപനിഷത്തുകളുടെ ഉപദേശം നാം സദാ സ്മരിക്കണം.

ജീവിതത്തിൽ നിങ്ങൾക്കുള്ള മഹത്തായ കൃത്യം ഓർമ്മിക്കുക. നമ്മുടെ ജനതാമതത്തിൻെറ മർമ്മങ്ങൾ കാർന്നുതിന്നുന്ന ഒട്ടേറെ വൈദേശികാശയങ്ങൾ ഭാരതീയരായ നമ്മെ, വിശിഷ്യ ബംഗാളികളെ, ആക്രമിച്ചിരിക്കയാണ്. എന്തുകൊണ്ടാണ് നാം ഈയിടെ ഇത്ര പിന്നോ ക്കമായിരിക്കുന്നത്? നമ്മിൽ തൊണ്ണൂറ്റൊമ്പതു ശതമാനവും എന്തു കൊണ്ടാണ് തികച്ചും വൈദേശികമായ ആശയങ്ങളും ഘടകങ്ങളും കൊണ്ടു രൂപപ്പെട്ടവരായിരിക്കുന്നത്? ജനതകളുടെ മതിപ്പിൽ ഉയരണ മെന്ന് ആഗ്രഹിക്കുന്നെങ്കിൽ നാം പടിഞ്ഞാറുനിന്ന് പലതും പഠിക്കാനു ണ്ടെന്നോർക്കണം. നാം പടിഞ്ഞാറുനിന്ന് അവരുടെ കലകളും ശാസ്ത്ര ങ്ങളും അഭ്യസിക്കണം. ജഡപ്രകൃതിയെപ്പറ്റി പ്രതിപാദിക്കുന്ന ശാസ്ത്ര ങ്ങൾ അവിടെനിന്നു പഠിക്കാനുണ്ട്. മറിച്ച്, മതവും ആദ്ധ്യാത്മിക ജ്ഞാനവും ഗ്രഹിക്കാനും സ്വായത്തമാക്കാനും നമ്മുടെ അടുക്കൽ പാശ്ചാത്യർ വരേണ്ടതുമാണ്. ഹിന്ദുക്കളായ നാം ജഗദ്ഗുരുക്കന്മാരാ ണെന്നു വിശ്വസിക്കുന്നു. രാഷ്ട്രീയാവകാശങ്ങളും അതുപോലെ മറ്റു പലതും നേടുവാൻ നാം ഒച്ചപ്പാടുണ്ടാക്കിക്കൊണ്ടിരിക്കയാണല്ലോ. വളരെ നല്ലത്. അവകാശങ്ങളും മാന്യതകളും മറ്റും സൗഹാർദ്ദത്തിലൂ ടെയേ വന്നുചേരൂ. സമന്മാരായ രണ്ടുപേർക്കു തമ്മിലേ സൗഹാർദ്ദം പ്രതീക്ഷിക്കേണ്ടു. രണ്ടിലൊരുവൻ ഇരപ്പാളിയാണെങ്കിൽ അവിടെ എന്തു സൗഹാർദ്ദം? അതൊക്കെ പറയാൻ കൊള്ളാം. പരസ്പരസഹ കരണം കൂടാതെ നമുക്കു പ്രബലരാകുവാൻ സാദ്ധ്യമല്ലെന്നു ഞാൻ പറഞ്ഞുകൊള്ളുന്നു. അതിനാൽ ഞാൻ നിങ്ങളോട് അഭ്യർത്ഥിക്കുന്നത് നിങ്ങൾ ഇംഗ്ലണ്ടിലേക്കും അമേരിക്കയിലേക്കും പോകണമെന്നാണ് - ഇരപ്പാളികളായിട്ടല്ല, പിന്നെയോ മതാചാര്യന്മാരെന്ന നിലയിൽ. നമ്മുടെ ശക്തിക്കൊത്തു വിനിമയത്തിൻെറതായ നിയമം നമുക്കെടുത്തു പ്രയോഗിക്കാം. ഈ ജീവിതത്തിൽ നമ്മെ സന്തുഷ്ടരാക്കുവാനുള്ള വഴികളും രീതികളും

അവരിൽനിന്ന് നമുക്കു പഠിക്കേണ്ടതുണ്ടെങ്കിൽ, പകരം അവരെ സദാ സന്തുഷ്ടരാക്കുവാനുള്ള വഴികളും രീതികളും നാം അവർക്കു കൊടുക്കേണ്ടേ? എല്ലാറ്റിനുംമേലേ മനുഷ്യരാശിയുടെ നന്മയ്ക്കുവേണ്ടി പ്രവർത്തിക്കുക. നിങ്ങളുടെ ഇടുങ്ങിയ യാഥാസ്ഥി തികജീവിതത്തെക്കുറിച്ചുള്ള വികത്ഥനം വെടിയുക. മരണം നമ്മെ യൊക്കെ കാത്തുകിടക്കയാണ്. ചരിത്രത്തിലെ ഏറ്റവും അദ്ഭുതമായ വസ്തുത ശ്രദ്ധിക്കുക; ലോകത്തിലുള്ള ജനതകൾക്കെല്ലാം ഭാരതീയ സാഹിത്യത്തിൽ രൂപപ്പെട്ടിട്ടുള്ള നിത്യസത്യങ്ങൾ ഗ്രഹിക്കുവാൻ ഭാരത പാദത്തിങ്കൽ ക്ഷമയോടുകൂടി ഇരിക്കേണ്ടിയിരിക്കുന്നു. ഭാരതത്തിനു മരണമില്ല: ചൈനയ്ക്കു മരണമില്ല: ജപ്പാന്നു മരണമില്ല. അതിനാൽ നമ്മുടെ നട്ടെല്ല് ആദ്ധ്യാത്മികതയാണെന്നു നാം എപ്പോഴും ഓർക്കണം. അതോർമ്മിക്കാൻ, ഇപ്പോൾ ഞാൻ പ്രതിപാദിച്ചുവരുന്ന ആ വഴി കാട്ടുന്ന ഒരു നേതാവു നമുക്കു വേണം. നിങ്ങളിൽ ചിലർ അതു വിശ്വസിക്കുന്നില്ലെങ്കിൽ, നമ്മുടെ ഇടയിലുള്ള ഒരു ഹൈന്ദവബാലൻ സ്വമതം ശുദ്ധമായ ആദ്ധ്യാത്മികതയാണെന്നു വിശ്വസിക്കാൻ കൂട്ടാക്കു ന്നില്ലെങ്കിൽ, അവരെയാരെയും ഞാൻ ഹിന്ദുവെന്നു വിളിക്കില്ല. കാശ്മീ രത്തിലെ ഒരു ഗ്രാമത്തിൽവെച്ച് മാന്യയായ ഒരു മുസ്ലീംവൃദ്ധയോടു സംസാരിച്ചത് ഞാൻ സ്മരിക്കുന്നു. മൃദുസ്വരത്തിൽ ഞാൻ അവരോടു ചോദിച്ചു; ''നിങ്ങളുടെ മതമേതാണ്?'' അവർ സ്വന്തം ഭാഷയിൽ മറു പടി പറഞ്ഞു; ''ഭഗവാനു സ്തുതി! ഈശ്വരകൃപകൊണ്ട് ഞാനൊരു മുസ്ലീമാണ്.'' പിന്നെ ഒരു ഹിന്ദുവിനോടു ചോദിച്ചു; ''ഏതാണ് നിങ്ങ ളുടെ മതം? അയാൾ തെളിച്ചുപറഞ്ഞു; ''ഞാൻ ഒരു ഹിന്ദുവാണ്.'' കഠോപനിഷത്തിലെ മഹത്തായ ആ പദം – 'ശ്രദ്ധ' – അഥവാ അദ്ഭുത കരമായ വിശ്വാസം, എന്റെ സ്മൃതിപഥത്തിൽവരുന്നു. നചികേതസ്സി ന്റെ ജീവിതത്തിൽ ശ്രദ്ധയുടെ ദൃഷ്ടാന്തം കാണാം. എന്റെ ജീവിത ദൗത്യംതന്നെ ശ്രദ്ധാസിദ്ധാന്തം, നിർവ്യാജമായ വിശ്വാസം, പ്രചരിപ്പി ക്കയാണ്. മനുഷ്യരാശിയുടെയും, എല്ലാ മതങ്ങളുടെയും പ്രബലമായ ഒരു ഘടകം ഈ വിശ്വാസമാണെന്ന് ഒരിക്കൽക്കൂടി ഞാൻ നിങ്ങളോടു ആവർത്തിച്ചുപറയുന്നു. ഒന്നാമതായി നിങ്ങളിൽത്തന്നെ വിശ്വാസം വേണം. ഒരുവൻ ചെറിയൊരു കുമിളയും മറ്റൊരുവൻ മലപോലെ വലിയൊരലയുമാണെങ്കിൽത്തന്നെ, രണ്ടിനും പിമ്പിലുള്ളത് അതിരറ്റ വൻകടലാണെന്നറിയുക. അതിനാൽ എല്ലാവർക്കും ആശങ്കയ്ക്കവ കാശമുണ്ട്; എല്ലാവർക്കും മോചനമുണ്ട്. മായയുടെ കെട്ടുപാടുകൾ, കുറേ നേരത്തേയോ താമസിച്ചോ, എല്ലാവരും ഒഴിവാക്കുകതന്നെ വേണം. ഒന്നാമതു ചെയ്യേണ്ടതിതാണ്. അനന്തമായ ആശ അനന്തമായ ആകാംക്ഷയുടെ ഈറ്റില്ലമാണ്. ആ വിശ്വാസം നമുക്കുണ്ടായാൽ, അതു വ്യാസന്റെയും അർജ്ജുനന്റെയും കാലത്തുണ്ടായിരുന്ന ജന താജീവിതം കൊണ്ടുവന്നു നല്കും. ആ കാലത്താണല്ലോ മനുഷ്യത്വ ത്തെപ്പറ്റിയുള്ള നമ്മുടെ ഉദാത്തമായ സിദ്ധാന്തങ്ങളെല്ലാം പ്രചരിപ്പിക്ക പ്പെട്ടത്. ആദ്ധ്യാത്മികമായ ഉൾക്കാഴ്ചയിലും

ചിന്തകളിലും ഇന്നു നാം വളരെ പിന്നണിയിലാണ്. സമൃദ്ധമായിരുന്നു ഭാരതത്തിന്റെ ആദ്ധ്യാത്മികത. അന്നു ലോകത്തിൽ ഉണ്ടായിരുന്ന മനുഷ്യവംശങ്ങ ളിൽവെച്ചു ഭാരതീയജനതയെ ഏറ്റവും വലുതാക്കിയത് ആദ്ധ്യാത്മിക മായ ആ മഹത്ത്വമാണ്. പാരമ്പര്യങ്ങളും ആശകളും വിശ്വാസ്യമാണെ ങ്കിൽ, വീണ്ടും ആ ദിവസങ്ങൾ നമ്മുടെ അടുക്കലേക്ക് വരുകതന്നെ വേണം. നിങ്ങളെയാണ് അതാശ്രയിച്ചിരിക്കുന്നത്. ബംഗാളിലെ യുവാ ക്കളേ, ധനവാന്മാരെയും പെരുമപ്പെട്ടവരെയും നിങ്ങൾ ആശ്രയിക്കേ ണ്ടതില്ല. ലോകത്തിലുള്ള വലുതും ഊക്കനുമായ ജോലികളെല്ലാം പാവപ്പെട്ടവരാണ് ചെയ്തിട്ടുള്ളത്. ബംഗാളിലെ പാവപ്പെട്ടവരേ, ഉയർന്നു വരുക: നിങ്ങൾക്ക് എല്ലാം ചെയ്യാം, എല്ലാം ചെയ്യണം. പാവങ്ങളാണ് നിങ്ങളെങ്കിലും, പലരും നിങ്ങളുടെ മാതൃക അനുകരിക്കും. എല്ലാറ്റിനും മേലെ നിങ്ങൾ തികച്ചും ശുദ്ധരും നിഷ്കളങ്കരുമാവുക: സ്വന്തം ദിഷ്ട ത്തിൽ വിശ്വസിക്കുക. ബംഗാളിലെ യുവജനങ്ങളേ, ഭാരതഭാഗധേയ ത്തിനു രൂപംകൊടുക്കേണ്ടതു നിങ്ങളുടെ ജോലിയാണ്. അതു ശ്രദ്ധി ക്കണം. നിങ്ങൾക്കതിൽ വിശ്വാസമുണ്ടാകട്ടെ. അഥവാ ഇല്ലാതിരിക്കട്ടെ. ഇന്നോ നാളെയോ അതു സാധിക്കുമെന്നു കരുതരുത്. എന്റെ ദേഹ ത്തിലും ആത്മാവിലുമെന്നപോലെതന്നെ അതിലും എനിക്കു വിശ്വാസ മുണ്ട്. അതിനാൽ ബംഗാളിലെ യുവജനങ്ങളായ നിങ്ങളോട് എനിക്കു ഹൃദയം തുറന്ന സഹാനുഭൂതിയാണുള്ളത്. പണമില്ലാത്ത നിങ്ങളെ യാണ് അതാശ്രയിച്ചിരിക്കുന്നത്: പാവപ്പെട്ടവരാകകൊണ്ടുതന്നെ നിങ്ങൾ ജോലി ചെയ്യും: ഒന്നുമില്ലാത്തതുകൊണ്ടുതന്നെ നിങ്ങൾ നിഷ്കളങ്കരായിരിക്കും; നിഷ്കളങ്കരാകകൊണ്ടുതന്നെ നിങ്ങൾ എല്ലാം ത്യജിക്കും. അതാണിപ്പോൾ ഞാൻ നിങ്ങളോടു പറയുന്നത്, ഒരിക്കൽ ക്കൂടി ഞാൻ നിങ്ങളോട് ഇതാവർത്തിച്ചു പറയട്ടെ. അതു നിങ്ങളുടെ ജീവിതദൗത്യമാണ്: എന്റെ ജീവിദൗത്യമാണ്. ഏതു ദർശനമാണ് നിങ്ങൾ കൈക്കൊള്ളുന്നതെന്നതിൽ എനിക്കു താല്പര്യമില്ല. പക്ഷേ ഒന്നുണ്ട്: മനുഷ്യരാശിയുടെ പൂർണ്ണതയിലുള്ള നിത്യവിശ്വാസമാകുന്ന ഒരു ചരട്, പരസ്പരം സൗഹൃത്തിൽ ബന്ധിപ്പിച്ചുകൊണ്ട് ഭാരതത്തിലെ ങ്ങും ഓടുന്നുണ്ടെന്ന് ഇവിടെ തെളിയിക്കാൻ ഞാൻ ഒരുക്കമാണ്: അതിൽ ഞാൻ സ്വയം വിശ്വസിക്കുന്നു. ആ വിശ്വാസം നാടെങ്ങും പരക്കട്ടെ.

***

27

## സന്ന്യാസം; അതിന്റെ ആദർശവും അനുഷ്ഠാനവും

രണ്ടാം പ്രാവശ്യം സ്വാമിജി പാശ്ചാത്യദേശത്തേക്കു പുറപ്പെടുന്നതിനുമുമ്പ് (1899 ജൂൺ 19) ബേലൂർമഠത്തിലെ ഇളമുറക്കാരായ സന്ന്യാസിമാർ അദ്ദേഹത്തിന് ഒരു ആമന്ത്രണപത്രിക നല്കുകയുണ്ടായി. സ്വാമിജി നല്കിയ മറുപടിയുടെ ചുരുക്കം താഴെ ചേർക്കുന്നു;

നീണ്ട ഒരു പ്രസംഗത്തിനുള്ള അവസരമല്ല ഇത്. നിങ്ങൾ അനുഷ്ഠിക്കണമെന്നു ഞാൻ താല്പര്യപ്പെടുന്ന ചില സംഗതികളെക്കുറിച്ചുമാത്രം ചുരുക്കമായി നിങ്ങളോടു പറയാം. ഒന്നാമതായി നാം ആദർശം ധരിക്കണം: പിന്നെ അതു പ്രായോഗികമാക്കുവാൻ വേണ്ട ഉപായങ്ങളും ധരിക്കണം: പിന്നെ അതു പ്രായോഗികമാക്കുവാൻ വേണ്ട ഉപായങ്ങളും ധരിക്കണം. നിങ്ങളിൽ സന്ന്യാസിമാരായിട്ടുള്ളവർ പരന്മാർക്ക് ഉപകരിക്കണം: അതാണു സന്ന്യാസമെന്നുവെച്ചാലർത്ഥം. സന്ന്യാസത്തെപ്പറ്റി ദീർഘമായ ഒരു പ്രസംഗം ചെയ്യാൻ സമയമില്ല. അതു ''മരണത്തോടുള്ള സ്നേഹം'' ആണ് എന്നു വളരെ ചുരുക്കമായി വർണ്ണിക്കാം. പ്രാപഞ്ചികന്മാർ ജീവിതത്തെ സ്നേഹിക്കുന്നു: സന്ന്യാസി മരണത്തെ സ്നേഹിക്കണം. അപ്പോൾ നാം ആത്മഹത്യ ചെയ്യണോ? ഒരിക്കലുമരുത്. ആത്മഘാതികൾ മരണത്തെ സ്നേഹിക്കുന്നവരല്ല: ആത്മഹത്യക്കൊരുങ്ങിയവൻ ഒരിക്കൽ പരാജയം പറ്റിയാൽ വീണ്ടും അതിനു തുനിയാത്തതുകൊണ്ടുതന്നെ അതു സ്പഷ്ടമാണ്. പിന്നെ മരണത്തോടുള്ള സ്നേഹമെന്താണ്? നാം മരിക്കണമെന്നതു നിശ്ചയം തന്നെ: അപ്പോൾ നല്ലൊരു ലക്ഷ്യത്തിനുവേണ്ടി മരിക്കാം. ഉണ്ണുക കുടിക്കുക തുടങ്ങിയ നമ്മുടെ പ്രവൃത്തികളെല്ലാം ആത്മത്യാഗത്തി ലേക്ക് ആകുന്നവയായിത്തീരട്ടെ. ഉണ്ണുന്നതുകൊണ്ടു നിങ്ങൾ നിങ്ങ ളുടെ ശരീരം പോഷിപ്പിക്കുന്നു. അന്യരുടെ സുസ്ഥിതിക്കുവേണ്ടി ബലികഴിക്കാനല്ല ആ ശരീരം നിങ്ങൾ പോറ്റുന്നതെങ്കിൽ ഉണ്ണുന്നതു കൊണ്ടു മെച്ചമെന്ത്? പുസ്തകവായനകൊണ്ടു നിങ്ങൾ മനസ്സു പോഷിപ്പി ക്കുന്നു. ലോകത്തിനു മുഴുവൻവേണ്ടി ബലികഴിക്കാനല്ല അതു പുലർ ത്തുന്നതെങ്കിൽ മാനസപോഷണംകൊണ്ടും മെച്ചമൊന്നുമില്ല. നിങ്ങളു ടെ ദശലക്ഷം സഹോദരന്മാരെ സേവിക്കുന്നതാണ് നല്ലത്: ക്ഷുദ്രമായ ഈ അഹന്ത വീർപ്പിക്കുന്നതല്ല. അങ്ങനെ ക്രമേണ മരിക്കയാണ് നിങ്ങൾ ചെയ്യേണ്ടത്. ആ മട്ടിലുള്ള മരണത്തിലത്രേ സ്വർഗ്ഗം: നന്മക ളെല്ലാം അതിൽ സംഭരിച്ചിട്ടുണ്ട്. തദ്വിപരീതമായതിലത്രേ പൈശാചിക വും തീയതുമായതെല്ലാം നിലകൊള്ളുന്നത്.

ആദർശാനുഷ്ഠാനത്തിനു വേണ്ട ഉപായങ്ങളെപ്പറ്റിയാണ് ഇനി. ഒന്നാമതറിയേണ്ടത് അസാദ്ധ്യമായ ആദർശമൊന്നും നമുക്കരുതെന്നാണ്. എത്തുംപിടിയുമില്ലാത്ത ആദർശം ജനതയെ ദുർബ്ബലപ്പെടു ത്തുകയും

അധഃപതിപ്പിക്കയും ചെയ്യും. ബൗദ്ധരും ജൈനരും ഉണ്ടാ ക്കിയ പരിഷ്കാരങ്ങൾക്കുശേഷമാണ് ഇതു സംഭവിച്ചത്. മറുവശത്ത്, ആവശ്യത്തിലധികം പ്രായോഗികതയും തെറ്റാണ്. അല്പം ഭാവനകൂടിയില്ലെങ്കിൽ, നിങ്ങളെ നയിക്കാൻ പറ്റിയ ആദർശമൊന്നുമില്ലെങ്കിൽ, വെറുമൊരു മൃഗമാണ് നിങ്ങൾ. അതുകൊണ്ടു നമ്മുടെ ആദർശം താഴ്ത്താനും പാടില്ല, പ്രായോഗികത മറക്കാനും പാടില്ല. ഈ രണ്ടു തെറ്റും നാം ഒഴിവാക്കണം. നമ്മുടെ നാട്ടിലുള്ള പഴയ ആശയം ഗുഹയിലിരുന്നു ധ്യാനിച്ചു മരണമടയുകയെന്നതാണ്. മുക്തിവിഷ യത്തിൽ മറ്റുള്ളവരെ പിൻതള്ളിക്കൊണ്ടുള്ള പോക്കു തെറ്റാണ്. സമസൃഷ്ടങ്ങളുടെ മോക്ഷത്തിനു ശ്രമിക്കാത്തവന്നു മോക്ഷം സിദ്ധി ക്കില്ലെന്ന്, കുറേ നേരത്തെയല്ലെങ്കിൽ കുറേ താമസിച്ച്, എല്ലാവരും അറിയുകതന്നെ വേണം.[1] വമ്പിച്ച ആദർശവാദവും വമ്പിച്ച പ്രായോഗി കതയും സ്വജീവിതത്തിൽ സമ്മേളിപ്പാൻ നിങ്ങൾ ശ്രമിക്കണം. ഈ ക്ഷണത്തിൽ അഗാധമായ ധ്യാനത്തിൽ മുഴുകാനും, ഉത്തരക്ഷണ ത്തിൽ വെളിയിൽ ചെന്നു പാടങ്ങളിൽ (മഠത്തിൻെറ വകയായ പാടങ്ങൾ ചൂണ്ടിക്കാട്ടിക്കൊണ്ടു സ്വാമിജി പറഞ്ഞു) കൃഷിയിറക്കാനും നിങ്ങൾ തയ്യാറാകണം. ഈ ക്ഷണത്തിൽ ശാസ്ത്രഫക്കികൾ (കീറാ മുട്ടികൾ) വിശദമാക്കാനും. അനന്തരക്ഷണത്തിൽ വെളിയിൽ ചെന്നു പാടങ്ങളിലെ വിളവുകൾ ചന്തയിൽ വിറ്റഴിക്കാനും തയ്യാറാകണം. എല്ലാത്തരം താണ ജോലികൾ ചെയ്യുവാനും നിങ്ങൾ തയ്യാറാകണം: ഇവിടെ മാത്രമല്ല, എവിടെയും.

ഈ സ്ഥാപനത്തിൻെറ ഉന്നം ആണുങ്ങളെ വാർത്തെടുക്കലാണ്, ഇതത്രേ ഓർക്കേണ്ട അടുത്ത സംഗതി. ഋഷിമാർ പഠിപ്പിച്ചതു പഠിച്ചാൽ മാത്രം പോരാ. ആ ഋഷിമാരെല്ലാം പോയിരിക്കയാണ്: അവരോടൊപ്പം അവരുടെ അഭിപ്രായങ്ങളും. നിങ്ങൾ സ്വയം ഋഷിമാരാകണം. ഉണ്ടായി ട്ടുള്ള ആണുങ്ങളിൽവെച്ചു മഹത്തമന്മാരെപ്പോലെതന്നെ, നമ്മുടെ അവതാരപുരുഷന്മാരെപ്പോലെതന്നെ, ആണുങ്ങളാണ് നിങ്ങളും. വെറും പുസ്തകപാണ്ഡിത്യംകൊണ്ടെന്തു ചെയ്യും? ധ്യാനംകൊണ്ടു പോലും എന്തു ചെയ്യും? മന്ത്രതന്ത്രങ്ങൾക്കു ചെയ്യാവുന്നതെന്ത്? നിങ്ങൾ സ്വന്തം കാലിൽ നില്ക്കണം. നിങ്ങൾക്കു വേണ്ടത് ഈ പുതിയ ഉപായമാണ് – ആണുങ്ങളെ വാർത്തെടുക്കുന്ന ഉപായം. ആരാണോ കരുത്തുപോലെതന്നെ കരുത്തൻ: ഒപ്പം, സ്ത്രീഹൃദയമുള്ള വൻ: അവനത്രേ സത്യത്തിൽ ആണ്. നിങ്ങളുടെ ചുറ്റുമുള്ള ദശലക്ഷ ങ്ങൾക്കുവേണ്ടി നിങ്ങളുടെ കരളലിയണം: അതേ സമയം നിങ്ങൾ കരുത്തരും വഴങ്ങാത്തവരുമാകണം: അനുസരണയും

1 പ്രഹ്ലാദൻെറ ഈ പരാനുകമ്പ പ്രസിദ്ധമാണ്;
പ്രായേണ ദേവ മുനയഃ സ്വവിമുക്തികാമാ
മൗനം ചരന്തി വിജനേ ന പരാർത്ഥനിഷ്ഠാഃ
നൈതാൻ വിഹായ കൃപണാൻ വിമുമുക്ഷ ഏകോ
നാന്യം ത്വദസ്യ ശരണം ഭ്രമതോഽനുപശ്യേ. (ഭാഗവതം 7.9.44)

നിങ്ങൾക്കു വേണം. ഇതൊരു വിരോധാഭാസമായിത്തോന്നാം. തമ്മിൽ ഇണങ്ങാത്ത വയെന്നു തോന്നാവുന്ന ഈ ഗുണങ്ങളൊക്കെ നിങ്ങൾക്കു വേണം. ഒരു നദിയിൽ ചാടി ചീങ്കണ്ണിയെ പിടിക്കാൻ മേൽക്കിടയിലുള്ള ഒരുവൻ ആജ്ഞാപിച്ചാൽ ആദ്യം അതു ചെയ്യണം; പിന്നെയാവാം അയാളുമായി യുക്തിവിചാരം ചെയ്യുക. ആജ്ഞ തെറ്റായാൽപ്പോലും, ഒന്നാമത് അതനുസരിക്കുക: പിന്നെ എതിർക്കുക. മതവിഭാഗക്കാരുടെ പിഴ, വിശേഷിച്ചും ബംഗാളിൽ, ഇതാണ്; ഒരുവന്നു ഭിന്നാഭിപ്രായമുണ്ടായാൽ ഉടനടി അയാൾ ഒരു മതവിഭാഗം ഉണ്ടാക്കുകയായി: അയാൾക്ക് അടങ്ങിയിരിക്കാൻ ക്ഷമയില്ല. നിങ്ങളുടെ സംഘത്തെക്കുറിച്ച് അഗാധ മായ ബഹുമാനം നിങ്ങൾക്കു വേണം. അനുസരണക്കേടിന് ഇവിടെ ഇടമില്ല. അനുസരണക്കേടു നിർദ്ദയം ഞെരിച്ചുകളയണം. അനുസരണ യില്ലാത്ത അംഗങ്ങൾ ഇവിടെയരുത്: അവരെ വെളിയിലാക്കുക. കൈനിലയ്ക്കുള്ളിൽ ചതിയന്മാരാരും ഇരുന്നുകൂടാ. കാറ്റുപോലെ താന്തോന്നികളും, ഈ ചെടിയേയും പട്ടിയേയുംപോലെ ചൊല്പടിക്കു നില്ക്കുന്നവരുമായിത്തീരണം നിങ്ങൾ.

***

## 28

## ഞാൻ ധരിച്ചിട്ടുള്ളതെന്ത്?

(1901 മാർച്ചിൽ ഡാക്കയിൽവെച്ച് ചെയ്ത പ്രസംഗം)

ഡാക്കയിൽവെച്ച് സ്വാമിജി ഇംഗ്ലീഷിൽ രണ്ടു പ്രസംഗം ചെയ്തു. ആദ്യത്തേതിന്റെ വിഷയം ''ഞാൻ ധരിച്ചിട്ടുള്ളതെന്ത്?'' എന്നും, രണ്ടാമത്തേതിന്റേത് ''നമ്മുടെ ജന്മസിദ്ധമായ മതം'' എന്നുമായിരുന്നു. ബംഗാളിയിൽ ഒരു ശിഷ്യൻ ചെയ്ത റിപ്പോർട്ടിന്റെ തർജ്ജമയാണ് ചുവട്ടിൽ കൊടുക്കുന്നത്: ഇതിൽ ഒന്നാമത്തെ പ്രസംഗത്തിന്റെ സാരമടങ്ങിയിട്ടുണ്ട്.

ആദ്യമായി കിഴക്കൻബംഗാളിൽ വരുവാൻ അവസരം കിട്ടിയതിൽ എനിക്കുള്ള സന്തോഷം പ്രകാശിപ്പിച്ചുകൊള്ളട്ടെ. അങ്ങനെ നാടിന്റെ ഈ ഭാഗത്തെപ്പറ്റി അടുത്തറിയുവാൻ എനിക്കു സാധിച്ചിരിക്കുന്നു. പടിഞ്ഞാറു പല പരിഷ്കൃതരാജ്യങ്ങളിൽ അലയാൻ എനിക്കു കഴിഞ്ഞിട്ടുണ്ടെങ്കിലും ഇന്നുവരെ ഈ അറിവ് എനിക്കില്ലായിരുന്നു. എന്റെ സ്വന്തം നാടായ ബംഗാളിൽത്തന്നെ ഗംഭീരമായ നദികളും വിശാലവും ഫലപ്രചുരവുമായ സമതലങ്ങളും കമനീയമായ ഗ്രാമങ്ങളും കാണാൻ കഴിഞ്ഞതിൽ എനിക്കുള്ള ചാരിതാർത്ഥ്യവും പ്രകാശിപ്പിച്ചുകൊള്ളട്ടെ. എന്റെ നാടായ ബംഗാളിൽ, കരയ്ക്കും വെള്ളത്തിലും എമ്പാടും ഇത്രയേറെ സൗന്ദര്യവും മോഹനതയുമുള്ളതായി ഞാൻ അറിഞ്ഞിരുന്നില്ല. ലോകത്തിലെ പല രാജ്യങ്ങൾ കൊണ്ടുവന്ന എനിക്കുണ്ടായ ലാഭമിതാണ്; ഇപ്പോൾ സ്വന്തം രാജ്യത്തുള്ള സൗഭഗങ്ങൾ പൂർവ്വാധികം അഭിനന്ദിക്കാൻ എനിക്കു കഴിയുന്നുണ്ട്. ഇതുപോലെതന്നെ മതവും തേടി ഞാൻ പല മതസമ്പ്രദായക്കാരുടെ ഇടയിലും സഞ്ചരിച്ചു. അവർ വിദേശീയജനതകളുടെ ആദർശങ്ങൾ അംഗീകരിച്ചുകഴിഞ്ഞവരുമായിരുന്നു. ഞാൻ മറ്റുള്ളവരുടെ പടിവാതില്ക്കൽ ചെന്നു യാചിച്ചപ്പോൾ, നമ്മുടെ നാട്ടിലുള്ള മതത്തിൽത്തന്നെ, നമ്മുടെ ജനതയുടേതായ മതത്തിൽത്തന്നെ, ഇത്രയേറെ സൗന്ദര്യവും മഹത്ത്വവും ഉണ്ടെന്നു ധരിച്ചിരുന്നില്ല. ഇന്നേയ്ക്കു പല സംവത്സരങ്ങൾക്കു മുമ്പ് ഞാൻ കണ്ടെത്തി, ലോകമതങ്ങളിൽവെച്ച് അങ്ങേയറ്റം തൃപ്തികരമായ മതം ഹിന്ദുമതമാണെന്ന്. യൂറോപ്പിലെ ചിന്താഗതികൾ മഹത്തായ നമ്മുടെ മാതൃരാജ്യത്തിൽ വ്യാപിക്കകൊണ്ട്, നിസ്തുലമായ മതം തങ്ങളുടേതാണെന്നു കരുതിപ്പോരുന്ന എന്റെ നാട്ടുകാരുടെ ഇടയിൽത്തന്നെ സ്വമതത്തോടു പരക്കെ കാണുന്ന ഔദാസീന്യം എന്നെ ഖേദിപ്പിക്കുന്നു: എത്ര പ്രതികൂലമായ ഭൗതികപരിസ്ഥിതികളിലാണ് അവർ ജീവിതം നയിക്കുന്നത് എന്നതിനെപ്പറ്റി ഞാൻ തികച്ചും ബോധവാനാണുതാനും.

ഇന്നു നമ്മുടെയിടയിൽ നമ്മുടെ മതത്തെ പരിഷ്കരിക്കാൻ, അഥവാ കീഴ്മേൽ മറിക്കാൻ, ആഗ്രഹിക്കുന്ന കുറെ പരിഷ്കർത്താക്കളുണ്ടായിട്ടുണ്ട്: അവരുടെ ഉദ്ദേശ്യം ഹിന്ദുജനതയ്ക്കുതന്നെ ഒരു നവീകരണം കൈവരുത്തുകയാണ്. അവരുടെ ഇടയിൽ നിശ്ചയമായും ചിന്താശീലരായ ചിലരുണ്ട്: എന്നാൽ ഏറെപ്പേരും, തങ്ങൾ ചെയ്യാൻ പോകുന്നതെന്തെന്നറിയാതെ, ഏറ്റവും ബുദ്ധിശൂന്യമായ മട്ടിൽ, മറ്റുള്ളവരെ കണ്ണുമടച്ചു പിന്തുടർന്നു പ്രവർത്തിക്കുന്നവരത്രേ. ഈ പരിഷ്കർത്താക്കൾക്കു തങ്ങളുടെ മതത്തിൽ വൈദേശികാശയങ്ങൾ അവതരിപ്പിക്കാൻ വളരെ ഉത്സാഹമാണ്. 'വിഗ്രഹാരാധന' എന്ന വാക്കിന്മേൽ പിടിച്ച് അവർ ശപഥം ചെയ്യുന്നു, ''ഹിന്ദുമതം ശരിയല്ല, കാരണം അതിൽ വിഗ്രഹാരാധന ഉൾപ്പെടുന്നു'' എന്ന്. എന്താണീ വിഗ്രഹാരാധന? അതു നല്ലതോ തീയതോ, എന്ന് അവർ ചിന്തിച്ചുനോക്കുന്നേ ഇല്ല. മറ്റുള്ളവരിൽനിന്നു വന്ന ഒരു സൂചനയും കൈക്കൊണ്ട്, ഹിന്ദുമതം തെറ്റാണെന്നു പ്രലപിക്കാനുള്ള ധാർഷ്ട്യമേ അവർക്കുള്ളൂ. മറ്റൊരു കൂട്ടരുമുണ്ട്, നമ്മുടെയിടയിൽ. അവർ ഹിന്ദുക്കളുടെ ഓരോ ആചാരത്തിനും അനുഷ്ഠാനത്തിനും മറ്റും വല്ല വഴുക്കൻശാസ്ത്രീയവ്യാഖ്യാനവും നല്കാൻ കാപ്പു കെട്ടിയിരിക്കയാണ്. വിദ്യുച്ഛക്തി, കാന്തശക്തി, വായുസ്പന്ദം മുതലായവയെപ്പറ്റിയാണ് അവർ സദാ സംസാരിച്ചുകൊണ്ടിരിക്കുന്നത്. ഈശ്വരൻതന്നെ ഒരു കട്ട വിദ്യുത്സ്പന്ദമാണെന്ന് ഒരു നാൾ അവർ നിർവ്വചിച്ചേക്കില്ലെന്നാർക്കറിയാം? ഇതൊക്കെയാണെങ്കിലും, അവരെയെല്ലാം ജഗദംബിക അനുഗ്രഹിക്കട്ടെ! വിഭിന്ന പ്രകൃതികളിലും പ്രവർത്തനങ്ങളിലുംകൂടി ജഗദംബികയുടെ പ്രവൃത്തിയാണ് നടന്നുകൊണ്ടിരിക്കുന്നത്.

ഇവർക്കെല്ലാം കടകവിരുദ്ധമായി അതിപ്രാചീനമായ ഒരു കൂട്ടത്തിൽപ്പെട്ട ആളുകളുമുണ്ട്. അവർ പറയുന്നു; ''തലനാരു കീറുന്ന ഈ യുക്തിവാദങ്ങളൊന്നും എനിക്കറിഞ്ഞുകൂടാ: അറിയാൻ ഞാൻ മിനക്കെടുന്നുമില്ല. ഈശ്വരനെയാണ്, ആത്മാവിനെയാണ് എനിക്കാവശ്യം. പ്രപഞ്ചവും സുഖദുഃഖങ്ങളുമില്ലാത്ത, പരമാനന്ദനിലയമായ അപ്പുറത്തേക്കാണ് എനിക്കു പോകേണ്ടത്. പാവനഗംഗയിൽ ശ്രദ്ധാപൂർവം കുളിക്കുന്നതുകൊണ്ടുണ്ടാകുന്ന മോക്ഷത്തിൽ എനിക്കു വിശ്വാസമുണ്ട്. ഭക്തിവിശ്വാസങ്ങളുടെ ഏകാഗ്രതയോടുകൂടി പ്രപഞ്ചേശ്വരനായി ആരെ ആരാധിച്ചാലും ശരി - ശിവൻ, രാമൻ, വിഷ്ണു തുടങ്ങിയ ഏതു രൂപത്തെ ആരാധിച്ചാലും ശരി, മോക്ഷമടയാം.'' - പതറാത്ത ആ പ്രാചീനവംശത്തിൽപ്പെട്ട ഒരുവനാണ് ഞാൻ എന്നതിൽ എനിക്കഭിമാനമുണ്ട്.

ഈശ്വരനെയും പ്രപഞ്ചത്തെയും ഒപ്പം പിൻതുടരാൻ നമ്മെ ഉപദേശിക്കുന്ന ഒരു മതവിഭാഗമുണ്ട്. അവർ നിഷ്കളങ്കരല്ല: ഉള്ളിൽ തട്ടിയ കാര്യം അവർ തുറന്നുപറയുന്നില്ല. മഹത്തുക്കൾ ഉപദേശിക്കുന്നതെന്താണ്? ''രാമനുള്ളിടത്തു കാമമില്ല: കാമമുള്ളിടത്തു രാമനുമില്ല. രാവും

പകലും ചേർന്നിരിക്കയില്ല.'' പുരാതനരായ ഋഷിമാർ നമ്മോടു പ്രഖ്യാപിക്കുന്നു; ''ഈശ്വരപ്രാപ്തിയാണ് കൊതിക്കുന്നതെങ്കിൽ, കാമനീകാഞ്ചനങ്ങളെ വെടിയണം. ഈ സംസാരം മിഥ്യയാണ്, പൊള്ള യാണ്, ശൂന്യമാണ്. അതു വെടിയാതെ, എങ്ങനെയൊക്കെ ശ്രമിച്ചാലും ഈശ്വരനെ പ്രാപിക്കാവതല്ല. വെടിയാൻ കഴിവില്ലെങ്കിൽ, ദുർബ്ബലരാ ണെന്നു സ്വയം സമ്മതിക്കുക. പക്ഷേ, ഒരുതരത്തിലും ആദർശം താഴ്ത്തരുത്. ചീഞ്ഞഴുകുന്ന മൃതശരീരം സ്വർണ്ണത്താളുകൾകൊണ്ടു മൂടരുത്.'' അവരുടെ മതമനുസരിച്ച് ആദ്ധ്യാത്മികതയും ഈശ്വരനും ലഭ്യമാകണമെങ്കിൽ, ആദ്യം ചെയ്യേണ്ടത് ആശയങ്ങളെ പിടിച്ചുകൊണ്ടു ള്ള ഈ ഒളിച്ചുകളിയും, കാപട്യവും, 'ചിന്തയുടെ ഗർഭഗൃഹത്തിൽ നടക്കുന്ന മോഷണവും' ഉപേക്ഷിക്കയാണ്.

ഞാൻ ധരിച്ചിട്ടുള്ളത് – ഈ പ്രാചീനമതസമ്പ്രദായത്തിൽനിന്നു ഞാൻ ധരിച്ചിട്ടുള്ളത് – എന്താണെന്നോ? ഇതാണ്;

> ദുർലഭം ത്രയമേവൈതദ്ദേവാനുഗ്രഹഹേതുകം
> മനുഷ്യത്വം മുമുക്ഷുത്വം മഹാപുരുഷസംശ്രയഃ.[1]

''ഈ മൂന്നും ദുർലഭമാണ്, ഈശ്വരകൃപകൊണ്ടേ ഈ മൂന്നെണ്ണം കൈവരൂ; മനുഷ്യജന്മം, മോക്ഷേച്ഛ, മഹാന്മാരുമായുള്ള സംസർഗ്ഗം.'' വേണ്ടുന്ന ഒന്നാമത്തെ സംഗതി മനുഷ്യത്വമാണ്: മനുഷ്യനായി ജനി ക്കൽ, അതു മാത്രമേ മോക്ഷപ്രാപ്തിക്ക് അനുകൂലമായിട്ടുള്ളു. അടുത്തതു മുമുക്ഷുത്വം. സമ്പ്രദായങ്ങളെയും വ്യക്തികളെയുമനുസരിച്ച് സാക്ഷാ ത്കാരോപായങ്ങൾ വ്യത്യസ്തമാണെങ്കിലും, അതതു വ്യക്തികൾക്കു ജീവിതത്തിലെ പല നിലകളനുസരിച്ച് സവിശേഷമായ അധികാരങ്ങളും ജ്ഞാനോപകരണങ്ങളും വേണ്ടിയിരിക്കുമെങ്കിലും, മുമുക്ഷുത്വം കൂടാ തെ ഈശ്വരസാക്ഷാത്കാരം അസാദ്ധ്യമാണേന്നു സാമാന്യമായി, പ്രത്യാഖ്യാനശങ്കയെന്യെ, പറയാം. എന്താണ് മുമുക്ഷുത്വം? മോക്ഷത്തി നുള്ള തീവ്രാഭിലാഷം: സുഖദുഃഖമണ്ഡലത്തിൽനിന്നു വെളിയിൽ കടക്കാനുള്ള ഗാഢാഭിനിവേശം: തികവുറ്റ ലോകവിരക്തി. ഈശ്വരനെ കാണാനുള്ള തീവ്രവും ദാഹകവുമായ ആഗ്രഹമുണ്ടാകുമ്പോൾ നിങ്ങൾക്ക് ഈശ്വരസാക്ഷാത്കാരത്തിന് അവകാശമായി എന്നു ധരിച്ചു കൊള്ളുക.

മറ്റൊരു കാര്യംകൂടി വേണം. മഹാപുരുഷന്മാരോടു നേരിട്ടുള്ള സംസർഗ്ഗവും, അതുവഴി ഈശ്വരനിലെത്തിയ മഹാത്മാക്കളുടെ ജീവിത വുമായി പൊരുത്തപ്പെടത്തക്കവിധം സ്വന്തം ജീവിതത്തെ രൂപപ്പെടുത്തു കയുമത്രേ അത്. ലോകവിരക്തിയും, ഈശ്വരാഭിമുഖമായ തീവ്രാഭിലാഷ വുംകൊണ്ടുമാത്രമായില്ല: ഗുരു നല്കുന്ന മന്ത്രോപദേശംകൂടി വേണം. എന്തുകൊണ്ട്? അങ്ങനെയേ നിങ്ങൾ സ്വയം വമ്പിച്ച ആ ശക്തികേന്ദ്ര

1 വിവേകചൂഡാമണി 3

വുമായി ബന്ധപ്പെടൂ. ഈ കേന്ദ്രം തലമുറകളായി, ഗുരുവിൽനിന്നു ശിഷ്യൻ എന്ന ക്രമത്തിൽ, അവിച്ഛിന്നമായി കൈമാറിവന്നിരിക്കയാണ്. ഭക്തൻ തൻെറ ഉപദേഷ്ടാവും തത്ത്വജ്ഞനും സുഹൃത്തും നേതാവു മായ ഗുരുവിനെ തേടിയെടുത്തുകൊള്ളണം. ചുരുക്കത്തിൽ, ആദ്ധ്യാ ത്മികമാർഗ്ഗത്തിലെ പുരോഗതിക്ക് ഒഴിച്ചുകൂടാത്ത ഘടകമത്രേ ഗുരു. ഞാൻ ആരെ ഗുരുവായെടുക്കണം? ശ്രോത്രിയോƒവൃജിനോƒകാമഹതോ യോ ബ്രഹ്മവിത്തമഃ[1] ''വേദങ്ങൾ നല്ലപോലെ പഠിച്ചവനും കളങ്കരഹി തനും കാമനകൾ പരുക്കേല്പിച്ചിട്ടില്ലാത്തവനും, ബ്രഹ്മവിത്തുകളിൽ അഗ്രഗണ്യനും ആരോ അയാൾ.'' ശ്രോത്രിയൻ ശാസ്ത്രജ്ഞൻ മാത്രമല്ല: ശാസ്ത്രങ്ങളുടെ സുസൂക്ഷ്മമായ രഹസ്യങ്ങൾപോലും ഗ്രഹിച്ചവനും, സ്വജീവിതത്തിൽ അവയുടെ ശരിയായ പ്രാധാന്യം സാക്ഷാത്കരിച്ചവ നുമാണ്. പല ''മതഗ്രന്ഥങ്ങൾ പഠിച്ചതുകൊണ്ടുമാത്രം പണ്ഡിതന്മാരാ കയില്ല, തത്തകളാകയേയുള്ളു. ശാസ്ത്രങ്ങളിലെ ഒരു വാക്കെങ്കിലും വായിച്ചിട്ട് ഈശ്വരപ്രേമം നേടിയവനാണ് പണ്ഡിതൻ.'' ഗ്രന്ഥവൈദു ഷ്യംകൊണ്ടു പ്രയോജനമില്ല. ഈയിടെയായി എല്ലാവർക്കും ഗുരുക്ക ന്മാരാകയാണ് വേണ്ടത്. പാവപ്പെട്ട തെണ്ടിയുടെ മോഹം ഒരു ലക്ഷം രൂപ ദാനം ചെയ്യാനാണ്! ഗുരുവിനു കളങ്കസ്പർശമേ പാടില്ല. അദ്ദേഹം അകാമഹതൻ, കാമനകളിൽനിന്നു പരിക്കേല്ക്കാത്തവൻ, ആകണം. പരോപകാരമൊഴിച്ച് ഒരുദ്ദേശ്യവുമില്ലാത്തവനാകണം. അയാൾ അഹേ തുകപാസിന്ധുവാകണം. പേരിനും പെരുമയ്ക്കും മറ്റു വല്ല സ്വാർത്ഥ ലാഭത്തിനും വേണ്ടിയാകരുത് അയാൾ മന്ത്രോപദേശം നല്കുന്നത്: അദ്ദേഹം അവഗാഢമായ ബ്രഹ്മജ്ഞാനമുള്ളവനുമാകണം. കരതലാ മലകംപോലെ ബ്രഹ്മത്തെ സാക്ഷാത്കരിച്ചവനാകണം. ശ്രുതി പറയു ന്നത് ഗുരു അത്തരക്കാരനാണെന്നത്രേ. ആ മാതിരി ഒരു ഗുരുവിനോട് ആദ്ധ്യാത്മികൈക്യം സ്ഥാപിച്ചാൽ ഈശ്വരസാക്ഷാത്കാരം കൈവരു കയായി – അപ്പോൾ ഈശ്വരദർശനം സുലഭമാവും.

മന്ത്രദീക്ഷയ്ക്കുശേഷം, സത്യാന്വേഷകന് അഭ്യാസം, സത്യം പ്രായോഗികമാക്കാൻ ആവർത്തിച്ചു തീവ്രയത്നം വേണം. നിർദ്ദിഷ്ട മായ ഇഷ്ടദേവതാധ്യാനത്തിലൂടെയാണ് ആ യത്നം വേണ്ടത്. ഈശ്വര നെച്ചൊല്ലിയുള്ള തീവ്രാഭിലാഷവും ഗുരുലാഭവുമുണ്ടായാലും, അഭ്യാ സം കൂടിയില്ലെങ്കിൽ, പഠിച്ചതു പ്രയോഗിക്കാതിരുന്നാൽ, സാക്ഷാ ത്കാരം കൈവരില്ല. ഇവയെല്ലാം സ്ഥിരപ്രതിഷ്ഠിതമായാൽ, ലക്ഷ്യ ത്തിൽ നിങ്ങൾ എത്തും.

അതിനാൽ, ഹിന്ദുക്കളെന്നും മഹനീയരായ ആര്യന്മാരുടെ പിന്തുടർ ച്ചക്കാരെന്നുമുള്ള നിലയിൽ നിങ്ങളോടു ഞാൻ പറയുന്നു, പ്രപഞ്ചം മാത്രമല്ല,

1 വിവേകചൂഡാമണി 35

സ്വർഗ്ഗവും ഉപേക്ഷിക്കണമെന്ന്. നമ്മുടെ മതത്തിൻെറ, ഹിന്ദുക്കളുടെ, വലുതായ ആദർശം മറക്കരുത്. സംസാരത്തിനപ്പുറം കടക്കുക എന്നതാണ് ആ ആദർശം. അതേ, തിന്മമാത്രം വെടിഞ്ഞാൽ പോരാ, നന്മയും വെടിയണം, അങ്ങനെ എല്ലാറ്റിൽനിന്നും അകന്നു പോകണം - വ്യാവഹാരികമായ ഈ ജീവിതത്തിൽനിന്ന് അകന്നു പോകണം. ഒടുവിൽ, സച്ചിദാനന്ദബ്രഹ്മത്തെ, പരിമിതിഗന്ധമില്ലാത്ത അസ്തിത്വത്തെയും ജ്ഞാനത്തെയും ആനന്ദത്തെയും, സാക്ഷാത്കരിക്കണം.

***

29

## നമ്മുടെ ജന്മസിദ്ധമായ മതം

(1901 മാർച്ച് 31-ാംനു ഡാക്കയിൽ തുറസ്സായ ഒരു സമ്മേളനത്തിൽ, ഒരു വമ്പിച്ച ശ്രോതൃവൃന്ദത്തെ അഭിമുഖീകരിച്ചു മേൽക്കാണിച്ച വിഷയത്തെപ്പറ്റി സ്വാമിജി ഇംഗ്ലീഷിൽ രണ്ടു മണിക്കൂർ നേരം സംസാരിച്ചു. ഒരു ശിഷ്യൻ ബംഗാളിയിൽ തയ്യാറാക്കിയ റിപ്പോർട്ടിൻെറ വിവർത്തനമാണ് ചുവട്ടിൽ ചേർക്കുന്നത്.)

വിദൂരമായ ഭൂതകാലത്തിൽ നമ്മുടെ നാട് ആദ്ധ്യാത്മികാശയ ങ്ങളുടെ മണ്ഡലത്തിൽ വമ്പിച്ച പുരോഗതി നേടി. നാമിന്ന് ആ പ്രാചീനചരിത്രം ഓർത്തുനോക്കുക. പഴയ മഹത്ത്വത്തെക്കുറിച്ചുള്ള ചിന്ത വലിയൊരപകടമുളവാക്കും, പുതിയ കാര്യങ്ങൾക്കുവേണ്ടി പ്രയത്നിക്കാതെ, പൂർവികരുടെ മൺമറഞ്ഞ മഹനീയതയോർത്ത്, അതിൽ അഭിമാനംകൊണ്ട്, അങ്ങനെ അലസമായി കഴിഞ്ഞുകൂടുക – അങ്ങനെ വരാതെ സൂക്ഷിക്കണം. പ്രാചീനകാലങ്ങളിൽ നിശ്ചയ മായും സത്യത്തെ മുഖത്തോടു മുഖം കണ്ട പല ഋഷിമാരും മഹർഷി മാരും ഉണ്ടായിരുന്നു. ഈ പഴയ മഹത്ത്വം ഓർക്കുന്നതുകൊണ്ട് വാസ്തവമായ പ്രയോജനമുണ്ടാകണമെങ്കിൽ അവരെപ്പോലെ നമ്മളും ഋഷിമാരാകണം. അതുകൊണ്ടുമായില്ല. നമ്മുടെ ചരിത്രം കാട്ടിത്തരുന്ന ഏതൊരു ഋഷിയെക്കാളും കൂടുതൽ മഹത്ത്വമുള്ള ഋഷിമാരാകും നാമെന്നത്രേ എൻെറ ഉറച്ചവിശ്വാസം. പണ്ടുണ്ടായ നമ്മുടെ നേട്ടങ്ങൾ സുപ്രധാനങ്ങളായിരുന്നു: ഞാൻ അവയെച്ചൊല്ലി ആഹ്ലാദിക്കുന്നു: അവയെപ്പറ്റി ചിന്തിക്കുന്നതിൽ അഭിമാനംകൊള്ളുന്നു. ഇന്നത്തെ അധഃ പതനം കണ്ടിട്ട് ഞാൻ നിരാശനാകുന്നില്ല. ഭാവിയിൽ ഉണ്ടാകാൻ പോകുന്ന മഹത്ത്വം മനസ്സിൽ ചിത്രീകരിച്ച് ഞാൻ ആശാപൂർണ്ണനാക യാണ്. എന്തുകൊണ്ട്? എനിക്കറിയാം, ഒരു വിത്തു മരമാകുംമുമ്പ് പൂർണ്ണമായി രൂപാന്തരപ്പെടുമെന്ന്: പോരാ, അതിൻെറ വിത്ത് എന്ന നില നഷ്ടപ്രായമാകുമെന്ന്. അതുപോലെ, നമ്മുടെ ഇന്നത്തെ അധഃ പതനത്തിൽ നമ്മുടെ മതത്തിൻെറ വരാൻപോകുന്ന മഹത്ത്വസാദ്ധ്യത തല്ക്കാലം മറഞ്ഞുകിടക്കയാണ്. ഒരുപക്ഷേ മുമ്പിലത്തേതിലെല്ലാം വെച്ച് കൂടുതൽ ശക്തിമത്തും മഹനീയവുമായി വീണ്ടും മേല്പോട്ടു കുതിക്കാൻ അതു തയ്യാറാണ്.

നമ്മുടെ ജന്മസിദ്ധമായ മതത്തിൻെറ പൊതു അടിസ്ഥാനങ്ങൾ ഏതെല്ലാമെന്നു നോക്കാം. ആദ്യത്തെ നോട്ടത്തിൽ, നമ്മുടെ മതവിഭാഗ ങ്ങൾക്കു തമ്മിൽ പല ഭേദങ്ങളും കാണുന്നുണ്ടെന്ന സംഗതി നിഷേധി ക്കാവതല്ല: ചിലർ അദ്വൈതികൾ: ചിലർ വിശിഷ്ടാദ്വൈതികൾ: മറ്റു ചിലർ ദ്വൈതികളും. ചിലർ ഈശ്വരാവതാരങ്ങളിൽ വിശ്വസിക്കുന്നു: ചിലർ വിഗ്രഹാരാധനയിൽ: മറ്റു ചിലർ തത്ത്വം അരൂപമാണെ ന്നുറച്ചിരിക്കുന്നു.

ആചാരത്തിലും പല ഭേദങ്ങളുള്ളതായി നമുക്ക റിയാം. ജാട്ടുകൾക്കു മുഹമ്മദീയരിൽനിന്നോ ക്രിസ്ത്യാനികളിൽനിന്നോ വിവാഹം ചെയ്താലും ഭ്രഷ്ടു പറ്റുന്നില്ല. അവർക്ക് ഏതു ഹിന്ദുക്ഷേത്ര ത്തിലും തടസ്സമില്ലാതെ പ്രവേശമുണ്ട്. പഞ്ചാബിലെ പല ഗ്രാമങ്ങളിലും പോർക്കിനെ തിന്നാത്തവരെ ഹിന്ദുവായേ കണക്കാക്കില്ല. നേപാളത്തു ബ്രാഹ്മണന്ന് നാലു വർണ്ണങ്ങളിലും വിവാഹമാകാം. ബംഗാളിൽ സ്വജാതിയിലെ അവാന്തരവിഭാഗങ്ങളിൽനിന്നുപോലും ബ്രാഹ്മണന്നു വിവാഹം പാടില്ല. ഇതുപോലെ വേറെ പലതുമുണ്ട്. ഈവക വ്യത്യാസ ങ്ങളുടെ ഇടയിൽ ഹിന്ദുക്കളൊക്കെ യോജിക്കുന്ന ഒരു സംഗതിയുണ്ട്. അവരാരും ഗോമാംസം കഴിക്കയില്ല. ഇതുപോലെ നമ്മുടെ മതത്തിൻെറ വിഭിന്നരൂപങ്ങൾക്കും വിഭാഗങ്ങൾക്കും പൊതുവായി ഐക്യത്തിൻെറ തായ ഒരടിത്തറയുണ്ട്.

ഒന്നാമത്, മതഗ്രന്ഥങ്ങളെപ്പറ്റി നിരൂപിക്കുമ്പോൾ, ഒരു വസ്തുത തെളിഞ്ഞുകാണാം. ഒന്നോ കൂടുതലോ മതഗ്രന്ഥങ്ങൾ ചുവടായുള്ള മതങ്ങളേ വേഗം മുന്നേറുകയും, കൈയേറ്റങ്ങളും അടിച്ചമർത്തലുകളു മുണ്ടായിട്ടും ഇന്നുവരെ നിലനിന്നുപോരുകയും ചെയ്തിട്ടുള്ളൂ. ഗ്രീക്കു കാരുടെ മതം വളരെ സുന്ദരമായിരുന്നിട്ടും, താങ്ങായി ഒരു മതഗ്രന്ഥ മില്ലായ്കയാൽ, നാമാവശേഷമായി: യഹൂദമതം, പഴയ നിയമഗ്രന്ഥ ത്തിൻെറ പ്രാമാണ്യത്തിൽ അധിഷ്ഠിതമാകയാൽ, അന്യൂനമായ പ്രതാ പത്തോടുകൂടി ഇന്നും നിലനില്ക്കുന്നു. ഏറ്റവും പ്രാചീനമായ മത ഗ്രന്ഥങ്ങൾ – വേദങ്ങൾ – ഉള്ള ഹിന്ദുമതത്തിൻെറ കഥയും ഇതുതന്നെ. വേദങ്ങൾ കർമ്മകാണ്ഡമെന്നും ജ്ഞാനകാണ്ഡമെന്നും രണ്ടായി വിഭജിക്കപ്പെട്ടിരിക്കുന്നു. നന്മയ്ക്കാകട്ടെ തിന്മയ്ക്കാകട്ടെ കർമ്മ കാണ്ഡം ഭാരതത്തിൽ ഇന്നു നിലവിലില്ല. എന്നാൽ ദക്ഷിണദേശ ത്തുള്ള ചില ബ്രാഹ്മണർ ആടുകളെ ബലികഴിച്ചുകൊണ്ട് ഇന്നും ചിലപ്പോഴൊക്കെ യജ്ഞം നടത്താറുണ്ട്. നമ്മുടെ വിവാഹങ്ങളിലും ശ്രാദ്ധകർമ്മങ്ങളിലും മറ്റും ഉപയോഗിക്കുന്ന മന്ത്രങ്ങളിൽ അവിടവിടെ വൈദികക്രിയാകാണ്ഡത്തിൻെറ പാടുകൾ കാണാം. എന്നാലും കർമ്മ കാണ്ഡത്തിനു പ്രാരംഭത്തിലുണ്ടായിരുന്ന നിലകൊടുക്കാൻ തീരെ സാദ്ധ്യതയില്ല, കുമാരിലഭട്ടൻ ഒരിക്കൽ അതിനു ശ്രമിച്ചു: ആ ശ്രമം വിഫലമായി.

വേദങ്ങളിലെ ജ്ഞാനകാണ്ഡത്തിൽ ഉപനിഷത്തുകൾ ഉൾപ്പെ ടുന്നു. ജ്ഞാനകാണ്ഡം വേദാന്തമെന്നും ശ്രുതികളുടെ കൊടുമുടിയെ ന്നുമാണറിയപ്പെടുന്നത്. ആചാര്യന്മാർ ശ്രുതിയിൽനിന്നു വാക്യം ഉദ്ധരി ക്കുന്നതായി കാണുന്നിടത്തെല്ലാംതന്നെ അത് ഉപനിഷത്തുകളിൽ നിന്നത്രേ. ഇപ്പോൾ വേദാന്തമാണ് ഹിന്ദുക്കളുടെ മതം. മതവിഭാഗ ക്കാർക്കു പൊതുജനങ്ങളുടെമേൽ പിടിമുറുകത്തക്കവണ്ണം സ്വന്തമായ ആശയങ്ങൾ സ്ഥാപിക്കണമെങ്കിൽ അവർ വേദാന്തപ്രാമാണ്യത്തി ന്മേൽ വേണം അങ്ങനെ ചെയ്യുക. ദ്വൈതികളും അദ്വൈതികളു മെല്ലാം

അങ്ങനെ ചെയ്യുകതന്നെവേണം. വൈഷ്ണവന്മാർപോലും സ്വന്തം സിദ്ധാന്തങ്ങളുടെ സത്യം സ്ഥാപിക്കാൻ ഗോപാലതാപിനി – ഉപനിഷത്തിനെ ശരണീകരിക്കുന്നുണ്ട്. പുതിയൊരു മതസമ്പ്രദായം സ്വന്തം ആശയത്തിന് ഉപോദ്ബലകമായി ഒന്നും ശ്രുതിയിൽ കണ്ടെ ത്തുന്നില്ലെങ്കിൽ, പുതിയ ഒരുപനിഷത്ത് ഉണ്ടാക്കാൻതന്നെ ഒരുമ്പെട്ടേ ക്കും: എന്നിട്ട്, പഴയ ഒരുപനിഷത്താണതെന്ന മട്ടിൽ പ്രചരിപ്പിക്കയും ചെയ്തേക്കും.

വിദൂരമായ ഭൂതകാലത്ത് മനുഷ്യർ രചിച്ച വെറും പുസ്തകങ്ങളാണ് വേദങ്ങൾ എന്നല്ല ഹിന്ദുക്കൾ വിശ്വസിക്കുന്നത്: അവ അനന്തവും ദിവ്യവുമായ പ്രാജ്ഞതയുടെ ഒരു കൂമ്പാരമാണ് എന്നത്രേ. അതു ചിലപ്പോൾ വ്യക്തവും ചിലപ്പോൾ അവ്യക്തവുമാകുന്നു എന്നുമാത്രം. ഭാഷ്യകാരനായ സായണാചാര്യൻ ഒരിടത്തു പറയുന്നുണ്ട്; യോ വേദേഭ്യോƒഖിലം ജഗന്നിർമ്മമേ – ''വേദജ്ഞാനത്തിൽനിന്നു പ്രപഞ്ചം മുഴുവൻ നിർമ്മിച്ചവൻ.'' വേദങ്ങളെ നിർമ്മിച്ചവനെ ആരും കണ്ടിട്ടില്ല. അങ്ങനെയൊരുവനെ സംഭാവനചെയ്യുകയും അസാദ്ധ്യം. മന്ത്രങ്ങളുടെ, നിത്യനിയമങ്ങളുടെ, ആവിഷ്കർത്താക്കൾമാത്രമാണ് ഋഷിമാർ. അനാദി കാലംമുതൽ അനന്തമായ വിജ്ഞാനഖനികളായി നിലനിന്നുപോന്ന വേദങ്ങളെ അവർ സാക്ഷാത്ക്കരിച്ചു എന്നുമാത്രം.

ആരാണീ ഋഷിമാർ? വാത്സ്യായൻ പറയുന്നു; ''സത്പ്രമാണം വഴി ധർമ്മത്തെ സാക്ഷാത്കരിച്ചവൻ, ജന്മനാ മ്ലേച്ഛനായാലും, ഋഷിയ ത്രേ.'' അതുകൊണ്ടാണ് പ്രാചീനകാലങ്ങളിൽ, വിവാഹബന്ധം കൂടാ തെ ജനിച്ച വസിഷ്ഠനും, മുക്കുവസ്ത്രീയിൽ ജനിച്ച വ്യാസനും, അടിമ പ്പെണ്ണിന്റെ മകനായ നാരദനും, ഇതുപോലെ മറ്റു പലരും ഋഷിപദവി യിലെത്തിയത്. സത്യമാലോചിച്ചാൽ വന്നുകൂടുന്നതിതാണ്; സത്യത്തെ സാക്ഷാത്കരിച്ചവന് പിന്നെ വിശേഷണങ്ങളൊന്നുമില്ല. ഇപ്പോൾ പറഞ്ഞ മനുഷ്യരെല്ലാം ഋഷിമാരായെങ്കിൽ, ഇന്നത്തെ കുലീനബ്രാഹ്മ ണരേ, നിങ്ങൾക്ക് എത്ര കൂടുതൽ പെരുമയുള്ള ഋഷിമാരാകാം! ആ ഋഷിത്വത്തിനുവേണ്ടി പരിശ്രമിക്കുക: ആ ലക്ഷ്യത്തിൽ ചെന്നെത്താതെ നില്ക്കരുത്. ലോകം മുഴുവൻ സ്വമനസ്സാലേ നിങ്ങളുടെ പാദങ്ങളിൽ നമസ്കരിക്കും. ഋഷിയാകുക: അതാണു ശക്തിയുടെ മർമ്മം.

വേദമേ നമുക്കു പ്രമാണമായുള്ളു: അതിൽ എല്ലാവർക്കും അധികാ രവുമുണ്ട്.

''യഥേമാം വാചം കല്യാണീമാവദാനി ജനേഭ്യഃ
ബ്രഹ്മരാജന്യാഭ്യാം ശൂദ്രായ ചാര്യായ ച സ്വായ ചാരണായ.''[1]

എന്നാണ് ശുക്ലയജുർവ്വേദം പറയുന്നത്. നമ്മുടെ ഈ വേദത്തിൽ നിന്ന് ഇതിൽ എല്ലാവർക്കും അധികാരമില്ലെന്നു സമർത്ഥിക്കുന്ന ഒരു പ്രമാണമെടുത്തു കാട്ടാമോ? ശരിയാണ്: പുരാണങ്ങൾ പറയുന്നുണ്ട്, ഇന്ന

1 ശുക്ലയജുർവേദം മാധ്യന്ദിനീയശാഖ 26.2

ജാതിക്ക് വേദങ്ങളുടെ ഇന്ന ശാഖ പഠിക്കാനാണ് അധികാര മെന്നും മറ്റൊരു ജാതിക്കും അതില്ലെന്നും: വേദങ്ങളുടെ ഈ ഭാഗം സത്യയുഗത്തിനു പറ്റിയതല്ലെന്നും. പറയുന്നതു വേദമല്ല എന്ന സംഗതി ശ്രദ്ധിക്കേണ്ടതാണ്: ഇതു പറയുന്നത് പുരാണങ്ങളാണ്. യജമാനനെ ആജ്ഞാപിക്കാൻ ദാസന് കഴിയുമോ? സ്മൃതികൾ പുരാണങ്ങൾ, തന്ത്രങ്ങൾ ഇവയെല്ലാം വേദങ്ങളോടു പൊരുത്തപ്പെടുന്നിടത്തോളമേ സ്വീകരിക്കാവൂ. വേദങ്ങൾക്കു വിരുദ്ധമായി പറയുന്നിടത്തെല്ലാം, അവിശ്വാസ്യമെന്ന നിലയിൽ അവ വർജ്ജ്യങ്ങളാണ്. പക്ഷേ, ഈയിടെ വേദങ്ങളെക്കാൾ ഉയർന്ന ഒരു പീഠത്തിലാണ്, നാം പുരാണങ്ങളെ പ്രതിഷ്ഠിച്ചിട്ടുള്ളത്. വേദപഠനം ബംഗാളിൽനിന്നു മിക്കവാറും തിരോഭവിച്ചിരിക്കുന്നു. ഓരോ വീട്ടിലും സാളഗ്രാമത്തോടും കുടുംബദൈവ ത്തോടുമൊപ്പം വേദങ്ങളെയും പൂജിക്കുന്ന ഒരു ദിവസം വന്നെങ്കിൽ എന്നു ഞാനാഗ്രഹിക്കുന്നു: അപ്പോൾ ചെറുപ്പക്കാരും പ്രായം ചെന്നവരും സ്ത്രീകളും ചേർന്ന് വേദപൂജ ഉദ്ഘാടനം ചെയ്യുമല്ലോ.

വേദങ്ങളെക്കുറിച്ച് പാശ്ചാത്യപണ്ഡിതന്മാർ മുന്നോട്ടു കൊണ്ടു വന്നിട്ടുള്ള സിദ്ധാന്തങ്ങളിൽ എനിക്കു വിശ്വാസമില്ല. അവർ ഇന്ന് വേദങ്ങളുടെ പ്രാചീനത ഒരു പ്രത്യേകകാലത്തായി ക്ലിപ്തപ്പെടുത്തുന്നു: അടുത്ത ദിവസം അതു തള്ളിക്കളയുന്നു: എന്നിട്ട് വൈദികകാലം ഒരായിരം കൊല്ലംകൂടി മുന്നോട്ടു കൊണ്ടുവരുകയായി. അതെന്തെങ്കിലു മാകട്ടെ. പുരാണങ്ങളെക്കുറിച്ച് നിങ്ങളോടു ഞാൻ പറഞ്ഞുവല്ലൊ, വേദങ്ങളോടു പൊരുത്തപ്പെടുന്നിടത്തോളമേ അവയ്ക്കു പ്രാമാണ്യം ഉള്ളുവെന്ന്. ഈ പൊരുത്തമില്ലെങ്കിൽ പ്രാമാണ്യവുമില്ല. വേദങ്ങളോടു പൊരുത്തപ്പെടാത്ത പല സംഗതികളും പുരാണങ്ങളിൽ കാണാനുണ്ട്. ഉദാഹരണം; ഏതോ ഒരുവൻ 10,000 കൊല്ലം ജീവിച്ചു എന്നും മറ്റൊരു വൻ 20,000 കൊല്ലം ജീവിച്ചു എന്നും പുരാണങ്ങളിൽ പറഞ്ഞിട്ടുണ്ട്. പക്ഷേ, 'ശതായുർവൈ പുരുഷഃ' – വാസ്തവത്തിൽ മനുഷ്യൻ 100 കൊല്ലം ജീവിച്ചിരിക്കുന്നു – എന്നു വേദങ്ങളിൽ കാണുന്നു. ഇവയിലേ താണ് സ്വീകാര്യം? നിശ്ചയമായും വേദങ്ങൾതന്നെ ഇമ്മാതിരി നിരീക്ഷണങ്ങ ളൊക്കെ ഉണ്ടെങ്കിലും പുരാണങ്ങളെ മറുത്തു പറയുകയല്ല ഞാൻ ചെയ്യുന്നത്. സുന്ദരങ്ങളും പ്രകാശകങ്ങളുമായ പല ഉപദേശങ്ങളും, യോഗ–ഭക്തി–ജ്ഞാന–കർമ്മങ്ങളെപ്പറ്റി അറിവുണ്ടാക്കുന്ന പല വാക്യങ്ങ ളും പുരാണങ്ങളിലുണ്ട്. സ്വാഭാവികമായിത്തന്നെ ഇവയൊക്കെ നാം കൈക്കൊള്ളണം. പിന്നെ തന്ത്രങ്ങളുണ്ട്. തന്ത്രമെന്ന വാക്കിൻെറ തനിപ്പൊരുൾ ശാസ്ത്രമെന്നാണ്. ഉദാഹരണം കപിലതന്ത്രം. പക്ഷേ, ഈ വാക്കു സാധാരണമായി പരിമിതമായ ഒരർത്ഥത്തിലാണ് ഉപയോ ഗിച്ചുവരുന്നത്. ബുദ്ധമതം അംഗീകരിക്കയും അഹിംസാസിദ്ധാന്തം പരക്കെ പ്രചരിപ്പിക്കയും ചെയ്ത രാജാക്കന്മാരുടെ ശാസനകാലത്ത് വൈദികങ്ങളായ യാഗങ്ങളും യജ്ഞങ്ങളും പഴങ്കഥകളായിത്തീർന്നു:

രാജാവിനെ പേടിച്ച് യജ്ഞത്തിൽപ്പോലും ഒരു ജന്തുവിനെയും ഹിംസിക്കാൻ വയ്യാതായി. പക്ഷേ, പിന്നീട് ഹിന്ദുമതത്തിൽനിന്നു മനസ്സു മാറി ബൗദ്ധരായിത്തീർന്നവരുടെ ഇടയിൽ യാഗങ്ങളുടെയും യജ്ഞ ങ്ങളുടെയും ഉത്തമാംശങ്ങൾ സ്വീകരിക്കപ്പെടുകയും രഹസ്യമായി ആചരിക്കപ്പെടുകയും ചെയ്തു. ഇവയിൽനിന്നത്രേ തന്ത്രങ്ങളുടെ ഉല്പത്തി.[1] വാമാചാരങ്ങൾ മുതലായവയെപ്പോലെ തന്ത്രങ്ങളിൽ പ്രതി പാദിച്ചിട്ടുള്ളതും അറപ്പും വെറുപ്പുമുളവാക്കുന്നതുമായ സംഗതികൾ വിട്ടാൽ, ആളുകൾ കരുതുന്നവണ്ണംതന്നെ ചീത്തയല്ല തന്ത്രങ്ങൾ. ഉത്കൃഷ്ടവും ഉദാത്തവുമായ പല വേദാന്തചിന്തകളും അവയിലുണ്ട്. വാസ്തവത്തിൽ വേദങ്ങളിൽപ്പെട്ട ബ്രാഹ്മണഭാഗങ്ങൾ സ്വല്പം മാറ്റി തന്ത്രനികായത്തിൽ ഉൾപ്പെടുത്തുകയത്രേ ചെയ്തിട്ടുള്ളത്. ഇന്നു കർമ്മ കാണ്ഡീയമായി നമുക്കുള്ള ആരാധനയും ചടങ്ങുകളുമെല്ലാം തന്ത്ര മനുസരിച്ചാണ് നടക്കുന്നത്.

നമ്മുടെ മതതത്ത്വങ്ങളെക്കുറിച്ച് ഇനി സ്വല്പം പ്രതിപാദിക്കാം. നമുക്കുള്ള നാനാമതവിഭാഗക്കാരുടെ ഇടയ്ക്ക് എന്തെല്ലാം ഭേദങ്ങളും വിവാദങ്ങളും ഉണ്ടായാലും അവയിലെല്ലാം ഐക്യപ്പെടുന്ന പല അടിസ്ഥാനതത്ത്വങ്ങളുമുണ്ട്. ഒന്നാമത്, മിക്കവാറും എല്ലാ വിഭാഗക്കാരും ഈശ്വരൻ, ആത്മാവ്, ജഗത് എന്ന മൂന്നു വസ്തുക്കളുടെ സത്ത സ്വീകരിക്കുന്നുണ്ട്. പ്രപഞ്ചം സദാ സൃഷ്ടിച്ചും രക്ഷിച്ചും സംഹരിച്ചും നിലകൊള്ളുന്നവനത്രേ ഈശ്വരൻ. സാംഖ്യരൊഴിച്ച് എല്ലാവരും ഇതു വിശ്വസിക്കുന്നു. പിന്നെയുള്ളത് ആത്മസിദ്ധാന്തവും പുനർജ്ജന്മ സിദ്ധാന്തവുമാണ്. ഇതിൻെറ രൂപമിതത്രേ; അസംഖ്യം ആത്മാക്കൾ വീണ്ടും വീണ്ടും പല ശരീരങ്ങൾ കൈക്കൊണ്ടിട്ട്, ജന്മമരണചക്രത്തിൽ സ്വകർമ്മമനുസരിച്ച്, വട്ടം ചുറ്റുന്നു. ഇതാണ് സംസാരവാദം, അല്ലെങ്കിൽ സാധാരണമായി പറയപ്പെടുന്ന പുനർജന്മസിദ്ധാന്തം. പിന്നുള്ളത് അനാദിയും അനന്തവുമായ ഈ ജഗത്താണ്. ഇവ മൂന്നും ഒരേയൊരു വസ്തുവിൻെറ വിഭിന്നങ്ങളായ വശങ്ങളെന്നു ചിലർ കരുതുന്നു. മറ്റു ചിലർ മൂന്നും മൂന്നു വ്യത്യസ്തവസ്തുക്കൾതന്നെ എന്നു വിചാരിക്കുന്നു. വേറെ ചിലർക്ക് ഇവയെപ്പറ്റി വിചിത്രമായ പല ആശയങ്ങളാണുള്ളത്. എങ്കിലും എല്ലാവരും ഒരുപോലെ ഇവ മൂന്നിലും വിശ്വസിക്കുന്നു.

ആത്മാവ് മനസ്സിൽനിന്നു ഭിന്നമാണെന്ന് അതിപ്രാചീനമായ കാലം മുതൽ ഹിന്ദുക്കൾ അറിഞ്ഞിരുന്നു എന്ന വസ്തുത ഓർമ്മിക്കണമെന്നു ഞാൻ നിങ്ങളോട് ആവശ്യപ്പെടട്ടെ. പാശ്ചാത്യർക്കാകട്ടേ മനസ്സിനുമേൽ ഉയരാൻ കഴിഞ്ഞില്ല. പ്രപഞ്ചം സുഖപൂർണ്ണമാണെന്നും, അതിനാൽ പ്രപഞ്ചത്തിൽ അങ്ങേയറ്റംവരെ ആരമിക്കാൻ കഴിയുമെന്നും പാശ്ചാത്യർ ധരിച്ചിരിക്കുന്നു. എന്നാൽ ജന്മനാതന്നെ പൗരസ്ത്യർക്കുള്ള വിശ്വാസം,

1 പഞ്ചമകാര (മദ്യം, മാംസം, മൽസ്യം, മുദ്ര, മൈഥുനം) സഹിതമായ താന്ത്രികോപാസന

ഈ സംസാരം ദുഃഖമയമാണെന്നും അതുകൊണ്ടുതന്നെ മിഥ്യ, അയഥാർത്ഥം, ആണെന്നും, ഇതു നല്കുന്ന ക്ഷണികസുഖ ങ്ങൾക്കും സമ്പത്തിനുംവേണ്ടി ആത്മാവിനെ വെച്ചു മാറത്തക്ക വില ഇവയ്ക്കില്ലെന്നുമാണ്. ഇതുകൊണ്ട് പാശ്ചാത്യർ സംഘടിതപ്രവർത്തന ങ്ങളിൽ വിശേഷിച്ചും വിരുതന്മാരാണ്. ഇതുപോലെ പൗരസ്ത്യർ ആഭ്യ ന്തരപ്രപഞ്ചത്തിലെ രഹസ്യങ്ങൾ തിരക്കുന്നതിൽ എപ്പോഴും ശൂരന്മാ രായിരുന്നിട്ടുണ്ട്.

ഇനി ഹിന്ദുമതത്തിന്റെ വേറെ ഒന്നുരണ്ടു വശങ്ങളെപ്പറ്റി പ്രതിപാദി ക്കാം. ഈശ്വരാവതാരങ്ങളെപ്പറ്റിയുള്ള സിദ്ധാന്തമുണ്ടല്ലോ. വേദങ്ങളിൽ മത്സ്യാവതാരത്തെപ്പറ്റിമാത്രമേ പരാമർശിച്ചിട്ടുള്ളു. എല്ലാവരും ഈ സിദ്ധാന്തത്തിൽ വിശ്വസിക്കുന്നോ ഇല്ലയോ എന്നതല്ല വിഷയം. അവതാരഭാവത്തിന്റെ ശരിയായ പൊരുൾ മാനവാരാധനയാണ്. ഈശ്വ രനെ മനുഷ്യനിൽ കാണുകയാണ് യഥാർത്ഥമായ ഈശ്വരദർശനം. ഹിന്ദു പ്രകൃതിയിലൂടെ പ്രകൃതിയുടെ ഈശ്വരനിലേക്കല്ല പോകുന്നത്: മനുഷ്യനിലൂടെ മനുഷ്യന്റെ ഈശ്വരനിലേക്കത്രേ.

പിന്നെ വിഗ്രഹാരാധന. നമ്മുടെ ശാസ്ത്രങ്ങൾ അനുശാസിക്കും പോലെ, ഓരോ ശുഭകർമ്മത്തിലും ആരാധിക്കേണ്ട അഞ്ചു ദേവതകളെ1 ഒഴിച്ചാൽ, മറ്റു ദേവതകളെല്ലാം അവർക്കുള്ള അവസ്ഥാവിശേഷങ്ങൾ ചൂണ്ടിക്കാട്ടുന്ന പേരുകളാണ്. ഈ അഞ്ചു ദേവതകൾതന്നെ ഒരേ ഈശ്വരന്റെ വിഭിന്നനാമങ്ങൾമാത്രമാണുതാനും. വിഗ്രഹങ്ങളെ ഉദ്ദേശി ച്ചുള്ള ബാഹ്യപൂജ അധമമായ പൂജാപദ്ധതിയാണെന്നു നമ്മുടെ ശാസ്ത്ര ങ്ങൾ ചൂണ്ടിക്കാട്ടുന്നു. ഇതിന്നർത്ഥം വിഗ്രഹപൂജ തെറ്റെന്നല്ല. ഇന്നു പ്രചാരത്തിലിരിക്കുന്ന വിഗ്രഹപൂജയിൽ കടന്നുകൂടിയിട്ടുള്ള മലിനത കൾ പലതാണെങ്കിലും, അതിനെ ഞാൻ നിന്ദിക്കുന്നില്ല. അതേ, യാഥാ സ്ഥിതികനും വിഗ്രഹാരാധകനുമായ ആ ബ്രാഹ്മണന്റെ വിശുദ്ധപാദ പാംസുക്കളേറ്റുണ്ടായ അനുഗ്രഹമില്ലായിരുന്നെങ്കിൽ, എന്റെ ഗതിയെ ന്താകുമായിരുന്നു!

വിഗ്രഹാരാധനക്കെതിരായി പ്രസംഗിക്കുന്ന ഈ പരിഷ്കർത്താക്ക ളോടു ഞാൻ പറയുന്നു; ''ഭ്രാതാക്കളേ, ബാഹ്യാലംബമൊന്നുമില്ലാതെ നീരൂപനായ ഈശ്വരനെ പൂജിക്കാൻ യോഗ്യതയുണ്ടെങ്കിൽ, നിങ്ങൾ അങ്ങനെ ചെയ്തുകൊൾവിൻ. എന്നാൽ അതു വയ്യാത്തവരെ നിന്ദിക്കു ന്നതെന്തിന്? സുന്ദരവും വിശാലവുമായ ഒരു സൗധത്തിന്, അതി പ്രാചീനകാലത്തിന്റെ മഹനീയമായ ഒരവശേഷത്തിന്, ശ്രദ്ധക്കുറ വുകൊണ്ടോ പ്രയോജനപ്പെടുത്താത്തതുകൊണ്ടോ തകർച്ച ഏർപ്പെട്ടി രിക്കയാണ്. അതിനുള്ളിൽ എമ്പാടും അഴുക്കും പൊടിയും

1 ആദിത്യം ഗണനാഥം ച ദേവീം ച കേശവം
പഞ്ചദൈവതമിത്യുക്തം സർവകർമസു പൂജയേത്

കുന്നുകൂടിക്കിടക്കയാണ്. ഒരുപക്ഷേ അതിന്റെ ചില വശങ്ങൾ നിലംപറ്റിപ്പോയിരിക്കാം. നാമതിൽ എന്തു ചെയ്യണം? ആവശ്യമായ ശുദ്ധീകരണവും ജീർണ്ണോദ്ധാരണവും നടത്തി പഴയപടിയാക്കുകയോ, അതോ കെട്ടിടം മുഴുവൻ തകർത്തു തൽസ്ഥാനത്ത്, ഈടുള്ളതെന്നു തിട്ടപ്പെടാത്ത മറ്റൊന്ന് സങ്കുചിതമായ ഒരു നവസങ്കല്പമനുസരിച്ച് പുത്തനായി പണിയിക്കയോ? നാം അതു പരിഷ്കരിക്കയാണ് വേണ്ടത്. അതായത്, ആവശ്യമുള്ള ശുദ്ധീകരണവും കേടുതീർക്കലുംകൊണ്ട് - മറിച്ച് മുഴുവൻ തകർത്തിട്ടില്ല - ആ സൗധം സജ്ജവും തികവുറ്റതുമാ ക്കുക, പരിഷ്കാരത്തിന്റെ ജോലി അത്രമാത്രമേയുള്ളൂ. പഴയതിന്റെ നവീകരണം പൂർത്തിയായാൽ പിന്നെന്തു കൃതമാണ് പരിഷ്കാരം കൊണ്ടുള്ളത്? അതു ചെയ്യാമെങ്കിൽ ചെയ്യണം. വയ്യെങ്കിൽ തൊട്ടു പോകരുത്. മറിച്ച്, ഈ രാജ്യത്തിലെ പരിഷ്കർത്തൃസംഘം ആഗ്രഹി ക്കുന്നതു സ്വന്തമായ ഒരു മതവിഭാഗം പടുത്തുകെട്ടാനാണ്. ചില നല്ല കാര്യങ്ങൾ അവർ ചെയ്തിട്ടുണ്ട്. ഈശ്വരൻ അവരുടെ മേൽ അനുഗ്രഹങ്ങൾ ചൊരിയട്ടെ! എന്നാൽ ഹിന്ദുക്കളായ നിങ്ങൾ പൊതു സംഘത്തിൽനിന്നു വേർപെടാൻ ആഗ്രഹിക്കുന്നതെന്തിന്? ഹിന്ദു എന്ന പേർ കൈക്കൊള്ളാൻ ലജ്ജിക്കുന്നതെന്തിന്? അതാണു നിങ്ങളുടെ ഏറ്റവും മഹത്തും മഹനീയവുമായ സമ്പത്ത്. അമർത്ത്യരുടെ സന്താന ങ്ങളേ, എന്റെ നാട്ടുകാരേ, യുഗങ്ങളായി, നമ്മുടെ ജനതയാകുന്ന ഈ കപ്പൽ പരിഷ്കാരവും വഹിച്ച്, അതിന്റെ വില തീരാത്ത സമ്പ ത്തുകൾകൊണ്ടു ലോകത്തെ മുഴുവൻ സമ്പന്നമാക്കി സഞ്ചരിക്ക യാണ്. അത്, ഇരുപതിരുപത് പ്രകാശമയമായ ശതകങ്ങളായി, ഒരു കടത്തുവഞ്ചിപോലെ, സംസാരസാഗരത്തിന്റെ മറുകരയിലേക്കു ദശ ലക്ഷം ആളുകളെ, ദുഃഖങ്ങൾക്കപ്പുറത്തുകൊണ്ടെത്തിച്ചിട്ടുണ്ട്. എന്നാൽ ഇന്ന് ഒരോട്ട വീണ് അതു തകരാറിലായിരിക്കയാണ്. കുറ്റം നിങ്ങളുടേതുതന്നെയോ മറ്റു വല്ലവരുടേതുമോ ആകാം: സാരമില്ല. അതിൽ കയറിയിട്ടുള്ള നിങ്ങൾ എന്താണ് ഇപ്പോൾ ചെയ്യുക? അതിനെ ശപിച്ചുകൊണ്ടും തമ്മിൽ തല്ലിക്കൊണ്ടും തെണ്ടിത്തിരിയാ നാണോ ഭാവം? നിങ്ങളെല്ലാവരും ഒത്തുചേർന്ന് ആ ഓട്ടകൾ അട യ്ക്കാൻ ആവുംമട്ടു ശ്രമിക്കയില്ലേ? അതു ചെയ്യാൻ സസന്തോഷം നമ്മുടെ ഹൃദ്രക്തംതന്നെ നമുക്കു കൊടുക്കാം. നമ്മുടെ ഈ യത്നം പരാജയപ്പെട്ടാൽ അനുഗ്രഹവചസ്സുകളോടുകൂടി, ശാപവാക്കുകളോടു കൂടിയല്ല, നമുക്ക് ഒന്നിച്ചു മുങ്ങിമരിക്കാം.

ബ്രാഹ്മണരോടു ഞാൻ പറയട്ടെ; ''ജാതിയെയും കുലത്തെയും ചൊല്ലിയുള്ള നിങ്ങളുടെ അഭിമാനം വ്യർത്ഥമാണ്. അതൊക്കെ കുട ഞ്ഞുകളയുക. നിങ്ങളുടെ ശാസ്ത്രങ്ങളനുസരിച്ച് ഇന്നു നിങ്ങൾക്ക് ബ്രാഹ്മണ്യമേ ഇല്ല: കാരണം, ദീർഘകാലമായി നിങ്ങൾ മ്ലേച്ഛരാജാക്ക ന്മാരുടെ കീഴിൽ ജീവിച്ചുവരുകയാണ്. നിങ്ങൾക്കു പൂർവ്വികന്മാരുടെ വാക്കുകളിൽ വിശ്വാസമുണ്ടെങ്കിൽ, പഴയ ആ കുമാരിലനെപ്പോലെ

നിങ്ങൾ ഈ ക്ഷണംതന്നെ പോയി ഉമിത്തീയിൽ പ്രവേശിച്ചു പ്രായ ശ്ചിത്തം ചെയ്യണം. കുമാരിലൻ ബൗദ്ധരെ നിഷ്കാസനം ചെയ്യാൻ അവരുടെ ശിഷ്യത്വം സ്വീകരിച്ച് യുക്തിവാദത്തിൽ അവരെ തോല്പിച്ച് അവരിൽ പലരുടെയും മരണത്തിനു കാരണമായി. ആവക പാതക ങ്ങൾക്കു പ്രായശ്ചിത്തമായിട്ടാണ് പിന്നീട് അദ്ദേഹം ഉമിത്തീയിൽ പ്രവേശിച്ചത്. അങ്ങനെ ചെയ്യാൻ ധൈര്യമില്ലെങ്കിൽ, സ്വന്തം ദൗർബ്ബല്യം സമ്മതിക്കുക: മറ്റുള്ളവരെയെല്ലാം സഹായിക്കാൻ കൈനീട്ടുക. അറിവി ൻെറ വാതിൽ എല്ലാവർക്കുമായി തുറന്നിടുക. ചവിട്ടിമെതിക്കപ്പെട്ട സാമാന്യജനത്തിനു ന്യായമായും നിയമാനുസൃതമായും കിട്ടേണ്ട അവകാശങ്ങളും ബഹുമതികളും നല്കുക.''

***

വികസിപ്പിക്കാൻ കഴിഞ്ഞു: യൂറോപ്പുയർന്നു. അമേരിക്കയിൽ, ശരിയായ ജാതിക്കു വികസിക്കാൻ തികച്ചും പറ്റിയ ചുറ്റുപാടുകളാണുള്ളത്. അതിനാൽ അവിടത്തെ ആളുകളും പെരുമപ്പെട്ടവരാണ്. ഓരോ ആൺകുട്ടിയും പെൺകുട്ടിയും ജനിക്കുമ്പോൾത്തന്നെ, ജ്യോതിഷക്കാർ അവരുടെ ജാതി തിട്ടപ്പെടുത്താൻ ശ്രമിക്കുന്നു എന്ന് ഓരോ ഹിന്ദുവിനും അറിവുള്ളതാണല്ലോ. അതാണ് ശരിയായ ജാതി, വ്യക്തിത്വം. ജ്യോതിഷക്കാരന്നതറിയാം. ആ ജാതിക്കു പൂർണ്ണമായ സ്വാതന്ത്ര്യമനുവദിച്ചാലേ നമുക്ക് ഉയരാൻ കഴിയൂ. ഈ വൈചിത്ര്യത്തിൻെറ അർത്ഥം അസമത്വമെന്നോ സവിശേഷമായ മാന്യതയെന്നോ അല്ല.

ഹിന്ദുക്കൾക്ക് ഉപേക്ഷിക്കേണ്ടതായിട്ടൊന്നുമില്ല. ഋഷിമാർ വരച്ച രേഖയിലൂടെ മുന്നോട്ടു നീങ്ങുകയും, ശതകങ്ങളായുള്ള അടിമത്തത്തിൻെറ ഫലമായ ആലസ്യം കുടഞ്ഞുകളയുകയും ചെയ്താൽ മതി എന്നു കാട്ടിക്കൊടുക്കയാണ് എൻെറ പദ്ധതി. മുഹമ്മദീയരുടെ നിപീഡനം ഉണ്ടായപ്പോൾ, സ്വാഭാവികമായി, നമ്മുടെ പുരോഗതി നിലച്ചു. അപ്പോൾ പ്രശ്നം പുരോഗതിയുടേതല്ലായിരുന്നു: ജീവിതമരണങ്ങളുടേതായിരുന്നു. ഇപ്പോൾ ആ സമ്മർദ്ദം അറ്റിരിക്കയാണ്. നമുക്കു മുന്നോട്ടു നീങ്ങണം, ഭ്രഷ്ടന്മാരുടെയും ക്രിസ്ത്യമതപ്രചാരകന്മാരുടെയും നേതൃത്വത്തിനു വഴങ്ങി വിനാശത്തിൻെറ മാർഗ്ഗത്തിലൂടെയല്ല: നമ്മുടേതായ രേഖയിലൂടെ, നമ്മുടേതായ മാർഗ്ഗത്തിലൂടെ: കെട്ടിടം പൂർത്തിയാക്കാഞ്ഞതുകൊണ്ടാണ് എല്ലാം വികൃതമായിരിക്കുന്നത്. മർദ്ദനത്തിൻെറതായ യുഗങ്ങളിൽ നമുക്കു പണി നിർത്തേണ്ടിവന്നുകൂടി. ഇപ്പോൾ ആ കെട്ടിടം പൂർത്തിയാക്കണം. എല്ലാം അതാതിൻെറ സ്ഥാനത്തു സുന്ദരമെന്നു കാണപ്പെടും. ഇതാണ് എൻെറ പദ്ധതി. എനിക്ക് ഇതിൽ ഉറച്ച വിശ്വാസമുണ്ട്. ഓരോ ജനതയ്ക്കും ജീവിതത്തിൽ അതിൻേറതായ ഒരു പ്രമുഖധാരയുണ്ട്. ഭാരതത്തിൽ ഇതു മതമാണ്. ഇതു പ്രബലപ്പെടുത്തുക. ഇതിൻെറ രണ്ടു വശത്തുമുള്ള വെള്ളം അപ്പോൾ അതിന്നൊത്തു മുന്നോട്ടു നീങ്ങണം. ഇതാണ് എൻെറ ചിന്താഗതിയുടെ ഒരു വശം. യഥാകാലം, അതൊക്കെ പ്രകാശിപ്പിക്കാമെന്നു ഞാനാശി ക്കുന്നു. ഇപ്പോൾ ഈ നാട്ടിലും എനിക്കു ചെയ്തുതീർക്കേണ്ട ഒരു കർത്തവ്യമുണ്ട്. കൂടാതെ, ഈ നാട്ടിലാണ്, ഈ നാട്ടിൽമാത്രമാണ്, ഞാൻ സഹായം പ്രതീക്ഷിക്കുന്നത്. എന്നാൽ ഇന്നുവരെ എൻെറ ആശയങ്ങൾ പ്രചരിപ്പിക്കാനല്ലാതെ മറ്റൊന്നും ചെയ്യാൻ എനിക്കു കഴിഞ്ഞിട്ടില്ല. ഇതുപോലൊരു ശ്രമം ഭാരതത്തിലും നടത്തണമെന്ന് ഞാൻ ഇപ്പോൾ കരുതുന്നു.

എനിക്ക് എപ്പോൾ ഭാരതത്തിലേക്കു മടങ്ങാൻ കഴിയുമെന്നു നിശ്ചയമില്ല. ഞാൻ ഭഗവാൻെറ നേതൃത്വം അനുസരിക്കയാണ്: ഞാൻ അവിടുത്തെ കൈയിലാണ്.

''വിത്താന്വേഷണവ്യഗ്രമായ ഈ ലോകത്തിൽ, ഭഗവൻ, ഞാൻ

കണ്ടെത്തിയ ഏറ്റവും വിലപ്പെട്ട രത്നം അവിടുന്നാണ്. അവിടേക്കായി ഞാൻ സ്വയം ആഹുതി ചെയ്യുന്നു.'' ''സ്നേഹിക്കാവുന്നൊന്നിനെ തിരക്കുന്ന ഞാൻ കണ്ടെത്തിയ ഒരേ സ്നേഹഭാജനം അവിടുന്നാണ്. അവിടേക്കായി ഞാൻ സ്വയം ആഹുതി ചെയ്യുന്നു.'' (യജുർവേദസംഹിത).

നിങ്ങളെ ഭഗവാൻ സദാ അനുഗ്രഹിക്കട്ടെ!

***

## 1

## വർത്തമാനഭാരതം[1]

വൈദികകാലപുരോഹിതന്മാർക്കുണ്ടായിരുന്ന ബലോത്കർഷത്തി ൻെറ മേൽക്കിടശക്തിക്ക് അടിസ്ഥാനം അവരുടെ മന്ത്ര[2]ജ്ഞാനമത്രേ. മന്ത്രങ്ങളുടെ ശക്തികൊണ്ട്, ദേവന്മാർ സ്വന്തം ദിവ്യലോകങ്ങളിൽ നിന്ന് ഇറങ്ങിവന്ന് തങ്ങൾക്കായി നല്കപ്പെടുന്ന ഭോജ്യപേയങ്ങൾ കൈക്കൊള്ളുവാനും, യജമാന[3]ന്മാരുടെ പ്രാർത്ഥനകൾ നിറവേറ്റു വാനും നിർബദ്ധരാകുന്നു. അതിനാൽ രാജാക്കന്മാരും പ്രജകളും, ഐഹികക്ഷേമത്തിന്നായി, ഈ പുരോഹിതന്മാരെ ആശ്രയിച്ചുവരുന്നു. പുരോഹിതൻ രാജാവായ സോമനെ ആരാധിക്കുന്നു: അയാളുടെ മന്ത്രങ്ങൾ വഴിയായി സോമരാജൻ പുഷ്ടി പ്രാപിക്കയും ചെയ്യുന്നു. അങ്ങനെ പുരോഹിതൻ നല്കുന്ന[4] സോമലതാരസത്തിൽ രസിക്കുന്ന ദേവന്മാർ അയാളോടു സദാ സദയരാണ്: അയാൾക്കു വേണ്ട വര ങ്ങൾ നല്കുകയും ചെയ്യുന്നു. അങ്ങനെ ദേവതാനുഗ്രഹത്തിലൂടെ പ്രബലനായ പുരോഹിതൻ മനുഷ്യരുടെ എതിർപ്പിനെ തൃണവത്കരി ക്കുന്നു. ദേവതാശക്തിക്കെതിരായി മർത്ത്യശക്തിക്ക് എന്തു ചെയ്യാൻ കഴിയും? ഐഹികശക്തികൾക്കെല്ലാം കേന്ദ്രമായ രാജാവുപോലും പുരോഹിതൻെറ വാതിൽ കാക്കുന്നു. ഇയാളുടെ ദയാമസൃണമായ കടാക്ഷമാണ് ഏറ്റവും വലിയ തുണ: ഇയാളുടെ വെറും അനുഗ്രഹം രാഷ്ട്രത്തിന്ന് സർവോത്കൃഷ്ടമായ നേട്ടമത്രേ.

ചിലപ്പോൾ മരണവും ദുരന്തവും നിറഞ്ഞ ഇടപാടുകളിലേർപ്പെടാൻ പുരോഹിതൻ രാജാവിനെ അനുശാസിക്കുന്നു: ചിലപ്പോൾ സ്നേഹമസൃണവും ബുദ്ധിപൂർവവുമായ ഉപദേശങ്ങൾ നല്കിക്കൊണ്ട് രാജാവിൻെറ ഉറ്റമിത്രമായി വർത്തിക്കുന്നു: ചിലപ്പോൾ സുസൂക്ഷ്മമായ മന്ത്രതന്ത്രങ്ങളാകുന്ന വല വീശി രാജാവിനെ നിഷ്പ്രയാസം കുടുക്കുന്നു – ഇങ്ങനെ പുരോഹിതൻ രാജശക്തിയെ തികച്ചും സ്വായത്തമാക്കു ന്നതു

---

1899 മാർച്ചിൽ പുറപ്പെട്ട ഉദ്ബോധനിൽ പ്രസിദ്ധപ്പെടുത്തിയ ഒരു ബംഗാളിലേഖനത്തിൻെറ വിവർത്തനം.

2 യാഗത്തിൽ ദേവതകളെ ആഹ്വാനം ചെയ്യുന്നതിനു പുരോഹിതർ പ്രയോഗിക്കുന്ന വൈദികസൂക്തങ്ങൾ.

3 യാഗം നടത്തുന്നവർ.

4 വേദങ്ങളിൽ കാണുന്ന ഒരു ലതാനാമധേയം. യാഗത്തിൽ പുരോഹിതർ, ഈ ലത പിഴിഞ്ഞെടുത്ത ചാറ് ദേവതകൾക്ക് അർപ്പിക്കുന്നു.

കാണാം. രാജാക്കളായ സ്വപൂർവികന്മാരുടെയും തൻെറയും തൻെറ വംശത്തിൻെറയും പേരും പെരുമയും പുരോഹിതൻെറ പേനത്തുമ്പത്താണ് നിലകൊള്ളുന്നതെന്ന ബോധമാണ് എല്ലാറ്റിലും വെച്ച് ഏറ്റവും ഭയങ്കരം. പുരോഹിതനാണ് ചരിത്രകാരൻ. ഭരണകാലത്തു വളരെ മഹനീയതയിലെത്തിയ രാജാവിനു സർവാതിശായിയായ പ്രതാപമുണ്ടായെന്നുവരാം: അദ്ദേഹം സ്വന്തം പ്രജകൾക്ക്, മാതാവും പിതാവും ഒന്നിച്ചാലത്തെപ്പോലെയാവാം. എന്നാലും പുരോഹോതിനെ പ്രീണിപ്പിച്ചില്ലെങ്കിൽ, അന്ത്യശ്വാസത്തോടൊത്ത് രാജാവിൻെറ യശഃ പ്രഭാകരൻ എന്നെന്നേക്കുമായി അസ്തമിക്കുന്നു. അഖിലലോകപ്രശസ്തി യർഹിക്കുന്ന അദ്ദേഹത്തിൻെറ യോഗ്യതയും ഉപകാരിതയുമൊക്കെ, കടലിൽ പൊഴിയുന്ന നേരിയ മഞ്ഞുതുള്ളിപോലെ, കാലത്തിൻെറ വിശാലമായ ഗർഭത്തിൽ വീണു മറയുന്നു. പല വർഷങ്ങൾ നീണ്ടു നിന്നുപോന്ന വമ്പിച്ച യാഗങ്ങൾ തുടങ്ങിവെച്ചവർ, അശ്വമേധാദിയാഗ ങ്ങളുടെ ആഹർത്താക്കൾ, പുരോഹിതപ്പരിഷയുടെ മേൽ, മഴക്കാല ത്തെ പേമാരിക്കൊത്ത നിരവധി ദാനങ്ങൾ വർഷിച്ചവർ – ഇക്കൂട്ടരുടെ പേരുകൾ ലോകചരിത്രത്തിൻെറ ഏടുകളെ പ്രശോഭിപ്പിക്കുന്നതു പുരോഹിതന്മാരുടെ കനിവുകൊണ്ടാണ്. ദേവപ്രിയനായ പ്രിയദർശി [1] ധർമ്മാശോകൻെറ പേരു പുരോഹിതമണ്ഡലത്തിൽ വെറുമൊരു പേരുമാത്രം. എന്നാൽ ഓരോ ഹൈന്ദവകുടുംബത്തിലും പരീക്ഷിത്തിൻെറ പുത്രനായ ജനമേജയൻ[2] സുപരിചിതനാണുതാനും.

രാഷ്ട്രത്തെ രക്ഷിക്കാനും, രാജാവിൻെറയും വമ്പിച്ച അനുയായി വർഗ്ഗത്തിൻെറയും സുഖസൗകര്യങ്ങൾക്കും ധാരാളിത്തത്തിനുംവേണ്ട ചെലവുകൾ നടത്താനും, സർവോപരി പ്രബലമായ പുരോഹിതവർ ഗ്ഗത്തിൻെറ സംതൃപ്തിക്കുവേണ്ടി അവരുടെ ഖജനാവു കൂമ്പാരം നിറയ്ക്കാനുമായി, സൂര്യൻ ഭൂമിയിൽനിന്നു ജലം വലിച്ചെടുക്കും പോലെ രാജാവ് പ്രജകളുടെ സമ്പത്തെല്ലാം സദാ പിഴിഞ്ഞെടുക്കയാണ് ചെയ്യുന്നത്. പ്രത്യേകിച്ച് രാജാവിൻെറ ഇരയായിത്തീരുന്നത്, അവിട ത്തെ കറവപ്പശുക്കളായി മാറുന്നത്, വൈശ്യരാണ്.

ഹിന്ദുരാജാക്കന്മാരുടെ കീഴിലാകട്ടെ, ബൗദ്ധരാജാക്കന്മാരുടെ കീഴിലാകട്ടെ, സാധാരണരായ പൊതുജനങ്ങൾക്ക് രാഷ്ട്രകാര്യങ്ങളിൽ സ്വാഭിപ്രായം പ്രകടിപ്പിക്കാൻ കഴിഞ്ഞിരുന്നില്ല. യുധിഷ്ഠിരൻ വാരണാ വതത്തിൽ താമസിച്ചപ്പോൾ വൈശ്യരുടെ, ശൂദ്രരുടെ പോലും, വീടുകൾ സന്ദർശിച്ചിട്ടുണ്ടെന്ന കാര്യം ശരിതന്നെ. അയോദ്ധ്യയിൽ, രാജാവിനു പകരം, രാമചന്ദ്രനെ ഭരണകർത്താവാക്കണമെന്ന് പ്രജകൾ അഭ്യർത്ഥി ക്കുന്നുമുണ്ടുതന്നെ: പോരാ, രഹസ്യമായി അവർ സീതയെ പഴിക്കയും സീതയുടെ നാടുകടത്തലിനു കളമൊരുക്കയും ചെയ്യുന്നുണ്ട്. എന്നാൽ

1 ബുദ്ധമതം സ്വീകരിച്ചതിനുശേഷം മഹാനായ അശോകനു നല്കപ്പെട്ട പേര്.
2 സർപ്പയജ്ഞം നടത്തിയതായി മഹാഭാരതത്തിൽ വർണ്ണിക്കപ്പെട്ടിട്ടുള്ള ഒരു രാജാവ്.

അംഗീകാരം സിദ്ധിച്ച ഒരു രാഷ്ട്രീയനടപടിയായി, ഭരണത്തിൽ പ്രജകൾക്കു നേരിട്ടു ശബ്ദമുയർത്താൻ കഴിഞ്ഞിരുന്നില്ല. പ്രജാശക്തി യാതൊരു ചിട്ടയുമില്ലാതെ, വളഞ്ഞതും നിരപ്പില്ലാത്തതുമായ വഴികളി ലൂടെ സ്വയം ആവിഷ്കരിക്കാൻ വെമ്പുകയാണ് ചെയ്യുന്നത്. ഈ ശക്തിയുണ്ടെന്ന ബോധംപോലും, ഇനിയും പ്രജാസഞ്ചയത്തിനുണ്ടാ യിട്ടില്ല. ഏകീകൃതമായ പ്രവർത്തനത്തിനുവേണ്ടി അതു സംഘടിപ്പിക്കാനുള്ള യത്നമോ ഇച്ഛാശക്തിയോ ഇല്ലതന്നെ. ചെറുതും അടുക്കില്ലാത്ത തുമായ ശക്തികേന്ദ്രങ്ങളെ ഏകീകരിക്കാനും, അങ്ങനെ അപ്രതിഹ തമായ ഒരു ശക്തി ഉളവാക്കാനുംവേണ്ട സാമർത്ഥ്യത്തിൻെറയും വിരുതിൻെറയും തികഞ്ഞ അഭാവമാണ് ഇന്നു നിലവിലുള്ളത്.

യുക്തമായ നിയമങ്ങൾ ഇല്ലാത്തതുകൊണ്ടു വന്നതാണോ ഇത്? അല്ല. ഭരണകൂടത്തിൻെറ വിഭിന്നശാഖകളെ പ്രത്യേകമായും വ്യക്ത മായും നയിക്കാൻ പറ്റിയ നിയമങ്ങളും ചിട്ടകളുമുണ്ട്. കരം പിരിപ്പി ക്കുക, സൈന്യത്തെ നിയന്ത്രിക്കുക, നീതി പാലിക്കുക, ശിക്ഷയും പ്രതിഫലവും നല്കുക മുതലായവക്കെല്ലാം ആവശ്യമായ സുസൂക്ഷ്മ നിയമങ്ങൾ ഏട്ടിൽ കൊണ്ടിട്ടുണ്ട്. പക്ഷേ ഇവയുടെയെല്ലാം ചുവട് ഋഷിയുടെ ആദേശമാണ്: പ്രചോദിതനായ ഋഷിയിലൂടെ വരുന്ന ഈശ്വ രൻെറ വെളിപാട്, ഐശ്വരമായ പ്രാമാണികവചനമാണ്. നിയമങ്ങളെ ഒട്ടും പിടിച്ചുനീട്ടാൻ സാദ്ധ്യമല്ലെന്നുപോലും പറയാം. ഈ നിലയ്ക്ക്, ഏതെങ്കിലും തരത്തിലുള്ള വിദ്യാഭ്യാസം നേടുക ആളുകൾക്ക് സാദ്ധ്യ മല്ല. അങ്ങനെയാണല്ലോ അവർ സഹകരിക്കാൻ പഠിക്കേണ്ടതും, പൊതുനന്മക്കുവേണ്ടി ഏതെങ്കിലും ലക്ഷ്യത്തിലെത്താൻ ഒരുമിക്കേ ണ്ടതും. അങ്ങനെയാണല്ലോ, പ്രജകളിൽനിന്നു രാജാവു പിരിപ്പിച്ച നികുതിയുടെമേൽ പൊതുജനങ്ങൾക്ക് അവകാശമുണ്ടെന്ന ആശയം രൂപപ്പെടുത്താൻ പറ്റിയ സംയുക്ത ബുദ്ധിവൈഭവം അവർക്കുണ്ടാ കേണ്ടത്. അഥവാ, രാഷ്ട്രത്തിൻെറ വരവും ചെലവും നിയന്ത്രിക്കുന്ന പ്രതിനിധികളാകാനുള്ള അവകാശം നേടണമെന്ന ആഗ്രഹംകൊണ്ട് ഉത്തേജിതരാകുവാനുള്ള വിദ്യാഭ്യാസംപോലും കൈവരുത്താൻ പൊതുജനങ്ങൾക്കു കഴിവില്ലല്ലോ. അവർ എന്തിന് അത്തരം കാര്യങ്ങൾ ചെയ്യണം? അവരുടെ അഭ്യുദയത്തിനും പുരോഗതിക്കും ഋഷിയുടെ പ്രചോദനമല്ലേ ഉത്തരവാദി?

ഒന്നുകൂടി. ആവക നിയമങ്ങളെല്ലാം ഏടുകളിലുണ്ട്. ഏടുകളിൽ നിയമങ്ങളെ ക്രോഡീകരിക്കുന്നതിനും പ്രായോഗികജീവിതത്തിൽ അവയെ പ്രാബല്യത്തിൽ കൊണ്ടുവരുന്നതിനും തമ്മിൽ വലിയ അന്തരമുണ്ട്. ആയിരക്കണക്കിന് അഗ്നിവർണ്ണന്മാർ[1] തുലഞ്ഞതിനുശേഷമാണ് ഒരു

1 സൂര്യവംശ്യനും, അമിതഭോഗംമൂലം രാജയക്ഷ്മാവു പിടിപെട്ട് അകാലമരണ മടഞ്ഞവനുമായ ഒരു രാജാവ്.

രാമചന്ദ്രൻ ഉടലെടുക്കുന്നത്! ചണ്ഡാശോക[1]ൻെറ ജീവിതം പല രാജാക്കന്മാരും ആവിഷ്കരിക്കുന്നുണ്ട്: ധർമ്മാശോകന്മാർ ദുർലഭരാണ്. അക്ബറെപ്പോലെ പ്രജാജീവിതത്തിന് ആലംബമായി നില്ക്കുന്ന രാജാക്കന്മാരുടെ സംഖ്യ, അറംഗസീബി നെപ്പോലെ പ്രജാരക്തം കുടിച്ചുതടിക്കുന്ന രാജാക്കന്മാരുടേതി നെക്കാൾ എത്രയോ കുറവാണ്!

യുധിഷ്ഠിരന്നോ രാമചന്ദ്രന്നോ ധർമ്മാശോകന്നോ അക്ബർക്കോ ഉള്ളതുപോലത്തെ ദിവ്യപ്രകൃതി രാജാക്കന്മാർക്കുണ്ടായാലും, ക്ഷേമ കരമായ അവരുടെ ഭരണത്തിൻകീഴിൽ പ്രജകൾക്കു സുരക്ഷിതത്വവും അഭ്യുദയവും കൈവന്നാലും, പിതൃനിർവിശേഷമായ വത്സലതയോടെ അവർ പ്രജകളെ പരിപാലിച്ചാലും, മറ്റൊരുവൻ ഉരുട്ടിത്തരുന്ന ഉരുള എന്നും കഴിച്ചുവരുന്നതിൻെറ കൈയ്ക്ക് ഉരുള ഉരുട്ടിത്തിന്നാനുള്ള കരുത്ത് പയ്യെ നശിക്കയാണ് ചെയ്യുക. മറ്റൊരുവൻ എല്ലാത്തരത്തിലും രക്ഷിച്ചുപോരുമ്പോൾ ഒരുവൻെറ ആത്മരക്ഷയ്ക്കുള്ള കഴിവ് ഒരി ക്കലും തികഞ്ഞ തോതിൽ പ്രകാശിക്കില്ല: മാതാപിതാക്കന്മാർ ശിശു വിനെപ്പോലെ കരുതി വളർത്തിപ്പോരുന്ന ബലിഷ്ഠനായ യുവാവു പോലും വെറുമൊരു ശിശുവായിരിക്കയേയുള്ളു. പ്രജകളുടെ പാലനം പോഷണം എന്നീ കൃത്യങ്ങൾ തികച്ചും നിർവഹിച്ചുവരുന്ന ദിവ്യപ്രകൃ തികളായ രാജാക്കന്മാർ സദാ ഭരിക്കുന്നതുകൊണ്ട് സ്വയംഭരണതത്ത്വങ്ങൾ ഗ്രഹിക്കാനുള്ള സന്ദർഭമേ പ്രജകൾക്കു കൈവരുന്നില്ല. എല്ലാ റ്റിനും സർവ്വാത്മനാ രാജാവിനെ ആശ്രയിക്കയും, പൊതുനന്മയ്ക്കും പൊതുരക്ഷയ്ക്കുംവേണ്ടി സ്വയം പ്രയത്നിക്കാൻ കൂട്ടാക്കാതിരിക്കയും ചെയ്യുന്ന ഒരു ജനതയുടെ സഹജമായ വീര്യവും ശക്തിയും ക്രമേണ നഷ്ടപ്പെടുന്നു. പരാശ്രയത്തിൻെറയും രക്ഷിതത്വത്തിൻേറയുമായ ഈ നില നീണാൾ തുടർന്നാൽ അതു ജനതയുടെ നാശത്തിനുതന്നെ കാരണമാകും: പിന്നെ അതിൻെറ അറുതി വളരെ ദൂരെയാവില്ല.

മഹാത്മാക്കളുടെ ദിവ്യപ്രതിഭയാൽ പ്രചോദിതമായ വിജ്ഞാന ത്തിൽനിന്നുടലെടുത്ത ശാസ്ത്രങ്ങൾ അനുശാസിക്കുന്ന നിയമങ്ങൾ ഭരണകൂടത്തെ നയിക്കുമ്പോൾ, അതു സമ്പന്നരുടെയും ദരിദ്രരുടെയും വിജ്ഞരുടെയും അജ്ഞരുടെയും രാജാവിൻെറയും പ്രജകളുടെയു മൊക്കെ തുടർച്ചയായ ക്ഷേമത്തിലേക്കു വഴി തെളിക്കുമെന്ന് ന്യായ മായും

---

1 ബുദ്ധമതം കൈക്കൊള്ളുന്നതിനുമുമ്പ്, സിംഹാസനം കൈയ്ക്കലാക്കാൻ ഭ്രാതൃഹത്യ തുടങ്ങിയ ക്രൂരകർമ്മങ്ങൾ ചെയ്യുകയാൽ അശോകനെ ചണ്ഡാശോകൻ എന്നു വിളിച്ചുവന്നുപോൽ!

സ്വാഭാവികമായും അനുമാനിക്കണം. എന്നാൽ, പ്രായോഗിക ജീവിതത്തിൽ ആവക നിയമങ്ങൾ എത്രമാത്രം പ്രാബല്യത്തിൽ വന്നു, അഥവാ വരാൻ കഴിയുമായിരുന്നു എന്നു നാം കണ്ടുകഴിഞ്ഞതാണ്. പ്രാചീനഭാരതത്തിൽ ഭരണീയരുടെ ശബ്ദത്തിനു നാട്ടിലെ ഭരണകൂട ത്തിൽ തീരെ അംഗീകാരമില്ലായിരുന്നു എന്നു പറയാൻ തരമില്ല. ഇന്നത്തെ പാശ്ചാത്യലോകത്തിൻെറ മുദ്രാവാക്യംതന്നെ ഭരണകൂട ത്തിൽ ഭരണീയർക്കു ശബ്ദമുയർത്താൻ കഴിയുക എന്നതത്രേ. ''ഇവിടത്തെ നാട്ടാരുടെ ഭരണകൂടം അവർ, അവരുടെതന്നെ നന്മയ്ക്കായി, നടത്തുന്നതായിരിക്കണം'' എന്ന് അമേരിക്കയിലെ ഭരണകൂടത്തിൻെറ വിജ്ഞാപനത്തിൽ കാണുന്ന വാക്കുകളിൽ മേൽച്ചൊന്ന തത്ത്വം ഇടിനാദത്തിൽ മുഴങ്ങുന്നതു കേൾക്കാം. നമ്മുടെ രാജ്യത്തിലെങ്ങും ചെറുതും സ്വതന്ത്രവുമായ പല രാഷ്ട്രങ്ങൾ നിലവിലിരുന്നതായി യവനസഞ്ചാരികളും മറ്റും നേരിൽ കണ്ടിട്ടുണ്ട്: ബൗദ്ധസാഹിത്യത്തിൽ പലേടത്തും ഈ അർത്ഥത്തിലുള്ള പരാമർശങ്ങളും കാണുന്നുണ്ട്. ഗ്രാമപഞ്ചായത്തുകളിൽ സ്വയംഭരണത്തിൻെറ വിത്തുകളെങ്കിലും സന്നിഹിതമായിരുന്നു എന്നതു തർക്കമറ്റ സംഗതിയാണ്. ഭാരതത്തിൽ പലേടത്തും ഇന്നും ഈ പഞ്ചായത്തുകൾ കാണുന്നുണ്ട്. പക്ഷേ വിത്തു വിത്തായിത്തന്നെ അവശേഷിച്ചു: മണ്ണിൽ കുഴിച്ചിട്ടിട്ടും അതു വളർന്നു മരമായില്ല. ഈ സ്വയംഭരണാശയം ബീജാവസ്ഥ വിട്ട് ഗ്രാമ പ്പഞ്ചായത്തു വ്യവസ്ഥയിൽനിന്നു പുറത്തേക്കു വളർന്നതേയില്ല. അതി നു പരന്ന സമുദായത്തിൽ വ്യാപിക്കാൻ കഴിഞ്ഞില്ല.

മതസംഘങ്ങളിൽ, ബുദ്ധവിഹാരങ്ങളിലെ സന്ന്യാസിമാരുടെ ഇട യിൽ, സ്വയംഭരണം തികച്ചും വളർന്നിരുന്നു എന്നു കാട്ടാൻ വേണ്ടത്ര തെളിവുണ്ട്. ഇന്നും നാഗസന്ന്യാസിമാരുടെ ഇടയിൽ പഞ്ചായത്തുരീതി, സ്വയംഭരണതത്ത്വങ്ങൾ എത്ര ശക്തിമത്തായി പ്രവർത്തിക്കുന്നു എന്നു കണ്ടാൽ അദ്ഭുതം തോന്നും. അഞ്ചുപേർ ചേർന്നു നടത്തുന്ന ഭരണ ത്തോട് അവർക്ക് അഗാധമായ ആദരമാണ്. ഓരോ നാഗൻെറയും മതവിഭാഗത്തിനുള്ളിൽ അയാൾ വ്യക്തിയുടെ അവകാശങ്ങളെ എത്ര സഫലതയോടെ പ്രയോഗിക്കുന്നു! നാഗരുടെ ഇടയിൽ സംഘടനാശക്തി എത്ര ഭംഗിയായി പ്രവർത്തിക്കുന്നു! അവർ ഒത്തുചേർന്ന് എങ്ങനെ കർമ്മങ്ങൾ അനുഷ്ഠിക്കുന്നു!

ബുദ്ധമതത്തിൻെറ വരവോടുകൂടി നാട്ടിലെങ്ങും ഉണ്ടായ പ്രളയ ത്തിൽ പൗരോഹിത്യശക്തി ക്ഷയിക്കയും രാജാശക്തി വളരുകയും ചെയ്തു. ബൗദ്ധപുരോഹിതർ പ്രപഞ്ചം ത്യജിച്ചവരാണ്: അവർ പ്രാപ ഞ്ചികവ്യാപാരങ്ങളിൽ ഇടപെടാതെ വീടുവിട്ടു വിഹാരങ്ങളിൽ പാർ ക്കുന്നു.

ശപിക്കുമെന്നോ മന്ത്രശക്തി പ്രയോഗിക്കുമെന്നോ ഉള്ള ഭീഷ ണിയിലൂടെ രാജശക്തിയെ വശപ്പെടുത്തി കീഴടക്കാൻ അവർ ആഗ്രഹി ക്കയോ പ്രയത്നിക്കയോ ചെയ്തില്ല. അത്തരത്തിലൊരാഗ്രഹലേശ മുണ്ടായിരുന്നെങ്കിൽത്തന്നെ ഇന്ന് അതിൻെറ പരിപൂർത്തി അസാദ്ധ്യ മായിരിക്കുന്നു. കാരണം, ഹവിർഭക്ഷകരായ എല്ലാ ദേവതകളുടെയും സിംഹാസനങ്ങളെ ബുദ്ധമതം കുലുക്കിയിരിക്കയാണ്: അവരുടെ സ്വർ ഗീയസ്ഥാനങ്ങളിൽനിന്ന് അവരെയെല്ലാം താഴെ വീഴ്ത്തിയിരിക്കയാണ്. ബ്രഹ്മാക്കളുടെയും ഇന്ദ്രന്മാരുടെയും സ്ഥാനങ്ങളെക്കാൾ മികച്ച താണ് ബുദ്ധൻെറ നില. പ്രസ്തുത ബ്രഹ്മാക്കളും ഇന്ദ്രന്മാരും തമ്മിൽ മത്സരിച്ചാണ് 'ദേവ–മനുഷ്യ'നായ ബുദ്ധൻെറ ചരണങ്ങളിൽ ആരാധന നടത്തുന്നത്! ബുദ്ധപദവിയിലെത്തുകകൊണ്ടുള്ള മാന്യത ഓരോ മനുഷ്യനും ലഭ്യമാണ്: ഈ ജീവിതത്തിൽത്തന്നെ എല്ലാവർക്കും ഇതു കൈവരുന്നതാണ്. ദേവതകൾ താണതിൻെറ സ്വാഭാവികഫലമായി അവർ താങ്ങിനിർത്തിവന്ന പുരോഹിതന്മാരുടെ മേന്മയും പൊയ്പോ യിരിക്കുന്നു.

അങ്ങനെ, പ്രബലനായ ആ അശ്വമേധവാജിയുടെ കടിഞ്ഞാൺ, രാജശക്തി, വൈദികപുരോഹിതൻെറ ദൃഢമുഷ്ടിയിലല്ല ഇപ്പോൾ അമർന്നിരിക്കുന്നത്. സ്വതന്ത്രമായ ആ കുതിരക്ക് ഇപ്പോൾ യഥേഷ്ടം, എവിടെ വേണമെങ്കിലും ചുറ്റിത്തിരിയാം. ഈ കാലഘട്ടത്തിൽ, സാമ ഗാനങ്ങൾ ആലപിക്കയും യജുർവേദമനുസരിച്ച് യാഗങ്ങൾ നടത്തു കയും ചെയ്യുന്ന പുരോഹിതരല്ല ശക്തിയുടെ കേന്ദ്രസ്ഥാനം. പരസ്പരം തെറ്റിപ്പിരിഞ്ഞ ചെറിയ സ്വതന്ത്രരാഷ്ട്രങ്ങൾ ഭരിച്ചുവന്ന ക്ഷത്രിയരുടെ കൈയിലുമല്ല ആ ശക്തി അടങ്ങിയിരിക്കുന്നത്. ഈ കാലഘട്ടത്തിലെ ശക്തികേന്ദ്രം ചക്രവർത്തിമാരാണ്. അവരുടെ പ്രതാപമണ്ഡലം ഭാരത ത്തിൻെറ ഒരറ്റംമുതൽ മറ്റേ അറ്റംവരെ വ്യാപിച്ചുകിടക്കുന്നു: അതിൻെറ അതിരുകൾ അലയാഴിയത്രേ. ഈ യുഗത്തിലെ നേതാക്കന്മാർ വിശ്വാ മിത്രനോ വസിഷ്ഠനോ അല്ല, ചന്ദ്രഗുപ്തൻ ധർമ്മാശോകൻ മുതലായ ചക്രവർത്തിമാരാണ്. ബൗദ്ധയുഗത്തിൽ ഏകച്ഛത്രാധിപതികളായി ഭാരത സിംഹാസനത്തിലിരുന്നു ചെങ്കോൽ നടത്തിയ ഭൂപാലരെപ്പോലെ, നാടി നെ മഹനീയതയുടെ കൊടുമുടിയിൽ എത്തിച്ചവരെപ്പോലെ, ഉള്ള ചക്രവർത്തിമാർ ഒരിക്കലും ഉണ്ടായിട്ടില്ല. ഈ ഘട്ടത്തിൻെറ അറുതി യോടുകൂടിയാണ് രജപുത്രന്മാർ രംഗപ്രവേശം ചെയ്യുന്നത്, ആധുനിക ഹിന്ദുമതം ഉദിച്ചുയരുന്നത്. ബുദ്ധമതം ക്ഷയിക്കയും രജപുത്രശക്തി ഉദിക്കയും ചെയ്തപ്പോൾ, ഏകച്ഛത്രാധിപതിയുടെ കൈയിൽനിന്നു വീണ ചെങ്കോൽ നൂറായി നുറുങ്ങുകയും അവയെ ദുർബ്ബലഹസ്തങ്ങൾ

കടന്നേന്തുകയും ചെയ്തു. ഈ ഘട്ടത്തിൽ പുരോഹിതശക്തി വീണ്ടും തലയുയർത്തുന്നു. പണ്ടത്തെപ്പോലെ ഒരു പ്രതിയോഗിയായിട്ടല്ല: മറിച്ച്, രാജകീയമേൽക്കോയ്മയ്ക്ക് ഒരു തുണയായിട്ട്.

വൈദികകാലത്തു തുടങ്ങിയതും, നീണാൾ നിലനിന്ന്, ജൈനബൗദ്ധ വിപ്ലവങ്ങളുടെ കാലത്ത് ഉച്ചകോടിയിൽ എത്തിയതുമായ ആ നിത്യ മത്സരം – ആധിപത്യത്തിന്നായി പുരോഹിതവർഗ്ഗവും ക്ഷത്രിയവർ ഗ്ഗവും തമ്മിൽ നടന്നുവന്ന മത്സരം – ഈ വിപ്ലവത്തിന്നിടയിൽ എന്നെന്നേക്കുമായവസാനിക്കുന്നു. പ്രബലങ്ങളായ ഈ ശക്തികൾ ഇപ്പോൾ പരസ്പരസുഹൃത്തുക്കളാണ്. എന്നാൽ ഇനിമേലാൽ, രാജാക്ക ന്മാരുടെ മഹനീയമായ ആ ക്ഷാത്രതേജസ്സോ ബ്രാഹ്മണരുടെ ആദ്ധ്യാത്മികദീപ്തിയോ ഇല്ലതന്നെ. ഇവരിൽ ഓരോ കൂട്ടർക്കും താന്താങ്ങളുടെ ആ പ്രാചീനപ്രഭാവം നഷ്ടമാകുന്നു. പ്രതീക്ഷിക്കാവുന്നതുപോലെ, ഈ ശക്തികളുടെ പുതിയ ഐക്യം ഓരോരുത്തരുടെയും സ്വാർത്ഥ താല്പര്യങ്ങൾ നിറവേറ്റുവാൻ വ്യഗ്രമാണുതാനും. ബൗദ്ധന്മാരെപ്പോലെ, അവരിരുവർക്കുമുള്ള പ്രതിപക്ഷങ്ങളെ ഉന്മൂലനം ചെയ്യുന്നതിലും മറ്റുമാണ് അവരുടെ ശക്തി ചെലവാക്കിവന്നത്. പൊതുജനങ്ങളുടെ രക്തം ഊറ്റിക്കുടിക്കുക, ശത്രുക്കളോടു പ്രതിക്രിയ നടത്തുക, അന്യ രുടെ സമ്പത്തുകൾ കവർന്നെടുക്കുക മുതലായി മേൽച്ചൊന്ന ഐക്യ ത്തിൽനിന്ന് ഉടലെടുത്ത തിന്മകളിൽ മുഴുകിയിരുന്നതിനാൽ, പ്രാചീന രാജാക്കന്മാരുടെ രാജസൂയാദികളായ വൈദികയാഗങ്ങൾ അനുകരി ക്കാൻ അവർ ചെയ്ത ശ്രമം നിഷ്ഫലമായി. അതൊക്കെ പരിഹാസ്യ മായ ഒരു പ്രഹസനം മാത്രമായിത്തീർന്നു. ഒടുവിൽ നട്ടെല്ലില്ലാത്ത ഒരു വക മുഖസ്തുതിക്കാരും അനുയായിവർഗവും ചേർന്ന് ആ രാജാ ക്കന്മാരെ വരിഞ്ഞുമുറുക്കിയെന്നു പറഞ്ഞാൽ മതിയല്ലോ. അന്തമറ്റ ചടങ്ങുകളിലും അനുഷ്ഠാനങ്ങളിലും മന്ത്രോച്ചാരണബഹളങ്ങളിലും കുടുങ്ങിയ അക്കൂട്ടർ, പടിഞ്ഞാറുനിന്നു വന്ന് ആക്രമണം നടത്തിയ മുഹമ്മദീയർക്ക്, അനായാസം പിടിച്ചെടുക്കാൻ പറ്റിയ ഇരകളായി പെട്ടെന്ന് രൂപാന്തരപ്പെട്ടു.

വൈദികകാലത്തു തുടങ്ങി പല യുഗങ്ങളായി നിലവിലിരുന്നതും പുരോഹിതശക്തി പ്രാമാണ്യത്തിനുവേണ്ടി ക്ഷത്രിയശക്തിക്കെതിരായി നടത്തിയതുമായ ആ മത്സരത്തിന്, താല്ക്കാലികമായിട്ടെങ്കിലും തന്റെ ഐഹികജീവിതത്തിൽത്തന്നെ ഒരു വിരാമമിടാൻ, അമാ നുഷമായ പ്രതിഭാപ്രഭാവംകൊണ്ട്, ശ്രീകൃഷ്ണന്നു കഴിഞ്ഞു. ജൈനരു ടെയും ബൗദ്ധരുടെയും വിപ്ലവങ്ങൾ നടന്നപ്പോൾ ബ്രാഹ്മണശക്തി അതിന്റെ

പ്രവർത്തനമണ്ഡലത്തിൽനിന്നു മിക്കവാറും നിർമ്മാർ ജ്ജനം ചെയ്യപ്പെട്ടിരുന്നു. അഥവാ, സുശക്തമായ ആ വിരുദ്ധമത ങ്ങൾക്കു കീഴ്പ്പെടുകയാൽ, ദുർബ്ബലമായ സ്വാഹസ്സങ്ങൾ പൊക്കാൻ അവർ ധൈര്യപ്പെട്ടില്ല. മിഹിരവംശക്കാർ തുടങ്ങിയവരുടെ കാലത്ത് ഭാരതത്തിൽ പ്രാബല്യത്തിൽ വന്ന രജപുത്രശക്തിയുടെ ആവിർഭാവ ത്തിനുശേഷം, ബ്രാഹ്മണശക്തി തൻെറ പൊയ്പോയ പ്രതാപം വീണ്ടെടുക്കാൻ അവസാനമായി ശ്രമിച്ചു: സ്വന്തം മേൽക്കോയ്മ സ്ഥാപിക്കാനുള്ള ഈ ശ്രമത്തിൽ ബ്രാഹ്മണർ മദ്ധ്യ-ഏഷ്യയിൽനിന്നു പുതുതായി വന്ന ക്രൂരമായ ബർബരന്മാരുടെ കാല്ക്കൽ സ്വയം അടിയറവെച്ചു. അവരുടെ പ്രീതിക്കുവേണ്ടി അവരുടെ ബീഭത്സമായ കീഴ്മര്യാദകളും രീതികളും നാട്ടിലെങ്ങും നടപ്പിലാക്കി. പോരാ, അജ്ഞരായ ബർബരന്മാരെ അനായാസമായി വഞ്ചിക്കാൻ വഴി തേടി, പുതിയ മന്ത്രങ്ങളുടെ പിൻബലത്തോടുകൂടി, രഹസ്യമായ നടപടികളും അനുഷ്ഠാനങ്ങളും നടപ്പിലാക്കി. അങ്ങനെ തങ്ങളുടെ പഴയ വിജ്ഞാ നവും വീര്യവും ഉത്സാഹവും ചിരകാലാർജിതമായ ശുദ്ധാചാരങ്ങളും കളഞ്ഞുകുളിച്ചു. ഈവിധം അവർ ആര്യാവർത്തത്തെ മുഴുവൻ ഏറ്റ വും മലിനവും ബീഭത്സവും നിന്ദ്യവും ബർബരവുമായ നടപടികളുടെ ആഴമേറിയ പെരുംനീർച്ചുഴിയാക്കി മാറ്റി. ഈവക കുത്സിതാചാരങ്ങൾ കൈക്കൊണ്ടതിൻെറ ഫലമായി, തങ്ങൾക്കുണ്ടായിരുന്ന ആഭ്യന്തര ശക്തിയും ഉറപ്പും നഷ്ടപ്പെട്ട് അവർ ദുർബ്ബലരിൽവെച്ചു ദുർബ്ബലരായി ത്തീർന്നു. പടിഞ്ഞാറുനിന്നടിച്ച മുഹമ്മദീയാക്രമണക്കൊടുങ്കാറ്റു തൊട്ട മാത്രയിൽ ബ്രാഹ്മണശകതി തകർന്ന് ആയിരം നുറുങ്ങായി ചിതറി യതിൽ ആശ്ചര്യമെന്ത്? വമ്പിച്ച ബ്രാഹ്മണശക്തി നിലംപരിശായി. ഇനി അത് എന്നെങ്കിലും എഴുനേറ്റുനില്ക്കുമോ എന്നാർക്കറിയാം?

മറുവശത്ത്, മുഹമ്മദീയഭരണത്തിൻകീഴിൽ, പൗരോഹിത്യശക്തി യുടെ പുനർജ്ജീവനം സർവഥാ അസാദ്ധ്യമായിരുന്നു. പ്രവാചകനായ മുഹമ്മദിനുതന്നെ പുരോഹിതവർഗ്ഗത്തോട് എല്ലാതരത്തിലും വിരോധ മായിരുന്നു. അദ്ദേഹം നിയമങ്ങളും വിധികളുമുണ്ടാക്കി പുരോഹിത ശക്തി നശിപ്പിക്കാൻ തന്നാലാവുന്നതെല്ലാം ചെയ്തു. മുഹമ്മദീയഭരണ ത്തിൽ രാജാവുതന്നെയാണ് മുഖ്യപുരോഹിതൻ: മതകാര്യങ്ങളിൽ പ്രമുഖനേതാവും അദ്ദേഹംതന്നെ. രാജാവു ചക്രവർത്തിയായപ്പോൾ, മുഹമ്മദീയലോകത്തിൽ, എല്ലാ കാര്യങ്ങളിലും ഏറ്റവും മികച്ച നേതാ വാകണമെന്ന ആശയും അദ്ദേഹം വെച്ചുപുലർത്തി. മുസൽമാൻെറ നോട്ടത്തിൽ, ജൂതനും ക്രിസ്ത്യനും അതിരറ്റ അറപ്പുളവാക്കുന്നവരല്ല: ഏറിയാൽ വിശ്വാസം നന്നെ കുറഞ്ഞവർ

മാത്രമാണവർ. ഹിന്ദുവാ കട്ടെ, അങ്ങനെയല്ല. മുസൽമാൻെറ ദൃഷ്ടിയിൽ ഹിന്ദു വിഗ്രഹാരാധ കനും നിന്ദ്യനുമായ കാഫിറാണ്. അതുകൊണ്ട് ഈ ജീവിതത്തിൽ അവനെ കശാപ്പു ചെയ്യുകയാണ് വേണ്ടത്: അടുത്തതിൽ അവനു വെച്ചിട്ടുള്ളതു നിത്യനരകവുമാണ്. മുസൽമാൻരാജാക്കന്മാർക്കു ബ്രാഹ്മണവർഗ്ഗത്തോട് – കാഫിർമാരുടെ ആദ്ധ്യാത്മികഗുരുക്കന്മാ രോട് – കാട്ടാവുന്ന അങ്ങേയറ്റത്തെ ആനുകൂല്യം സ്വജീവിതം വല്ല മട്ടിലും നയിക്കാനും അന്ത്യക്ഷണം പ്രതീക്ഷിച്ചു കഴിയാനും അവരെ അനുവദിക്കമാത്രമാണ്. ചിലപ്പോൾ അതുതന്നെ വളരെ വലിയ ദയ യായി കണക്കാക്കപ്പെട്ടുവന്നു. ഏതെങ്കിലും ഒരു സുൽത്താൻെറ മത തീക്ഷ്ണത സാമാന്യത്തിൽനിന്നല്പം കവിഞ്ഞുപോയാൽ ഉടനടി കാഫിർകുരുതിരൂപത്തിലുള്ള വലിയൊരു യജ്ഞത്തിന് ഏർപ്പാടു ചെയ്യുകയായി.

ഇപ്പോൾ ഒരു വശത്ത് രാജശക്തിയുടെ കേന്ദ്രം മറ്റൊരു മതവും മറ്റു കീഴ്മര്യാദകളും അനുസരിച്ചുവന്ന രാജാക്കന്മാരായി. മറുവശത്തു പുരോഹിതശക്തി സമുദായത്തിൻെറ നിയന്താവും നിയമദാതാവും എന്ന നിലയിൽ അതിനുണ്ടായിരുന്ന പ്രബലനിലയിൽനിന്ന് പാടേ വഴുതിവീണു. മനുപ്രഭൃതികളുടെ ധർമ്മശാസ്ത്രങ്ങൾക്കുണ്ടായിരുന്ന സ്ഥാനം കൊറാനും അതിലെ നിയമങ്ങളും കൈക്കലാക്കി. സംസ്കൃത ഭാഷയുടെ സ്ഥാനത്തു പേഴ്സ്യനും അറബിയും അവരോധിക്കപ്പെട്ടു. കീഴടക്കപ്പെട്ടവരും വിനിന്ദിതരുമായ ഹിന്ദുക്കളുടെ മതസാഹിത്യ ത്തിലും മതാനുഷ്ഠാനങ്ങളിലുമായി സംസ്കൃതഭാഷ പരിമിതപ്പെട്ടു. അങ്ങനെ പരിഗണനയറ്റ പുരോഹിതൻെറ ദയവുകൊണ്ട് ആ ഭാഷ, അതിനുശേഷം, അപകടമായ ഒരു ജീവിതം നയിച്ചുവരികയുമാണ്. ബ്രാഹ്മണശക്തിയുടെ അവശിഷ്ടമായ പുരോഹിതനാകട്ടെ, അത്ര യൊന്നും പ്രധാനമല്ലാത്ത ഗാർഹ്യകർമ്മങ്ങൾ, വിവാഹാദികൾ, നടത്തി ക്കൊടുക്കുക എന്ന ഒടുവിലത്തെ പടവിൽ ചെന്നെത്തി. ഇതും, മുഹമ്മ ദീയരാജാക്കന്മാരുടെ ദയാവായ്പ് അനുവദിച്ചുകൊടുത്തിടത്തോളവും കൊടുത്തപ്പോഴും മാത്രമായിരുന്നുതാനും.

വൈദികകാലത്തും അതിനു തൊട്ടടുത്തും പുരോഹിതശക്തിയുടെ സർവസംഹാരകമായ സമ്മർദ്ദംകൊണ്ട് രാജശക്തിക്കു സ്വയം പ്രകാ ശിക്കാൻ കഴിഞ്ഞില്ല. ബൗദ്ധവിപ്ലവത്തിൻെറ കാലത്ത് ബ്രാഹ്മണ പ്രാമാണ്യം നശിച്ചപ്പോൾ ഭാരതത്തിൽ രാജശക്തി അതിൻെറ പരമകാ ഷ്ഠയിൽ എങ്ങനെ എത്തി എന്നു നാം കണ്ടു. ബൗദ്ധസാമ്രാജ്യ ത്തിൻെറ

പതനത്തിനും മുഹമ്മദീയസാമ്രാജ്യത്തിൻെറ സ്ഥാപനത്തിനു മിടയ്ക്ക് രജപുത്രരിലൂടെ രാജശക്തി തലപൊക്കാൻ ശ്രമിച്ചതെങ്ങനെ യെന്നും, ആ ശ്രമം എങ്ങനെ വിഫലമായെന്നും നാം കണ്ടു. ആദ്യകാല ത്തുണ്ടായിരുന്ന കർമ്മാനുഷ്ഠാനപദ്ധതി പുനർജ്ജീവിപ്പിക്കുവാൻ വൈദികപുരോഹിതവർഗ്ഗം നടത്തിയ ആ പഴയ യത്നങ്ങൾതന്നെ മേൽ സൂചിപ്പിച്ച പരാജയത്തിൻെറ ചോട്ടിലും കണ്ടെത്തത്തക്കതാണ്.

ബ്രാഹ്മണപ്രാമാണ്യത്തെ ചവുട്ടിമെതിച്ചുകൊണ്ട്, മൗര്യന്മാർ, ഗുപ്തന്മാർ, ആന്ധ്രന്മാർ, ക്ഷത്രപന്മാർ[1] തുടങ്ങിയവരുടെ വംശങ്ങ ളിൽപ്പെട്ട ചക്രവർത്തിമാരുടെ നഷ്ടപ്പെട്ട മഹത്ത്വങ്ങൾ കുറെയൊക്കെ വീണ്ടെടുക്കാൻ മുഹമ്മദീയരാജാക്കന്മാർക്കു സാധിച്ചു.

കുമാരിലനും ശങ്കരനും രാമാനുജനും പുനഃസ്ഥാപിക്കാൻ ശ്രമിച്ച തും, കുറെക്കാലം രജപുത്രഖഡ്ഗത്തിൻെറ സംരക്ഷണയിലിരുന്നതും, ജൈനരും ബൗദ്ധരുമായ പ്രതിയോഗികളുടെ പതനത്തോടുകൂടി വീണ്ടും രൂപപ്പെടാൻ യത്നിച്ചതുമായ ആ പുരോഹിതശക്തി, അങ്ങനെ മുഹമ്മദീയഭരണകാലത്ത്, പിന്നീടൊരിക്കലും ഉണരാത്ത ദൈർഘനിദ്ര യിൽ ആണ്ടുപോയി. ഈ കാലഘട്ടത്തിലെ വൈരുദ്ധ്യവും യുദ്ധവും, രാജാക്കന്മാരും പുരോഹിതന്മാരും തമ്മിലല്ല, രാജാക്കന്മാരും രാജാ ക്കന്മാരും തമ്മിലാണ്. ഇതിൻെറ അവസാനത്തിൽ ഹിന്ദുശക്തി വീണ്ടും തലയുയർത്തുകയും, മഹാരാഷ്ട്രന്മാരിലൂടെയും സിക്കുകാരി ലൂടെയും ഹിന്ദുമതം നവീകരിക്കുന്നതിൽ ഏറെക്കുറെ സാഫല്യമടയു കയും ചെയ്തപ്പോൾ, ഈ നവീകരണങ്ങളിൽ പുരോഹിതശക്തി വളരെയൊന്നും പങ്കെടുത്തതായി കാണാനില്ല: മറിച്ച്, സിക്കുകാർ ബ്രാഹ്മണനെ സ്വസമ്പ്രദായത്തിൽ ചേർത്തപ്പോൾ, ഒന്നാമതായി അയാൾക്കുള്ള പഴയ ബ്രാഹ്മണചിഹ്നങ്ങൾ പരസ്യമായി ഉപേക്ഷി ക്കുവാനും, (പിന്നീട്) സിക്കുമതത്തിലെ അംഗീകൃതചിഹ്നങ്ങൾ കൈക്കൊള്ളുവാനും നിർബ്ബന്ധിച്ചുവന്നു.

ഇങ്ങനെ ഈ രണ്ടു ശക്തികൾ തമ്മിൽ യുഗങ്ങളിലൂടെ നീണ്ടുനിന്ന ആഘാതപ്രത്യാഘാതങ്ങൾക്കുശേഷം രാജശക്തിക്കു കൈവന്ന പാര്യ ന്തികവിജയം ഭാരതഭൂമിയിൽ മാറ്റൊലിക്കൊണ്ടു. എന്നാൽ ഈ നാട്ടി ലെ മതത്തിൽനിന്നു തികച്ചും ഭിന്നമായ ഒരു മതം അനുഷ്ഠിച്ചുവന്ന വൈദേശികരാജാക്കന്മാരുടെ പേരിലാണ് ആ വിജയം ഉണ്ടായത്. ഈ മുഹമ്മദീയകാലഘട്ടത്തിനുശേഷമാകട്ടെ, പാടേ വിഭിന്നമായ മറ്റൊ രു ശക്തി ഈ രംഗത്തിൽ ആവിർഭവിച്ചു, ക്രമേണ ഭാരതീയലോക ത്തിലെ

1ആര്യാവർത്തത്തിലും ഗുജറാത്തിലും ഭരണകർത്താക്കളായിരുന്ന പേഴ്സ്യന്മാർ.

നടപടികളിൽ അതിൻെറ സ്വാധീനത ചെലുത്തിത്തുടങ്ങുകയും ചെയ്തു.

ഭാരതത്തിൽ പ്രവേശിച്ച ഈ ശക്തിയുടെ പുതുമ വളരെ വലുതാണ്: അതിൻെറ പ്രകൃതിയും പ്രവൃത്തികളും ഭാരതീയമനസ്സിൽനിന്നു തുലോം വിദൂരമാണ്: അതിൻെറ ഉദയക്രമം സങ്കല്പിക്കാനേ വയ്യാതിരി ക്കുന്നു: അതിൻെറ വീര്യം അധൃഷ്യവും. അതുകൊണ്ട്, ഇന്നുവരെ അതിന് ഇവിടെ മേൽക്കോയ്മ ഉണ്ടായിരുന്നിട്ടും, കുറച്ചു ഭാരതീയർക്കു മാത്രമേ ആ ശക്തിയുടെ സ്വഭാവം എന്തെന്നു ധരിക്കാൻ കഴിഞ്ഞി ട്ടുള്ളു.

നാമിപ്പോൾ പ്രതിപാദിക്കുന്നത് ഇംഗ്ലീഷുകാർ ഭാരതം പിടിച്ചടക്കിയ കഥയാണ്.

വളരെ പ്രാചീനകാലംമുതൽതന്നെ, ഭാരതത്തിൻെറ വമ്പിച്ച സമ്പ ത്തിനെയും പുഷ്കലമായ വിഭവങ്ങളെയും കുറിച്ചുള്ള വിഖ്യാതി കരുത്തരായ പല വൈദേശികജനതകളിലും ഭാരതത്തെ കീഴടക്കാൻ ആഗ്രഹം ഉദ്ദീപിപ്പിച്ചിട്ടുണ്ട്: വാസ്തവത്തിൽ വീണ്ടും വീണ്ടും വൈദേശിക ജനതകൾ ഭാരതത്തെ കീഴടക്കിയിട്ടുമുണ്ട്. അപ്പോൾ ഇംഗ്ലീഷുകാർ ഭാരതത്തെ കീഴടക്കിയത് ഭാരതീയരുടെ മനസ്സിനു പുതുതും ദുർഗ്രഹവുമാണെന്ന് നാം പറയുന്നതെന്തിന്?

വിഷയേച്ഛകളറ്റവരും, ആദ്ധ്യാത്മികബലം, മന്ത്രശക്തി, മുതബോധം, ശാപായുധം എന്നിവയിൽ മികച്ചവരുമായ തപസ്വികളുടെ നെറ്റി ചുളിയുമ്പോൾ ഏറ്റവും പ്രതാപശാലികളായ രാജാക്കന്മാർപോലും വിറകൊള്ളുന്നത് അനാദികാലംമുതൽ ഭാരതീയർ കണ്ടുവന്നതാണ്. ധീരന്മാരും സർവശക്തരുമായ രാജാക്കന്മാരുടെ ആജ്ഞകൾ ഭരണീ യരായ പ്രജകൾ മൂകമായി അനുസരിക്കുന്നതും അവർ കണ്ടിട്ടുണ്ട്. ഈ രാജാക്കന്മാരുടെ പിന്നിൽ ആയുധശക്തിയും സേനാബലവുമുണ്ട്: പ്രജകളാകട്ടെ സിംഹത്തിൻെറ മുമ്പിൽപ്പെട്ട ആട്ടിൻപറ്റംപോലാണു താനും. പക്ഷേ ഒരുപിടി വൈശ്യന്മാർ (കച്ചവടക്കാർ) ഒത്തൊരുമിച്ച് കച്ചവടത്തിനായി ആറുകളിലും കടലുകളും താണ്ടുക: ബുദ്ധിശക്തിയും അർത്ഥശക്തിയുംകൊണ്ടുമാത്രം, ചിരസ്ഥാപിതമായ ഹിന്ദുരാജവംശ ങ്ങളെയും മുഹമ്മദരാജവംശങ്ങളെയും ക്രമേണ പാവകളാക്കി മാറ്റുക: പോരാ, സ്വന്തം നാട്ടിലുള്ള രാജശക്തിയുടെ സേവനങ്ങളെ വിലയ്ക്കെ ടുക്കയും ആ ശക്തിയുടേതായ ധൈര്യത്തെയും ജ്ഞാനത്തെയും സ്വന്തം വിഭവങ്ങൾ ഇറക്കുമതി ചെയ്യുവാനുള്ള പ്രബലോപകരണ ങ്ങളായി വിനിയോഗിക്കയും ചെയ്യുക – ഇതൊക്കെ ഭാരതീയർക്കു തികച്ചും പുത്തൻ കാഴ്ചകൾതന്നെ. ഈ വൈശ്യരുടെ കഥയോ? ഇവരെത്ര വലിയ പണക്കാരാണെങ്കിലും, രാജാവിൻെറ മുമ്പിൽ മാത്രമല്ല, രാജകുടുംബത്തിൽപെട്ട ഏതംഗത്തിൻെറ മുമ്പിലും മുട്ടു കുത്തുന്നവരായിട്ടേ ഇരുന്നിട്ടുള്ളുതാനും. ഏതു നാട്ടിലെ മഹാകവി യുടെ നിസ്തുലമായ പേനയാണോ ഒരു സാധാരണക്കാരനോട് ‘‘പോ, അമേദ്ധ്യക്കട്ടേ! നീ ഒരു

പ്രഭുവിനോടു വണക്കം വിട്ടു കഴിക്കാനാണോ മുതിരുന്നത്?'' എന്നു ചോദിക്കുന്ന ഒരു പ്രഭുവിനെ വരച്ചുകാട്ടിയിട്ടു ള്ളത്, അവിടെ, അതേ പ്രഭുവർഗ്ഗത്തിൽ ജനിച്ചവർ, വളരെക്കാലം ചെല്ലുന്നതിനു മുമ്പുതന്നെ, ''കിഴക്കേ ഇന്ത്യൻ കമ്പനി''* എന്നു പേർപെട്ട ഒരു കൂട്ടം കച്ചവടക്കാരുടെ വിനീതദാസരായിത്തീരുന്നതു മാനുഷോത്കർഷത്തിൻെറ പരമകാഷ്ഠയായി കരുതുക എന്നതും, മുൻപറഞ്ഞപോലെതന്നെ ഒരു പുത്തൻ കാഴ്ചയത്രേ. ഇതിനുമുമ്പ് ഒരിക്കലും ഭാരതീയർ കണ്ടിട്ടില്ലാത്ത ഒരു കാഴ്ചതന്നെ അത്.

എല്ലാ പരിഷ്കൃതസമുദായങ്ങളിലും, എക്കാലത്തും, മനുഷ്യനിലെ സത്ത്വരജസ്തമോഗുണങ്ങളുടെ ഏറ്റക്കുറച്ചിലിനൊത്ത് ബ്രാഹ്മണ ക്ഷത്രിയവൈശ്യശൂദ്രന്മാരുണ്ട്. കാലത്തിൻെറ കയ്യൂക്കിനൊത്ത് കാലാ കാലങ്ങളിൽ അവരുടെ സംഖ്യയ്ക്കും പ്രഭാവത്തിനും വരുന്ന വ്യത്യാ സങ്ങൾ പല നാടുകളിലും പല തരത്തിലായിരിക്കും. ചില നാടുകളിൽ ഈ നാലു ജാതികളിൽ ഒന്നിലുള്ളവരുടെ സംഖ്യയും പ്രഭാവവും മറ്റുള്ളവരുടേതിനെക്കാൾ അധികമാണെന്നുവരാം. ചിലപ്പോൾ ഒരു ജാതിക്കാർക്ക് മറ്റുള്ളവരെക്കാൾ പ്രതാപംകൂടിയെന്നു വരാം. പക്ഷേ, ലോകചരിത്രം ശ്രദ്ധിച്ചുപഠിച്ചാൽ ബോധപ്പെടും, പ്രകൃതിനിയമങ്ങൾ ക്കൊത്ത് ഓരോ സമുദായത്തിലും, ഒന്നിനു പിന്നാലെ മറ്റൊന്നായി, ബ്രാഹ്മണക്ഷത്രിയവൈശ്യശൂദ്രന്മാർ ലോകത്തെ ഭരിച്ചുവരുന്നു എന്ന്.

ചൈനക്കാർ, സുമേറിയക്കാർ, ബാബിലോണിയർ, ഈജിപ്തുകാർ, കാൽഡിയർ, ആര്യന്മാർ, ഇറാനിയർ, ജൂതർ, അറബികൾ – ഈവക പ്രാചീനജനതകളുടെയെല്ലാം ചരിത്രത്തിൻെറ ആദ്യഘട്ടത്തിൽ പരമോ ച്ചമായ ശക്തി ബ്രാഹ്മണൻെറ അഥവാ പുരോഹിതൻെറ കൈയിലാ യിരുന്നു. രണ്ടാമത്തെ ഘട്ടത്തിൽ ഭരണശക്തി ക്ഷത്രിയൻെറതാണ്. ഒന്നുകിൽ അത് ഉച്ഛൃംഖലമായ രാജവാഴ്ചയോ അല്ലെങ്കിൽ തിരഞ്ഞെ ടുത്ത കുറേപ്പേർ നടത്തുന്ന ഭരണകൂടമോ ആണ്. ഇംഗ്ലീഷുകാർ നേതൃസ്ഥാനത്തുള്ള ഇന്നത്തെ പാശ്ചാത്യജനതകളുടെ ഇടയിൽ, ഇദം പ്രഥമമായി, സമുദായത്തെ നിയന്ത്രിക്കുന്ന ഈ ശക്തി, കച്ചവടത്തി ലൂടെ സമ്പന്നരായ വൈശ്യരുടെ, കച്ചവടക്കാരുടെ കൈയിൽ ചെന്നെ ത്തിയിരിക്കയാണ്.

പണ്ടു ട്രോയിയും കാർതേജും, താരതമ്യേന ആധുനികകാലത്തു വെനീസും അതുപോലുള്ള കച്ചവടപ്രധാനമായ ചെറുരാഷ്ട്രങ്ങളും വളരെ പ്രബലമായി വന്നെങ്കിലും, വൈശ്യശക്തിയുടെ അനിഷേ ദ്ധ്യമായ ഉദയം ശരിയായ അർത്ഥത്തിൽ അവയുടെ കൂട്ടത്തിലില്ലായി രുന്നു.

ശരിക്കുപറഞ്ഞാൽ പണ്ടത്തെ കച്ചവടത്തിൻെറ കുത്തകയൊക്കെ രാജകുടുംബാംഗങ്ങളുടെ സന്തതികൾക്കായിരുന്നു. അവർ കച്ചവടം നടത്തുവാൻ സാമാന്യജനങ്ങളെയും തങ്ങളുടെ വേലക്കാരെയും നിയ

* East India Company.

മിക്കയും, ഉണ്ടാകുന്ന ലാഭങ്ങൾ സ്വായത്തമാക്കയും ചെയ്തു. ഇങ്ങനെ കുറേപ്പേരെ ഒഴിച്ചാൽ മറ്റാർക്കും ഒരു പങ്കുമില്ലായിരുന്നു: നാട്ടിലെ ഭരണത്തിലോ ബന്ധപ്പെട്ട കാര്യങ്ങളിലോ ഈജിപ്റ്റുപോലെ ഏറ്റവും പഴക്കംചെന്ന രാജ്യങ്ങളിൽ കുറേക്കാലത്തേക്ക് മാത്രമേ പുരോഹിത ശക്തിക്ക് നിർബാധമായ മേല്ക്കോയ്മയുണ്ടായിരുന്നുള്ളു. പിന്നീടത് രാജശക്തിക്കു കീഴ്പ്പെടുകയും അതിൻെറ ഒരുപകരണമാവുകയുമത്രേ ഉണ്ടായത്. ചൈനയിൽ കൺഫ്യൂഷ്യസിൻെറ പ്രതിഭ കേന്ദ്രസ്ഥമാക്കിയ രാജശക്തി കഴിഞ്ഞ ഇരുപത്തഞ്ചു ശതകങ്ങളായി പുരോഹിത ശക്തിയെ, തടവറ്റ സ്വേച്ഛയ്ക്കൊത്തു ഭരിച്ചും നയിച്ചും വരുകയാണ്. രാജകുടുംബാംഗങ്ങളുടെ ആദ്ധ്യാത്മികഗുരുക്കന്മാരായ ടിബറ്റിലെ ലാമമാർ, തങ്ങൾക്ക് എല്ലാത്തരം ശക്തികളുമിരുന്നിട്ടും, രണ്ടു ശതകങ്ങളായി ചൈനയിലെ ചക്രവർത്തിമാർക്കു സർവഥാ അധീനരായി കാലക്ഷേപം ചെയ്യാൻ നിർബദ്ധരായിരിക്കുന്നു.

ഭാരതത്തിൽ പുരോഹിതശക്തിയെ കീഴടുക്കുവാനും നിരങ്കുശമായ സ്വപ്രാമാണ്യം പ്രഖ്യാപിക്കുവാനും രാജശക്തിക്കു കഴിഞ്ഞത് പണ്ട ത്തെ മറ്റു പരിഷ്കൃതജനതകൾ അതൊക്കെ ചെയ്ത് വളരെ ചെന്നതിനുശേഷമാണ്. അതിനാൽ ചൈന, ഈജിപ്റ്റ്, ബാബിലോണിയ മുതലായ ദേശങ്ങളിൽ സാമ്രാജ്യങ്ങൾ സ്ഥാപിച്ച് വളരെ കഴിഞ്ഞാണ് ഭാരതത്തിൽ സാമ്രാജ്യം സ്ഥാപിക്കപ്പെട്ടത്. യഹൂദരുടെ ഇടയിൽമാത്രം രാജശക്തി പുരോഹിതശക്തിക്കുമേൽ ആധിപത്യം സ്ഥാപിക്കാൻ ഒട്ടേറെ പണിപ്പെട്ടെങ്കിലും അതിനു മുഴുത്ത പരാജയമാണുണ്ടായത്. ഇവരുടെ ഇടയിൽ, വൈശ്യർക്കുപോലും ഭരണശക്തി കൈവന്നിരു ന്നില്ല. നേരേ മറിച്ച്, പൗരോഹിത്യശൃംഖലകളിൽനിന്നു മോചനം നേടാൻ യത്നിച്ച ഭരണീയരായ സാമാന്യയഹൂദർ ക്രിസ്തുമതംപോലുള്ള വിരുദ്ധമതപ്രസ്ഥാനങ്ങളും, സുശക്തമായ റോമൻസാമ്രാജ്യം ചെലുത്തിയ ബാഹ്യസമ്മർദ്ദവും ഉളവാക്കിയ ആഭ്യന്തരവിപ്ലവത്തിൽ പെട്ടു ചവുട്ടിമെതിക്കപ്പെട്ടു: അങ്ങനെ അവർ തുലഞ്ഞു.

പണ്ടു ദീർഘകാലം അടരാടിയെങ്കിലും, പുരോഹിതശക്തിയെ കൂടുതൽ ഉഗ്രമായ രാജശക്തി കീഴടക്കിയതുപോലെ, ഇന്നു പല രാജകിരീടങ്ങളെയും വൈശ്യശക്തി ഊക്കേറിയ അടിയേല്പിച്ച് നിലംപറ്റിക്കയാണ്: പല ചെങ്കോലുകളും തകർന്നുതരിപ്പണമാകയാണ്. ചില പരിഷ്കൃത രാജ്യങ്ങളിൽ ഇപ്പോഴും കുറെ പ്രഭാവം ചെലുത്താനും സ്വന്തം പ്രൗഢിയും ധാടിയും കാട്ടാനും വിട്ടിട്ടുള്ള കുറേ രാജസ്ഥാനങ്ങൾക്കെല്ലാം താങ്ങ് വൈശ്യസമുദായങ്ങളുടെ വമ്പിച്ച വിത്തസഞ്ചയമാണ്, ഉപ്പും എണ്ണയും പഞ്ചസാരയും വീഞ്ഞും വിറ്റഴിക്കുന്ന വൈശ്യരുടെ വിത്ത സഞ്ചയം മേൽച്ചൊന്ന രാജസ്ഥാനങ്ങളെ നിലനിർത്തുന്നതുതന്നെ മഹത്തും ഗംഭീരവുമായ ഒരു മുന്നണി എന്ന നിലയിലത്രേ: ഉദ്ദേശ്യം, വാസ്തവത്തിൽ

പിന്നിൽനിന്നു ഭരിക്കുന്ന വൈശ്യരെ മഹനീയരാക്കലും.

പുതുതായുദിച്ച പ്രബലമായ ഈ വൈശ്യശക്തിയുടെ - എല്ലാറ്റി നെയും ആക്രമിച്ചുകീഴടക്കുന്ന ഈ വൈശ്യശക്തിയുടെ - നുര പൊതിഞ്ഞ തിരത്തലപ്പത്താണ്, തികഞ്ഞ പ്രൗഢിയൊത്ത മഹനീയ മായ ബ്രിട്ടീഷ്സിംഹാസനം അധിഷ്ഠിതമായിട്ടുള്ളത്. ഈ ശക്തിയുടെ ആജ്ഞയ്ക്കൊത്ത്, വിദ്യുച്ഛക്തി ഒരു ധ്രുവത്തിൽനിന്നു മറ്റേതിലേക്കു ക്ഷണത്തിൽ സന്ദേശങ്ങൾ എത്തിച്ചുകൊടുക്കുന്നു. അതിൻെറ രാജ മാർഗ്ഗം മലപോലെ വലിയ അലകളൊത്ത വൻകടലാണ്: അതിൻെറ ചൊല്പടിക്കാണ് ഏറ്റവും അനായാസമായി, ഭൂഗോളത്തിൻെറ ഒരിടത്തു നിന്നു മറ്റൊരിടത്തേക്കു സാമാനങ്ങൾ നീങ്ങിക്കൊണ്ടിരിക്കുന്നത്; അതിൻെറ ആജ്ഞ കേട്ട് ഏറ്റവും വലിയ രാജാക്കന്മാർപോലും വിറക്കുന്നു.

അതുകൊണ്ട് ഇംഗ്ലണ്ട് ഭാരതത്തെ കീഴടക്കിയതിൻെറ അർത്ഥം യേശുവോ ബൈബിളോ ഭാരതത്തെ കീഴടക്കി എന്നല്ല: അതാണെന്നു വിശ്വസിക്കാൻ നമ്മോടു പല വട്ടം പറഞ്ഞിട്ടുണ്ടെങ്കിലും. ഭാരതത്തെ മുകിലരോ പട്ടാണിയോ കീഴടക്കിയതുപോലെയുമല്ല അത്. നേരേമറിച്ച്, ഭഗവാൻ യേശു, ബൈബിൾ, ഉത്തുംഗപ്രാസാദങ്ങൾ, ആന - തേർ - കുതിര - കാലാളുകൾ ചേർന്ന സൈന്യങ്ങളുടെ ഭൂമി കുലുക്കുന്ന കനത്ത കാൽവെപ്പ് - ഇവയുടെയൊക്കെ പിമ്പിൽ, ഫലരൂപേണ നിലകൊള്ളുന്നത് ഇംഗ്ലണ്ടിൻെറ സാന്നിദ്ധ്യംതന്നെ. ഇംഗ്ലണ്ടിൻെറ യുദ്ധ ധ്വജം യന്ത്രശാലകളുടെ പുകക്കുഴലാണ്: ഭടന്മാർ കച്ചവടക്കപ്പലു കളാണ്: രണാങ്കണങ്ങൾ ലോകത്തിലെ വിപണികളാണ്: ചക്രവർത്തിനി സമുജ്ജ്വലമായ ലക്ഷ്മീദേവിയും. ഇതുകൊണ്ടാണ് ഞാൻ മുമ്പു പറ ഞ്ഞത്, ഭാരതത്തെ ഇംഗ്ലണ്ടു കീഴടക്കിയതു മുമ്പെങ്ങും കണ്ടിട്ടില്ലാത്ത ഒരു പുതുമയാണെന്ന്. പുതുതായ ഈ വൻകിടശക്തിയോടുള്ള സംഘ ട്ടനത്തിൽനിന്ന് ഭാരതത്തിൽ എന്തു പുതുവിപ്ലവമാണുണ്ടാകുക എന്നും തത്ഫലമായി നാളത്തെ ഭാരതത്തിൽ എന്തു മാറ്റങ്ങൾഉണ്ടാകാനിരി ക്കുന്നു എന്നും ഭാരതത്തിൻെറ ചരിത്രത്തിൽനിന്ന് അനുമാനി ക്കാവതല്ല.

നേരത്തേ ഞാൻ പറഞ്ഞു, ലോകത്തെ അനുക്രമമായി ഭരിക്കുന്നതു ബ്രാഹ്മണക്ഷത്രിയവൈശ്യശൂദ്രരെന്ന നാലു ജാതികളാണെന്ന്. ഇവരോരുത്തരും തങ്ങളുടെ പരമാധികാരകാലത്ത് പൊതുജനങ്ങൾക്കു ഗുണവും ദോഷവും ചെയ്യുന്ന ചില പ്രവൃത്തികൾ ചെയ്തിട്ടുമുണ്ട്.

പുരോഹിതശക്തിയുടെ അടിത്തറ ബുദ്ധിബലമാണ്. കൈയൂക്കല്ല. അതിനാൽ, പുരോഹിതശക്തി അധികാരത്തിലെത്തുമ്പോൾ ബുദ്ധിപര വും സാഹിത്യപരവുമായ സംസ്കാരം വളരെയധികം പ്രചരിക്കുന്നു. അതീന്ദ്രിയമായ ആദ്ധ്യാത്മികലോകത്തോടു സമ്പർക്കംകൊള്ളാനും അവിടെനിന്നു സഹായം നേടുവാനും എല്ലാ മനുഷ്യരും എപ്പോഴും തീവ്രമായാഗ്രഹിക്കുന്നു. സാമാന്യക്കാർക്ക് ആ ലോകത്തിലേക്കു കട ക്കുക സാദ്ധ്യമല്ല. ഇന്ദ്രിയനിഗ്രഹം ചെയ്യാനും സത്ത്വഗുണപ്രധാനരാ കാനും

കഴിവുള്ള കുറെ മഹാന്മാർക്കു മാത്രമേ ഭൗതികമായ കോട്ട ഭേദിച്ച് അതീന്ദ്രിയസത്തയെ നേരിടാൻ കഴിയൂ. ആ സാമ്രാജ്യത്തിൻെറ പ്രവർത്തനങ്ങൾ മനസ്സിലാക്കുവാനും, അവിടെനിന്നു സന്ദേശങ്ങൾ കൊണ്ടുവരുവാനും അന്യർക്ക് അങ്ങോട്ടു വഴികാട്ടിക്കൊടുക്കുവാനും അവർക്കേ ത്രാണിയുള്ളു. ഈ മഹാത്മാക്കളത്രേ മനുഷ്യസമുദായ ങ്ങളുടെ പുരോഹിതരും ആദിമഗുരുക്കളും, നേതാക്കളും, സഞ്ചാല കരും.

ദേവതകളെ അറിയുന്നവനും ദേവന്മാരുമായി ആശയവിനിമയം ചെയ്യുന്നവനുമത്രേ പുരോഹിതൻ: അതിനാൽ അയാൾ സ്വയം ദേവ ഭാവേന ആരാധിക്കപ്പെടുന്നു. ലൗകികചിന്തകളെല്ലാം വെടിഞ്ഞ പുരോ ഹിതനു വിയർത്തു പണിയെടുത്ത് ആഹാരം നേടേണ്ടതില്ല. ഒന്നാം തരം ഭക്ഷ്യവും പേയവും ദേവന്മാർക്കു നിവേദിക്കേണ്ടതാണ്. ഈ ലോകത്തിൽ ദേവന്മാരുടെ പ്രതിപുരുഷന്മാരത്രേ പുരോഹിതന്മാർ: ഇവരുടെ മുഖങ്ങളിലൂടെയാണ് ദേവന്മാർ നൈവേദ്യം കൈക്കൊള്ളു ന്നത്. സമുദായം അറിഞ്ഞോ അറിയാതെയോ പുരോഹിതന്മാർക്കു ധാരാളം വിശ്രമാവസരം നല്കിയിട്ടുണ്ട്. അതിനാൽ അവർക്കു ധ്യാനി ക്കുവാനും ഉയരെ ചിന്തിക്കുവാനും വേണ്ട സൗകര്യം ലഭിക്കുന്നു. അങ്ങനെ പുരോഹിതശക്തിക്കു മേൽക്കോയ്മ വന്നപ്പോൾ മുതല്ക്കാ ണ് ആദ്യമായി പാണ്ഡിത്യവും പ്രാജ്ഞതയും വികസിക്കാൻ തുടങ്ങി യത്. രാജാവെന്ന ആ ഭയങ്കരസിംഹത്തിൻെറ പ്രജകളാകുന്ന ഭയപ്പെട്ട ആട്ടിൻപറ്റത്തിൻെറയും ഇടയ്ക്കു പുരോഹിതൻ അങ്ങനെ നിലകൊ ള്ളുന്നു. പുരോഹിതൻെറ പക്കലുള്ള ആദ്ധ്യാത്മികശക്തിച്ചാട്ടയാണ് സിംഹത്തിൻെറ മുന്നോട്ടുള്ള കൊലച്ചാട്ടത്തെ തടയുന്നത്. കോശ ബലവും ആൾബലവുംകൊണ്ടുള്ള ദർപ്പത്താൽ ഉന്മത്തവും ഉച്ഛ്വം ഖലവുമായ രാജേച്ഛയാകുന്ന അഗ്നിശിഖക്ക് എതിരിടുന്നതിനെയെല്ലാം ദഹിപ്പിച്ചുകളയാൻ ത്രാണിയുണ്ട്: എന്നാൽ വെള്ളം അഗ്നിയെ എന്ന പോലെ, പുരോഹിതൻെറ ഒരു വാക്ക് ആ അഗ്നിശിഖയെ കെടുത്തു ന്നു. പുരോഹിതൻെറ പിന്നിലാകട്ടെ പണവുമില്ല ആളുമില്ല. ഇയാളുടെ ഒരേയൊരു ബലം ആദ്ധ്യാത്മികശക്തിയത്രേ.

പുരോഹിതശക്തിയുടെ ഉത്കർഷത്തോടൊത്ത് പരിഷ്കാരത്തിൻെറ ആദ്യത്തെ ആവിർഭാവം: മൃഗീയമനസ്സിൻെറ മേൽ ദിവ്യപ്രകൃതിയുടെ വിജയം: ചൈതന്യത്തിൻെറ മുമ്പിൽ ഭൗതികതയുടെ ഒന്നാമത്തെ കീഴടക്കം: പ്രകൃതിക്കടിമപ്പെട്ട ഈ മനുഷ്യശരീരത്തിൽ, ഈ മാംസ ച്ചുമടിൽ, ലീനമായ ദിവ്യപ്രഭാവത്തിൻെറ ആദ്യത്തെ വികാസം – എന്നിവയെല്ലാം കാണപ്പെടുന്നു. പുരോഹിതൻ ഭൗതികതയിൽനിന്ന് ആദ്ധ്യാത്മികതയെ ഒന്നാമതായി വിവേചിച്ചവനാണ്: ഈ ലോകത്തെ അടുത്തതായി ബന്ധിപ്പിക്കാൻ ഒന്നാമതായി സഹായിച്ചവനാണ്: ദേവത കളിൽനിന്ന് മനുഷ്യൻെറ അടുക്കൽ വന്ന ഒന്നാമത്തെ സന്ദേശഹര നാണ്: രാജാവിനെ പ്രജകളോടു ബന്ധിക്കുന്ന പാലമാണ്. അയാളുടെ ആദ്ധ്യാത്മികശക്തിയും

വിദ്യാവ്യസനവും ജീവിതമുദ്രയായ ത്യാഗവു മാണ് സർവലോകഹിതത്തിന്റെ ആദ്യത്തെ മുളയെ വളർത്തിയെടു ക്കുന്നത്: പോരാ, സ്വന്തം ജീവിതരക്തംകൊണ്ടുപോലും അയാൾ അതു നനച്ചു തഴപ്പിക്കുന്നു. അതുകൊണ്ടത്രേ എല്ലാ നാട്ടിലും അയാൾ പ്രഥമവും പ്രമുഖവുമായ ആരാധനയ്ക്കു പാത്രീഭവിച്ചത്. അതുകൊണ്ട ത്രേ അയാളുടെ സ്മരണയെ നാം പൂജിക്കുന്നത്.

ദോഷങ്ങളുമുണ്ട്. പ്രാണബീജങ്ങളോടൊപ്പം മൃത്യുബീജങ്ങളും വിതക്കപ്പെടുന്നു. ഇരുളും വെളിച്ചവും ഒപ്പമാണ് മുന്നോട്ടു നീങ്ങുന്നത്. യഥാകാലം തടുക്കപ്പെടാഞ്ഞാൽ സമുദായത്തെ നാശഗർത്തത്തിലാഴ്ത്തുന്ന വമ്പിച്ച തിന്മകൾ ഉണ്ടുതന്നെ. ജഡവസ്തുവിലൂടെ വ്യാപരിക്കുന്ന ശക്തിവികാസം, എല്ലായിടത്തും അനുഭവത്തിനു വിഷയമാണ് രണാങ്കണത്തിൽ വ്യാപരിക്കുന്ന മഴുവിലൂടെയും വാളിലൂടെയും ആവിഷ്കരിക്കപ്പെടുന്ന സ്ഥൂലശക്തി ആർക്കും കാണുകയും മനസ്സിലാക്ക യും ചെയ്യാം: അതുപോലെതന്നെ അഗ്നിയുടെയും വൈദ്യുതിയു ടെയും ദാഹകശക്തിയും. ഇവയെപ്പറ്റി ആർക്കുമൊരു സന്ദേഹമില്ല: ഇവയുടെ നിർവ്യാജതയെപ്പറ്റി ചോദ്യവുമില്ല. എന്നാൽ ശക്തിയുടെ ഇരിപ്പിടവും വ്യാപാരകേന്ദ്രവും മാനസികമാകുമ്പോൾ, ചില പദവിശേഷ ങ്ങളിലും അവയുടെ ഉച്ചാരണവിശേഷങ്ങളിലും ചില ഗൂഢാക്ഷരങ്ങ ളുടെ ജപത്തിലും ഇതുപോലുള്ള മറ്റു മാനസികപ്രക്രിയകളിലും മാന സികപ്രയോഗങ്ങളിലുമായി ശക്തിയെ ഒതുക്കിനിർത്തുമ്പോൾ, വെളിച്ച വും ഇരുളും ഇടകലരുന്നു: അന്യഥാ നിഷ്കമ്പമായ വിശ്വാസത്തെ ഏറ്റവും ഇറക്കവും പിടിച്ചുകുലുക്കുന്നു. വസ്തുക്കൾ നേരിട്ടു കാണു കയും അനുഭവിക്കയും ചെയ്യുമ്പോൾപ്പോലും, ചിലപ്പോൾ അവയുടെ വാസ്തവികതയെക്കുറിച്ചു സംശയമുളവാകുന്നു. ക്ലേശം ഭയം ക്രോധം പൈശുന്യം പ്രതിക്രിയേച്ഛ മുതലായ മാനവവികാരങ്ങൾ സ്വോദ്ദേശ്യ സിദ്ധിക്കായി ആയുധശക്തിപോലുള്ള സർവസുഗ്രഹമായ ഉപായങ്ങൾ വെടിഞ്ഞ് ദുർഗ്രഹമായ സ്തംഭനം, ഉച്ചാടനം, വശീകരണം, മാരണം* തുടങ്ങിയ മാനസികപ്രക്രിയകൾ കൈക്കൊള്ളുമ്പോൾ, ദുരൂഹമായ കൂടപ്രയോഗത്തിന്റെ മണ്ഡലങ്ങളിൽ വർത്തിക്കുന്നവരുടെ മനസ്സി ന്റെ അവ്യക്തതയുടെ ധൂമപടലം സ്വതേ ഗ്രസിക്കുന്നു എന്നു പറയേണ്ടിയിരിക്കുന്നു. അത്തരം മനസ്സിൽ ഒരു കർമ്മപദ്ധതിയും നേരെ തെളികയില്ല, തെളിഞ്ഞാൽത്തന്നെ ആ മനസ്സ് അതൊക്കെ ഒടിച്ചു വളയ്ക്കുകയും ചെയ്യും. ഇതിന്റെയെല്ലാം പാര്യന്തികഫലം കപടതയാണ്, ഏറ്റവും ഇടുങ്ങിയ ക്ഷുദ്രഹൃദയതയാണ്. സർവോപരി, ഏറ്റവും മാരകമായ ഫലം അന്യരുടെ ഉത്കർഷം പൊറുക്കാൻ വയ്യാത്തതുകൊണ്ടുണ്ടാകുന്ന അതിരറ്റ അസഹിഷ്ണുതയത്രേ.

---

* സ്തംഭനാദികൾ, മന്ത്രശക്തിയിലൂടെ ശത്രുക്കളെ മരവിപ്പിക്കൽ, നശിപ്പിക്കൽ, വശപ്പെടുത്തൽ, മരിപ്പിക്കൽ ഇവയാണ്.

സ്വാഭാവികമായി പുരോഹിതൻ തന്നോടുതന്നെ പറയുന്നു; 'ദേവ ന്മാരെ എന്റെ ചൊല്പടിക്കു നിർത്തിയിരിക്കുന്ന ആ ശക്തി ഞാനെ ന്തിനു കൈവെടിയണം? അതെനിക്ക് ആധിവ്യാധികളുടെ മേൽ ആധിപ ത്യം നല്കിയിരിക്കുന്നു: ഭൂതപ്രേതപിശാചാദികളെ കിങ്കരന്മാരാക്കിയിരി ക്കുന്നു. വമ്പിച്ച ത്യാഗത്തിലൂടെ, വലിയ വില കൊടുത്താണ് ഞാനതു കൈയ്ക്കലാക്കിയത്. എന്റെ പണവും പേരും പെരുമയും, ചുരുക്ക ത്തിൽ ഐഹികമായി കാമ്യമായതെല്ലാം നല്കി നേടിയ ആ ശക്തി ഞാനെന്തിനു മറ്റുള്ളവർക്കു കൊടുക്കണം?'' ആ ശക്തി സർവഥാ മാനസികമാണ്. അതു രഹസ്യമായി വെച്ചുകൊണ്ടിരിക്കാൻ എത്ര സന്ദർഭങ്ങൾ! ഈ ഘടനാചക്രത്തിൽ കുടുങ്ങി മനുഷ്യപ്രകൃതി എന്താകുമോ, അതായിത്തീരുകയത്രേ ചെയ്യുന്നത്. അതു തുടർച്ചയായി സ്വാപലാപം, ശീലിച്ചു ശീലിച്ച്, അതിരറ്റ സ്വാർത്ഥത്തിനും കപടാചര ണത്തിനും ഇരയായിത്തീരുന്നു. ഒടുവിൽ ഇവയുടെ അനിവാര്യമായ വിഷഫലങ്ങൾ അനുഭവിച്ചു തുലയുകയും ചെയ്യുന്നു. യഥാകാലം ഇതേ അപലാപേച്ഛയുടെ തിരിച്ചടി തന്റെ മേൽത്തന്നെ വന്നുവീഴുക യായി. വിജ്ഞാനവും പ്രാജ്ഞതയുമൊക്കെ മിക്കവാറും താറുമാറാ കുന്നു: കാരണം, അവയ്ക്കു വേണ്ടത്ര വ്യായാമമില്ല, വിസ്താരവുമില്ല. വല്ലതുമൊട്ടവശേഷിച്ചാൽ അതീന്ദ്രിയസ്ഥാനത്തുനിന്നാണ് അതു വന്ന തെന്നു കരുതുകയുമായി. അതിനാൽ അഭിനവത്വത്തിനും നൂതനമായ ശാസ്ത്രവിജ്ഞാനത്തിനുംവേണ്ടി യത്നിക്കുന്നതിനുപകരം, പഴയ അറിവി ന്റെ അവശേഷങ്ങളിൽ പറ്റിപ്പിടിച്ചു തുരുമ്പു മാറ്റാനുള്ള യത്നംപോലും വ്യർത്ഥമെന്നു കണക്കാക്കപ്പെടുന്നു. അങ്ങനെ പുരോഹിതനു പ്രാചീ നമായ ആ വിദ്യയും അധൃഷ്യമായ സ്വാശ്രയശീലവും ഇല്ലാതാകുന്നു. പൂർവികന്മാരുടെ പേരു മാത്രമാണ് അയാൾക്കിപ്പോൾ ഉദ്ഘോഷിക്കാ നുള്ളത്. മഹത്തുക്കളായ ആ പൂർവ്വികർക്കുണ്ടായിരുന്ന അതേ മഹിമ യും മാന്യതയും ആരാദ്ധ്യതയും ആധിപത്യവുമൊക്കെ, ഒരു കോട്ടവും തട്ടാതെ, തനിക്കും വെച്ചുപുലർത്താൻ അയാൾ വ്യർത്ഥമായി അതി സാഹസം ചെയ്യുന്നു. അങ്ങനെയാണ് അന്യജാതിക്കാരുമായി അയാൾ ക്കു കഠിനമായ ഏറ്റുമുട്ടലുകൾ ഉണ്ടാകുന്നത്.

പ്രകൃതിനിയമമനുസരിച്ച്, പുതിയൊരു ജീവിതം പ്രബലതരമായി ഉണർന്നെഴുന്നേല്ക്കുമ്പോൾ ക്ഷയോന്മുഖമായ പഴയ ജീവിതത്തെ കീഴടക്കാനും തത്സ്ഥാനം കയ്യടക്കാനും യത്നിക്കുന്നു. അനർഹമായ തു നശിക്കാനും അർഹത്തമമായത് അതിജീവിക്കാനുമാണ് പ്രകൃതി സഹായിക്കുന്നത്. പുരോഹിതവർഗ്ഗവും മറ്റുവർഗ്ഗങ്ങളും തമ്മിലുണ്ടായ പോരാട്ടത്തിന്റെ അന്ത്യഫലമെന്തെന്നു പറഞ്ഞുവല്ലോ.

പുരോഹിതന്റെ ഉത്കർഷദശയിൽ നേരായ സത്യാന്വേഷണത്തിനു വേണ്ടി ചെയ്ത ത്യാഗവും സംയമവും തപസ്യയും, അയാളുടെ അധഃപതനം

തുടങ്ങിയപ്പോൾ ഉപഭോഗസാമഗ്രികൾ ശേഖരിക്കുവാനും അന്യരുടെ മേൽ ഏറിയ തോതിൽ ആധിപത്യം സ്ഥാപിക്കുവാനുമാണ് ചെലവാക്കിയത്. ഏതു ശക്തിയുള്ളതുകൊണ്ടാണോ അയാൾക്കു ബഹുമതിയും ആരാധനയും കൈവന്നത്, അതേശക്തി ഇപ്പോൾ അയാ ളെ സ്വർഗ്ഗത്തിൽനിന്നു നരകത്തിലേക്കു വലിച്ചിഴച്ചെത്തിച്ചു. ലക്ഷ്യമൊ ന്നുമില്ലാതെ തെറ്റിത്തിരിഞ്ഞ പുരോഹിതശക്തി, ചിലന്തിയെപ്പോലെ, സ്വയം നെയ്തുണ്ടാക്കിയ വലയിൽ കുരുങ്ങി. പല തലമുറകളായി, അന്യരുടെ പാദങ്ങൾ കുടുക്കിയിടാൻ പണിപ്പെട്ടുണ്ടാക്കിയ ആ ചങ്ങല സ്വന്തം കാലുകളിൽത്തന്നെ നൂറു മടങ്ങായി വീണ് അനങ്ങാൻ വയ്യാത്ത മട്ടാക്കി. ബാഹ്യശുദ്ധിക്കുവേണ്ടി നാലുപാടും കല്പിച്ചുവെച്ച ഏതൊരാചാരപരമ്പരയിൽ സമുദായം ഇടംവലം തിരിയാൻ വയ്യാത്ത വണ്ണം കെട്ടുപെട്ടു കിടന്നുവോ, അതിൽത്തന്നെ ആപാദമസ്തകം കുടു ങ്ങിപ്പോയ പുരോഹിതശക്തി ഇപ്പോൾ ആശയറ്റ് നിദ്രയിൽ ലയിച്ചിരി ക്കയാണ്. ഇനി ഗത്യന്തരമില്ല: ഈ ആചാരവല വലിച്ചുപൊട്ടിച്ചാൽ പുരോഹിതൻെറ പൗരോഹിത്യം നിലനില്ക്കില്ല. സ്വാഭാവികമായ ഉത്കർഷേച്ഛക്ക് ഒരു തരത്തിലും വളരാൻ നിവൃത്തിയില്ലെന്നു കണ്ട് ആരൊക്കെ ഈ മുറുകിയ കെട്ടു പൊട്ടിച്ച് മറുജാതിക്കാരുടെ ജീവനോ പായം കൈക്കൊണ്ടു ധനമാർജ്ജിച്ചുവോ, അക്കൂട്ടരുടെ പൗരോഹിത്യം ഉടനടി അവരിൽനിന്ന് സമുദായം എടുത്തുകളഞ്ഞു. കുടുമയും മുറിച്ച് തലമുടിയും ചീകി പകുത്ത്, പകുതി പാശ്ചാത്യമായ വേഷഭൂഷാദികളും ആചാരങ്ങളും കൈക്കൊണ്ടിട്ടുള്ള ബ്രാഹ്മണൻെറ ബ്രാഹ്മണ്യത്തിൽ സമുദായത്തിനു വിശ്വാസമില്ല. പിന്നെ ഭാരതത്തിൽ പുത്തനായി വന്നി ട്ടുള്ള ഈ പാശ്ചാത്യരുടെ ശക്തിയും വിദ്യാഭ്യാസവും ധനാഗമമാർഗ്ഗ ങ്ങളും എവിടെയൊക്കെ പരന്നുവോ അവിടെയൊക്കെ ബ്രാഹ്മണ യുവാക്കന്മാർ പരമ്പരാഗതമായ പൗരോഹിത്യം വിട്ടു പറ്റംപറ്റമായി മറ്റു ജാതികളുടെ കുലവൃത്തി കൈക്കൊണ്ട് പണക്കാരായിവരുകയു മാണ്: ഒപ്പം അവരുടെ പൂർവികരുടെ ആചാരമര്യാദകൾ മുച്ചൂടും മുടിഞ്ഞുപോകയും ചെയ്യുന്നു.

ഗുജറാത്തിലെ ബ്രാഹ്മണരുടെ അവാന്തരവിഭാഗങ്ങളിലെല്ലാം രണ്ടു തരക്കാരുണ്ട്: ഒരു കൂട്ടർ പൗരോഹിത്യം വെച്ചുപുലർത്തുന്നു: മറ്റേ കൂട്ടർ വേറെ വല്ല തൊഴിലും കൈക്കൊണ്ടു കാലം കഴിക്കുന്നു, പൗരോഹിത്യം തൊഴിലാക്കിയവരെ മാത്രമേ അവിടെ ബ്രാഹ്മണരെന്നു വിളിക്കുന്നുള്ളു. മറ്റേ കൂട്ടർ ബ്രാഹ്മണരായി ജനിച്ചവരെങ്കിലും പുരോ ഹിതബ്രാഹ്മണർ അവരുമായി വിവാഹബന്ധത്തിൽ ഏർപ്പെടുന്നില്ല. ഉദാഹരണമായി ഭിക്ഷയെടുത്തു ജീവിക്കുന്ന പുരോഹിതബ്രാഹ്മണർ 'നഗരബ്രാഹ്മണ'രാണ്: ഗവൺമെൻറിൻെറ കീഴിൽ ജോലി നോക്കുന്ന വരോ വൈശ്യവൃത്തി സ്വീകരിച്ചിട്ടുള്ളവരോ ആയ ബ്രാഹ്മണർ 'നാഗരർ' മാത്രവും. എന്നാൽ ഇന്ന് ആ ദിക്കിലും ബ്രാഹ്മണരുടെയിട യിൽ ഈ വിഭജനം അത്ര വകവെച്ചുവരുന്നില്ല. നഗരബ്രാഹ്മണൻെറ മക്കളും ഇംഗ്ലീഷു പഠിച്ച്

ഗവൺമെൻറ് ജോലി നോക്കിവരുന്നു: അല്ലെങ്കിൽ കച്ചവടം മുതലായ തൊഴിലുകൾ സ്വീകരിക്കുന്നു. പാഠശാല കളിലെ അദ്ധ്യാപകന്മാരെല്ലാം കഷ്ടപ്പെട്ട് തങ്ങളുടെ കുട്ടികളെ ഇംഗ്ലീ ഷുരീതിയിലുള്ള വിശ്വവിദ്യാലയങ്ങളിൽ ചേർത്തുവരുകയാണ്: അവരെ ക്കൊണ്ട് വൈദ്യർ, കായസ്ഥർ തുടങ്ങിയവരുടെ തൊഴിലുകൾ സ്വീകരി പ്പിക്കയും ചെയ്യുന്നു. ഇതൊക്കെ ഇങ്ങനെ തുടർന്നാൽ ഈ നാട്ടിൽ ഇന്നുള്ള പുരോഹിതവർഗ്ഗം എത്രകാലം തുടരുമെന്ന സംഗതി നിശ്ചയ മായും ചിന്ത്യമാണ്. ബ്രാഹ്മണശക്തിയെ ക്ഷയിപ്പിക്കാൻ യത്നിക്കുന്നു എന്നു പറഞ്ഞ് വല്ല വ്യക്തികളെയോ സംഘത്തെയോ കുറ്റപ്പെടുത്തു ന്നവർ അറിഞ്ഞിരിക്കണം, അനിവാര്യമായ പ്രകൃതിനിയമത്തിനു വഴി പ്പെട്ട് ബ്രാഹ്മണജാതിക്കാർതന്നെയാണ് സ്വന്തം ശവകുടീരം തയ്യാറാ ക്കിക്കൊണ്ടിരിക്കുന്നതെന്ന്. ഇതു നല്ലതുമാണ്. ഓരോ അഭിജാതവർഗ്ഗ ത്തിൻെറയും കർത്തവ്യം തങ്ങളുടെ ചിത തങ്ങൾതന്നെ ഒരുക്കുക യാണുതാനും.

ശക്തി സഞ്ചയിക്കുന്നതുപോലെയോ അതിലധികമോ ആവശ്യമാണ് ശക്തിയെ വികേന്ദ്രീകരിക്കുന്നത്. ഹൃദയത്തിൽ രക്തം സഞ്ചരിക്കുന്ന താവശ്യംതന്നെ: അതു ശരീരത്തിലെങ്ങും വ്യാപിപ്പിച്ചില്ലെങ്കിൽ മരണ മാണ് ഫലം. ഏതെങ്കിലും കുടുംബത്തിലോ ജാതിയിലോ ശക്തിയും വിദ്യയും കേന്ദ്രീകരിക്കുന്നത് ചിലപ്പോൾ സമുദായത്തിൻെറ നന്മയ്ക്ക് ആവശ്യമാണ്. എന്നാൽ കേന്ദ്രീഭൂതമായ ആ ശക്തി ഉരുക്കൂട്ടിയിട്ടുള്ളത് ചുറ്റുപാടും പരത്തുവാനത്രേ. ഇതു സാദ്ധ്യമല്ലെങ്കിൽ, സമുദായം ഉടനടി മരണത്തിന്നിരയാകും.

മറുവശത്ത് സിംഹത്തിന്നുള്ള എല്ലാ ഗുണങ്ങളും ദോഷങ്ങളുമാണ് സിംഹതുല്യനായ രാജാവിനുമുള്ളത്. സിംഹത്തിൻെറ കരാളനഖങ്ങൾ അതിൻെറ തീറ്റയ്ക്കായി സസ്യഭുക്കുകളായ ജന്തുക്കളുടെ കരളു കീറുന്ന കാര്യത്തിൽ ക്ഷണനേരവും മടിക്കില്ല. കവി പറയുന്നുമുണ്ട്, പട്ടിണി കിടക്കുന്ന മുതുക്കൻസിംഹംപോലും മടിയിൽ വന്നുചാടുന്ന കുറുക്കനെ തിന്നാമെന്ന് ഒരിക്കലും കരുതില്ലെന്ന്.* രാജവ്യാഘ്രത്തി ൻെറ ഭോഗലാലസയ്ക്കു തടസ്സമുണ്ടാക്കുന്ന പ്രജകൾക്കു കിട്ടുന്ന ഫലം സർവനാശമാണ്. വിനയത്തോടുകൂടി രാജാവിൻെറ ആജ്ഞകൾ ശിരസാ വഹിച്ചാൽ അപകടമൊന്നും വരികയില്ലതാനും.

ഒത്തൊരുമിച്ചുള്ള പ്രയത്നം, ഒത്തൊരുമിച്ചുള്ള ചിന്ത, സമഷ്ടിരക്ഷ ക്കുവേണ്ടി വ്യക്തി ചെയ്യുന്ന ത്യാഗം – ഇവയൊക്കെ പണ്ടെന്നപോലെ ഇന്നും വേണ്ടത്ര ഒരിടത്തും കാണാനില്ല. അതിനുവേണ്ടിയാണ് സമു ദായം രാജാവെന്ന ഒരു കേന്ദ്രത്തെ സൃഷ്ടിച്ചത്. ആ കേന്ദ്രത്തിലത്രേ എല്ലാ ശക്തികളും ഉരുക്കൂട്ടിയിട്ടുള്ളത്. അവിടെനിന്നാണുതാനും അതു സമുദായഗാത്രത്തിൽ നാലുപാടും പരക്കുന്നത്.

---

* ഭർത്തൃഹരിനീതിശതകം 21, 22

ബ്രാഹ്മണരുടെ മേൽക്കോയ്മക്കാലത്തു ജ്ഞാനേച്ഛ ഒന്നാമതായി ഉണരുകയും, അതിന്റെ ഇളംപരുവത്തിൽ അതു സംരക്ഷിക്കപ്പെടു കയും ചെയ്തതെങ്ങനെയോ, അതുപോലെ ക്ഷത്രിയരുടെ മേല്ക്കോ യ്മക്കാലത്തു ഭോഗലാലസയുടെ പുഷ്ടിയും അതിനെ തുണയ്ക്കുന്ന ശാസ്ത്രങ്ങളുടെ സൃഷ്ടിയും ഉത്കർഷവും സമ്പാദിക്കപ്പെട്ടു.

പെരുമപെറ്റ ഭൂമീശ്വരന്മാർക്ക് തങ്ങളുടെ ഉന്നതമായ മസ്തകത്തെ പർണ്ണശാലകളിൽ ഒളിക്കുക സാദ്ധ്യമാണോ? സാമാന്യജനങ്ങൾക്കു കിട്ടുന്ന ഭോജ്യാദികൾകൊണ്ട് അവർക്കു തൃപ്തി കൈവരുമോ?

രാജാവിന്റെ മഹത്ത്വത്തോട് മനുഷ്യരുടെ ഇടയിൽ ആർക്കും കിടപിടിക്കാവതല്ല. അദ്ദേഹത്തിൽ ദേവത്വംപോലും ആരോപിക്കപ്പെടുന്നു. അവിടുത്തെ ഉപഭോഗവസ്തുക്കളുടെ നേരെ സാധാരണക്കാരൻ നോക്കുന്നതുപോലും മഹാപാപം: അവ കൈക്കൊള്ളാൻ കൊതിക്കുന്നതിനെപ്പറ്റി പറയുകയേ വേണ്ട. രാജാവിന്റെ ദേഹം സാധാരണക്കാരന്റെ ദേഹംപോലല്ല. അതിനെ വൃത്തികേടു തുടങ്ങിയ ദോഷങ്ങൾ തീണ്ടുകയേ ഇല്ല. പല ദേശങ്ങളിലും രാജശരീരത്തിനു മരണമേർപ്പെടുന്നില്ലത്രേ! സൂര്യനുപോലും ഒരു നോക്കു കാണാൻ കിട്ടാത്ത രാജദാരങ്ങളാകട്ടേ, സാമാന്യരുടെ കാഴ്ചയിൽ ഒരു തരത്തിലും പെടുകയേയില്ല. ഫലത്തിൽ, പർണ്ണശാലയ്ക്കുപകരം പ്രാസാദങ്ങൾ ഉയരുന്നു: ഗ്രാമ്യകോലാഹലത്തിനുപകരം സുമധുരവും നിപുണകലാവിശിഷ്ടവുമായ സംഗീതധാര ഭൂമിയിലേക്ക് ഒഴുകുന്നു. ക്രമേണ പ്രാകൃതമായ വനങ്ങളുടെയും ശാർദ്വലങ്ങളുടെയും പരുപരുത്ത വസ്ത്രങ്ങളുടെയും സ്ഥാനത്ത് മനോഹരമായ ഉദ്യാനങ്ങൾ, ഉപവനങ്ങൾ, മനോജ്ഞമായ ആലേഖനങ്ങൾ, കൊത്തിയെടുക്കപ്പെട്ട പ്രതിമകൾ, നേർത്തപട്ടുവസ്ത്രങ്ങൾ എന്നിവയൊക്കെ ഉണ്ടാകാൻ തുടങ്ങി. ബുദ്ധിമാന്മാരായ ബഹുലക്ഷമാളു കൾ ശ്രമസാദ്ധ്യമായ കൃഷി ഉപേക്ഷിച്ച്, സ്വല്പശ്രമവും സൂക്ഷ്മ ബുദ്ധിയും വേണ്ടുന്ന നിരവധി കലകളിൽ ശ്രദ്ധ ചെലുത്തി. ഗ്രാമത്തിന്റെ പ്രാധാന്യം നശിച്ചു: പട്ടണം ആവിർഭവിച്ചു.

ആദ്യമായി ഭാരതഭൂമിയിലാണ്, വിഷയോപഭോഗംകൊണ്ടു തൃപ്തരായ മഹാരാജാക്കന്മാർ, ഒടുവിൽ വാനപ്രസ്ഥരായി അദ്ധ്യാത്മവിദ്യയെപ്പറ്റി ഗാഢമായി ആലോചിച്ചുതുടങ്ങിയത്. അങ്ങനെ, ഭോഗത്തിനുശേഷം വൈരാഗ്യം വരുകതന്നെ വേണം. ഈ വൈരാഗ്യത്തിന്റെയും ഗംഭീരമായ ദാർശനികചിന്തയുടെയും ഫലമായി ആദ്ധ്യാത്മികസത്യത്തിൽ സമ്പൂർണ്ണമായ ആസക്തിയും, മന്ത്രപൂർവ്വം അനുഷ്ഠിക്കേണ്ടിയിരുന്ന കർമ്മകാണ്ഡത്തിൽ തികഞ്ഞ ഉദാസീനതയും, ഉപനിഷത്തുകൾ ഗീത ജൈനബൗദ്ധഗ്രന്ഥങ്ങൾ എന്നിവയിൽ സവിസ്തരം പ്രതിപാദിക്കപ്പെട്ടു കാണുന്നു. ഭാരതത്തിൽ ഈ സംഗതിയിലും പുരോഹിതശക്തിക്കും രാജശക്തിക്കും തമ്മിൽ കഠിനമായ പോരാട്ടം കാണാം. കർമ്മ

കാണ്ഡത്തിനു ലോപമേർപ്പെടുമ്പോൾ പുരോഹിതന് ഉപജീവന മാർഗ്ഗം നഷ്ടമായി. അതിനാൽ സ്വാഭാവികമായി എല്ലായ്പോഴും എല്ലായിടത്തും പുരോഹിതൻ പഴയ സമ്പ്രദായങ്ങൾ സംരക്ഷിക്കാൻ സന്നദ്ധനാണ്. മറിച്ച്, ജനകൻ തുടങ്ങിയ ക്ഷത്രിയന്മാർ കയ്യൂക്കും ആദ്ധ്യാത്മികശക്തിയും കൈക്കൊണ്ട് പൗരോഹിത്യത്തിന്നെതിരായി നിലയുറപ്പിക്കുന്നു. ഈ കൂട്ടർ തമ്മിലുള്ള മത്സരത്തിൻെറ കഥ നേരത്തെ പറഞ്ഞുവല്ലോ.

വിദ്യകളെല്ലാം തന്നിൽ കേന്ദ്രീകരിക്കാൻ പുരോഹിതൻ പ്രയത്നിക്കുന്നതുപോലെ, ഭൗതികശക്തികളെല്ലാം തന്നിൽ കേന്ദ്രീകരിക്കാൻ രാജാവും പ്രയത്നിക്കുന്നു. രണ്ടു കൂട്ടരെക്കൊണ്ടും പ്രയോജനമുണ്ട്. ചില സമയത്ത്, സമുദായത്തിൻെറ നന്മയ്ക്കു രണ്ടു ശക്തികളും ആവശ്യമാണ്. പക്ഷേ അതു സമുദായത്തിൻെറ ശൈശവകാലത്തത്രേ യൗവനാവസ്ഥയിലെത്തിയ സമുദായഗാത്രത്തിൽ ബാല്യത്തിനു ചേർന്ന വസ്ത്രം വെച്ചുകെട്ടാൻ തുനിഞ്ഞാൽ, സമുദായം ഒന്നുകിൽ സഹജമായ ശക്തികൊണ്ട് അതു തട്ടിക്കീറി മുന്നേറുന്നു: ഇതിനു കഴിവില്ലെങ്കിലോ അതു ക്രമേണ ബർബരതയിൽ ആണ്ടുപോകുന്നു.

രാജാവ് പ്രജകളുടെ മാതാവും പിതാവുമാണ്, പ്രജകൾ അദ്ദേഹത്തിൻെറ സന്തതികളും. പ്രജകളെല്ലാം എല്ലാത്തരത്തിലും, രാജാവിനെ ആശ്രയിച്ചുകഴിയുന്നതാണുചിതം: അതുപോലെ രാജാവ് പ്രജകളെ സ്വന്തം ഔരസസന്തതികളെയെന്നപോലെ സദാ സംരക്ഷിക്കേണ്ടതുമാണ്. എന്നാൽ ഓരോ വീട്ടിലും നടപ്പിലാക്കേണ്ട നയം നാട്ടിലെങ്ങും പ്രചരിക്കേണ്ടതാണ്. വീടുകളുടെ സമഷ്ടിയാണല്ലോ സമുദായം. ''പ്രാപ്തേ തു ഷോഡശേ വർഷേ''[1] എന്ന നിയമമനുസരിച്ച് ഓരോ പിതാവും തൻെറ പുത്രനെ സുഹൃത്തായി കണക്കാക്കുകയാണ് വേണ്ട തെങ്കിൽ, സമുദായമെന്ന ശിശുവിന് ആ പതിനാറ് ഒരിക്കലും തികയ ലില്ലേ? എല്ലാ സമുദായങ്ങൾക്കും പതിനാറാം വയസ്സു തികയുന്നു എന്നും, സാധാരണവ്യക്തികളും ശക്തരായ ഭരണകർത്താക്കളും തമ്മിൽ സംഘട്ടനമുണ്ടാകുന്നു എന്നുമുള്ളതിനു ചരിത്രം സാക്ഷ്യം വഹിക്കു ന്നു. ഈ യുദ്ധത്തിൽ വരുന്ന ജയാപജയങ്ങളെ ആശ്രയിച്ചാണ് സമു ദായത്തിൻെറ ജീവനും വികാസവും പരിഷ്കാരവും നിലകൊള്ളുന്നത്.

കൂടെക്കൂടെ ഈ വിപ്ലവം ഭാരതത്തിലും ഉണ്ടായിട്ടുണ്ട്. ഇവിടെ അതുണ്ടായിട്ടുള്ളത് മതത്തിൻെറ പേരിലാണെന്നു മാത്രം. ഭാരത ത്തിൻെറ ജീവൻ മതമാണ്: ഈ നാടിൻെറ ഭാഷ മതമാണ്. ഇവിടെ യുള്ള പ്രസ്ഥാനങ്ങളുടെയെല്ലാം പ്രതീകവും മതമാണ്. ചാർവ്വാകൻ, ജൈനൻ, ബൗദ്ധൻ, ശങ്കരൻ, രാമാനുജൻ, കബീർ, നാനക്, ചൈത ന്യൻ,

---

1 രാജവത് പഞ്ചവർഷാണി ദശവർഷാണി ഭൃത്യവത്

പ്രാപ്തേ തു ഷോഡശേ വർഷേ പുത്രം മിത്രവദാചരേത്. (ചാണക്യനീതി) അഞ്ചു വയസ്സുവരെ പുത്രനെ ലാളിക്കണം പിതാവ്: അടുത്ത പത്തു കൊല്ല ക്കാലം ശിക്ഷിക്കണം: പതിനാറു വയസ്സു തികഞ്ഞാൽ, സുഹൃത്തിനെപ്പോലെ കരുതണം.

ബ്രഹ്മസമാജം, ആര്യസമാജം – ഈ സമ്പ്രദായങ്ങളിലെല്ലാം മുന്നിട്ടു പതഞ്ഞ് ഇരച്ചുകയറുന്നത് മതത്തിന്റെ തിരമാലയാണ്. പിന്നാ ലെ, സാമുദായികമായ നിരപ്പുകേടുകൾ നേരേയാക്കപ്പെടുന്നു. നിരർത്ഥ കപദങ്ങൾ ഉരുവിടുന്നതുകൊണ്ട് ആഗ്രഹങ്ങൾ നിറവേറുമായിരുന്നെ ങ്കിൽ, വാസനകളെ തൃപ്തിപ്പെടുത്താൻ കഠിനമായ പ്രയത്നങ്ങളിൽ ആരേർപ്പെടും? സമുദായഗാത്രത്തിലെങ്ങും ഈ രോഗം ബാധിച്ചാൽ, പ്രവൃത്തിയടങ്ങിയ സമുദായം മുച്ചൂടും നശിക്കും. അതുകൊണ്ടാണ് പ്രത്യക്ഷത്തിൽമാത്രം വിശ്വസിക്കുന്ന ചാർവ്വാകന്മാർ കുത്തിത്തറ യ്ക്കുന്ന ആക്ഷേപങ്ങൾ ഉന്നയിച്ചിട്ടുള്ളതും. പശുബലി, നരബലി, അശ്വമേധം തുടങ്ങിയ കർമ്മകാണ്ഡാനുഷ്ഠാനങ്ങളിലെ ജന്തുപീഡാ പാപത്തിൽനിന്ന് സമുദായത്തെ ഉദ്ധരിക്കാൻ സദാചാരികളും ജ്ഞാനാ വലംബികളുമായ ജൈനർക്കും, മേൽജാതിക്കാരുടെ കഠിനമായ നിപീ ഡനങ്ങളിൽനിന്ന് കീഴ്ജാതിക്കാരെ രക്ഷിക്കാൻ ബൗദ്ധവിപ്ലവത്തി നുമല്ലാതെ മറ്റാർക്കു കഴിയുമായിരുന്നു? കാലാന്തരത്തിൽ ബുദ്ധമത ത്തിലെ സദാചാരം അറപ്പുളവാക്കുന്ന അനാചാരങ്ങളായി മാറുകയും, ബൗദ്ധമതത്തിലെ സമത്വവാദത്തിന്റെ പിൻതുണയോടുകൂടി സമുദായ ത്തിൽ കടന്നുകൂടിയ ബർബരജാതിക്കാരുടെ പൈശാചികനടപടികൾ കൊണ്ട് സമുദായം ഇളകിമറികയും ചെയ്തപ്പോൾ, ആവുന്നത്ര പഴയ നിലതന്നെ വീണ്ടെടുക്കാനായിരുന്നു ശങ്കരന്റെയും രാമാനുജന്റെയും പ്രയത്നം. പിന്നെ, കബീറും നാനാക്കും ചൈതന്യനും ബ്രഹ്മസമാ ജവും ആര്യസമാജവും ഉടലെടുത്തില്ലായിരുന്നെങ്കിൽ, ഹിന്ദുക്കളെ ക്കാൾ സംഖ്യയിൽ മുസൽമാന്മാരും ക്രിസ്ത്യാനികളും കൂടുതലാകു മായിരുന്നു എന്നതിൽ സംശയമില്ല.

നാനാപദാർത്ഥഘടിതമായ ശരീരത്തെയും അനവധി ഭാവതരംഗങ്ങ ളുൾക്കൊള്ളുന്ന മനസ്സിനെയും രൂപപ്പെടുത്താൻ ഭക്ഷണത്തെപ്പോലെ നല്ല വസ്തു മറ്റെന്തുണ്ട്? എന്നാൽ ദേഹത്തിന്റെ രക്ഷയ്ക്കും മനസ്സി ന്റെ വീര്യവർദ്ധനത്തിനും ഒഴിച്ചുകൂടാത്ത ഭക്ഷണത്തിന്റെ അവശി ഷ്ടാംശം ശരീരത്തിൽനിന്നു ബഹിഷ്കരിക്കപ്പെടാൻ സാധിക്കാതെ വന്നാൽ അത് എല്ലാ അനർത്ഥങ്ങൾക്കും കാരണമാകുകയും ചെയ്യും.

സമഷ്ടിയുടെ ജീവിതത്തിലാണ് വ്യക്തിയുടെ ജീവിതം. സമഷ്ടി യുടെ സുഖത്തിലാണ് വ്യക്തിയുടെ സുഖം. സമഷ്ടിയെ വിട്ടാൽ വ്യക്തിക്കു നിലനില്പ് അസാദ്ധ്യമാണ് – അനശ്വരമായ ഈ സത്യമാണ് പ്രപഞ്ചത്തിന്റെ അടിത്തറ. വ്യക്തിയുടെ ഒരേയൊരു കർത്തവ്യം ഇതാണ്; കണക്കറ്റ സമഷ്ടിയോടുള്ള സഹാനുഭൂതിയിലൂടെ അവരുടെ സുഖത്തിൽ സുഖവും ദുഃഖത്തിൽ ദുഃഖവും അനുഭവിച്ച് ക്രമേണ പുരോഗമിക്കുക. ഇതു കർത്തവ്യംമാത്രമല്ല: ഇതു പാലിച്ചില്ലെങ്കിൽ മരണവും പാലിച്ചാൽ അമരതയുമത്രേ ഫലം. പ്രകൃതിയുടെ കണ്ണിൽ മണ്ണിടാൻ ആർക്കു കഴിയും? സമുദായത്തിന്റെ കണ്ണിൽ മണ്ണെറി യുകയും നീണാൾ നടപ്പുള്ളതല്ല.

സമുദായത്തിൻെറ മേൽത്തട്ടിൽ എത്രയേറെ മലിനതകൾ കൂമ്പാരം കൂടിക്കിടന്നാലും, ചോട്ടിൽ സ്നേഹ മയവും നിസ്സ്വാർത്ഥവുമായ ജീവിതത്തിൻെറ പ്രാണസ്പന്ദം ഉണ്ടുതന്നെ. സർവംസഹയായ ഭൂമീദേവിയെപ്പോലെ സമുദായം ഒട്ടേറെ സഹിക്കും. എന്നാൽ ഒരിക്കലല്ലെങ്കിൽ മറ്റൊരിക്കൽ അതുണരുകതന്നെ ചെയ്യും. ആ ഉണർച്ചയുടെ വീര്യത്തിൽ, പല യുഗങ്ങളായി കുന്നുകൂടിക്കിടന്ന മലിനതകളും സ്വാർത്ഥതകളും ദൂരെ തെറിച്ചുവീഴുകയും ചെയ്യും.

തമോഗുണം മൂടിയിട്ടുള്ള പശുപ്രകൃതികളായ മനുഷ്യരാണ് നാം. ഒരായിരം പ്രാവശ്യം തട്ടേറ്റിട്ടും മഹത്തായ ഈ സത്യത്തിൽ നമുക്കു വിശ്വാസം വരുന്നില്ല. ആയിരം പ്രാവശ്യം വഞ്ചിതരായിട്ടും വീണ്ടും വഞ്ചിതരാകാൻ നാം തയ്യാറാണ്. പ്രകൃതിയെ വഞ്ചിക്കാമെന്നു നാം ഭ്രാന്തന്മാരെപ്പോലെ കരുതുന്നു. അത്യന്തം ഹ്രസ്വദൃഷ്ടികളാണ് നാം. നാം വിചാരിക്കുന്നു, ഏതെങ്കിലും മട്ടിൽ നേടിവെയ്ക്കുകയാണ് ജീവിതത്തിൻെറ അവസാനലക്ഷ്യമെന്ന്.

വിദ്യ, ബുദ്ധി, ധനം, ബലം, വീര്യം – എന്തൊക്കെ നമുക്കു പ്രകൃതി സമ്പാദിച്ചുതന്നിട്ടുണ്ടോ അതൊക്കെ വീണ്ടും പ്രചരിപ്പിക്കുവാനുള്ളവ യത്രേ. നാം ഇതു മറക്കുന്നു. സംരക്ഷണത്തിനു വെച്ചിട്ടുള്ള നിക്ഷേപം, 'സ്വന്തമാണ്' എന്നു തോന്നിയാൽ മതി, ഉടനടി സ്വയം നശിച്ചുതുടങ്ങു കയായി.

പ്രജാസമൂഹത്തിൻെറ ശക്തികേന്ദ്രമായ രാജാവ് അതിവേഗം മറക്കുന്നു, തന്നിൽ നിക്ഷിപ്തമായ ശക്തി, സഹസ്രഗുണമുത്സ്രഷ്ടും[1] ''ആയിരം മടങ്ങു മടക്കിക്കൊടുക്കുവാൻവേണ്ടിമാത്ര''മാണെന്ന്. വേന[2] നെപ്പോലെ രാജാവ് തന്നിൽത്തന്നെ സർവദേവമയത്വം ആരോപിച്ച് മറ്റുള്ളവരെ ഹീനരായിമാത്രം കണ്ടുതുടങ്ങുന്നു. നല്ലതായാലും ശരി ചീത്തയായാലും ശരി, തൻെറ ഇച്ഛയ്ക്കു വിഘ്നം വരുത്തുന്നതു മഹാപാപം. പാലനത്തിനുപകരം നടക്കുന്നതു പീഡനമാണ്: രക്ഷണ ത്തിനുപകരം ഭക്ഷണവും. സമുദായത്തിനു വീര്യമില്ലെങ്കിൽ, എല്ലാം മിണ്ടാതെ സഹിച്ചുകൊള്ളും. രാജാവും പ്രജകളും ഹീനമായ നിലയിൽ നിന്ന് ഹീനതരമായ നിലയിലേക്കു വഴുതി വീഴുന്നു: വീര്യമുള്ള മറ്റൊരു വർഗ്ഗക്കാർ വന്ന് അവരെ ആക്രമിച്ചുകീഴടക്കുകയും ചെയ്യുന്നു. സമുദായഗാത്രം ബലപ്പെട്ടതാണെങ്കിൽ സുശക്തമായ പ്രതിവിധികൾ ഉടനടി തുടരുകയായി.

1 രഘുവംശം 1.18

2 ഭാഗവതകഥ. (4–ാം സ്കന്ധം 13, 14 അദ്ധ്യായങ്ങൾ) ത്രിമൂർത്തികളെക്കാൾ മികച്ചവനെന്നു സ്വയം കരുതിയ വേനൻ, തന്നെയായിരിക്കണം എല്ലാവരും പൂജിക്കുന്നതെന്നു പ്രഖ്യാപിച്ചു. ഈ അഹങ്കാരം മാറ്റാൻ ഋഷികൾ സദുപദേ ശത്തിലൂടെ ശ്രമിച്ചു. അവരെ അയാൾ നിന്ദിക്കയും തന്നെ പൂജിക്കാൻ ആജ്ഞാപിക്കയും ചെയ്തു. അവർ അയാളെ ശാപാഗ്നിയിൽ ദഹിപ്പിച്ചു പോൽ.

ഇവയുടെ തട്ടേറ്റു കൊടിയും വടിയും വെഞ്ചാ മരവുമൊക്കെ ദൂരെ തെറിച്ചുവീഴുകയും, സിംഹാസനാദികൾ കാഴ്ച ബംഗ്ലാവിൽ സൂക്ഷിക്കാനുള്ള വസ്തുക്കൾപോലാവുകയും ചെയ്യുന്നു.

മുൻസൂചിപ്പിച്ച പ്രത്യാഘാതത്തിൻെറ ഫലമായിട്ടാണ് ആ വൈശ്യ ശക്തിയുടെ വികാസമുണ്ടായത്. മഹത്തായ ആ ശക്തി നെറ്റി ചുളി ച്ചാൽ ''ലങ്കയിലെ രാക്ഷസേശ്വരൻപോലും വിറകൊള്ളും.'' അതിൻെറ കൈയിൽ പെട്ടിട്ടുള്ള സ്വർണ്ണഭാണ്ഡത്തിൽ വൃഥാ കൊതിപൂണ്ട് മഹാരാജാക്കന്മാർമുതൽ ഇരപ്പാളിവരെയുള്ളവർ അതിനെ പിൻതുടരു കയാണ്.

ബ്രാഹ്മണൻ പറഞ്ഞു; ''വിദ്യയാണ് ബലത്തിനൊക്കെ ബലം. ആ വിദ്യ എന്നെ ആശ്രയിച്ചുകഴിയുന്നു. എൻെറ ആജ്ഞയ്ക്കൊത്തു വേണം സമുദായം നടക്കുക.'' കുറേ നാളുകൾ അങ്ങനെ നടന്നു. ക്ഷത്രിയൻ പറഞ്ഞു; ''ഹേ ബ്രാഹ്മണ, എൻെറ ആയുധബലമി ല്ലെങ്കിൽ വിദ്യാബലമുള്ള താങ്കൾ എവിടെയാകും? ഞാൻതന്നെ ശ്രേഷ്ഠൻ.'' ഉറയിൽനിന്ന് തിളങ്ങുന്ന വാൾ വെളിയിലേക്കു ചാടി. സമുദായം തല കുനിച്ച് അതു വകവെച്ചുകൊടുത്തു. എല്ലാവർക്കും മുമ്പ്, വിദ്യോപാസകൻതന്നെ രാജോപാസകനായി മാറി. വൈശ്യൻ പറഞ്ഞു; ''ഭ്രാന്ത്! 'അഖണ്ഡമണ്ഡലാകാരം വ്യാപ്തം യേന ചരാചരം' എന്ന് ആരെക്കുറിച്ച് നിങ്ങൾ പറയുന്നുവോ അതാണ് ഈ എൻെറ കൈയിലുള്ളതും അനന്തശക്തിമത്തുമായ സ്വർണ്ണനാണയം. നോക്കൂ: ഇതിൻെറ കൃപകൊണ്ടു ഞാനും സർവശക്തൻതന്നെ. ഹേ ബ്രാഹ്മണ, അങ്ങയുടെ തപസ്സും ജപവും വിദ്യയും ബുദ്ധിയും, ഇതിൻെറ കൃപ കൊണ്ട് ഞാനിതാ വിലയ്ക്കെടുക്കുന്നു. മഹാരാജാവേ, അങ്ങയുടെ ശസ്ത്രാസ്ത്രങ്ങളും തേജോവീര്യങ്ങളും ഇതിൻെറ കൃപകൊണ്ട് എൻെറ ആഗ്രഹസിദ്ധിക്കു പ്രയോഗിച്ചേ മതിയാവൂ. അതിവിശാലവും അത്യുന്ന തവുമായ ഈ വ്യാപാരശാലകളില്ലേ, ഇവയത്രേ എൻെറ തേൻകൂട്, തേനീച്ചകളെപ്പോലെ അസംഖ്യം ശൂദ്രർ ഇതിൽ സദാ തേൻ സഞ്ചയി ച്ചുപോരുന്നു. പക്ഷേ ആരാണ് ആ തേൻ നുകരുന്നത്? ഞാനാണ് യഥാകാലം ഉള്ള തേൻ പിഴിഞ്ഞെടുക്കുന്നത്.''

ബ്രാഹ്മണരുടെയും ക്ഷത്രിയരുടെയും ആധിപത്യകാലത്ത് വിദ്യ യും പരിഷ്കാരവും കുന്നിച്ചതുപോലെ, വൈശ്യരുടെ ആധിപത്യത്തിൽ ധനവും കുന്നിക്കുന്നു. എന്തിൻെറ ഝണഝണശബ്ദമാണോ നാലു ജാതിക്കാരുടെയും ഹൃദയം കവരുന്നത് ആ നാണയമത്രേ വൈശ്യൻെറ ബലം. ഒടുവിൽ ബ്രാഹ്മണൻ ഈ ധനം സൂത്രത്തിൽ കൈയ്ക്ക ലാക്കും, ക്ഷത്രിയൻ അതു ബലാത്കാരമായി കവർന്നെടുക്കും – ഇതാണ് വൈശ്യന് എപ്പോഴുമുള്ള ഭയം. കച്ചവടക്കാരുടെ ഐക്യം ആത്മരക്ഷയെ പുരസ്കരിച്ചുള്ളതാണ്. പലിശ എന്ന ചാട്ട ആഞ്ഞു വീശുന്ന വൈശ്യൻ എല്ലാവരുടെയും ഹൃദയത്തെ നടുക്കുന്നു. വൈശ്യൻ സദാ പണത്തിൻെറ

കരുത്തുകൊണ്ടു രാജശക്തിക്ക് അങ്കു ശമിടുന്നതിൽ വ്യാപൃതനാണ്. അയാൾക്ക് എപ്പോഴുമുള്ള പരിശ്രമം വൈശ്യവർഗ്ഗത്തിൻെറ ധനധാന്യാദികൾക്ക് രാജശക്തി ഒരു തരത്തിലും തകരാറു വരുത്താതെ കാക്കാനാണ്. എന്നാൽ രാജശക്തി ശൂദ്രജാതി ക്കുണ്ടാകട്ടെ എന്നൊരാഗ്രഹം വൈശ്യനു തെല്ലുമില്ല.

''ഏതു ദേശമുണ്ട് കച്ചവടക്കാരൻ പോകാത്തതായി!'' കച്ചവടക്കാര നായ വൈശ്യൻ സ്വയം അജ്ഞനെങ്കിലും, വ്യാപാരത്തിനുവേണ്ടി, വിദ്യയും ബുദ്ധിയും കലയും ശാസ്ത്രവുമൊക്കെ മറുനാടുകളിൽ കൊണ്ടെത്തിക്കുന്നു. ബ്രാഹ്മണൻെറയും ക്ഷത്രിയൻെറയും മേല്ക്കോ യ്മക്കാലത്ത് സമുദായത്തിൻെറ ഹൃദയത്തിൽ തളംകെട്ടിനിന്ന രക്തം പോലെ വർത്തിച്ച വിദ്യയും പരിഷ്കാരവും കലാഭംഗികളുമൊക്കെ, വൈശ്യൻെറ കച്ചവടസ്ഥലങ്ങളിലേക്കുള്ള പാതകളെന്ന ധമനികളി ലൂടെ സർവ്വത്ര വ്യാപിക്കുന്നു. ഇങ്ങനെ വൈശ്യശക്തി ആവിർഭവി ക്കാഞ്ഞെങ്കിൽ ലോകത്തൊരിടത്തുമുള്ള ഭക്ഷണസാമഗ്രികളും പരി ഷ്കാരവും കലകളും ശാസ്ത്രവുമൊക്കെ മറ്റൊരിടത്തേക്ക് ആരു കൊണ്ടുപോകുമായിരുന്നു?

പിന്നെ, ബ്രാഹ്മണരുടെ ആധിപത്യവും ക്ഷത്രിയരുടെ ഐശ്വര്യവും വൈശ്യരുടെ ധനധാന്യാദികളും ആരുടെ ദേഹായാസ ഫലമോ, അവ രെവിടെ? എല്ലാ ദേശത്തും കാലത്തും സമുദായശരീരമായിട്ടുള്ളതും, എന്നാൽ ''ജഘന്യപ്രഭവോ ഹി സഃ'' (അവൻ നീചജാതിയിൽ പിറന്നവ നാണ്) എന്നു വർണ്ണിക്കപ്പെട്ടവരുമായ കൂട്ടരുടെ കഥയെന്ത്? വിദ്യാ ലയം ആഗ്രഹിച്ചുപോയി എന്ന കടുത്ത കുറ്റത്തിന് ''നാവറക്കുക: തടിതട്ടുക'' തുടങ്ങിയ മൃദുലശിക്ഷകൾ ആരെ ഉദ്ദേശിച്ചോ ഭാരതത്തിൽ പ്രചരിച്ചിരുന്നത്, ഭാരതത്തിലെ ആ 'ജംഗമശ്മശാനങ്ങൾ'ക്ക്, 'ഭാരം ചുമക്കുന്ന ജന്തുക്കൾ'ക്ക്, ശൂദ്രജാതിക്കാർക്ക്, ഗതിയെന്ത്? ഈ നാടി നെക്കുറിച്ച് എന്തു പറയട്ടെ! ശൂദ്രരുടെ കാര്യം വിടുക. ഭാരതത്തിൽ ഇന്നുള്ള ബ്രാഹ്മണ്യം വെള്ളക്കാരായ അദ്ധ്യാപകർക്കും, ക്ഷത്രിയത്വം ഭരണം നടത്തുന്ന ഇംഗ്ലീഷുകാർക്കും, വൈശ്യത്വം ജന്മനാ കച്ചവട ക്കാരായ ഇംഗ്ലീഷുകാർക്കുമാണുള്ളത്. ഭാരതീയർക്കു ചുമടു ചുമ ക്കുന്ന വെറും ജന്തുക്കളുടെ നിലയാണ്, വെറും ശൂദ്രത്വമാണ് ഉള്ളത്.

കീറാനാവാത്ത ഇരുൾമറ ഇപ്പോൾ എല്ലാവരെയും ഒരുപോലെ മൂടിയിരിക്കയാണ്. ഇപ്പോൾ പ്രവൃത്തിക്ക് ഓജസ്സില്ല: പരിശ്രമത്തിനു ചുണയില്ല: മനസ്സിനു ബലമില്ല: അപമാനത്തിൽ ലജ്ജയില്ല: അടിമത്ത ത്തിൽ അറപ്പില്ല: ഹൃദയത്തിൽ സ്നേഹമില്ല: ജീവിതത്തിൽ ആശയില്ല. ഉള്ളതു പ്രബലമായ ഈർഷ്യയും സ്വജാതീയരോടു ദ്വേഷവുമാണ്: ദുർബ്ബലരെ ഏതെങ്കിലും തരത്തിൽ മുച്ചൂടും നശിപ്പിക്കാനും. പട്ടിയെ പ്പോലെ ബലവാൻെറ കാലു നക്കാനുമുള്ള ഉത്കടമായ ആഗ്രഹമാണ്. ഇപ്പോൾ തൃപ്തി ഐശ്വര്യം കാണിക്കുന്നതിലും, ഭക്തി സ്വാർത്ഥം നേടുന്നതിലും, ജ്ഞാനം അനിത്യവസ്തുക്കൾ സംഭരിക്കുന്നതിലും, യോഗം പൈശാചികാചാരങ്ങൾ അനുഷ്ഠിക്കുന്നതിലും, കർമ്മം മറ്റുള്ള വരെ

ദാസഭാവത്തിൽ പരിചരിക്കുന്നതിലും, പരിഷ്കാരം വൈദേശിക രെ അനുകരിക്കുന്നതിലും, വാഗ്മിതപരുഷഭാഷണത്തിലും, ഭാഷാ പ്രൗഢി പണക്കാരെ സ്തുതിക്കുന്നതിലും, അഥവാ അശ്ലീലപ്രചരണത്തി ലുമാണ്. ശൂദ്രർ നിറഞ്ഞ ഈ നാട്ടിലെ ശൂദ്രരെപ്പറ്റി എന്താണ് പറയുക! ഭാരതമൊഴിച്ചുള്ള നാടുകളിലെ ശൂദ്രജാതിക്കാർ അല്പം ഒന്നുണർന്നി ട്ടുണ്ട്. പക്ഷേ അവർക്കു വിദ്യയില്ല; ശൂദ്രസഹജമായ സ്വജാതിവിരോധം ഉണ്ടുതാനും. സംഖ്യയിൽ വലുപ്പമുണ്ടെന്നുവെച്ച് ഫലമെന്ത്? ഏതൊന്നി ലൂടെയാണോ പത്തുപേർക്ക് ലക്ഷം പേരുടെ ശക്തി കൈവരുന്നത്, ആ ഐക്യം ശൂദ്രരിൽനിന്ന് ഇന്നു വളരെ ദൂരെയാണ്. ഇതുകൊണ്ട്, സ്വാഭാവികമായ നിയമമനുസരിച്ച് ശൂദ്രജാതിക്കാർ പരാധീനരത്രേ.

പക്ഷേ ആശയ്ക്കു വകയുണ്ട്. കാലവൈഭവംകൊണ്ട്, ബ്രാഹ്മണാ ദികൾ ശൂദ്രൻെറ കീഴ്നിലയിലേക്കു താഴുകയും, ശൂദ്രജാതിക്കാർ മുകൾനിലയിലേക്ക് ഉയരുകയും ചെയ്തിരിക്കുന്നു. റോമക്കാരുടെ അടിമയും, ശൂദ്രർ നിറഞ്ഞതുമായ യൂറോപ്പിൽ ഇന്നു ക്ഷാത്രവീര്യം തുളുമ്പുകയാണ്. നമ്മുടെ കൺമുമ്പിൽ ഇതാ വൻശക്തിയായ ചൈന അതിവേഗം ശൂദ്രതയിലേക്കു നടന്നുചെല്ലുന്നു. നിസ്സാരമായ ജപ്പാൻ ശൂദ്രത്വം വലിച്ചെറിഞ്ഞിട്ട്, വാണംപോലെ ഉയർന്ന്, ഉച്ചജാതിക്കാരുടെ അധികാരങ്ങൾ ആക്രമിച്ചെടുക്കയാണ്. ഇന്നത്തെ ഗ്രീസിൻെറയും ഇറ്റലിയുടെയും ക്ഷാത്രിയത്വലാഭവും, തുർക്കിയുടെയും സ്പെയിനി ൻെറയും അധഃപതനവും ഈ പ്രകൃതത്തിൽ പരാമർശിക്കേണ്ടവയാണ്.

ഇതൊക്കെയിരുന്നാലും, ശൂദ്രത്വത്തോടുകൂടിയ ശൂദ്രർക്കു പ്രാധാ ന്യമുള്ള ഒരു കാലം വരുകതന്നെ ചെയ്യും. എന്നുവെച്ചാൽ, വൈശ്യ ത്വവും ക്ഷത്രിയത്വവും നേടിയ ശൂദ്രവർഗ്ഗം ഏറിയ തോതിൽ ബലവും വീര്യവും കാട്ടുന്നതുപോലല്ലാതെ, ശൂദ്രരുടെ ധർമ്മവും കർമ്മവുംതന്നെ അനുസരിക്കുന്ന ശൂദ്രർക്ക് എല്ലാ നാട്ടിലും ആധിപത്യം കൈവരു മെന്നർത്ഥം. അതിൻെറ മുന്നോടി ഇന്നുതന്നെ പടിഞ്ഞാറൻനാടുകളിൽ പയ്യെപ്പയ്യെ കണ്ടുതുടങ്ങിയിട്ടുമുണ്ട്. അതിൻെറ ഫലാഫലങ്ങളെച്ചൊല്ലി എല്ലാവർക്കും വിഷാദമുണ്ടുതാനും. സോഷ്യലിസം, അനാർക്കിസം, നൈഇലിസം[1] തുടങ്ങിയ പ്രസ്ഥാനങ്ങൾ ഈ വിപ്ലവത്തിൻെറ മുന്നേ റുന്ന കൊടിക്കൂറകളത്രേ. പല യുഗങ്ങളായി നീണ്ടുനിന്ന നിപീഡന ത്തിനു വിധേയരായ ശൂദ്രർ ഒന്നുകിൽ പട്ടികളെപ്പോലെ കാലു നക്കുന്നു: അല്ലെങ്കിൽ, ഹിംസ്രജന്തുക്കളെപ്പോലെ ക്രൂരത കാട്ടുന്നു. വളരെക്കാലമായി അവരുടെ വാസനകൾ സാഫല്യം വരാതെ കിടക്ക യാണ്. അതിനാൽ അവർക്ക് ഉറപ്പോ ഒന്നിലുമൊരു തിട്ടമോ ഇല്ല.

---

1 1835 ഏ.ഡി.യിൽ സോഷ്യലിസം (Socialism) പിറന്നു. അനാർക്കിസ (Anarchism)ത്തിൻെറ ഉപജ്ഞാതാവ്, 1814 ഏ.ഡി.യിൽ ജനിച്ച ബാക്കുണിൻ (Bakunin) ആണ്. റഷ്യയിലാണ് 1862-ൽ ആദ്യമായി നൈഇലിസം (Nihilism) ആവിഷ്കരിക്കപ്പെട്ടത്.

പടിഞ്ഞാറ് വിദ്യാഭ്യാസം പരന്നിട്ടുണ്ടെങ്കിലും, അവിടെ ശൂദ്രജാതി യുടെ ഉയർച്ചക്ക് വമ്പിച്ച ഒരു തടസ്സമുണ്ട്: അവിടെ ജാതിഗുണനിഷ്ഠ മാണ്. ഭാരതത്തിലും പണ്ട് ഗുണനിഷ്ഠമായ ഈ ജാതിയാണ് പ്രചരി ച്ചിരുന്നത്. അതാണ് ശൂദ്രരെ കടുത്ത കെട്ടുപാടുകളിൽ കുരുക്കിയിട്ടത്. ഒന്നാമത്, ശൂദ്രർക്ക് വിദ്യാഭ്യാസത്തിനോ ധനാർജ്ജനത്തിനോ വളരെ കുറച്ചേ സൗകര്യമുണ്ടായിരുന്നുള്ളു. പിന്നെ, ശൂദ്രകുലത്തിൽ എപ്പോഴെ ങ്കിലും അസാധാരണരായ ഒന്നോ രണ്ടോ ആളുകൾ ജനിച്ചാൽ ഉടനടി ഉയർന്നവർഗ്ഗക്കാർ അവരെ ബിരുദങ്ങൾ നല്കി തങ്ങളുടെ മണ്ഡ ലത്തിലേക്ക് ഉയർത്തിവന്നു. അങ്ങനെ അവരുടെ വിദ്യാശക്തിയും ധനത്തിന്റെ ഒരു ഭാഗവും മറ്റു ജാതിക്കാർക്കുപകരിച്ചു. അവരുടെ വിദ്യ ബുദ്ധി ധനം എന്നിവ ഒന്നുകൊണ്ടും സ്വജാതിയിൽപ്പെട്ടവർക്ക് ഒരു പ്രയോജനവുമുണ്ടായില്ല. ഇത്രമാത്രവുമല്ല, മേൽജാതിക്കാർ തങ്ങ ളുടെ ഇടയിലുള്ള കൊള്ളരുതാത്ത ചവറുപോലുള്ളവരെ ശൂദ്രരുടെ ഇടയിലേക്കു വലിച്ചെറിഞ്ഞുംവന്നു.

വേശ്യാപുത്രരായ വസിഷ്ഠൻ[1] നാരദൻ[2], ദാസീപുത്രനായ സത്യകാമജാബാലൻ[3], മുക്കുവനായ വ്യാസൻ[4], അച്ഛനാരെന്നു തിട്ടമി ല്ലാത്ത ദ്രോണൻ[5] കൃപൻ[6] കർണ്ണൻ[7] തുടങ്ങിയവർ, ഇവരൊക്കെ വിദ്യകൊണ്ടോ വീരത്വംകൊണ്ടോ ബ്രാഹ്മണ്യത്തിലേക്കോ ക്ഷത്രിയത്വ ത്തിലേക്കോ ഉയർത്തപ്പെട്ടവരാണ്. അതിനാൽ വേശ്യ, ദാസി, മുക്കു വർ, സൂതർ എന്നിവരുടെ കുലങ്ങൾക്ക് എന്തു ലാഭമാണുണ്ടായത് എന്നു തിരക്കിയറിയേണ്ടിയിരിക്കുന്നു. പിന്നെ, ബ്രാഹ്മണർ ക്ഷത്രിയർ വൈശ്യർ എന്നിവരുടെ കുലങ്ങളിൽനിന്ന് അധഃപതിച്ചവർ സദാ ശൂദ്രകുലത്തിൽ ചെന്നുകൂടുകയും ചെയ്തുവന്നു.

ഇന്നത്തെ ഭാരതത്തിൽ ശൂദ്രകുലത്തിൽ ജനിച്ച മഹാപണ്ഡിതനാ കട്ടെ കോടീശ്വരനാകട്ടെ സ്വന്തം സമുദായം വിട്ടുപോകാൻ അവകാശ മില്ല. ഫലത്തിൽ, അവരുടെ വിദ്യ ബുദ്ധി ധനം എന്നിവയുടെ പ്രഭാവം

1 ആരെന്നു തിട്ടമില്ലാത്ത ഒരമ്മയ്ക്ക് ബ്രഹ്മാവിൽനിന്നുണ്ടായ മകനാണ് വസിഷ്ഠൻ (മഹാഭാരതം ആദി അ. 174: ഋഗ്വേദം 7. 33.11–13) 2 നാരദന്റെ അമ്മ ഒരു വേലക്കാരിയായിരുന്നു, അച്ഛൻ ആരെന്നു തിട്ടമില്ല (ഭാഗവതം 1.6) 3 സത്യകാമൻ ജബാല എന്നു പേരുള്ള ഒരു വേലക്കാരിയുടെ പുത്രനാ യിരുന്നു: അച്ഛനെക്കുറിച്ചു വിവരമില്ല (ഛാന്ദോഗ്യോപനിഷത് 4.4) 4 വ്യാസ ന്റെ അച്ഛൻ ബ്രാഹ്മണമുനിയായ പരാശരനായിരുന്നു: അമ്മ മുക്കുവന്റെ കന്യകയായ മത്സ്യഗന്ധിയും. (മ.ഭാ. ആദി 105) 5 ദ്രോണന്റെ അച്ഛൻ ബ്രഹ്മർഷിയായ ഭരദ്വാജനും അമ്മ ദേവി ഘൃതാചിയും (മ.ഭാ. ആദി. 139) 6 കൃപന്റെ അച്ഛൻ ബ്രഹ്മർഷിയായ ശരദ്വാൻ ഗൗതമനും, അമ്മ ദേവി ജനപദിയുമായിരുന്നു. (മ.ഭാ. ആദി 130) 7 കർണ്ണന്റെ മാതാവ് അവിവാഹിതയായ കുന്തിയും അച്ഛൻ സൂര്യനും (മ.ഭാ. ആദി 131)

സ്വജാതിയിൽത്തന്നെ ചെന്നെത്തുകയും അതിൽപ്പെട്ടവരുടെ ഉയർച്ച യ്ക്ക് ഉപകരിക്കയും ചെയ്യുന്നു. ഈ മട്ടിൽ ഭാരതത്തിൽ ജന്മസിദ്ധ മായ ജാതിവ്യവസ്ഥയുടെ അതിരുകൾ കടക്കാൻ കഴിയാതെ വരുന്നതു കൊണ്ട്, അതാതു ജാതിയിൽപ്പെട്ടവർ പതുക്കെ ഉത്കർഷപ്പെട്ടുവരുക യുമാണ്. ജാതിഭേദം വകവെയ്ക്കാതെ ശിക്ഷയും രക്ഷയും നല്കുന്ന ഒരു രാജവാഴ്ച ഭാരതത്തിലുള്ളിടത്തോളം കാലം ഈ മട്ടിൽ താഴ്ന്ന ജാതിക്കാരുടെ ഉന്നതി ഉണ്ടായിക്കൊണ്ടിരിക്കും.

സമുദായത്തിൻെറ നേതൃത്വം വിദ്യാബലമുള്ളവരിലോ ബാഹുബല മുള്ളവരിലോ ധനബലമുള്ളവരിലോ ഇരിക്കട്ടെ: അതിൻെറ അടിത്തറ സാമാന്യജനമാണ്. ഈ ശക്തിക്ഷേത്രത്തിൽനിന്നു നേതാക്കന്മാർ എത്രത്തോളം സ്വയം അകന്നുനില്ക്കുന്നുവോ അത്രത്തോളം അവർ ദുർബ്ബലരായിത്തീരുന്നു. എന്നാൽ വിചിത്രമായ ലീല എന്നു പറയട്ടെ, ആരുടെ അടുക്കൽനിന്നു പരോക്ഷമായോ പ്രത്യക്ഷമായോ കപടത കൊണ്ടോ ബലംകൊണ്ടോ കൗശലത്താലോ പണത്താലോ മേൽ ച്ചൊന്ന ശക്തി കൈയ്ക്കലാക്കുന്നുവോ, അവർ താമസിയാതെ നേതാ ക്കന്മാരുടെ ശ്രദ്ധയിൽനിന്ന് വളരെ ദൂരം അകന്നുപോകുന്നു. കുറേ ക്കാലം ചെന്നപ്പോൾ ശക്തിയുടെ ഇരിപ്പിടമായ സാമാന്യജനത്തിൽ നിന്നു പുരോഹിതർ തികച്ചും അകന്നുപോയതുകൊണ്ടാണ് അവർക്കു തത്ക്കാലം പൊതുജനങ്ങളുടെ പിന്തുണ ഉണ്ടായിരുന്ന രാജാവിന്നു കീഴടങ്ങേണ്ടിവന്നത്. രാജാവും താൻ സർവ്വഥാ സ്വതന്ത്രനാണെന്നു കരുതി, പൊതുജനങ്ങളുടെയും തൻെറയുമിടയ്ക്കു ദുസ്തരമായ ഒരു കിടങ്ങു സൃഷ്ടിച്ചു. അങ്ങനെ, അദ്ദേഹം പൊതുജനങ്ങളുടെ പിന്തുണ കൂടുതലുണ്ടായിരുന്ന വൈശ്യരുടെ കൈയിൽ പാവയായിത്തീരുകയോ സ്വയം നാശമടയുകയോ ചെയ്തു. ഇപ്പോൾ വൈശ്യർ സ്വന്തം കാര്യം നേടിയിരിക്കയാണ്. അതുകൊണ്ട് ഇനി, പൊതുജനപിന്തുണ ആവശ്യ മില്ലെന്നു കരുതി, അവരിൽനിന്നു സ്വയം വേർതിരിയാൻ ശ്രമിക്കയു മാണ്. ഇവിടെയാണ് വൈശ്യശക്തിയുടെയും മുടിവിൻെറ ബീജാവാപം.

ശക്തിക്കെല്ലാം ഇരിപ്പിടമായിട്ടും, പൊതുജനങ്ങൾ തമ്മിൽത്തമ്മിൽ ചേരിതിരിഞ്ഞ് അധികാരമൊന്നും കിട്ടാതെ കഴിഞ്ഞുകൂടുകയാണ്. ഈ ചേരിതിരുവുകൾ തുടരുന്നിടത്തോളം, ഇവരുടെ ഈ നിലയും തുടരും. പൊതുവായിട്ടുള്ള ആപത്ത്, വെറുപ്പ്, അടുപ്പം ഇവയത്രേ സഹാനുഭൂതിക്കുള്ള കാരണങ്ങൾ. ഹിംസ്രജന്തുക്കൾ ഏതു നിയമത്തി നധീനരായിട്ടാണോ ഒന്നിച്ചുകൂടുന്നത്, അതേ നിയമത്തിനൊത്തത്രേ മനുഷ്യരും ഒരു ജാതിയിലോ ദേശത്തിലോ ഉൾപ്പെട്ടു ജീവിക്കുന്നത്. സ്വജാതീയരോടുള്ള തികഞ്ഞ വാത്സല്യവും പാഴ്സികളോടുള്ള കടുത്ത രോഷവുമാണ് ഗ്രീക്കുകാരുടെ ഔന്നത്യത്തിനു പ്രധാന കാര ണമായതെന്നു നിശ്ചയം. ഇതുപോലെ കാർത്തേജിനോടുള്ള വിദ്വേഷം റോമക്കാരുടെയും, കാഫിർവിദ്വേഷം അറേബ്യക്കാരുടെയും, മൂർവിദ്വേ ഷം സ്പെയിൻകാരുടെയും,

സ്പെയിൻവിദ്വേഷം ഫ്രഞ്ചുകാരുടെയും, ഫ്രഞ്ചുവിദ്വേഷം ഇംഗ്ലീഷുകാരുടെയും ജർമ്മൻകാരുടെയും, ഇംഗ്ലീഷു വിദ്വേഷം അമേരിക്കക്കാരുടെയും ഉന്നതിക്കുള്ള പ്രധാനകാരണങ്ങളിൽ ഒന്നായിരുന്നു. ഈ വിദ്വേഷത്താൽ ആഭ്യന്തരമത്സരങ്ങൾ ഒതുങ്ങി പ്പോകുന്നു.

സ്വാർത്ഥമത്രേ സ്വാർത്ഥത്യാഗമുപദേശിക്കുന്ന ഒന്നാമത്തെ ഗുരു. വ്യക്തിയുടെ സ്വാർത്ഥം ഭദ്രമാക്കാനാണ് സമഷ്ടിയുടെ നന്മയിൽ ആദ്യമായി ശ്രദ്ധ തോന്നുന്നത്. ജനതയുടെ സ്വാർത്ഥമാണ് അവനവ ൻെറ സ്വാർത്ഥം. സ്വജനതയുടെ നന്മയാണ് സ്വന്തം നന്മ. ബഹുജന ങ്ങളുടെ തുണയില്ലെങ്കിൽ മിക്ക കാര്യങ്ങളും മുടങ്ങും: സ്വന്തം രക്ഷപോലും അസാദ്ധ്യമാണ്. സ്വാർത്ഥരക്ഷയ്ക്കുവേണ്ടിയുള്ള ഈ സഹകരണം എല്ലാ ദിക്കിലും എല്ലാ വർഗ്ഗത്തിലും ഉണ്ടുതന്നെ. എന്നാൽ സ്വാർത്ഥത്തിൻെറ അതിരുകൾക്ക് ഏറ്റക്കുറച്ചിലുകളുണ്ട്. പ്രജോത്പാദനത്തിനും വല്ലപാടും വയറു നിറയ്ക്കുവാനും അവസരം കിട്ടിയാൽ ഭാരതീയൻെറ സ്വാർത്ഥസിദ്ധി പൂർണ്ണമായി. ഇതിനുപരി യായി, മേൽജാതിക്കാർക്ക് മതാനുഷ്ഠാനത്തിനു തടസ്സവുമരുത്. ഇന്ന ത്തെ ഭാരതത്തിൽ, ഇതിനപ്പുറം മറ്റു ദുരാഗ്രഹമൊന്നുമില്ല. ഭാരതീയ ജീവിതത്തിൻെറ പതിനെട്ടാം പടിയാണിത്.

ഇന്നത്തെ ഭാരതത്തിലെ ഭരണകൂടത്തിൽ കുറേ ദോഷങ്ങളും ശക്തി മത്തായ കുറെ ഗുണങ്ങളുമുണ്ട്. ഏറ്റവും വലിയ നന്മ ഇതാണ്; മഗധസാമ്രാജ്യത്തിൻെറ അധഃപതനത്തിനുശേഷം ഇന്നുവരെ ഇത്ര ശക്തിമത്തും വ്യാപകവുമായ ഒരു ഭരണയന്ത്രം നമ്മുടെയിടയിൽ ഉണ്ടായിട്ടില്ല. വൈശ്യശക്തിയുടെ കീഴിൽ ഒരറ്റത്തുള്ള ക്രേയവസ്തുക്കൾ മറ്റേയറ്റത്ത് എത്തുന്നതുപോലെ, ഇതരദേശങ്ങളിലുള്ള ആശയങ്ങളും, ബലാത്കാരമായിത്തന്നെ, ഭാരതത്തിൻെറ അസ്ഥിയിലും മജ്ജയിലും കടന്നുകൂടിയിരിക്കുന്നു. ഈ ആശയങ്ങളുടെ കൂട്ടത്തിൽ ചിലതു വളരെ നല്ലതും, ചിലതു ചീത്തയും, മറ്റു ചിലത് ഈ നാട്ടിനു നല്ലതെ ന്തെന്നു തീർച്ചപ്പെടുത്താൻ വൈദേശികർക്കുള്ള കഴിവില്ലായ്മയുടെ തനിരൂപം കാട്ടിത്തരുന്നതുമാണ്.

എന്നാൽ, നന്മതിന്മകളുടെ ഈ കൂട്ടത്തെ പിളർന്ന് ഒരു ഭാവി ശ്രേയഃ സൂചന ഉയർന്നുകാണുന്നതിതാണ്; വൈദേശികവും പണ്ടു മുതൽതന്നെ ഇവിടെ നിലനിന്നുവന്നതുമായ ആശയങ്ങളുടെ സംഘട്ട നംകൊണ്ട് ക്രമേണ, നീണാൾ ഉറങ്ങിക്കിടക്കുന്ന ഈ ജനത ഉണരുക യാണേ്. തെറ്റുകൾ പറ്റട്ടെ, തരക്കേടില്ല. എല്ലാ കാര്യങ്ങളിലും പറ്റിപ്പോ കുന്ന തെറ്റുകുറ്റങ്ങൾമാത്രമാണ് നമ്മെ പഠിപ്പിക്കുന്നത്. തെറ്റു പറ്റുന്ന വനേ ശരിയായ വഴി കണ്ടെത്തൂ. മരത്തിനു തെറ്റുപറ്റില്ല: കൽത്തു ണ്ടിനും തെറ്റു പറ്റില്ല. വളരെ കുറച്ചേ ജന്തുക്കൾ പ്രകൃതിനിയമത്തിനു വിരുദ്ധമായി പെരുമാറിക്കാണുന്നുള്ള. എന്നാൽ, തെറ്റുകളും കുറ്റങ്ങളും നിറഞ്ഞ മനുഷ്യരുടെ വർഗ്ഗത്തിലത്രേ ഭൂദേവന്മാർ ജനിക്കുന്നത്. ചൊട്ടമുതൽ ചുടലവരെയുള്ള എല്ലാ പ്രവൃത്തികളും, ഉണർച്ചമുതൽ വീണ്ടും ഉറക്കംവരെയുള്ള നമ്മുടെ ചിന്തകളും അവയുടെ സൂക്ഷ്മാം

ശങ്ങളിൽപ്പോലും മറ്റുള്ളവർ നമുക്കുവേണ്ടി തീരുമാനിച്ചുതരുകയാണെങ്കിൽ, ഈവക നിയമങ്ങളുടെ ഉരുക്കുചങ്ങലകൊണ്ടു നമ്മെ വരിഞ്ഞുമുറുക്കാൻ രാജശക്തി ചെലുത്തപ്പെട്ടാൽ, മറ്റെന്താണ് സ്വയം ചിന്തിച്ചു ചെയ്യാൻ അവശേഷിക്കുക? മനനം ചെയ്യുന്നതുകൊണ്ടല്ലേ നാം മനു ഷ്യരും മനീഷികളും മുനികളുമാകുന്നത്? ചിന്താശീലം കുറയുമ്പോൾ, അതോടൊപ്പം തമോഗുണത്തിന്റെ മിഴിവും ജഡതയുടെ വരവുമായി. ഇന്നും ഓരോ മതനേതാവും സാമുദായികനേതാവും സമുദായത്തിന്നാ കെക്കൂടി നിയമങ്ങൾ ഉണ്ടാക്കാൻ ഉത്സുകനാണ്. നാട്ടിൽ നിയമ ങ്ങൾക്കു കുറവുണ്ടോ? നിയമങ്ങൾ ഞെക്കിഞെരുക്കുന്നതുകൊ ണ്ടാണ് സർവനാശത്തിനു സാദ്ധ്യതയുള്ളതെന്ന് ആരാണ് ധരിക്കുക?

തികച്ചും സ്വതന്ത്രനും ഉച്ഛൃംഖലനുമായ രാജാവിന്റെ കീഴിൽ, കീഴടക്കപ്പെട്ട ജാതിക്കാർക്കു നിന്ദ അനുഭവപ്പെടുകയില്ല. അതിരുമെതിരുമില്ലാത്ത ശക്തിയോടുകൂടിയ ഒരു സമ്രാട്ടിന്റെ കീഴിൽ എല്ലാ പ്രജകളുടെ അവകാശങ്ങളും ഒരുപോലാണ്; അതായത് ആർക്കും രാജശക്തിയെ നിയന്ത്രിക്കാൻ കഴിവുണ്ടാവില്ല. അപ്പോൾ ജാതിയെച്ചൊല്ലിയും മറ്റുമുള്ള വിശേഷാവകാശങ്ങൾ അധികമായി കാണുകയില്ല. എന്നാൽ പ്രജകൾ ഏർപ്പെടുത്തുന്ന രാജാവുള്ളിടത്ത്, അഥവാ പ്രജായത്ത ഭരണം മറ്റൊരു കൂട്ടരെ കീഴടക്കി ഭരിക്കുന്നിടത്ത്, വിജേതാവിന്നും വിജിതർക്കുമിടയ്ക്കു വലിയ അന്തരമുണ്ടാകുന്നു. തികച്ചും പ്രയോഗി ച്ചിരുന്നെങ്കിൽ, സ്വല്പകാലംകൊണ്ടു വിജിതർക്കു വളരെ നന്മകൾ കൈവരുത്തുമായിരുന്ന ശക്തികളുടെ ഏറിയകൂറും വിജിതരെ തുടർച്ച യായി കീഴൊതുക്കിവെയ്ക്കാനുള്ള യത്നത്തിനും പദ്ധതിക്കുമായി വെറുതെ ചെലവാക്കുന്നു. ഇതുകൊണ്ടാണ് പ്രജാതന്ത്രക്കാരായ റോമ ക്കാർ ഭരിച്ചപ്പോഴത്തേതിലുമധികം സുഖസൗകര്യങ്ങൾ റോമിലെ സമ്രാ ട്ടുകൾ ഭരിച്ചപ്പോൾ വൈദേശികപ്രജകൾക്കുണ്ടായത്: ഇതുകൊണ്ടാണ് വിജിതരായ യഹൂദരുടെ ഇടയിൽ ജനിച്ച് ക്രിസ്തുമതം പ്രചരിപ്പിച്ച പോളിനു സീസർ ചക്രവർത്തിയുടെ മുമ്പിൽവെച്ച് തന്നിൽ ആരോപിച്ച കുറ്റങ്ങളെപ്പറ്റി വിചാരണ ചെയ്യണമെന്ന് ആവശ്യപ്പെടാൻ കഴിഞ്ഞത്. ചില ഇംഗ്ലീഷുകാർ നമ്മെ 'കറുത്തവർ' അല്ലെങ്കിൽ 'നാട്ടുകാർ' എന്നു വിളിക്കുന്നതുകൊണ്ടോ, ബർബരന്മാർ എന്നു കരുതി പരിഹസിക്കു ന്നതുകൊണ്ടോ നമുക്കു ലാഭവുമില്ല നഷ്ടവുമില്ല. നമ്മുടെ ഇടയിൽ ത്തന്നെ നമുക്കു ജാതിയുടെ പേരിൽ അതിനെക്കാൾ വളരെയേറെ അവജ്ഞയുണ്ട്. വിഡ്ഢികളായ ക്ഷത്രിയരാജാക്കന്മാർ സഹായിക്കാ നുണ്ടായാൽ ശൂദ്രരുടെ ''നാവരിയാനും അംഗച്ഛേദം ചെയ്വാനും'' മറ്റും ബ്രാഹ്മണൻ വീണ്ടും ഒരുങ്ങില്ലെന്ന് ആർക്കുപറയാം? കിഴക്കേ ആര്യാവർത്തത്തിലുള്ള ജാതിക്കാരുടെ ഇടയിലെല്ലാം സാമുദായികോ ത്കർഷത്തിന്നനുകൂലമായി കാണുന്ന മനോഭാവവവും, മഹാരാഷ്ട്ര ത്തിലെ ബ്രാഹ്മണർ 'മരാഠാ'വർഗ്ഗത്തെ മുഴുവൻ സ്തുതിക്കാൻതുടങ്ങിയിട്ടുള്ളതും, നിഃസ്വാർത്ഥതയിൽ

നിന്നുണ്ടായതാണെന്ന് താഴ്ന്ന ജാതിക്കാർ ധരിച്ചിട്ടില്ലതന്നെ. എന്നാൽ ഇംഗ്ലണ്ടിലെ പൊതുജനങ്ങളുടെ ഇടയിൽ ക്രമേണ ഒരു ധാരണ കടന്നുകൂടിയിട്ടുണ്ട്; തങ്ങളുടെ കൈയിൽ നിന്ന് ഭാരതസാമ്രാജ്യം വഴുതിപ്പോയാൽ അത് ഇംഗ്ലീഷു കാർക്ക് സർവ്വനാശം വരുത്തിവെയ്ക്കുമെന്ന്. അതിനാൽ എങ്ങനെയെ ങ്കിലും ഇംഗ്ലീഷുവാഴ്ച ഭാരതത്തിൽ പ്രബലമാക്കിവെയ്ക്കണം. ഈ അധികാരരക്ഷണത്തിനു പറ്റിയ പ്രധാനമാർഗ്ഗം ഇംഗ്ലീഷുകാരുടെ 'വലുപ്പം' ഭാരതീയഹൃദയങ്ങളിൽ ജാഗരൂകമാക്കി വെയ്ക്കയത്രേ. പ്രസ്തുതാശയ ത്തിന്റെ പ്രബലതയും, അതിനൊത്ത പ്രവൃത്തിയും ക്രമേണ വർദ്ധി ക്കുന്നതു കാണുമ്പോൾ, ഒന്നിച്ചുതന്നെ ചിരിയും ദയയുമാണുണ്ടാ കുന്നത്. ഏതൊരു വീര്യവും ദൃഢനിശ്ചയവും സ്വജാതീയരുടെ പത റാത്ത സഹാനുഭൂതിയുംകൊണ്ടാണോ ഇംഗ്ലീഷുകാർ ഈ നാടു കീഴടക്കിയത്, സദാ ജാഗരൂകമായ ശാസ്ത്രബോധം താങ്ങായുള്ള യാതൊരു കച്ചവടവും ബുദ്ധിശക്തിയുമാണോ ശ്രീമത്തായ ഭാരതത്തെ പ്പോലും ഇംഗ്ലണ്ടിന്റെ മികച്ച കമ്പോളമാക്കിത്തീർത്തത്, അവയൊക്കെ ഇംഗ്ലീഷുകാരുടെ ഇടയിൽനിന്നു മാഞ്ഞുമറയാത്തിടത്തോളം കാലം അവരുടെ ആധിപത്യം ഇവിടെ സുരക്ഷിതമാണെന്ന് ഭാരതത്തിൽ പാർക്കുന്ന ഇംഗ്ലീഷുകാർ മറക്കുന്നു. ഈവക ഗുണങ്ങൾ ഉള്ളിട ത്തോളം ഇംഗ്ലീഷുകാർക്ക് ഒരായിരം ഭാരതസാമ്രാജ്യങ്ങൾ നഷ്ടപ്പെട്ടാ ലും, വീണ്ടും അവയൊക്കെ സമ്പാദിക്കാൻ കഴിയും. ഈവക ഗുണ ങ്ങളുടെ പ്രവാഹത്തിനു വേഗം കുറഞ്ഞുതുടങ്ങിയാലോ വൃഥാ 'വലു പ്പം' പ്രഖ്യാപിച്ചതുകൊണ്ടു സാമ്രാജ്യഭരണം ഭദ്രമാകുമോ? അതിനാൽ മുൻചൊന്ന ഗുണങ്ങളെല്ലാമുള്ളപ്പോൾ വ്യർത്ഥമായ പെരുമ പ്രഖ്യാപി ക്കുന്നതിൽ ഇത്രയേറെ ശക്തി ക്ഷയിപ്പിക്കേണ്ടതില്ല. ഇവയൊക്കെ പ്രജകളുടെ നന്മയ്ക്കുവേണ്ടി ഉപയോഗിച്ചാൽ അതുകൊണ്ട് ഭരണകർ ത്താക്കൾക്കും ഭരണീയർക്കും നന്മയാണുണ്ടാകുക.

മുമ്പേ പറഞ്ഞുവല്ലോ, വൈദേശികരോടുള്ള ഏറ്റുമുട്ടൽകൊണ്ട് ഭാരതം ക്രമേണ ഉണരുകയാണെന്ന്. സ്വല്പമായ ഈ ഉണർവുകൊണ്ട് സ്വാതന്ത്ര്യചിന്തയും കുറഞ്ഞൊന്നു തെളിഞ്ഞിട്ടുണ്ട്. ഒരു വശത്ത് ഒരു നൂറു സൂര്യന്റെ ജ്യോതിസ്സുപോലുള്ളതും പ്രത്യക്ഷശക്തിയുള്ള പ്രാമാണികവസ്തുക്കൾ ഉൾക്കൊള്ളുന്നതുമായ ഇന്നത്തെ പാശ്ചാത്യ ശാസ്ത്രത്തിന്റെ കണ്ണു മഞ്ചിക്കുന്ന പ്രഭ: മറുവശത്ത് സ്വദേശീയരും വിദേശീയരുമായ പല പണ്ഡിതന്മാരും പ്രഖ്യാപിച്ചിട്ടുള്ളതും പല യുഗങ്ങളായി തുടർന്നുവന്നിട്ടുള്ള മഹാനുഭൂതിയിലൂടെ എല്ലാവരെയും ഉടനടി ആകർഷിക്കുന്നതും ബലപ്രദവും ആശാവഹവും അപൂർവവു മായ സ്വപൂർവികരുടെ വീര്യം, ദിവ്യമായ പ്രതിഭ, ദേവദുർലഭമായ ആദ്ധ്യാത്മികതത്ത്വങ്ങൾ എന്നിവ. ഒരു വശത്തു ഭൗതികവിജ്ഞാനം, പ്രചുരമായ ധനധാന്യാദികൾ, പ്രഭൂതമായ ബലസഞ്ചയം, തീവ്രമായ ഇന്ദ്രിയസുഖങ്ങൾ എന്നിവ വൈദേശികഭാഷയിലൂടെ വളരെ ഒച്ചപ്പാടു ണ്ടാക്കിയിരിക്കുന്നു. മറുവശത്ത് ഈ ഒച്ചപ്പാടൊക്കെ താങ്ങിക്കൊണ്ടു ക്ഷീണവും എന്നാൽ മർമ്മസ്പൃക്കുമായ സ്വരത്തിൽ പ്രാചീനദേവത കളുടെ

ആർത്തനാദം ചെവിയിൽ വന്നലയ്ക്കുന്നുതാനും. പലതരം വാഹനങ്ങൾ, പാനീയങ്ങൾ, വെടിപ്പായി തയ്യാറാക്കിയ ഭോജ്യങ്ങൾ, വിചിത്രവേഷഭൂഷാദികളണിഞ്ഞ നിർലജ്ജരും വിദുഷികളുമായ മഹിള കൾ, പുത്തനാശയങ്ങൾ, പുതുമോടികൾ – കൺമുമ്പിൽ നിരക്കുന്ന ഇവയെല്ലാം മുമ്പെങ്ങുമില്ലാത്ത വാസനകളെ ഉണർത്തിവിടുന്നു. ഇടയ്ക്കിടയ്ക്ക് ഈ കാഴ്ചകളെല്ലാം മറഞ്ഞ്, വ്രതം ഉപവാസം സീത സാവിത്രി തപോവനം ജടാവല്കലാദികൾ കാഷായവസ്ത്രം കൗപീനം സമാധി ആത്മാനുസന്ധാനം മുതലായവ വന്നു നിരക്കുന്നുമുണ്ട്. ഒരു വശത്ത് പാശ്ചാത്യസമുദായത്തിൻെറ സ്വാർത്ഥപരമായ സ്വാതന്ത്ര്യം: മറുവശത്ത് ആര്യവർഗ്ഗക്കാരുടെ കഠോരമായ ആത്മാർപ്പണം. ഈ കഠിനസംഘട്ടനത്തിൽ പെട്ടു ഭാരതീയസമുദായം ഉലയുന്നെങ്കിൽ അതിലെന്താശ്ചര്യം? പാശ്ചാത്യലക്ഷ്യം വ്യക്തിയുടെ സ്വാതന്ത്ര്യമാണ്. അവരുടെ ഭാഷ പണമുണ്ടാക്കുന്ന വിദ്യാഭ്യാസമാണ്: ഉപായം രാഷ്ട്രീ യവുമാണ്. ഭാരതലക്ഷ്യം മുക്തിയാണ്, ഭാഷ വേദമാണ്: ഉപായം ത്യാഗവും. ഇന്നത്തെ ഭാരതം ചിലപ്പോൾ ചിന്തിച്ചുപോകയാണ്, വരാ നിരിക്കുന്ന ആദ്ധ്യാത്മികനന്മയിൽ വൃഥാ ഭ്രമിച്ചു ഞാൻ ഐഹി കജീവിതം മുഴുവൻ മുടിക്കയാണ്. മന്ത്രംകൊണ്ടു മയങ്ങിയവനെ പ്പോലെ വീണ്ടും, ഇതി സംസാരേ സ്ഫുടതരദോഷഃ കഥമിഹ മാനവ തവ സന്തോഷഃ?[1] ''പ്രാപഞ്ചികജീവിതത്തിലുള്ള അനർത്ഥം ഏറ്റവും വ്യക്തം: മനുഷ്യ, ഇതിൽ നിനക്കെങ്ങനെ തൃപ്തി വന്നു?'' എന്ന വാക്കുകൾ കേൾക്കുന്നു.

ഒരു വശത്തു നവഭാരതം പറയുന്നു; ''ഭാര്യയെയും ഭർത്താവി നെയും തിരഞ്ഞെടുക്കുവാൻ പൂർണ്ണസ്വാതന്ത്ര്യം വേണം. കാരണം, ഞങ്ങളുടെ ഭാവിജീവിതത്തിലെ സുഖദുഃഖങ്ങൾ വിവാഹത്തെയാണാ ശ്രയിച്ചിരിക്കുന്നത്. ഇതു ഞങ്ങൾക്കു സ്വേച്ഛക്കൊത്തു തീരുമാനി ക്കണം.'' മറുവശത്ത് പ്രാചീനഭാരതം ആജ്ഞാപിക്കുന്നു; ''ഇന്ദ്രിയ സുഖത്തിനായിട്ടല്ല വിവാഹം: സന്തതിക്കായിട്ടാണ്.'' ഈ നാടിൻെറ ധാരണ ഇതാണ്: സന്തതികളെ ഉളവാക്കിയാണ് നിങ്ങൾ സമുദായത്തി ൻെറ ഭാവിനന്മയിലും തിന്മയിലും ഭാഗഭാക്കാകുന്നത്. അതിനാൽ ഏതു മട്ടിൽ വിവാഹം നടന്നാലാണോ സമുദായത്തിന് ഏറ്റവുമധികം നന്മയുണ്ടാകുക ആ മട്ടാണ് സമുദായത്തിൽ നടപ്പുള്ളത്. ബഹുജന ങ്ങളുടെ നന്മയെ കരുതി നിങ്ങൾ സ്വന്തം സുഖഭോഗങ്ങളിലുള്ള കൊതി വെടിയണം.

ഒരു വശത്തു നവഭാരതം പറയുകയാണ്; ''പാശ്ചാത്യരുടെ ആശയ വും ഭാഷയും ആഹാരവും ഉപകരണങ്ങളും ആചാരമുറകളും സ്വീകരി ച്ചാലേ പാശ്ചാത്യരെപ്പോലെ നമുക്കും ബലവും വീര്യവുമുണ്ടാകൂ.'' മറുവശത്ത് പ്രാചീനഭാരതം പറയുന്നു; ''മടയാ, അനുകരണത്തിലൂടെ പരകീയമായ ആശയങ്ങൾ നമ്മുടേതാവില്ല. സ്വയം സമ്പാദിക്കാതെ ഒരു വസ്തുവും, നമ്മുടേതാവില്ല. സിംഹത്തിൻെറ തോലണിഞ്ഞെന്നു വെച്ച് കഴുത സിംഹമാകുമോ?

1 ഭജഗോവിന്ദം.

ഒരു വശത്തു നവഭാരതം പറയുകയാണ്; 'പാശ്ചാത്യവർഗ്ഗങ്ങൾ ചെയ്യുന്നതെല്ലാം നന്ന്. നന്നല്ലെങ്കിൽ അവർ ഇത്ര പ്രബലരാകുന്നതെങ്ങനെ?' മറുവശത്ത് പ്രാചീനഭാരതം പറയുന്നു; 'കൊള്ളിയാൻെറ വെളിച്ചത്തിനു ശക്തി വളരെയുണ്ട്: പക്ഷേ അതു ക്ഷണികമാണ്: കുട്ടികളേ, നിങ്ങളുടെ കണ്ണു മഞ്ചിപ്പോയിരിക്കയാണ്. സൂക്ഷിക്കണം.'

അപ്പോൾ പാശ്ചാത്യലോകത്തിൽനിന്നു നമുക്കു പഠിക്കേണ്ടതായൊന്നുമില്ലെന്നോ? നമ്മുടെ പ്രയത്നത്തിനു പ്രയോജനമൊന്നുമില്ലെന്നോ? നാം പരിപൂർണ്ണരാണോ? നമ്മുടെ സമുദായത്തിൻെറ നില സർവ്വഥാ ഭദ്രമാണോ? പഠിക്കാൻ പലതുമുണ്ട്. നിശ്ചയമായും നാം യത്നിക്കണം. പ്രയത്നമാണ് മനുഷ്യജീവിതത്തിൻെറ ലക്ഷ്യം. ശ്രീരാമകൃഷ്ണൻ പറഞ്ഞിരുന്നു; 'എത്ര കാലം ജീവിക്കുന്നുവോ അത്ര കാലവും ഞാൻ പഠിക്കയാണ്.' ഏതു വ്യക്തിക്കും സമാജത്തിനും ഒന്നും പഠിക്കാനി ല്ലയോ അവർ മരണവക്ത്രത്തിൽ വീണുകഴിഞ്ഞിരിക്കയാണ്. അതേ, പഠിക്കാനുണ്ട്: ഭയത്തിനും കാരണമുണ്ട്.

അല്പബുദ്ധിയായ ഒരു ബാലൻ ശ്രീരാമകൃഷ്ണൻെറ മുമ്പിൽവെച്ചു സദാ ശാസ്ത്രങ്ങളെ നിന്ദിച്ചുപോന്നു. ഒരിക്കൽ അവൻ ഗീതയെ നന്നെ പ്രശംസിച്ചു. അപ്പോൾ ശ്രീരാമകൃഷ്ണൻ പറഞ്ഞു; ''മനസ്സിലായി, ഏതോ ഇംഗ്ലീഷുപണ്ഡിതൻ ഗീതയെ പ്രശംസിച്ചിരിക്കണം. അതു കൊണ്ട് ഇവനും പ്രശംസിച്ചു.''

ഹേ ഭാരതമേ, ഇതാണ് നിനക്കുള്ള ഏറ്റവും വലിയ ഭീഷണി. പാശ്ചാത്യരെ അനുകരിക്കാനുള്ള ഭ്രമം വളർന്നു, നന്മതിന്മകൾ നിർണ്ണയിക്കുന്നതു യുക്തിശാസ്ത്രം വിവേകം വിദ്വദ്വിധി എന്നിവകൊണ്ടോ ശാസ്ത്രപരാമർശംകൊണ്ടോ അല്ലെന്നായിരിക്കുന്നു. വെള്ളക്കാർ സ്തുതിക്കുന്ന ചിന്തകളും ആചാരങ്ങളും നല്ലത്: അവർ നിന്ദിക്കുന്നതും ചീത്തയും, കഷ്ടം! വിഡ്ഢിത്തത്തിന് ഇതിലും വലിയ തെളിവു വേണമോ?

പടിഞ്ഞാറൻപെണ്ണുങ്ങൾ വിലക്കലൊന്നുമില്ലാതെ നടക്കുന്നു: അതുകൊണ്ട് അതാണു നല്ലത്. അവർ ഭർത്താക്കന്മാരെ സ്വയം തിരഞ്ഞെടുക്കുന്നു. അതുകൊണ്ട് ഉത്കർഷത്തിലേക്കുള്ള സോപാനമാണത്. പടിഞ്ഞാറുള്ള ആണുങ്ങൾ നമ്മുടെ വേഷഭൂഷാദികളെ നിന്ദിക്കുന്നു: അതുകൊണ്ട് ഇതൊക്കെ വളരെ ചീത്ത. വിഗ്രഹാരാധന പാപമെന്നു പാശ്ചാത്യർ പറയുന്നു: അതുകൊണ്ടതു പാപമാണ്: എന്തു സംശയം?

ഒറ്റ ദേവനെ പൂജിക്കുന്നതേ മംഗലകരമാവൂ എന്നു പാശ്ചാത്യർ പറഞ്ഞാൽ, പിന്നെ അതുകൊണ്ടുതന്നെ നമ്മുടെ ദേവന്മാരെയും ദേവിമാരെയും ഗംഗയിൽ വലിച്ചെറിയണംപോൽ! പാശ്ചാത്യർ ജാതിഭേദത്തെ നിന്ദിക്കുന്നു: അതിനാൽ വർണ്ണങ്ങളെല്ലാം ഒന്നാകണം. പാശ്ചാ

ത്യർ ദോഷങ്ങൾക്കെല്ലാം ഇരിപ്പിടം ശൈശവവിവാഹമാണെന്നു പറയുന്നു: അതിനാൽ അതു വളരെ ചീത്തയാകണം, നിശ്ചയം.

കീഴ്നടപ്പുകളെല്ലാം വെച്ചുപുലർത്തണമോ തള്ളിക്കളയണമോ എന്നല്ല ഇവിടെ ചർച്ച ചെയ്യുന്നത്. പാശ്ചാത്യർ ബഹുമാനിക്കാത്ത തിനാൽ നമ്മുടെ മര്യാദകൾ ചീത്തയാകുമെന്നു വന്നാൽ, എനിക്കത് എതിർക്കേണ്ടിയിരിക്കുന്നു.

ഈ ലേഖകനു പാശ്ചാത്യരുടെ സമുദായത്തെപ്പറ്റി കുറെയൊക്കെ നേരിട്ടറിയാൻ തരപ്പെട്ടിട്ടുണ്ട്. അതിൽനിന്ന് ഇങ്ങനെയാണ് അയാൾ തീരുമാനിക്കുന്നത്: പാശ്ചാത്യദേശത്തും ഭാരതത്തിലുമുള്ള സമുദായങ്ങൾക്കു മൗലികമായ ഗതിയിലും ലക്ഷ്യത്തിലും വ്യത്യാസമുള്ളതു കൊണ്ട്, പാശ്ചാത്യരെ അനുകരിച്ചു പടുത്തുകെട്ടുന്ന ഒരു ഭാരതീയസമു ദായം നിഷ്പ്രയോജനമാകയേയുള്ളു. പാശ്ചാത്യരുടെ സമുദായഘടന യിൽ ഉൾപ്പെട്ട് താമസിച്ചിട്ടില്ലായ്കകാരണം, സ്ത്രീപുരുഷന്മാർ സ്വൈര മായി കൂടിച്ചേർന്നാലും സ്ത്രീകളുടെ ചാരിത്രം രക്ഷിക്കാൻ ഏർപ്പെടു ത്തിയ അവിടത്തെ വ്യവസ്ഥകളൊന്നുമറിയാതെ, ഇവിടെയും സ്ത്രീപുരു ഷന്മാർ സ്വച്ഛന്ദം ചേർന്നുകഴിയട്ടെ എന്നു വാദിക്കുന്നവരോട് ഞങ്ങൾക്ക് ഒരാനുകൂല്യവുമില്ല.

ദുർബലജാതിക്കാരുടെ സന്തതികൾ ഇംഗ്ലണ്ടിൽ ജനിച്ചുവളർന്നാൽ, അവർ സ്വയം സ്പാനിയാർഡ് പോർത്തുഗീസ് ഗ്രീക്ക് എന്നും മറ്റും പറയാതെ, ഇംഗ്ലീഷുകാർ എന്നു പറഞ്ഞ് തങ്ങളെ പരിചയപ്പെടുത്തുന്നു എന്നും പാശ്ചാത്യദേശത്തു ഞങ്ങൾ കണ്ടു. ബലമുള്ളവരുടെ പക്ഷ ത്തിലേക്ക് എല്ലാവരും ചായും. ദുർബലരുടെയെല്ലാം കൊതിയാണ്, പ്രതാപശാലികളുടെ പ്രതാപച്ഛായ തങ്ങളുടെ ദേഹത്തിലും തെല്ലെ ങ്കിലും വീഴണമെന്ന്. യൂറോപ്യന്മാരുടെ വേഷഭൂഷാദികൾ അണിഞ്ഞ ഭാരതീയരെ കാണുമ്പോൾ, എനിക്കു തോന്നാറുണ്ട്, ഈ കൂട്ടർ ദരിദ്ര രും അജ്ഞരും ദലിതരുമായ ഭാരതീയരോട് തങ്ങൾക്കുള്ള ബന്ധം സമ്മതിക്കാൻ ഒരുപക്ഷേ ലജ്ജയുള്ളവരാകുമെന്ന്. പതിനാലു ശതക ങ്ങളായി ഹിന്ദുക്കൾ സംരക്ഷിച്ചുപോരുന്ന പാഴ്സികൾ ഇപ്പോൾ 'നേറ്റീവ്' 'നാട്ടുകാർ' അല്ല. ജാതികെട്ടവരും സ്വയം ബ്രാഹ്മണർ എന്നഭിമാനിക്കുന്നവരുമായ ബ്രാഹ്മണരുടെ മുമ്പിൽ, ധീരന്മാരും കുലീനരുമായ ബ്രാഹ്മണരുടെ വംശമര്യാദകളും വിലയിക്കുന്നു. പിന്നെ, പാശ്ചാത്യർ നമ്മെ പഠിപ്പിച്ചിരിക്കയാണ്, അരമാത്രം മറച്ചുനട ക്കുന്ന അജ്ഞരും ബുദ്ധികെട്ടവരും താഴ്ന്നജാതിക്കാരുമായവർ ആര്യ വംശത്തിൽ പെട്ടവരല്ല: അതിനാൽ അവർക്കു നമ്മോട് ഒരു ബന്ധവുമില്ല.

ഹേ ഭാരതമേ, ഈ ഏറ്റുചൊല്ലൽ, ഈ കുരങ്ങുകളി, ഈ പരാശ്രയം, അടികളുടേതായ ഈ കഴിവുകേട്, അറപ്പുളവാക്കുന്ന ഈ കരൾക്കട്ടി –

ഇത്രയുംകൊണ്ടാണോ നീ വലിയ പദവിയിലെത്താൻ പോകുന്നത്? ലജ്ജാവഹമായ ഈ പുരുഷത്വംകൊണ്ടാണോ നീ വീര ഭോഗ്യമായ സ്വാതന്ത്ര്യം നേടാൻപോകുന്നത്? ഭാരതമേ, ഇവിടത്തെ സ്ത്രീകളുടെ ആദർശം സീതയും സാവിത്രിയും ദമയന്തിയുമാണെന്ന് നീ മറക്കരുത്. നീ പൂജിക്കുന്നത് എല്ലാം ത്യജിച്ച ഉമാനാഥനായ ശിവനെയാണെന്ന് നീ മറക്കരുത്. നിന്റെ വിവാഹവും നിന്റെ ധനവും നിന്റെ ജീവിതവും ഇന്ദ്രിയസുഖത്തിന്, വ്യക്തിഗതമായ നിന്റെ സുഖത്തിന്, ഉള്ളതല്ലെന്നു നീ മറക്കരുത്. ജനിച്ച ദിനം മുതൽ അമ്മയ്ക്കുവേണ്ടി നിന്നെ ഉഴിഞ്ഞുവെച്ചിരിക്കയാണെന്ന് നീ മറക്കരുത്. ഇവിടത്തെ സമുദായം എങ്ങുമുള്ള ആ മഹാമായയുടെ നിഴൽമാത്രമാണെന്ന്, താഴ്ന്ന ജാതിക്കാർ, മടയന്മാർ, പാവങ്ങൾ അജ്ഞന്മാർ, ചെരുപ്പുകുത്തികൾ, തോട്ടികൾ എന്നിവരിലെല്ലാം ഉള്ളതു നിന്റെ രക്തമാണ്, ഇവർ നിന്റെ സഹോദരന്മാരാണ് എന്നു നീ മറക്കരുത്. ഹേ വീര, ധൈര്യമായി, സ്വാഭിമാനം പറയൂ; ''ഞാൻ ഭാരതീയനാണ്: ഭാരതീയരെല്ലാം എന്റെ സഹോദരന്മാരാണ്.'' പറയൂ, ''മടയനായ ഭാരതീയൻ, പാവപ്പെട്ട ഭാരതീയൻ, ബ്രാഹ്മണനായ ഭാരതീ യൻ, പറയനായ ഭാരതീയൻ, എന്റെ സഹോദരനാണ്.'' അരയിൽ മാത്രം ഒരു തുണി ചുറ്റിക്കൊണ്ട് നീയും സാഭിമാനം വിളിച്ചുപറയൂ; ''ഭാരതീയൻ എന്റെ സഹോദരനാണ്: ഭാരതീയൻ എന്റെ ജീവനാണ്: ഭാരതത്തിലെ ദേവതകൾ എന്റെ ഈശ്വരനാണ്: ഭാരതീയസമുദായം ശൈശവത്തിൽ എന്റെ തൊട്ടിൽ: യൗവനത്തിൽ എന്റെ ഉപവനം: വാർദ്ധക്യത്തിലെ വാരാണസി.'' സഹോദരാ, പറയൂ, ''ഭാരതത്തിലെ മണ്ണാണ് എന്റെ വിണ്ണ്. ഭാരതത്തിന്റെ നന്മയാണ് എന്റെ നന്മ.'' രാപകൽ പ്രാർത്ഥിക്കൂ, ''ഹേ ഗൗരീനാഥ, ഹേ ജഗദംബികേ, എനിക്കു പൗരുഷം നല്കുക. അമ്മേ, എന്റെ ദുർബ്ബലത നീക്കി, എന്റെ ഭീരുത്വം മാറ്റി, എന്നെ പുരുഷനാക്കുക.''

***

2

## ഭാരതത്തിൻെറ ചരിത്രപരമായ വികാസം

ഓം തത് സത്: ഓം നമോ ഭഗവതേ രാമകൃഷ്ണായ!

നാസതഃ സജ്ജായേത. ഇല്ലായ്മയ്ക്ക് ഉണ്മയെ ഉണ്ടാക്കാൻ വയ്യ.

അസത്ത്വം സത്ത്വത്തിനു കാരണമാവില്ല. ശൂന്യത്തിൽനിന്ന് ഒന്നിനും ഉണ്ടാകാൻ കഴിവില്ല. കാര്യകാരണഭാവനിയമം സർവശക്തമാണെന്നും ഒരു നാളും ഒരിടത്തും അതില്ലാതിരുന്നിട്ടില്ലെന്നുമുള്ള സിദ്ധാന്തം ആര്യവർഗ്ഗത്തോളം പ്രാചീനമാണ്. അവരുടെ പ്രാചീനരായ കവികളും ഋഷികളും അതു പാടിയിട്ടുണ്ട്. അവരുടെ ദാർശനികന്മാർ അതു ഭാഷയിൽ വ്യവസ്ഥപ്പെടുത്തിയിട്ടുണ്ട്: ആ മൂലശിലയിന്മേലാണ് ഇന്നും ഹിന്ദു തൻെറ ജീവിതപദ്ധതി മുഴുവൻ കെട്ടിപ്പടുക്കുന്നത്.

തുടക്കത്തിൽത്തന്നെ ആ വർഗ്ഗത്തിന് ഒരു ജിജ്ഞാസയുണ്ടായി, പെട്ടെന്നതു ധീരമായ അപഗ്രഥനമായി വികസിച്ചു. ഭാവിയിൽ വിദഗ്ദ്ധനായൊരു മൂർത്തിനിർമ്മാതാവാകാൻ പോകുന്നവൻെറ ആദിമശില്പങ്ങൾപോലെ, അവരുടെ ആദിമനിർമ്മിതിയും വിറയ്ക്കുന്ന കൈകൾ തയ്യാറാക്കിയതാണെന്നു തോന്നുമെങ്കിലും അതിൻെറ സ്ഥാനത്തു വ്യവച്ഛിന്നമായ ശാസ്ത്രവും ധീരമായ പ്രയത്നങ്ങളും ആശ്ചര്യകരമായ ഫലങ്ങളും പെട്ടെന്നാവിർഭവിച്ചു.

ഈ മനുഷ്യൻ സ്വന്തം യാഗവേദികളുടെ ഓരോ ഇഷ്ടികയും പരീക്ഷിച്ചത് ആ അപഗ്രഥനസാഹസത്താൽ പ്രചോദിതരായിട്ടാണ്. അങ്ങനെ അവർ സ്വമതഗ്രന്ഥങ്ങളിലെ ഓരോ വാക്കും അളന്നുനോക്കുകയും കൂട്ടിച്ചേർക്കുകയും വിശ്ലേഷിക്കുകയും ചെയ്തു: ചടങ്ങുകളുടെ സംവിധാനവും പുനഃസംവിധാനവും നിർവഹിച്ചു; അവയെ സംശയിക്കയും നിഷേധിക്കയും വ്യാഖ്യാനിക്കയും ചെയ്തു. തങ്ങളുടെ ദേവതകളെ കീഴ്മേൽ മറിച്ചതും, അവർക്കു സർവ്വശക്തനും സർവ്വജ്ഞനും സർവവ്യാപിയുമായ ജഗത്സ്രഷ്ടാവിനോട്, സ്വർഗ്ഗസ്ഥപിതാവിനോട്, തുലനചെയ്തു രണ്ടാംസ്ഥാനം നല്കിയതും മേല്പറഞ്ഞ അപഗ്രഥനശൂരതകൊണ്ടാണ്. അഥവാ അവർ ആ സ്രഷ്ടാവിനെ നിഷ്പ്രയോജനമെന്നു കണ്ട് ദൂരെ വലിച്ചെറിയുകയും അവിടുത്തെ കൂടാതെ ഒരു സാർവലൗകികമതം സ്ഥാപിക്കയും ചെയ്തു. മതങ്ങളിലെല്ലാംവെച്ച് അതി ന്നാണ് ഇന്ന് ഏറ്റവുമധികം അനുയായികളുള്ളത്. പലതരം വേദികൾ നിർമ്മിക്കുവാൻ ഇഷ്ടികകൾ അടുക്കുന്ന രീതികളിൽനിന്ന് അവർ ക്ഷേത്രഗണിതം വളർത്തിയെടുത്തു. തങ്ങളുടെ ആരാധനയും ബലി ദാനങ്ങളും ശരിയായ സമയത്തിൽ നടത്താനുള്ള ശ്രമങ്ങളിൽനിന്നുള വായ

ജ്യോതിഷജ്ഞാനത്തിലൂടെ അവർ ലോകത്തെ ആശ്ചര്യപ്പെടു ത്തി. ഗണിതശാസ്ത്രത്തിന്നവർ നല്കിയ സംഭാവന പണ്ടും ഇന്നുമുള്ള മനുഷ്യവർഗ്ഗക്കാരുടേതിൽവെച്ചെല്ലാം ഏറ്റവുമധികമാണ്. രാസശാസ്ത്ര ത്തെയും മരുന്നുകളിലുള്ള ലോഹക്കൂട്ടുകളെയും കുറിച്ചുള്ള അവരുടെ അറിവ്, സംഗീതത്തിൽ അവരുടേതായ സ്വരക്രമം, അവരുടെ വാദ്യ നിർമ്മിതി – ഇവയൊക്കെ ഇന്നത്തെ യൂറോപ്പിലെ പരിഷ്കാരനിർമ്മാണ ത്തിൽ വളരെ പ്രയോജനപ്പെട്ടിട്ടുണ്ട്. സ്വന്തം അപഗ്രഥനശൂരതയിലൂടെ, ഉജ്വലമായ കല്പിതകഥകളിലൂടെ, ശിശുവിൻെറ മനസ്സ് പടുത്തുയർ ത്താൻ പോന്ന ഒരു ശാസ്ത്രം ഇദംപ്രഥമമായി അവർ രൂപപ്പെടുത്തി. പരിഷ്കൃതരാജ്യങ്ങളിലെല്ലാമുള്ള സകലശിശുക്കളും ധാത്രികളിൽ നിന്നോ സ്കൂളുകളിൽനിന്നോ ആവക കഥകൾ പഠിക്കയും ജീവിത ത്തിലൂടെ അവയുടെ മുദ്ര സ്വയം കൊണ്ടുനടക്കയും ചെയ്യുന്നു.

ഈ അപഗ്രഥനശൂരതയുടെ പിന്നിലും മുന്നിലും, പട്ടുറയിലെന്നോ ണം അതിനെ പൊതിഞ്ഞുനിന്നത് ആ വർഗ്ഗത്തിൻെറ മാനസികമായ മറ്റൊരു വലിയ സവിശേഷതയാണ്, അതായത് കവിദൃഷ്ടി. ആ വർഗ്ഗത്തിൻെറ മതവും ദർശനവും ചരിത്രവും ആചാരശാസ്ത്രവും ദണ്ഡനീതിയുമെല്ലാം കവിഭാവനയുടേതായ കുസുമശയ്യയിലാണ് സംവിധാനം ചെയ്യപ്പെട്ടത്. മറ്റേതു ഭാഷയെക്കാളും മെച്ചപ്പെട്ട മട്ടിൽ ആവക ആശയങ്ങൾ പ്രകാശിപ്പിക്കുവാനും കൈകാര്യം ചെയ്യുവാനും തികവുറ്റ സംസ്കൃതം – ആ അദ്ഭുതഭാഷ – ഉപകരിക്കുകയും ചെയ്തു. ഗണിതത്തിലെ കർക്കശയാഥാർത്ഥ്യങ്ങൾ പ്രകാശിപ്പിക്കാൻപോലും ശ്രവണസുഭഗമായ പദ്യവൃത്തങ്ങൾ പ്രയോഗിക്കപ്പെട്ടു.

ഹിന്ദുവർഗ്ഗസംഘടനയുടെ വമ്പിച്ച രണ്ട് ആഭ്യന്തരകാരണങ്ങൾ ഈ ആപഗ്രഥനശക്തിയും കവിദൃഷ്ടിയുടെ സുധീരതയുമാണ്. ഇവ യാണ് ആ വർഗ്ഗത്തെ പുരോഗമിപ്പിച്ചതും. അവ രണ്ടും ചേർന്നാണ് ജനതാസ്വഭാവത്തിൻെറ മൗലികസ്വരം രൂപപ്പെടുത്തിയതെന്നു പറയാം. ഈ സമ്മേളനമാണ് ആ വർഗ്ഗക്കാരെ സദാ ഇന്ദ്രിയങ്ങൾക്കപ്പുറത്തേ ക്കു കുതികൊള്ളിച്ചത്. ഇതാണ് ഉരുക്കുവാളലകുപോലുള്ള – ഇരു മ്പുകമ്പികളെയും മുറിച്ചു കയറുന്നതും എളുതായി വളയും മട്ടു വഴക്കമുള്ളതുമായ ഉരുക്കുവാളലകു കൊല്ലന്മാർ പണിതുവന്നിരുന്നു, അത്തരം – വിചിന്തനങ്ങളുടെ രഹസ്യം.

അവർ വെള്ളിയിലും പൊന്നിലും കവിത ചമച്ചു. ആഭരണങ്ങളുടെ സാമരസ്യം, വെണ്ണക്കല്ലിലുള്ള അദ്ഭുതങ്ങളുടെ ശ്രേണികൾ, രൂപങ്ങ ളുടെ സംഗീതം, യാഥാർത്ഥ്യത്തിൻേറതിലുമേറെ യക്ഷികഥാമണ്ഡല ത്തിൻേറതെന്നു കരുതാവുന്ന നേർത്ത വസ്ത്രങ്ങൾ – ഇവയുടെയെല്ലാം പിന്നിലുള്ളതു ജനതയുടേതായ ഈ സ്വഭാവവിശേഷത്തിൻെറ യുഗ

വ്യാപിയായ വ്യാപാരമാണ്.

കലകളും ശാസ്ത്രങ്ങളും കുടുംബജീവിതയാഥാർത്ഥ്യങ്ങൾപോലും നിരവധി കാവ്യസങ്കല്പങ്ങൾകൊണ്ടു പൊതിഞ്ഞിരിക്കയാണ്. ഈ സങ്കല്പങ്ങൾ ഇന്ദ്രിയാതീതത്തെ സ്പർശിക്കുവോളം പിടിച്ചുനീട്ടിയിരിക്കുന്നു: (അപ്പോൾ) യാഥാർത്ഥ്യത്തിനു കാല്പനികതയുടേതായ ഒരു റോസ് നിറം കൈവരുകയും ചെയ്യുന്നു.

പ്രയോജനകരമായ ഒരുപകരണമെന്ന മട്ടിൽ ഈ സ്വഭാവവിശേഷത്തോടൊത്തുമാത്രമാണ് ഈ വർഗ്ഗത്തെ നാം ആദ്യമായി കണ്ടെത്തുന്നതുതന്നെ, നാം ആ വർഗ്ഗത്തെ വേദങ്ങളിൽ വർണ്ണിച്ചതിൻവണ്ണം കാണുന്നതിനുമുമ്പായി, അത് അതിന്റെ പുരോഗതിയിൽ മതത്തി ന്റെയും സമുദയാത്തിന്റെയുമായ പല രൂപങ്ങളും പിന്നിട്ടുകഴിഞ്ഞി രിക്കണം.

സുസംഘടിതമായ ഒരു ദേവതാവൃന്ദം, വിസ്തരിച്ചുള്ള അനുഷ്ഠാ നങ്ങൾ, പല തൊഴിലുകളാൽ ആവശ്യമായിവന്നതും ജന്മസിദ്ധവുമായ ജാതിവ്യവസ്ഥ, ഒട്ടേറെ ആവശ്യങ്ങൾ, അനവധി ജീവിതഭോഗങ്ങൾ – ഇതൊക്കെ വേദങ്ങളുടെ കാലത്തുതന്നെയുണ്ട്.

ആധുനികപണ്ഡിതന്മാരിൽ മിക്കവരും സമ്മതിക്കുന്നു, ശീതോഷ്ണസ്ഥിതിയിലും മറ്റും ശുദ്ധഭാരതീയമായ ചുറ്റുപാടുകൾ ആ മാർഗ്ഗത്തെ ബാധിച്ചുതുടങ്ങിയിരുന്നില്ലെന്ന്.

പല നൂറ്റാണ്ടുകളിലൂടെ മുന്നോട്ടു ചെല്ലുമ്പോൾ വടക്കു ഹിമാലയത്തിലെ മഞ്ഞും ചൂടും പരന്ന വെളികൾ, ഇടയ്ക്കിടെ വൻ നദികൾ ഒഴുകിയിരുന്ന അതിരറ്റ കാടുകൾ – ഇവയൊക്കെ ചുറ്റിയിരുന്ന ഒരു ജനതതിയെ നാം കണ്ടെത്തുന്നു. ദ്രാവിഡർ, താർത്താർമാർ ആദിമനിവാസികൾ – സ്വന്തം സംഭാവനകളായ രക്തവും ഭാഷയും മട്ടുകളും മതങ്ങളും നല്കിക്കൊണ്ടിരുന്ന ഈ വിഭിന്നവർഗ്ഗക്കാരെയും നാം ഒരു നോക്കു കാണുന്നു. ഒടുവിൽ ആര്യന്റെ സാമാന്യലക്ഷണമൊത്ത ഒരു വൻജനത നമ്മുടെ ദൃഷ്ടിയിൽ പെടുന്നു.

കേന്ദ്രസ്ഥവും സമസ്തവുമുൾക്കൊള്ളാൻ കരുത്തുള്ളതുമായ (ആര്യവർഗ്ഗം) സ്വന്തം രൂപവും സ്വഭാവവും ആ ജനസംഘത്തിനു പൊതുവേ നല്കുന്നത് നാം കാണുന്നു. ''ആര്യൻ'' എന്ന പേര് അതു മുറുകെ പിടിക്കുന്നുണ്ട്. അവർ മറ്റു വർഗ്ഗക്കാർക്ക് സ്വന്തം പരിഷ്കാരത്തിന്റെ സത്ഫലങ്ങൾ നല്കാൻ തയ്യാറാണെങ്കിലും അവരെയൊക്കെ ആര്യവർഗ്ഗത്തിൽ ഉൾപ്പെടുത്താൻ ഒട്ടും തയ്യാറായിരുന്നില്ല.

ആ വർഗ്ഗത്തിന്റെ പ്രതിഭയ്ക്ക് ഭാരതത്തിലെ ശീതോഷ്ണ സ്ഥിതിയും ഉത്കൃഷ്ടതരമായ ഒരു ഗതിയത്രേ നല്കിയത്. പ്രകൃതി ശുഭാവഹവും എളുപ്പം സാഫല്യമരുളുന്നതുമായ ഒരു നാട്ടിൽ ജനത യുടെ മനസ്സ് ചിന്താണ്ഡലത്തിൽ, ജീവിതത്തിലെ ഗംഭീരതരങ്ങളായ പ്രശ്നങ്ങളോടു മല്ലിടാനും വിജയം വരിക്കാനും മുതിർന്നു. സ്വാഭാവിക മായി ചിന്തകൻ, പുരോഹിതൻ, ഭാരതത്തിലെ സമുദായത്തിൽ ഏറ്റവും ഉയർന്ന ജാതിയിൽ പെട്ടു: ഖഡ്ഗപാണിയായ ക്ഷത്രിയൻ അങ്ങനെയാ യില്ല. ചരിത്രത്തിന്റെ

ആ പുലരിയിൽത്തന്നെ പുരോഹിതന്മാർ തങ്ങളുടെ ഉത്സാഹശക്തിയിൽ ഏറിയകൂറും കർമ്മപദ്ധതികൾ വിസ്തരി ക്കാൻ വിനിയോഗിച്ചു, കർമ്മങ്ങളുടെയും നിർജീവമായ അനുഷ്ഠാന ങ്ങളുടെയും ഭാരം ദുസ്സഹമായപ്പോഴാണ് ഒന്നാമത്തെ ദാർശനികഭാവ നകൾ രംഗപ്രവേശം ചെയ്തത്. മാരകമായ കർമ്മാനുഷ്ഠാനങ്ങളുടെ വളവുകളിലും പുളവുകളിലുംനിന്ന് ആദ്യം വെളിയിൽ ചാടിയത് ക്ഷത്രിയജാതിയാണ്.

ഒരു വശത്ത് ആർത്ഥികപരിഗണനകൾ ഞെരുക്കിയതുകൊണ്ട്, സ്വന്തം സത്തയെ ആവശ്യമാക്കിയ ആ മതവിഭാഗത്തെ സംരക്ഷി ക്കാൻ മിക്ക പുരോഹിതന്മാരും നിർബദ്ധരായി. ജാതിവ്യവസ്ഥയിൽ ഏറ്റവും ഉയർന്ന നിലയും അവർ തങ്ങൾക്കുതന്നെ നല്കി. മറുവശ ത്ത്, മതകർമ്മങ്ങൾ നടത്താൻ മാത്രമറിയുന്ന ഒരു കൂട്ടർക്ക് ഒന്നാം സ്ഥാനം നല്കാൻ, ഉത്കൃഷ്ടതരമായ ചിന്തകളിലും നേതൃത്വം വഹി ക്കയും, ജനതയെ കരുത്തോടെ സംരക്ഷിച്ചും ഭരിച്ചുംവരുകയും ചെയ്ത ക്ഷത്രിയജാതിക്കു സമ്മതമില്ലായിരുന്നു. പുരോഹിതരിലും ക്ഷത്രിയരിലുംനിന്നു തിരഞ്ഞെടുത്തു രൂപപ്പെടുത്തിയ മറ്റൊരു കൂട്ടരുമു ണ്ടായിരുന്നു. അവർ കർമ്മഠരെയും ദാർശനികരെയും ഒപ്പം പരിഹ സിച്ചു. ആദ്ധ്യാത്മികതയെ കപടതയെന്നും പുരോഹിതകൗശലമെന്നും പ്രഖ്യാപിച്ചു. ജീവിതത്തിലെ ഏറ്റവും ഉയർന്ന ലക്ഷ്യം ഭൗതികസുഖ ലാഭമാണെന്നു വാദിച്ചു. കർമ്മങ്ങളിൽ മടുപ്പും ദാർശനികരിൽ ആശ്ചര്യ വും തോന്നിയ ആളുകൾ കൂട്ടംകൂട്ടമായി ഭൗതികവാദികളോടു ചേർന്നു. ഇതത്രേ, ഇന്നുവരെ ഭാരതത്തിൽ സമാധാനം കാണാതെ വന്നിട്ടുള്ള ആ 'മുക്കോൺയുദ്ധ'ത്തിൻെറ കർമ്മ–ജ്ഞാന–ജഡവാദ ങ്ങൾ തമ്മിലുള്ള യുദ്ധത്തിൻെറ തുടക്കം.

ഈ പ്രശ്നത്തിന് ഒരാദ്യപരിഹാരമെന്ന നിലയിൽ പരീക്ഷിച്ചുനോക്ക പ്പെട്ടതു ഒരു 'സഞ്ചയപ്രസ്ഥാനം' (Eclecticism) ആണ് അതിപ്രാചീന കാലംമുതൽ ഈ പ്രസ്ഥാനം ആളുകളെ പഠിപ്പിച്ചത് ഭേദങ്ങളിലെല്ലാം പല വേഷത്തിൽ പൊതിഞ്ഞ ഒരേ സത്യത്തെ കാണുവാനാണ്. ഈ പ്രസ്ഥാനത്തിൻെറ മഹാനേതാവായ കൃഷ്ണനും അവിടുന്നു ക്ഷത്രിയ ജാതിയിൽ പെട്ടവനാണ് – അവിടുത്തെ ഉപദേശമായ ഗീതയും, ഭാരത ത്തിൻെറ പ്രവാചകനായും ജീവിതത്തിൻെറ ഏറ്റവും യഥാർത്ഥമായ ദർശനമായും സ്വയം ഉറച്ചിരിക്കുന്നു. ഇതു സംഭവിച്ചത് ജൈനർ ബൗദ്ധർ തുടങ്ങിയ മതവിഭാഗക്കാരുടെ വിപ്ലവങ്ങൾ ഉളവാക്കിയ പല ദശാവിശേഷങ്ങൾക്കുശേഷമാണുതാനും. കൊടുംപിരിക്കൊണ്ട ആ നിലയ്ക്ക് താല്ക്കാലികമായ ഒരയവു വന്നെങ്കിലും സാമുദായികമായ കുറവുകൾ നികത്തുവാൻ പറ്റിയില്ല. ക്ഷത്രിയജാതി ജാതികളിൽ ഒന്നാ മത്തേതാണെന്ന അവകാശവാദം, പുരോഹിതർക്കുള്ള സ്ഥാനമാന ങ്ങളെപ്പറ്റി പൊതുജനങ്ങൾക്കുണ്ടായിരുന്ന അസഹിഷ്ണുത തുടങ്ങിയ (വിപ്ലവ)കാരണങ്ങളിൽ മേല്പറഞ്ഞ സാമുദായികന്യൂനതകളും ഉൾപ്പെട്ടി രുന്നു. കൃഷ്ണൻ, ലിംഗമോ, ജാതിയോ വകവെയ്ക്കാതെ എല്ലാവർക്കും ലഭിക്കത്തക്കവണ്ണം ആദ്ധ്യാത്മികജ്ഞാനത്തിൻെറയും സിദ്ധിയുടെയും വാതിൽ തുറന്നിട്ടിരുന്നു. എന്നാൽ സാമുദായികമായ വശത്ത് അതേ പ്രശ്നം

അവിടുന്നു തൊടാതെ വിടുകയാണ് ചെയ്തത്. എല്ലാവർക്കും സാമുദായികസമത്വം കൈവരുത്താൻ ബൗദ്ധരും വൈഷ്ണവരും മറ്റും വൻതോതിൽ പടവെട്ടിയെങ്കിലും നമ്മുടെ ഇക്കാലംവരെ ആ പ്രശ്നം നിലനിന്നുപോന്നു.

ഇന്നത്തെ ഭാരതം എല്ലാ ആത്മാക്കൾക്കുമുള്ള ആദ്ധ്യാത്മിക സമത്വം സമ്മതിക്കുന്നു: എന്നാൽ സാമുദായികഭേദം നിഷ്കൃഷ്ടമായി പുലർത്തുകയും ചെയ്യുന്നു.

ക്രിസ്തുവിനു മുമ്പ് ഏഴാം ശതകത്തിലും അവസാനമായി ആറാം ശതകത്തിലും ഈ പോരാട്ടം പുതുതായി നെടുനീളെ പൊട്ടിപ്പുറപ്പെടുന്നതു കാണാം. അതു ശാക്യമുനിയായ ബുദ്ധൻെറ നേതൃത്വത്തിൽ പ്രാചീനവ്യവസ്ഥിതിയെ ഞെരിച്ചുകളഞ്ഞു. സ്ഥാനമാനികളായ പുരോഹിതന്മാരോടുള്ള പ്രത്യാഘാതത്തിൽ പ്രാചീനമായ വൈദികകർമ്മകാണ്ഡം ഏതാണ്ടു മുഴുവനും ബൗദ്ധന്മാർ തുടച്ചുമാറ്റി. സ്വന്തം സിദ്ധന്മാരുടെ കൈങ്കര്യത്തിനായി അവർ വൈദികദേവതകളെ തരംതാഴ്ത്തി. പൗരോഹിത്യവും മൂഢവിശ്വാസവും ചേർന്നുസൃഷ്ടിച്ചതാണ് സ്രഷ്ടാവും മഹേശ്വരനുമെല്ലാം എന്നവർ പ്രഖ്യാപിച്ചു.

എന്നാൽ ബുദ്ധമതത്തിൻെറ ഉന്നം വൈദികമതത്തെ പരിഷ്കരിക്കയായിരുന്നു. ജന്തുഹിംസയുൾപ്പെട്ട വൈദികകർമ്മങ്ങൾക്കും, ജന്മനാ ഉള്ള ജാതിവ്യവസ്ഥയ്ക്കും, മറ്റുള്ളവരെ പുറന്തള്ളുന്ന പൗരോഹിത്യത്തിനും, നിത്യനായ ആത്മാവിലുള്ള വിശ്വാസത്തിനും എതിരായി നിലയുറപ്പിച്ചിട്ടാണ് അത് ആ പരിഷ്കാരം നിർവഹിച്ചത്. വൈദികമതത്തെ നശിപ്പിക്കാനോ സാമൂഹ്യവ്യവസ്ഥിതിയെ തകിടം മറിക്കാനോ ബുദ്ധമതം ഒരിക്കലും മുതിർന്നില്ല. അതു ശക്തിമത്തായ ഒരു പ്രവർത്തനപരിപാടി നടപ്പിലാക്കി. സന്ന്യാസികളെ പ്രബലവും സൗഭ്രാത്രാധിഷ്ഠിതവുമായ ഒരു ഭിക്ഷുസംഘമായ രൂപപ്പെടുത്തി: ബ്രഹ്മവാദിനികളെ ഭിക്ഷുണീസംഘമായും. യജ്ഞവേദിയിലെ അഗ്നികൾക്കുപകരം അവർ സിദ്ധന്മാരുടെ വിഗ്രഹങ്ങൾ നടപ്പിലാക്കി.

ഭാരതത്തിലെ ആളുകളിൽ ഭൂരിപക്ഷവും, ഒരുപക്ഷേ പല ശതാബ്ദങ്ങളായി, പരിഷ്കർത്താക്കളുടെ പക്ഷത്തിലായിരിക്കാം. കൂടുതൽ പ്രാചീനമായ ശക്തികളെ തികച്ചും അനുരഞ്ജിപ്പിക്കാൻ കഴിഞ്ഞിരു ന്നില്ല: പക്ഷേ ബൗദ്ധന്മാരുടെ പ്രാബല്യകാലത്ത് അവ ഒട്ടേറെ വ്യത്യാ സപ്പെട്ടു.

പ്രാചീനഭാരതത്തിൽ ജനതാജീവിതത്തിൻെറ കേന്ദ്രങ്ങൾ എല്ലാ യ്പോഴും ബൗദ്ധിപരതയെയും ആദ്ധ്യാത്മികതയെയും പുലർത്തി വന്നു: അവയിൽ രാഷ്ട്രീയതയ്ക്കു സ്ഥാനമില്ലായിരുന്നു. ഇന്നത്തെ പ്പോലെ പണ്ടും രാഷ്ട്രീയവും സാമുദായികവുമായ ശക്തികൾ സദാ ആദ്ധ്യാത്മികവും ബുദ്ധിപരവുമായ ശക്തികൾക്കു കീഴടങ്ങിനിന്നു. ഋഷിമാരുടെ ആദ്ധ്യാത്മികഗുരുക്കന്മാരുടെയും മഹാവിദ്യാലയ ങ്ങൾക്കു ചുറ്റുമായിട്ടാണ്

ജനതയുടെ ജീവിതം സ്ഫുടിച്ചത്. പാഞ്ചാ ലത്തിലും കാശിയിലും മിഥിലയിലുമുള്ള സദസ്സുകൾ ആദ്ധ്യാത്മിക മായ സംസ്കാരത്തിൻെറയും ദർശനത്തിൻെറയും വൻകേന്ദ്രങ്ങളെന്ന നിലയിൽ പ്രകാശിക്കുന്നത് ഉപനിഷത്തുകളിൽ കാണാം. പില്ക്കാലത്ത് ഇവ ആര്യന്മാരുടെ വിവിധവിഭാഗങ്ങൾക്കുള്ള രാഷ്ട്രീയമായ അതിമോഹങ്ങളുടെ കേന്ദ്രങ്ങളായിത്തീർന്നു.

വൻകിട ഇതിഹാസമായ മഹാഭാരതം കുരുക്കളും പാഞ്ചാലരും തമ്മിൽ, ജനതയുടെമേൽ അധികാരം സ്ഥാപിക്കാനായി നടന്ന യുദ്ധ ത്തെപ്പറ്റിയാണ് നമ്മോടു പറയുന്നത്: അതിൽവെച്ച് അവർ അന്യോന്യം നശിപ്പിച്ചു. ആദ്ധ്യാത്മികമായ ഉത്കർഷം അവിടെ നിന്നു തെറ്റി മഗധരുടെയും മൈഥിലരുടെയും ഇടയിൽ കേന്ദ്രിച്ചു. കുരുപാഞ്ചാ ലയുദ്ധത്തിനുശേഷം മഗധരാജാക്കന്മാർക്ക് ഒരുതരം ആധിപത്യം നേടാനും കഴിഞ്ഞു.

അതേ കിഴക്കൻദേശമാണ് ബൗദ്ധന്മാരുടെ പരിഷ്കാരത്തിൻെറയും പ്രവർത്തനത്തിൻെറയും പ്രധാനമണ്ഡലമായിത്തീർന്നത്. മൗര്യരാജാ ക്കന്മാർ, ഒരുപക്ഷേ അവരുടെ നിയമബാഹ്യമായ ഉത്പത്തി നിർബ്ബ ന്ധിക്കകൊണ്ടാവാം, പുതിയ പ്രസ്ഥാനത്തെ നയിക്കയും സംരക്ഷി ക്കയും ചെയ്തപ്പോൾ, പുതിയ പൗരോഹിത്യശക്തി പാടലീപുത്രത്തിൽ കേന്ദ്രിച്ച സാമ്രാജ്യത്തിൻെറ രാഷ്ട്രീയശക്തിയുമായി കൈകോർത്തു. ബുദ്ധമതത്തിൻെറ ജനസമ്മതിയും അതിൻെറ നവവീര്യവും മൗര്യരാജാ ക്കന്മാരെ ഭാരതത്തിലുണ്ടായ ചക്രവർത്തിമാരിൽവെച്ച് ഏറ്റവും വമ്പ ന്മാരാക്കി. മൗര്യരാജാക്കന്മാരുടെ ശക്തിയാണ് ബുദ്ധമതത്തെ ഇന്നും നാം കാണുന്ന വിശ്വവ്യാപകമതമാക്കിയത്.

വൈദികമതങ്ങളുടെ പഴയ രൂപത്തിനുണ്ടായിരുന്ന അന്യപരിവർ ജകതകൊണ്ട് അവയ്ക്കു വെളിയിൽനിന്നു നേരിട്ടുള്ള സഹായം കൈക്കൊള്ളുക സാദ്ധ്യമല്ലായിരുന്നു. അതേ സമയത്ത് അതിനെ ശുദ്ധവും അധഃപതിപ്പിക്കുമായിരുന്ന പല ഘടകങ്ങളിൽനിന്നു മുക്ത വുമാക്കിവെച്ചത് മേൽച്ചൊന്ന അന്യപരിവർജകതതന്നെയാണ്. ബുദ്ധ മതമാകട്ടെ സ്വന്തം പ്രചരണോത്സാഹംകൊണ്ട് ആവക ഘടകങ്ങളെ ഉൾക്കൊള്ളാൻ നിർബ്ബദ്ധമായി.

ഭാരതത്തിലെ ബുദ്ധമതത്തിന് അതിരറ്റ ഈ പരാനുരോധം നിമിത്തം കാലപ്പഴക്കത്തിൽ വ്യക്തിത്വം മിക്കവാറും നശിച്ചു. കുറേ ശതകങ്ങൾ ക്കുള്ളിൽ ബുദ്ധമതത്തിന് അതിൻെറ മാതൃസ്ഥാനീയമായ മതത്തി ൻെറ ബുദ്ധിശക്തിയോടു മല്ലടിക്കാനുള്ള കരുത്തും, ബഹുജനപ്രിയ മാകാനുള്ള അതിമോഹംമൂലം, നഷ്ടപ്പെട്ടു. ഇതിനിടയിൽ വൈദിക പക്ഷം ജന്തുഹിംസ തുടങ്ങിയ അതിനിന്ദ്യഘടകങ്ങളുടെ ഭൂരിഭാഗവും തള്ളിക്കളഞ്ഞു. വിഗ്രഹങ്ങളും ക്ഷേത്രയാത്രകളും ആകർഷകമായ മറ്റു പരിപാടികളും സൂക്ഷിച്ചു കൈകാര്യം ചെയ്യുന്ന വിഷയത്തിൽ മൽസരിക്കാൻ മുതിർന്നാൽ സ്വന്തം സന്തതിയിൽനിന്നു വൈദികമതം പലതും പഠിച്ചു. പുഴങ്ങി താഴെ വീണുതുടങ്ങിയ ഭാരതീയബുദ്ധമതത്തി ൻെറ സാമ്രാജ്യം

മുഴുവൻ ഉൾക്കൊള്ളാൻ തയ്യാറായിട്ടാണ് വൈദിക മതം അന്നു നിലകൊണ്ടത്.

സിതിയന്മാരുടെ ആക്രമണങ്ങളും പാടലീപുത്രചക്രവർത്തിമാരുടെ സാമ്രാജ്യത്തിൻെറ പൂർണ്ണമായ വിനാശവും ഒത്തുചേർന്നപ്പോൾ ബുദ്ധ മതത്തിൻെറ തകർച്ചയും സംഭവിച്ചു.

മദ്ധ്യ–ഏഷ്യയിലുള്ള സ്വന്തം നാടുകളിൽ ബുദ്ധമതപ്രചാരകന്മാർ കടന്നുവന്നതിൽ രോഷാകുലരായിരുന്ന ആക്രമണകാരികൾക്ക് ബ്രാഹ്മണരുടെ സൂര്യാരാധനയ്ക്കും തങ്ങളുടെ സൗരമതത്തിനും തമ്മിൽ വളരെ ചാർച്ചയുണ്ടെന്നു കാണാൻ കഴിഞ്ഞു. വരത്തരുടെ പല ആചാരങ്ങളെയും സ്വായത്തമാക്കാനും ആദ്ധ്യാത്മികമാക്കുവാനും ബ്രാഹ്മണപക്ഷം സന്നദ്ധത കാട്ടിയപ്പോൾ ആക്രണകാരികളും ബ്രാഹ്മണരുടെ താല്പര്യങ്ങൾ സർവാത്മനാ സംരക്ഷിക്കാൻ തയ്യാറായി മുന്നോട്ടുവന്നു.

തുടർന്ന് അന്ധകാരത്തിൻേറയും മാറിമറിയുന്ന നിഴലുകളുടേതു മായ ഒരു തിരസ്കരണിയാണ് – യുദ്ധകോലാഹലങ്ങളും കൂട്ടക്കൊല കളെപ്പറ്റിയുള്ള കിംവദന്തികളും. യവനിക പിന്നെ ഉയരുന്നത് വസ്തുത കളുടെ പുതുതായൊരു വശം അനാച്ഛാദനം ചെയ്തുകൊണ്ടത്രേ.

മഗധസാമ്രാജ്യം അസ്തമിച്ചുപോയി. ഉത്തരഭാരതത്തിലെ അധികഭാഗ ങ്ങളും ക്ഷുദ്രരും സദാ തമ്മിൽ തല്ലുന്നവരുമായ നാടുവാഴികളുടെ കീഴിലായിരുന്നു. ചില കിഴക്കൻപ്രവിശ്യകളെയും ഹിമാലയപ്രദേശങ്ങ ളെയും ഭാരതത്തിൻെറ തെക്കെ അറ്റത്തെയും ഒഴിച്ചാൽ ബുദ്ധമതം മിക്കവാറും അറ്റുപോയിരുന്നു. ജന്മനാ പുരോഹിതരാകുന്നവരുടെ പ്രാബല്യത്തിന്നെതിരായി പല ശതാബ്ദങ്ങളിലൂടെ പടവെട്ടിവന്ന ജനത ഉണർന്നുനോക്കിയപ്പോൾ കണ്ടത് രണ്ടുതരം പൗരോഹിത്യശക്തി കളുടെ കടുംപിടിയിൽ സ്വയം അകപ്പെട്ടിരിക്കയാണെന്നത്രേ; ഒന്നു ജാതിബ്രാഹ്മണരുടേത്: മറ്റേത് പുതിയ ഭരണത്തിലെ പരപരിവർജ്ജ കരായ ഭിക്ഷുക്കളുടേത്. ഇവർക്കു ബൗദ്ധസംഘടനയുടെ പ്രാഭാവ ങ്ങളെല്ലാം ഉണ്ടായിരുന്നു: ജനങ്ങളോടു ബൗദ്ധന്മാർക്കുണ്ടായിരുന്ന അനുകമ്പ ഇല്ലായിരുന്നുതാനും.

പഴയ ഭാരതത്തിൻെറ നഷ്ടശിഷ്ടങ്ങളിൽനിന്ന് മറ്റൊരു ഭാരതം പ്രത്യുത്ഥാനം ചെയ്തു. വീരന്മാരായ രജപുത്രന്മാരുടെ ശൗര്യവും രക്തവുമാണ് അതു സാദ്ധ്യമാക്കിയത്. ചരിത്രപ്രസിദ്ധിയാർജ്ജിച്ച ചിന്താകേന്ദ്രമായ മിഥിലയിലെ ഒരു ബ്രാഹ്മണൻെറ നിർദ്ദയമായ ബുദ്ധിശക്തിയാണ് അതിൻെറ അതിരുകൾ തിട്ടപ്പെടുത്തിയത്. ശങ്കരനും അവിടുത്തെ ശിഷ്യരായ സന്ന്യാസിമാരും സംഘടിപ്പിച്ച പുതിയ ഒരു ദാർശനികപ്രവണതയാണ് അതിനെ നയിച്ചത്. മാളവത്തിലെ രാജധാനി കളിൽ പുലർന്ന കലകളും സാഹിത്യവുമാണ് അതിനെ സുന്ദരമാക്കിയത്.

അതിൻെറ മുമ്പിലുള്ള കർത്തവ്യങ്ങൾ ഗംഭീരങ്ങളായിരുന്നു. സ്വന്തം പൂർവികന്മാർക്കു നേരിടേണ്ടിവന്ന ഏതു പ്രശ്നങ്ങളെയുംകാൾ കൂടുതൽ വിപുലമായിരുന്നു അതിൻെറ മുമ്പിലുള്ള പ്രശ്നങ്ങൾ. താരതമ്യേന ചെറുതും മുറുക്കമുള്ളതുമായിരുന്നു ആ ജനവർഗ്ഗം. അതിൻെറ രക്തവും, ഭാഷയും, സാമൂഹ്യവും മതപരവുമായ ആകാംക്ഷകളും അഭിന്നമായിരുന്നു. സ്വന്തം ഐക്യം പാലിക്കാനുള്ള ശ്രമ ത്തിൽ അതു ചുറ്റും അത്യുച്ചമായ ഭിത്തികൾ കെട്ടിപ്പൊക്കി. ബൗദ്ധാധി പത്യകാലത്ത് സ്വയം വർദ്ധനവും സങ്കലനവുംകൊണ്ട് അതു പെരു ത്തു. പിന്നെ വർഗ്ഗം, നിറം, ഭാഷ, ആദ്ധ്യാത്മികവാസന, സാമൂഹ്യമായ ഉത്കർഷേച്ഛ എന്നീ ഉപാധികൾ അതിനെ ഒരുതരത്തിലും തമ്മിലിണ ങ്ങാത്ത ഖണ്ഡങ്ങളായി പിളർന്നു. ഇതൊക്കെ ഏകീകരിച്ചും കൂട്ടിയി ണക്കിയും വമ്പിച്ച ഒരു ജനതയെ രൂപപ്പെടുത്തേണ്ടതായിട്ടാണിരുന്നത്. ഈ കർത്തവ്യം ബുദ്ധമതം ഏറ്റെടുത്തു നിർവഹിച്ചതാണ്. അന്ന് അതിൻെറ പരിണാമങ്ങൾ അത്ര വലുതല്ലായിരുന്നു.

ഇത്രയുംകാലം ഉള്ളിലേക്കു തിക്കിക്കടന്ന മറ്റു വർഗ്ഗങ്ങളെ ആര്യ ന്മാരാക്കുകയും അങ്ങനെ വിഭിന്നഘടകങ്ങളിൽനിന്നു പെരുത്ത ഒരാര്യശരീരം പടുത്തെടുക്കുകയുമെന്നതായിരുന്നു പ്രശ്നം. സൗജന്യ ങ്ങളും ഒത്തുതീർപ്പുകളും വേണ്ടിവന്നെങ്കിലും ബുദ്ധമതത്തിൻെറ പരി ശ്രമം ഏറ്റവും സഫലമായിരുന്നു. അതായിരുന്നുതാനും ഭാരതത്തിൻെറ മതം. പക്ഷേ ഒരു കാലഘട്ടത്തിലെത്തിയപ്പോൾ കേന്ദ്രസ്ഥമായ ആര്യ ജാതിക്കുതന്നെ, താഴ്ന്ന പല വർഗ്ഗങ്ങളോടൊപ്പം വിവേചനം കൂടാതെ അതു കൈക്കൊണ്ട ഭോഗപരമായ ആരാധനാക്രമങ്ങൾ അപായശങ്ക യുളവാക്കി. സമ്പർക്കം കുറേക്കൂടെ നീണ്ടുനിന്നാൽ ആര്യപരിഷ്കാര ത്തെത്തന്നെ നശിപ്പിച്ചേനേ. അപ്പോൾ സ്വാഭാവികമായിത്തന്നെ ആത്മ സംരക്ഷണത്തിനുവേണ്ടി ഒരു പ്രതികരണമുണ്ടായി. ജന്മദേശത്തെ ഏറിയ ഭാഗങ്ങളിലും ബുദ്ധമതത്തിനു വ്യത്യസ്തമായ നിലനില്പില്ലാതായി.

വടക്കു കുമാരിലനും തെക്കു ശങ്കരൻ രാമാനുജൻ എന്നിവരും തൊട്ടടുത്തു നയിച്ച പ്രതിപ്രസ്ഥാനം, ഹിന്ദുമതമെന്നറിയപ്പെടുന്ന വിഭാഗങ്ങളുടെയും സിദ്ധാന്തങ്ങളുടെയും ആചാരങ്ങളുടെയും വലിയ സഞ്ചയത്തിൻെറ അവസാനത്തെ രൂപമായിരുന്നു. ഒടുവിലത്തെ ആയി രമോ അതിലധികമോ സംവത്സരങ്ങളായി ഈ പ്രതിപ്രസ്ഥാന ത്തിൻെറ വമ്പിച്ച ചുമതല സാത്മീകരണമായിരുന്നു: കൂടെക്കൂടെ പരിഷ്കാരത്തിൻെറ ഒരു പൊട്ടിത്തെറിക്കലും നടന്നുവന്നു. ഈ പ്രതിക രണം ആദ്യം ഊന്നിയത് വൈദികകർമ്മങ്ങൾക്കു പുതിയ ജീവൻ നല്കാനാണ്. അതു സാദ്ധ്യമല്ലാതെ വന്നപ്പോൾ ഉപനിഷത്തുകളെ, വേദങ്ങളുടെ ദാർശനികാംശങ്ങളെ, അതു സ്വന്തം സത്തയാക്കിവെച്ചു. വ്യാസൻെറ ബ്രഹ്മമീമാംസയെയും കൃഷ്ണൻെറ ഉപദേശരൂപമായ ഗീതയെയും അതു മുന്നോട്ടു കൊണ്ടുവന്നു. പിന്നീടുണ്ടായ പ്രസ്ഥാ നങ്ങളെല്ലാം ഇതുതന്നെയാണ് ചെയ്തിട്ടുള്ളതും. ശങ്കരൻെറ പ്രസ്ഥാനം ഉത്കൃഷ്ടമായ സ്വന്തം ബുദ്ധിപരതയിലൂടെ മുന്നോട്ടു

തള്ളിക്കയറി. എന്നാൽ അതു ജനസഞ്ചയങ്ങൾക്കു വളരെയൊന്നും ഉപകരിച്ചില്ല. കാരണം, അതു ജാതിനിയമങ്ങളെ കർശനമായനുസരിച്ചു: സാധാരണവികാരങ്ങൾക്ക് അതിലുള്ള സ്ഥാനം വളരെ ചെറുതായിരുന്നു. അതിൻെറ പ്രചരണോപാധി സംസ്കൃതംമാത്രം. മറുവശത്ത് വൈദികമതത്തിലേക്കു ജനതതിയെ കൊണ്ടുവരുന്നതിൽ രാമാനുജൻ തികച്ചും വിജയിച്ചു. കാരണം അവിടുത്തെ ദർശനം ഏറ്റവും പ്രായോഗികമായിരുന്നു. അതിനു വികാരങ്ങളെ തട്ടിയുണർത്താൻ കഴിഞ്ഞു. ആദ്ധ്യാത്മികസിദ്ധികളിൽ ജന്മാവകാശങ്ങളെ അവിടുന്നു നിഷേധിച്ചു. ജനകീയഭാഷകളിലൂടെയാണ് അവിടുന്നും പ്രചരണം നടത്തിയത്.

കർമ്മകാണ്ഡത്തിൻേറതായ വടക്കൻ പ്രതികരണത്തിനു പിന്നാലെ വന്നത് മാളവസാമ്രാജ്യത്തിൻെറ താല്ക്കാലികമായ ഉത്കർഷമാണ്. ചുരുങ്ങിയൊരു കാലത്തിനുള്ളിൽ അതിനു നാശം നേരിട്ടപ്പോൾ കുറെയേറെക്കാലത്തേക്ക് ഉത്തരഭാരതം ഉറക്കത്തിലാണ്ടു എന്നു വേണം പറയാൻ. അഫ്ഗാനിസ്ഥാനിലെ ഇടുക്കുകളിൽക്കൂടി തകർത്തു. മുന്നേറിവന്ന മുഹമ്മദീയരുടെ കുതിരപ്പടയാണ് അവരെ തട്ടിക്കുലുക്കി ഉണർത്തിയത്. തെക്കു ശങ്കരൻെറയും രാമാനുജൻെറയും ആദ്ധ്യാത്മികവിപ്ലവത്തിനുശേഷമുണ്ടായത്, ഭാരതത്തിൽ സാധാരണ കണ്ടുവരുന്ന ഏകീകൃതവർഗ്ഗങ്ങളുടെയും പ്രബലമായ സാമ്രാജ്യങ്ങളുടെയും ആനുപൂർവി യാണ്. ഭാരതത്തിലെ മതത്തിനും പരിഷ്കാരത്തിനും ആശ്രയമായതു ദക്ഷിണഭാരതമാണ്. അന്ന് ഉത്തരഭാരതം, പടിഞ്ഞാറേ കടൽമുതൽ കിഴക്കേ കടൽവരെ മദ്ധ്യഏഷ്യയിൽനിന്നു വന്ന വിജേതാക്കളുടെ പാദങ്ങളിൽ വീണുകിടക്കയായിരുന്നു. ദക്ഷിണഭാരതം കീഴടക്കാൻ മുഹമ്മദീയർ പല നൂറ്റാണ്ടുകാലം ശ്രമിച്ചു. എന്നാൽ അവിടെ സുശക്ത മായി കാലുറപ്പിക്കാൻപോലും അവർക്കു കഴിഞ്ഞു എന്നു പറയാവ തല്ല. മുകിലരുടെ ഏകീകൃതവും സുശക്തവുമായ സാമ്രാജ്യം അതി ൻെറ ആക്രമണപരിപാടി ഏതാണ്ടു മുഴുമിപ്പിക്കുന്ന ഘട്ടത്തിലെത്തിയ പ്പോൾ, തെക്കുള്ള മലകളിലും പീഠഭൂമികളിലുംനിന്ന് യുദ്ധോദ്യുക്തരും കൃഷീവലരുമായ കുതിരപ്പടയാളികൾ സംഘംസംഘമായി പ്രവഹിച്ചു. രാമദാസൻ പ്രചരിപ്പിച്ചതും തുക്കാറാം പാടിയതുമായ മതത്തിനുവേണ്ടി മരിക്കാൻ അവർ നിശ്ചയിച്ചിരുന്നു. ചുരുങ്ങിയ കാലത്തിനുള്ളിൽ മുകിലരുടെ വമ്പിച്ച സാമ്രാജ്യം കേവലം നാമാവശേഷമായി.

മുഹമ്മദീയകാലഘട്ടത്തിൽ ഉത്തരഭാരതത്തിലുള്ള പ്രസ്ഥാനങ്ങളുടെ സമാനധർമ്മം വിജേതാക്കളുടെ മതത്തിൽ ചേരാതെ പൊതുജനങ്ങളെ തടയാനുള്ള ഒരു ശ്രമമായിരുന്നു. ആ മതമാകട്ടെ എല്ലാവർക്കുമുള്ള സാമുദായികവും ആദ്ധ്യാത്മികവുമായ സമത്വമാണുതാനും കൂടെ കൊണ്ടുവന്നത്.

ദർശനത്തിൽ അന്യോന്യം ഭേദമുണ്ടായിട്ടും, രാമാനന്ദൻ കബീർ ദാദു ചൈതന്യൻ നാനക് എന്നിവർ സ്ഥാപിച്ച സംഘങ്ങളിൽപ്പെട്ട ആചാര്യന്മാർ ഒപ്പം മനുഷ്യരുടെ സമത്വം പ്രഖ്യാപിച്ചു. പൊതുജന ങ്ങളുടെയിടയിൽ ഇസ്ലാം നടത്തിവന്ന സത്വരമായ മതപരിവർത്തനം തടയാനാണ് അവരുടെ ശക്തി മിക്കവാറും ചെലവാക്കിയത്. പുതിയ ആശയങ്ങളും ആകാംക്ഷകളും ഉളവാക്കുവാൻവേണ്ട ശക്തി വളരെ കുറച്ചേ അവർക്കു മിച്ചമുണ്ടായിരുന്നുള്ളു.

പക്ഷേ വടക്കു വലിയൊരു പ്രവാചകൻ ഉടലെടുത്തു. അദ്ദേഹം സിക്കുകാരുടെ ഒടുവിലത്തെ ഗുരുവായ ഗോവിന്ദസിംഹനാണ്. അദ്ദേഹത്തിൻെറ പ്രതിഭയ്ക്കു സർഗ്ഗശക്തിയുണ്ടായിരുന്നു. അദ്ദേഹത്തിൻെറ ആദ്ധ്യാത്മികപ്രവർത്തനത്തിൻെറ ഫലമായിട്ടാണ് സിക്കുകാരുടെ സുപ്രസിദ്ധമായ രാഷ്ട്രീസംഘടന ഉണ്ടായത്. ഭാരതത്തിൻെറ ചരിത്രത്തിലാകമാനം നമുക്കു കാണാൻ കഴിഞ്ഞ വസ്തുത ഇതാണ്; ആദ്ധ്യാത്മികമായ ഒരു വിപ്ലവത്തിനുശേഷം, ഏതാണ്ടെല്ലായ്പോഴും, ഈ ഭൂഖണ്ഡത്തിൽ ഏറിയതോ കുറഞ്ഞതോ ആയ ഭാഗങ്ങളെ ഉൾക്കൊള്ളുന്ന രാഷ്ട്രീയമായ ഒരൈക്യം ഉടലെടുക്കുന്നു. തൽഫലമായി, അതിനു രൂപം നല്കിയ ആദ്ധ്യാത്മികാകാംക്ഷ സ്വയം പ്രബലപ്പെടുകയും ചെയ്യുന്നു. എന്നാൽ മഹാരാഷ്ട്രരുടെയും സിക്കുകാരുടെയും സാമ്രാജ്യം ഉണ്ടായതിനു തൊട്ടുമുമ്പു രൂപപ്പെട്ട ആദ്ധ്യാത്മികാകാംക്ഷ തികച്ചും പിൻതിരിപ്പനായിരുന്നു. മുകിലരുടെ രാജസദസ്സുകളെ ചുറ്റി ജ്വലിച്ച ബുദ്ധിപരമായ മഹത്ത്വത്തിൻെറ ഒരു കിരണംപോലും പൂന യിലും ലാഹോറിലും വാണ രാജസദസ്സുകളിൽ പ്രതിഫലിച്ചുകാണാൻ യത്നിക്കുന്നതു വിഫലമാണ്. മാളവത്തിലെയും വിദ്യാനഗരത്തിലെയും സമുജ്ജ്വലതയെപ്പറ്റി പറകയുംവേണ്ട. ബുദ്ധിപരമായിപ്പറഞ്ഞാൽ, ഇതു ഭാരതചരിത്രത്തിലെ ഏറ്റവും ഇരുളടഞ്ഞ ഘട്ടമാണ്. ജനസഞ്ചയങ്ങളുടെ മതഭ്രാന്തിൻെറ പ്രതിനിധികളും സർവ്വാത്മനാ സംസ്കാരദ്വേഷികളുമായിരുന്ന ഈ അസ്ഥിരസാമ്രാജ്യങ്ങൾക്ക്, മുഹമ്മദീയരുടെ വെറുക്കപ്പെട്ട ഭരണത്തെ നശിപ്പിച്ചുകഴിഞ്ഞതോടെ, മുന്നോട്ടു നീങ്ങാനുള്ള തള്ളൽ തീരെയില്ലാതായി.

വീണ്ടും കുഴഞ്ഞൊരു കാലഘട്ടമാണുണ്ടായത്. മിത്രങ്ങളും ശത്രുക്കളും, മുകിലസാമ്രാജ്യവും അതിൻെറ വിനാശകരും, അന്നുവരെ ശാന്തമായി കച്ചവടം ചെയ്തുവന്ന ഫ്രഞ്ചുകാരും ഇംഗ്ലീഷുകാരും എല്ലാം ഒരു തമ്മിൽത്തല്ലിലേർപ്പെട്ടു. അമ്പതു കൊല്ലത്തിലേറെ പോരാട്ടവും കൊള്ളയടിയും മുടിപ്പുംമാത്രമാണ് നടന്നത്. പുകയും പൊടിയുമടങ്ങിയപ്പോൾ ശേഷിച്ചവരുടെമേൽ ഇംഗ്ലീഷുകാർ വിജയിച്ചു വിചരിക്കുന്നതായി കാണപ്പെട്ടു. അരശതാബ്ദമായി ബ്രിട്ടൻെറ കീഴിൽ സമാധാനവും നിയമവും ക്രമവും നിലനില്ക്കയാണ്. ഇതു പുരോഗതിയുടെ ക്രമമാണോ അല്ലയോ എന്നു നിശ്ചയിക്കേണ്ടതു കാലമാണ്.

ബ്രിട്ടീഷുകാരുടെ വാഴ്ചക്കാലത്ത് ഭാരതീയജനങ്ങൾക്കിടയിൽ കുറേ മതപ്രസ്ഥാനങ്ങൾ ഉണ്ടായിട്ടുണ്ട്. ദില്ലിസാമ്രാജ്യത്തിൻെറ പ്രതാ പകാലത്ത് ഉത്തരഭാരതത്തിലെ മതവിഭാഗക്കാർ സ്വീകരിച്ച വഴികളാണ് ഇവയും അനുവർത്തിക്കുന്നത്. മരിച്ചവരുടെയോ മരിക്കുന്നവരുടെയോ ശബ്ദങ്ങളാണിവ: ജീവിക്കാൻ അനുവദിക്കണേ എന്ന് അഭ്യർത്ഥി ക്കുന്നവരും പേടിച്ചുകിടുങ്ങിയവരുമായ കുറെ ആളുകളുടെ ദുർബ്ബ ലസ്വരങ്ങൾ! അവർ വിജേതാക്കളുടെ രുചിക്കൊത്ത് സ്വന്തം ആദ്ധ്യാ ത്മികവും സാമുദായികവുമായ ചുറ്റുപാടുകളെ നിയന്ത്രിക്കാൻ സദാ സമുത്സുകരാണ്. അവർക്ക് വേണ്ടത് ജീവിക്കാനുള്ള അവകാശമാണ്. ഇംഗ്ലീഷുനിയന്ത്രണത്തിലുള്ള മതവിഭാഗക്കാരെക്കുറിച്ചാണ് ഇതു വളരെ സത്യം. ഇവർക്കും വിജേതാക്കൾക്കും തമ്മിലുള്ള സാമുദായിക ഭേദങ്ങളാണ് ആദ്ധ്യാത്മികഭേദങ്ങളെക്കാൾ തെളിഞ്ഞുകാണുന്നത്. ഈ ശതാബ്ദത്തിലെ ഹൈന്ദവവിഭാഗക്കാരുടെ മുമ്പിലുള്ള താത്ത്വികാദർശം ഒന്നുമാത്രമാണ്; ഇംഗ്ലീഷുകാരായ സ്വന്തം യജമാന ന്മാരുടെ സാധുവാദം! ഈ മതവിഭാഗക്കാർ കൂണുകൾപോലെ നശിച്ചു പോകുന്നെങ്കിൽ ആശ്ചര്യപ്പെടേണ്ട. ഭാരതത്തിലെ ബഹുഭൂരിപക്ഷം ആളുകളും മതതീക്ഷ്ണതയോടുകൂടി ഇവരിൽനിന്ന് അകന്നു നില്ക്ക യാണ്. അവർക്കു കിട്ടുന്ന പൊതുജനസമ്മതി, അവർ മരിക്കുമ്പോൾ പൊതുജനങ്ങളിൽനിന്നുണ്ടാകുന്ന സന്തോഷപ്രകടനമാണ്.

ഒരുപക്ഷേ കുറേക്കാലത്തേക്കുകൂടി ഇതൊക്കെ മറിച്ചാകുക സാദ്ധ്യമല്ലായിരിക്കാം.

***

3

3

## ഇന്നത്തെ ഭാരതത്തിൻെറ പ്രശ്നവും സമാധാനവും

ദിവ്യമായ ഒരു മനുഷ്യവർഗ്ഗത്തിൻെറ വമ്പിച്ച ശക്തികളുടെയും, നാനായതങ്ങളുടെയും, അതിരറ്റ ഉത്സാഹത്തിൻെറയും വിവിധ പ്രാഭവങ്ങളുടേതായ ആഘാതപ്രത്യാഘാതങ്ങളുടെ അജയ്യമായ സമ്മേളനത്തിൻെറയും, സർവോപരി, അഗാധമായ ചിന്താശീലത്തിൻെറയും വർണ്ണനകൾകൊണ്ടു നിറഞ്ഞതാണ് ഭാരതത്തിൻെറ പ്രാചീനചരിത്രം. രാജാക്കന്മാരുടെയും ചക്രവർത്തിമാരുടെയും കഥകളും അവരുടെ കാമക്രോധങ്ങൾ വഴിയായി കൂടെക്കൂടെ ക്ഷോഭിക്കയും അവരുടെ സത്കർമ്മങ്ങളും ദുഷ്കർമ്മങ്ങളും വഴിയായി ഇളകിമറിയുകയും ചെയ്ത ഒരു സമുദായത്തിൻെറ ചിത്രങ്ങളാണ് ചരിത്രമെങ്കിൽ ഒരുപക്ഷേ ഭാരതത്തിന് ഒരു ചരിത്രമേ ഇല്ലെന്നു കരുതാം. എന്നാൽ ഭാരതത്തിൻെറ മതസാഹിത്യം കാവ്യപ്പരപ്പ് ദർശനാവലി ശാസ്ത്രസമൂഹം എന്നിവയുടെ ഓരോ വരിയും വെളിപ്പെടുത്തുന്നത്, പരിഷ്കാരപ്പു ലരിക്കു മുമ്പുതന്നെ ആ വമ്പിച്ച ജനസമൂഹം പല വഴികളിലായി ചെന്നെത്തിയ ശരിയായ സ്ഥാനത്തെയും അവിടെയെത്താൻ അവർ വെച്ച ഓരോ ചുവടുവെയ്പിനെയുമാണ്. വിശപ്പും ദാഹവും കാമവും ക്രോധവുമൊക്കെ അവരെ വലച്ചു: സൗന്ദര്യത്തിൻെറ മാദകശക്തി അവരെ പിടിച്ചുവലിച്ചു: ഒന്നിനും തടുക്കാൻ കഴിയാത്ത വമ്പിച്ച ബുദ്ധിശക്തിയും നാനാവികാരങ്ങളും അവരെ ഇളക്കി. മേൽച്ചൊന്ന വെളിപ്പെടുത്തലിൻെറ സ്ഫുടത, രാജാക്കന്മാരെയും മറ്റും പറ്റിയുള്ള വർണ്ണനകൾകൊണ്ടുണ്ടാകുന്നതിനെക്കാൾ ഒരു ലക്ഷം മടങ്ങ് അധികമാണുതാനും. പല യുഗങ്ങളായി പ്രകൃതിയോടു നടത്തിയ പോരാട്ട ങ്ങളിൽ അവർ നേടിയ വിജയപതാകകൾ ഇന്നു കാറ്റേറ്റു കീറിത്തുടങ്ങിയിട്ടുണ്ടെങ്കിലും ഇന്നും അവ പ്രാചീനഭാരതത്തിൻെറ വിജയം പ്രഖ്യാപിച്ചുകൊണ്ടിരിക്കുന്നു.

മദ്ധ്യ-ഏഷ്യയിൽനിന്നോ, വടക്കേ യൂറോപ്പിൽനിന്നോ, ഉത്തരധ്രുവ പ്രദേശത്തിൽനിന്നോ ഈ ജനസമൂഹം പതുക്കെ നടന്നുവന്ന് ഭാരത ഭൂമിയെ പവിത്രമാക്കിയത്, അതോ ഈ പവിത്രഭൂമിതന്നെയാണോ ഇവരുടെ ജന്മദേശം എന്നറിയാൻ ഇന്നും ഉപായമൊന്നുമില്ലാതിരി ക്കുന്നു. അല്ലെങ്കിൽ ഭാരതത്തിന്നുള്ളിലോ വെളിയിലോ പാർത്തുവന്ന വമ്പിച്ച ഒരു മനുഷ്യവർഗ്ഗം, സ്വാഭാവികമായി സ്വന്തം നിവാസഭൂമി വിട്ട്, ക്രമേണ യൂറോപ്പിലും മറ്റു

1 1899 ജനുവരി 14-ാംനു ആരംഭിച്ച രാമകൃഷ്ണമിഷൻെറ ബംഗാളിയിലുള്ള പാക്ഷികപ്രസിദ്ധീകരണമായ ഉദ്ബോധനിൽ അവതാരികയായി ശ്രീ വിവേകാനന്ദസ്വാമികൾ എഴുതിയ ലേഖനത്തിൻെറ വിവർത്തനം.

പ്രദേശങ്ങളിലും കുടിപാർപ്പ് ഉറപ്പി ക്കയാണോ ഉണ്ടായത്? ഇവർ വെള്ളക്കാരോ കറുത്തവരോ ആയിരു ന്നത്? ഇവരുടെ കണ്ണ് കറുത്തിരുന്നോ, നീലച്ചിരുന്നോ? ഇവരുടെ മുടി സ്വർണ്ണവർണ്ണമായിരുന്നോ ഇരുണ്ടിരുന്നോ – എന്നൊന്നും തീരുമാനിക്കാൻ ഇപ്പോൾ തെളിവില്ല, എന്നാൽ യൂറോപ്പിലെ ചില ഭാഷകളോടു സംസ്കൃതത്തിനു സാദൃശ്യമുണ്ടെന്ന കാര്യം സത്യം. ഇതുപോലെ ഇന്നുള്ള ഭാരതീയർ ആ വർഗ്ഗത്തിൻെറ പിൻതുടർച്ചക്കാരാണോ? ഇന്നത്തെ ഭാരതീയരുടെ ധമനികളിൽ ഓടുന്ന രക്തത്തിൻെറ എത്ര പങ്ക് ആ വർഗ്ഗത്തിൻേറതാണ്? ഇന്നത്തെ വർഗ്ഗ ങ്ങളിൽ എത്ര പേർക്ക് ആ രക്തം അല്പമെങ്കിലുമുണ്ട്? ഇതിന്നൊന്നും ഇപ്പോൾ മറുപടി നല്കാവതല്ല.

ഇതിനെപ്പറ്റിയൊക്കെ നിശ്ചയമില്ലെങ്കിലും നമുക്കു വലിയ ചേതമൊന്നുമില്ലതാനും.

ഏതു വർഗ്ഗത്തിലാണോ പരിഷ്കാരം ആദ്യമായുദിച്ചത്, എവിടെ യാണോ ചിന്താശീലം പ്രത്യക്ഷപ്പെട്ടത്, അക്കൂട്ടരുടെ മാനസപുത്ര ന്മാരും പിൻതുടർച്ചക്കാരുമായ ലക്ഷം ലക്ഷം ആളുകൾ അവരുടേ തായ വികാരങ്ങൾക്കും വിചാരങ്ങൾക്കും അവകാശികളായിരിക്കുന്നു. നദികളും പർവ്വതങ്ങളും സമുദ്രങ്ങളും കടന്ന്, ദേശകാലങ്ങളുടേതായ തടസ്സങ്ങൾ കൂട്ടാക്കാതെ, വ്യക്തമായോ അല്ലാതെയോ, ദുർഗ്രഹമായ മട്ടിൽ ഭാരതീയചിന്താരക്തം മറുവർഗ്ഗക്കാരുടെ ധമനികളിൽ എത്തി: ഇപ്പോഴും എത്തിക്കൊണ്ടിരിക്കുന്നു.

ഒരുപക്ഷേ സാർവലൗകികമായ ആ പൈതൃകസമ്പത്തിൻെറ സിംഹ ഭാഗവും നമ്മുടേതായിരിക്കയാണ്.

മദ്ധ്യധരണിക്കടലിൻെറ കിഴക്കേ മൂലയിൽ, വടിവൊത്തതും മനോ ജ്ഞവുമായ ഒരു ദീപാവലിയിൽപെട്ട ഒരു ചെറുദേശത്ത് സംഖ്യയിൽ ചെറുതായ ഒരു വർഗ്ഗക്കാർ താമസിച്ചുവന്നു. ഈ കടൽ സുന്ദരമാണ്: ഇതിനെ പ്രകൃതി മോടിപിടിപ്പിച്ചിട്ടുമുണ്ട്. ആ വർഗ്ഗക്കാർ സുമുഖരും സുരൂപരുമായിരുന്നു. ഇവരുടെ മാംസപേശികളും സിരാകേന്ദ്രങ്ങളും കരുത്തുറ്റതും ശരീരം ലാഘവമുള്ളതുമായിരുന്നു. എന്നാൽ അവർക്കു സ്ഥൈര്യവും ഉത്സാഹശീലവുമുണ്ടായിരുന്നു. ഐഹികസൗന്ദര്യ ത്തിൻെറ മൂർത്തീഭാവങ്ങൾ സൃഷ്ടിച്ചെടുക്കുവാൻ അവർക്കുള്ള പാടവം നിസ്തുലമായിരുന്നു. ഒപ്പം അവരുടെ പ്രയോഗകുശലതയും ബുദ്ധിശക്തിയും അസാധാരണവുമായിരുന്നു. പ്രാചീനകാലത്തെ മറ്റു ജനതകൾ അവരെ യവനരെന്നു വിളിച്ചെങ്കിലും അവർ സ്വയം തിരഞ്ഞെടുതത പേര് 'ഗ്രീക്' എന്നാണ്. സംഖ്യയിൽ കുറഞ്ഞവരും വീരന്മാരുമായിരുന്ന ഈ അദ്ഭുതവർഗ്ഗക്കാർ മനുഷ്യചരിത്രത്തിൽ നിസ്തുലരാണ്. എവിടെയെങ്കിലും ഏതെങ്കിലും ഒരു ജനത പണ്ടോ ഇന്നോ ലൗകികശാസ്ത്രത്തിൽ – അതു സാമുദായികമോ സംഗ്രാമിക മോ രാഷ്ട്രീയമോ മൂർത്തിരചനാസംബന്ധിയോ ആകട്ടെ – പുരോ ഗമിച്ചിട്ടുണ്ടെങ്കിൽ, അവിടെ

പ്രാചീനഗ്രീസ്സിൻെറ നിഴൽ വീണിട്ടു ണ്ടുതന്നെ. പഴയ കാലങ്ങൾ പോകട്ടെ, ഇന്നത്തെ യുഗത്തിൽപ്പോലും ബംഗാളികളായ നാം അറിവുള്ളവരെന്ന് സ്വയം അഭിമാനിക്കുന്നത് കഴിഞ്ഞ അമ്പതു കൊല്ലക്കാലം ഈ യവനഗുരുക്കന്മാരുടെ കാൽ ച്ചുവടുകൾ പിൻതുടരുകകൊണ്ടുമാത്രമാണ്. യൂറോപ്യൻസാഹിത്യ ത്തിൽനിന്നു കിട്ടുന്ന യവനപ്രകാശംകൊണ്ടാണ് നാം നമ്മുടെ വീടു കളെ ഭാസുരമാക്കിയിട്ടുള്ളതും.

എല്ലാത്തരത്തിലും ഇന്നത്തെ യൂറോപ്പു മുഴുവൻ പഴയ ഗ്രീസിൻെറ അന്തേവാസിയാണ്, പിൻതുടർച്ചാവകാശിയാണ്. ഇതിലുള്ള സത്യം ഇംഗ്ലണ്ടിലെ ഒരു പ്രാജ്ഞൻ വെളിവാക്കുന്നതിങ്ങനെയാണ്; ''പ്രകൃതി സ്വയം നിർമ്മിക്കാത്തതൊക്കെ ഗ്രീക്മനസ്സിൻെറ സൃഷ്ടിയത്രേ.''

വമ്പിച്ച ഈ രണ്ടു നദികൾ (ആര്യന്മാരും യവനന്മാരും) വിദൂര ങ്ങളും വിഭിന്നങ്ങളുമായ പർവ്വതങ്ങളിൽനിന്നൊഴുകി ചിലപ്പോൾ തൊട്ടടുത്തിട്ടുണ്ട്: അങ്ങനെ സംഗമിച്ചിട്ടുള്ളപ്പോഴൊക്കെ, മാനവസമു ദായങ്ങളിലാകെ ബുദ്ധിപരമോ ആദ്ധ്യാത്മികമോ ആയ വൻകിട വേലിയേറ്റം ഉണ്ടാകയും, പരിഷ്കാരത്തിൻെറ അതിരുകൾ നന്നെ വികസിക്കയും, സാർവ്വലൗകികമായ മനുഷ്യസൗഭ്രാത്രത്തിൻെറ കെട്ടു കൾ ഉറയ്ക്കയും ചെയ്തിട്ടുണ്ട്.

അതിപ്രാചീനകാലത്തൊരിക്കൽ, ഭാരതീയദർശനം ഗ്രീക്കുകാരുടെ ഉത്സാഹത്തോടെ സമ്പർക്കംകൊണ്ടു: തത്ഫലമായി, പാർസികൾ, റോമക്കാർ തുടങ്ങിയ വമ്പിച്ച ജനതകൾ ഉയിർക്കൊള്ളുകയും ചെയ്തു. മഹാനായ അലക്സാണ്ടറുടെ ആക്രമണത്തിനുശേഷം വമ്പിച്ച ഈ രണ്ടു വെള്ളച്ചാട്ടങ്ങൾ തമ്മിൽ ഏറ്റുമുട്ടുകയും, ഭൂമുഖത്തിൻെറ ഏതാണ്ടരഭാഗം മുഴുവൻ ക്രിസ്തുമതം തുടങ്ങിയ ആദ്ധ്യാത്മികാശയ ങ്ങളിൽ ആറാടിക്കയും ചെയ്തു. വീണ്ടും അതുപോലുള്ള മറ്റൊരു സമ്മേളനം നടക്കയും, അത് അറേബ്യയുടെ നവീകരണത്തിലും ക്ഷേമ ത്തിലും കലാശിക്കയുമുണ്ടായി. അതാണ് ഇന്നത്തെ യൂറോപ്യൻ പരിഷ്കാരത്തിൻെറ അടിത്ത പാകിയത്. ഒരുപക്ഷേ നമ്മുടെ ഈ കാലത്ത് അതിബൃഹത്തായ ഈ രണ്ടു ശക്തികളുടെ സമ്പർക്കത്തിനു പറ്റിയ മറ്റൊരു സന്ദർഭമുണ്ടായിരിക്കയാകാം. ഈ പ്രാവശ്യം അവയുടെ കേന്ദ്രം ഭാരതമാണ്.

ഭാരതത്തിൻെറ അന്തരിക്ഷം ശാന്തിക്കു പറ്റിയതാണ്: യവനരുടെ പ്രകൃതി ശക്തിയുടെ തുടർച്ചയായ ആവിഷ്കാരത്തിനും. ഗംഭീരമായ ധ്യാനമാണ് ഒരു കൂട്ടരുടെ സ്വഭാവം: അടക്കാനാവാത്ത കർമ്മകുശലത മറ്റേ കൂട്ടരുടെയും . ഒരു കൂട്ടരുടെ മൂലമന്ത്രം ത്യാഗമാണ്: മറ്റേ കൂട്ട രുടേതു ഭോഗവും. ഒരു കൂട്ടരുടെ വ്യാപാരങ്ങളെല്ലാം അന്തർമുഖമാണ്: മറ്റവരുടേത് ബഹിർമുഖവും. ഒരു കൂട്ടരുടെ ഏതാണ്ടെല്ലാ അറിവും ആത്മാവിനെക്കുറിച്ചുള്ളതാണ്: മറ്റവരുടേതു ബാഹ്യവസ്തുക്കളെക്കുറി ച്ചുള്ളതും. ഒരു കൂട്ടർക്കു മുക്തി: മറ്റവർക്കു രാഷ്ട്രീയസ്വാതന്ത്ര്യം. ഒരു കൂട്ടർക്ക് ഐഹികാഭ്യുദയത്തിൽ ശ്രദ്ധയില്ല: മറ്റവർ ലോകത്തെ ത്തന്നെ സ്വർഗ്ഗമായി മാറ്റാൻ എല്ലു നുറുങ്ങി പണിചെയ്യുകയാണ്. ഒരു കൂട്ടർ നിത്യാനന്ദം കൊതിച്ച്, ക്ഷണികമായ

ഐഹികസുഖങ്ങൾ വകവെയ്ക്കുന്നേ ഇല്ല: മറ്റവർ നിത്യാനന്ദത്തിൽ സന്ദേഹിച്ചോ, അതു വിദൂരമെന്നു കരുതിയോ, ഏറ്റവുമധികം ഐഹികസുഖങ്ങൾ കൈയ്ക്കലാക്കാൻ സർവശക്തികളും ഉപയോഗിക്കുന്നു.

ഈ യുഗത്തിൽ ഈ രണ്ടു വർഗ്ഗത്തിൽപ്പെട്ട മനുഷ്യരും നാമാവ ശേഷരായിരിക്കയാണ്. അവരുടെ ശരീരങ്ങളിലും മനസ്സുകളിലും നിന്നു ടലെടുത്ത അവരുടെ സന്താനങ്ങളും അവരുടെ പ്രവൃത്തികളും ആശ യങ്ങളും മാത്രമാണ് നിലനിന്നുവരുന്നത്.

യൂറോപ്പും അമേരിക്കയും പുരോഗമിച്ചുകഴിഞ്ഞ യവനസന്താന ങ്ങളാണ്: അവർ സ്വപൂർവികന്മാർക്കു മഹനീയത ആർജ്ജിച്ചു കൊണ്ടിരിക്കയുമാണ്. ഇന്നത്തെ ഭാരതനിവാസികളാകട്ടെ, പ്രാചീനരായ ആര്യന്മാർക്കു മഹനീയത നേടിക്കൊടുക്കുന്നവരല്ലതന്നെ. പക്ഷേ, ചാരത്തിന്നടിയിൽ നീറിക്കിടക്കുന്ന തീപോലെ ഇന്നത്തെ ഭാരതീയരിൽ ഇന്നും പൂർവികരുടേതായ അഗ്നി അന്തർലീനമായുണ്ട്. സർവശക്ത ൻെറ കൃപകൊണ്ട് യഥാവസരം അതു നിശ്ചയമായും വെളിപ്പെടും.

അതു വെളിപ്പെടുമ്പോൾ എന്തു നേട്ടമാണുണ്ടാകുക?

വൈദികയാഗാഗ്നികളിൽനിന്നു പൊങ്ങുന്ന ധൂമപടലങ്ങൾ വീണ്ടും ഭാരതത്തിൻെറ അന്തരിക്ഷത്തിൽ തിങ്ങിക്കൂടുമോ? യാഗപശുക്കളുടെ രക്തം ചൊരിഞ്ഞ് വീണ്ടും രന്തിദേവൻെറ കീർത്തി കത്തിക്കാളുമോ? പഴയ നടപടികളായ ഗോമേധം, അശ്വമേധം, ദേവരൻ വഴിക്കുള്ള സന്താനോത്പാദനം തുടങ്ങിയവ വീണ്ടും തലപൊക്കുമോ? അതോ, ബുദ്ധമതപ്രചരണമാകുന്ന പ്രളയത്തിൽപ്പെട്ടു ഭാരതമാകെ വീണ്ടും വമ്പിച്ചൊരു ഭിക്ഷുവിഹാരമായി മാറുമോ? പണ്ടത്തെപ്പോലെ, മനുവി ൻെറ അനുശാസനങ്ങൾ വീണ്ടും ഊർജ്ജിതത്തിൽ വരുമോ? അതോ, ഇന്നത്തെ ഭാരതത്തിൽ ഭൂപരമായ ഭേദങ്ങൾക്കൊത്തു പലതരത്തിൽ നിലനിന്നുവരുന്ന വിഹിതാഹാരങ്ങളെപ്പറ്റിയുള്ള വിവേചനരീതികൾ മാത്രം നാട്ടിലെങ്ങും ഒരുപോലെ പ്രാബല്യത്തിൽ വരുവാനിടയുണ്ടോ? ജാതിവ്യവസ്ഥ നിലനില്ക്കണോ? അത് എന്നെന്നേയ്ക്കുമായി ഒരുവ ൻെറ ജന്മാവകാശത്തെ ആശ്രയിച്ചിരിക്കുമോ? അതോ, അവൻെറ ഗുണങ്ങൾക്കൊത്തു ക്ലിപ്തമാകുമോ? അത്തരമൊരു ജാതിവ്യവസ്ഥ യിൽ ആഹാരത്തെക്കുറിച്ചുള്ള വിവേചനം, അതിൻെറ ഗ്രാഹ്യത്യാജ്യ തകൾ, ബംഗാളിലെന്നപോലെ ആഹാരം തൊടുന്നവൻെറ ശുദ്ധ്യശുദ്ധി കളെ ആശ്രയിച്ചിരിക്കുമോ? അതോ മദ്രാസിലെപ്പോലെ കൂടുതൽ കർക്കശമായ ഒരു രൂപം കൈക്കൊള്ളുമോ? അതോ, പഞ്ചാബി ലെന്നപോലെ ആ മാതിരി നിയമങ്ങളെല്ലാം തിരസ്കരിക്കപ്പെടുമോ? പല വർണ്ണങ്ങളിലുമായി നടക്കുന്ന വിവാഹങ്ങൾ, മനുവിൻെറ കാല ത്തെന്നപോലെ, ഇന്നു നേപാളിലെന്നപോലെ, അനുലോമമായിട്ടാണോ നടക്കാൻ പോകുന്നത്? അതോ ബംഗാളിലും മറ്റുമെന്നപോലെ, ഒരേ വർണ്ണത്തിലുള്ള

പരിമിതാംഗങ്ങളോടുകൂടിയ അവാന്തരവർണ്ണത്തിലായി ഒതുക്കിനിർത്തണമോ? ഈ ചോദ്യങ്ങൾക്കെല്ലാം തിട്ടമായി ഉത്തരം പറയുക വളരെ ദുഷ്കരം. ഈ രാജ്യത്തിൻെറ പല ഭാഗങ്ങ ളിൽ നടപ്പുള്ള കീഴ്വഴക്കങ്ങൾക്കു തമ്മിലുള്ള വ്യത്യാസം പരിഗണി ക്കുമ്പോൾ ഇവയ്ക്കു സമാധാനം കണ്ടെത്തുക കൂടുതൽ വിഷമമാവു കയാണുതാനും. എന്തിന്, രാജ്യത്തിൽ ഒരേ സ്ഥലത്തുള്ള പല വർണ്ണ ങ്ങൾക്കും കുടുംബങ്ങൾക്കും തമ്മിൽത്തന്നെ കീഴ്നടപ്പുകളെസ്സംബ ന്ധിച്ച് വലിയ വ്യത്യാസങ്ങൾ കാണാനുണ്ട്.

അപ്പോൾ ഭാവിയെന്താണ്?

നമുക്കു വേണ്ടത് ഇപ്പോൾ നമുക്കില്ലാത്തതാണ്: ഒരുപക്ഷേ, നമ്മുടെ പൂർവികർക്കുപോലും ഇല്ലാഞ്ഞത്. എന്നാൽ യവനർക്ക് ഉണ്ടായിരുന്ന താണുതാനും. ലോകത്തെ മുഴുവൻ ഉജ്ജീവിപ്പിച്ചുകൊണ്ട് യൂറോപ്പെന്ന വൻകേന്ദ്രത്തിൽനിന്നു പുറപ്പെടുന്ന ആ വമ്പിച്ച വൈദ്യുതീപ്രവാ ഹത്തെ എന്തിൻെറ ജീവിതസ്പന്ദമാണോ മുന്നോട്ടു തള്ളിവിടുന്നത്, അതാണ് നമുക്കു വേണ്ടത്. നമുക്കു വേണ്ടത് ആ വീര്യമാണ്, ആ സ്വാതന്ത്ര്യപ്രേമമാണ്, ആ സ്വാശ്രയപ്രവണതയാണ്, അചലമായ ആ സഹിഷ്ണുതയാണ്, കർമ്മകുശലതയാണ്, ഉദ്ദേശൈ്യക്യമെന്ന കെട്ടുറ പ്പാണ്: മേന്മയ്ക്കുവേണ്ടിയുള്ള ആ ദാഹമാണ്. കഴിഞ്ഞ കാലത്തേ ക്കുള്ള ആ നിരന്തരവീക്ഷണത്തെ സ്വല്പം നിയന്ത്രിച്ചിട്ട്, ഭാവിയുടെ അനന്തതയിലേക്കു പരന്നുപോകുന്ന കാഴ്ചയാണ് നമുക്കുണ്ടാക്കേ ണ്ടത്. തലമുതൽ കാലുവരെ, ഓരോ നാഡിയിലൂടെയും ഓടുന്ന സുശക്തമായ രജോഗുണമാണ് നമുക്കാവശ്യം.

ത്യാഗത്തെക്കാൾ ഏറെ ശാന്തി നല്കുന്നതായി മറ്റെന്തുണ്ട്? നിഃശ്രേ യസത്തോടു തട്ടിച്ചുനോക്കുമ്പോൾ അനിത്യമായ അഭ്യുദയകണിക നിസ്സാരമത്രേ, നിശ്ചയം. സത്ത്വഗുണത്തെക്കാൾ ഏറെ കരുത്തുണ്ടാക്കു ന്നതായി മറ്റെന്തുണ്ട്? ആത്മജ്ഞാനത്തോടു തുലന ചെയ്യുമ്പോൾ മറ്റു തരം അറിവുകളെല്ലാം അറിവുകേടുകൾതന്നെ എന്നു സമ്മതി ക്കണം. എങ്കിലും ഞാൻ ചോദിക്കുന്നു; സത്ത്വഗുണം നേടാനുള്ള ഭാഗ്യം സിദ്ധിച്ചവർ ലോകത്തിൽ എത്രയുണ്ട്? ഈ ഭാരതത്തിലെത്ര യുണ്ട്? 'ഞാനെന്നും എൻേറതെന്നുമുള്ള ചിന്ത കുടഞ്ഞുകളഞ്ഞ് എല്ലാം ത്യജിക്കാൻപോന്ന ധീരോദാത്തത എത്ര പേർക്കുണ്ട്? ലൗകിക സുഖങ്ങൾ തുച്ഛമെന്നു കാണുന്ന ദൂരദൃഷ്ടിയുള്ള ഭാഗ്യവാന്മാർ എത്രയുണ്ട്? ഈശ്വരൻെറ മഹിമയെയും സൗന്ദര്യത്തെയും ധ്യാനിച്ച് സ്വന്തം ശരീരംപോലും മറക്കുന്ന വിശാലഹൃദയൻ എവിടെ? ഭാരത ത്തിലെ ജനസംഖ്യ നോക്കുമ്പോൾ അത്തരക്കാർ കൈവിരലുകൊണ്ടെ ണ്ണാൻമാത്രം. ഇവർക്കു മുക്തി കിട്ടാൻവേണ്ടി, കോടിക്കണക്കിനാളു കൾ ഇന്നത്തെ സാമുദായികവും മതപരവുമായ വണ്ടിച്ചക്രങ്ങളുടെ അടിയിൽ കിടന്നു ചതയണമോ?

അങ്ങനെ ചതഞ്ഞാൽത്തന്നെ ഏതു നന്മയാണുണ്ടാകുക?

സത്ത്വഗുണത്തിൻെറ പേരിൽ നാടാകെ ക്രമേണ തമസ്സിൻെറ കടലിൽ താണുപോയെന്നു കാണരുതേ? എവിടെ പരമവിഡ്ഢികൾ പരവിദ്യാപ്രേമം നടിച്ചു സ്വന്തം മൗഢ്യം മറയ്ക്കാൻ ശ്രമിക്കുന്നുവോ, എവിടെ ജന്മാലസന്മാർ സ്വന്തം കൊള്ളരുതായ്മയെ വൈരാഗ്യം പുതപ്പിച്ചു മറച്ചുവെയ്ക്കുന്നുവോ, എവിടെ ക്രൂരകർമ്മികൾ തപോ വ്യാജേന സ്വന്തം നിഷ്ഠൂരതയെ മതാനുഷ്ഠാനമാക്കിത്തീർക്കുന്നുവോ, എവിടെ സ്വന്തം കൊള്ളരുതായ്മ കണ്ടറിയാൻ കണ്ണില്ലാത്തവർ മറ്റുള്ളവരുടെ മേൽ കുറ്റങ്ങളെല്ലാം അടിച്ചേല്പിക്കുന്നുവോ, എവിടെ കുറെ പുസ്തകങ്ങൾ കാണാപ്പാഠം പഠിപ്പിക്കുന്നത് വിദ്യയും ചർവിതചർവണം പ്രതിഭയും സർവോപരി പൂർവികന്മാരെ പേർ ചൊല്ലി വാഴ്ത്തു ന്നത് മഹനീയതയുമായിരിക്കുന്നുവോ, ആ നാട് പ്രതിദിനം തമസ്സിൽ മുങ്ങിച്ചാവുകയാണെന്നതിന് വേറെ തെളിവു വേണമോ?

അപ്പോൾ ഇന്നും സത്ത്വഗുണം നമ്മിൽനിന്നു വളരെയകലെയാണ്. നമ്മുടെയിടയിൽ പരമഹംസപദവിക്ക് അയോഗ്യരായിട്ടും അവിടെ ചെന്നെത്താമെന്നു കരുതുന്നവരാരോ അവർക്ക് രജോഗുണലാഭമാണ് ഏറ്റവും നല്ലത്. രജോഗുണത്തിലൂടെ കടന്നുപോകാതെ സത്ത്വത്തിലെത്തുക സാദ്ധ്യമാണോ? ഭോഗം തീരാതെ യോഗം എങ്ങനെ സാദ്ധ്യമാകും? വൈരാഗ്യം കൂടാതെ ത്യാഗം എവിടെനിന്നു വരും?

മറുവശത്ത്, ചൂട്ടുതീപോലെ പെട്ടെന്നു കെട്ടടങ്ങുന്നതാണ് രജോ ഗുണം. സത്ത്വത്തിൻെറ നില നിത്യവസ്തുവിനു തൊട്ടടുത്തുമാണ്. സത്ത്വം മിക്കവാറും നിത്യവസ്തുതന്നെ. രജോഗുണമേറുന്ന മനുഷ്യ വർഗ്ഗം ദീർഘായുസ്സുള്ളതല്ല. സത്ത്വഗുണസമ്പന്നമായ വർഗ്ഗമാകട്ടെ ചിരഞ്ജീവിയാണുതാനും. ചരിത്രമാണ് ഇതിനു തെളിവ്.

ഭാരതത്തിൽ രജോഗുണം മിക്കവാറും പൂജ്യമാണ്: പടിഞ്ഞാറ് സത്ത്വത്തിൻെറ നിലയും ഇതുതന്നെ. അപ്പോൾ, പാശ്ചാത്യലോകത്തിൻെറ ജീവിതം ഭാരതത്തിൽനിന്നുണ്ടാകുന്ന സത്ത്വപ്രസരത്തെ ആശ്രയിച്ചിരിക്കുന്നു എന്നു നിശ്ചയം. ഒപ്പം നിശ്ചയമാണ്, നമ്മുടെ തമസ്സിനെ രജോഗുണപ്രവാഹത്തിൽ ആഴ്ത്തിയില്ലെങ്കിൽ ഐഹികോത്കർഷം നമുക്കുണ്ടാകയില്ലെന്നും: പോരാ, പാരത്രികമായ നന്മയ്ക്കും പലതരം തടസ്സങ്ങൾ ഉണ്ടാകതന്നെ ചെയ്യും. ഈ രണ്ടുതരം ശക്തികളെ തമ്മിൽ കലർത്തി യോജിപ്പിക്കുന്നതിൽ ആവുന്നത്ര സഹായിക്കയാണ് 'ഉദ്ബോധൻ' പത്രികയുടെ ലക്ഷ്യം.

ഇതു നടപ്പാക്കുന്നതിൽ ഒരു ഭയമില്ലാതില്ല – വളരെക്കാലംകൊണ്ട് നാം സമ്പാദിച്ച രത്നസഞ്ചയം പാശ്ചാത്യശക്തിയുടെ പ്രബലമായ തിരത്തള്ളലിൽപ്പെട്ട് ഒഴുകിമറഞ്ഞേക്കാം: ഭാരതംതന്നെ, അതിൻെറ ഉത്കടമായ ചുഴലിയിൽ വീണ്, ഭോഗലാഭത്തിനായുള്ള പോരാട്ടത്തിൽ സ്വയം മതിമറന്നുപോയേക്കാം. അസാദ്ധ്യവും അപ്രായോഗികവും

മൂലോച്ഛേദകവുമായ വൈദേശികരീതികൾ അനുകരിച്ച് ''ഇതോ നഷ്ടസ്തതോ ഭ്രഷ്ടഃ'' എന്ന മട്ടിൽ എല്ലാം നാം കളഞ്ഞുകുളിച്ചെന്നും വരാം. അതിനാൽ എപ്പോഴും നമ്മുടെ സ്വന്തം സമ്പത്ത് കൺമുമ്പിൽ ത്തന്നെ വെച്ചുപുലർത്തണം. അങ്ങനെ സാമാന്യജനംപോലും, സ്വന്തം പൈതൃകസമ്പത്തെന്തെന്നു കണ്ടറിയും. ഇതിനുവേണ്ടി നാം പ്രയത്നി ക്കണം. ഒപ്പം, വെളിച്ചം കയറാനുള്ള മാർഗ്ഗങ്ങളെല്ലാം നിർഭയമായി തുറന്നുവെയ്ക്കുകയും വേണം. വെളിച്ചം നാലുദിക്കിൽനിന്നും അടിച്ചു കയറട്ടെ. പടിഞ്ഞാറുനിന്ന് സാന്ദ്രമായ പ്രകാശം പ്രവഹിക്കട്ടെ. ദുർബ്ബല വും ദുഷ്ടവുമായതെല്ലാം മൃതിപ്പെടും. അവയെക്കൊണ്ടു പ്രയോജന മെന്ത്? വീര്യവത്തും ബലദായകവുമായതെല്ലാം അനശ്വരമാണ്: നശിപ്പി ക്കാനെന്തുണ്ട്?

ഹിമാലയത്തിൻെറ കൊടുമുടികളിൽനിന്ന് എത്രയോ ഹിമനദികൾ, ഉത്സങ്ങൾ, നീർച്ചാലുകൾ, പുറപ്പെട്ട്, പരന്ന ഗംഗയായി രൂപംപൂണ്ട്, അതിവേഗം സമുദ്രത്തിലേക്കു പാഞ്ഞുപോകുന്നു. പലരീതിയിലുള്ള എത്ര ഭാവങ്ങൾ, എത്ര ശക്തിപ്രവാഹങ്ങളാണ്, വിഭിന്നദേശങ്ങളിലുള്ള എത്രയെത്ര ഉത്കൃഷ്ടഹൃദയങ്ങളിലും സുശക്തപ്രതിഭകളിലുംനിന്ന് ഉറന്നൊഴുകി, കർമ്മഭൂമിയും വൈദഗ്ദ്ധ്യത്തിൻെറ കേളീരംഗവുമായ ഭാരതത്തെ ആവരണം ചെയ്തിട്ടുള്ളത്? ഇംഗ്ലീഷുകാരുടെ രാജ്യഭാരം, വിദ്യുച്ഛക്തി, തീവണ്ടി, ആവിക്കപ്പൽ - എന്നിവയുടേതായ ഈ കാലത്ത് പല ഭാവങ്ങളും രീതികളും നാടെങ്ങും വ്യാപിച്ചിരിക്കയാണ്. അമൃതും വിഷവും ഒപ്പം വ്യാപിക്കുന്നു. ക്രോധപ്രകടനവും കോലാഹലവും രക്തം ചിന്തലും ഒക്കെ നടന്നുകഴിഞ്ഞു. ഈ വേലിയേറ്റം തടയുവാൻ വേണ്ട കരുത്ത് ഹിന്ദുസമുദായത്തിനില്ല. യന്ത്രംകൊണ്ടു പൊക്കിയെ ടുത്ത് അരിച്ചെടുത്ത വെള്ളം മുതൽ എല്ലുപൊടികൊണ്ടു ശുദ്ധിചെയ്ത പഞ്ചസാരവരെയുള്ള സാധനങ്ങൾ ഒട്ടേറെ പ്രതിഷേധകോലാഹലങ്ങൾ ഉണ്ടാക്കിയിട്ടും, ആളുകൾ മിണ്ടാതെ കൈനീട്ടി മേടിച്ചുകൊണ്ടിരിക്ക യാണ്. പതുക്കെപ്പതുക്കെ, നിയമപ്രതാപത്തിലൂടെ, നമുക്ക് ഏറ്റവും പ്രിയപ്പെട്ട കീഴ്നടപ്പുകൾപോലും പൊഴിഞ്ഞുവീണുകൊണ്ടിരിക്കുക യാണ്. ഇതു തടുക്കാൻ നമുക്കു കരുത്തില്ല. എന്തുകൊണ്ടില്ല? സത്യ ത്തിനു വാസ്തവത്തിൽ കരുത്തില്ലേ? സത്യമേവ ജയതേ നാനൃതം:[1] ഈ വേദവാക്യം കള്ളമാണോ? അല്ലെങ്കിൽ, പാശ്ചാത്യമായ രാഷ്ട്രീയ പ്രഭാവത്തിൻെറയും വിദ്യാഭ്യാസപ്രഭാവത്തിൻെറയും തള്ളലിൽപെട്ട് ഒഴുകിപ്പോകുന്ന ആചാരങ്ങൾ ദുരാചാരങ്ങളായിരിക്കാം. ഇതും ഗുരുതരമായ ചർച്ചയ്ക്കു വിഷയമാകേണ്ടതാണ്.

ബഹുജനഹിതായ ബഹുജനസുഖായ - ''പലരുടേയും നന്മയ്ക്കു വേണ്ടി, പലരുടേയും സുഖത്തിനുവേണ്ടി'' നിഃസ്വാർത്ഥമായി, ഭക്തി പൂർണ്ണമായ ഹൃദയത്തോടുകൂടി, ഈ പ്രശ്നങ്ങളെപ്പറ്റിയൊക്കെ

1 മുണ്ഡകോപനിഷത് 3.1.6

വിമർശിക്കാൻ സഹൃദയരും സ്നേഹസമ്പന്നരുമായ വിദ്വാന്മാരെ 'ഉദ്ബോധൻ' ക്ഷണിക്കുന്നു, ദോഷം വെടിഞ്ഞ്, വ്യക്തിക്കോ സമുദായത്തിനോ മതസമ്പ്രദായത്തിനോ നേരെ ശകാരവാക്കുകൾ പ്രയോഗിക്കാതെ, എല്ലാ വർഗ്ഗങ്ങളെയും സേവിക്കാൻ അത് ആത്മാർപ്പണം ചെയ്യുന്നു.

''കർമ്മം ചെയ്യാനാണ് നമുക്കധികാരം. ഫലം ഭഗവാന്റെ കൈയിലാണ്.''[1] ഞങ്ങളുടെ പ്രാർത്ഥന ഇത്രമാത്രം; ''ഓജഃസ്വരൂപനായു ള്ളോവേ, ഞങ്ങളെ ഓജസ്വികളാക്കുക: വീര്യസ്വരൂപനായുള്ളോവേ, ഞങ്ങളെ വീര്യവാന്മാരാക്കുക: ബലസ്വരൂപനായുള്ളോവേ, ഞങ്ങളെ ബലവാന്മാരാക്കുക.''[2]

***

---

1 കർമ്മണ്യേവാധികാരസ്തേ മാ ഫലേഷു കദാചന, (ഗീത 2. 47)

2 ഓജോƒസി ഓജോ മയി ധേഹി
വീര്യമസി വീര്യം മയി ധേഹി
ബലമസി ബലം മയി ധേഹി. (ശുക്ലയജുർവേദം 19. 9)

4

## ഭാരതത്തിനു വേണ്ട വിദ്യാഭ്യാസം[1]

പ്രവർത്തിക്കേണ്ട രീതിയെക്കുറിച്ച് നിങ്ങൾ ചോദിച്ച ചോദ്യങ്ങൾക്കുത്തരമായി എനിക്കു പറയാനുള്ള അതിപ്രധാനമായ സംഗതി ഇതാണ്; നാം കൊതിക്കുന്ന ഫലങ്ങളോടു പൊരുത്തപ്പെടുന്ന തോതിലായിരിക്കണം പ്രവൃത്തി തുടരുന്നത്. നിങ്ങളുടെ ഉദാരമായ മനസ്സ്, രാജ്യസ്നേഹം, സ്ഥിരോത്സാഹശീലം എന്നിവയെപ്പറ്റി എൻെറ സുഹൃത്തായ മിസ് മില്ലറിൽനിന്നു വളരെയൊക്കെ ഞാൻ കേട്ടിട്ടുണ്ട്. നിങ്ങളുടെ വൈദുഷ്യത്തിനു തെളിവു പ്രത്യക്ഷവുമാണ്. നിസ്സാരനായ എനിക്കു ചെറിയ തോതിൽ തുടങ്ങിവെയ്ക്കാൻ കഴിഞ്ഞ സംഗതികളെക്കുറിച്ചറിയാൻ നിങ്ങൾ ആഗ്രഹിക്കുന്നത് ഞാൻ വലിയൊരു ഭാഗധേയമായെണ്ണുന്നു. ആവുന്നത്ര അതിവിടെ ഞാൻ പറഞ്ഞുകേൾപ്പിക്കാം. എന്നാൽ ആദ്യമായി എൻെറ ഉറച്ച വിശ്വാസങ്ങൾ സ്പഷ്ടമാക്കട്ടെ.

എക്കാലവും നാം അടിമകളായിരുന്നു – അതായത് തങ്ങളുടെ പൈതൃകസമ്പത്തായ ആഭ്യന്തരജ്യോതിസ്സു പ്രകാശിപ്പിക്കാൻ ഭാരതത്തിലെ സാമാന്യജനത്തിന്ന് ഒരിക്കലും സ്വാതന്ത്ര്യമുണ്ടായിരുന്നില്ല. കഴിഞ്ഞ കുറേ ശതാബ്ദങ്ങളായി പാശ്ചാത്യർ സ്വാതന്ത്ര്യത്തിലേക്ക് അതിവേഗം നീങ്ങുകയാണ്. ഭാരതത്തിൽ ഇന്നിന്നതെല്ലാം ചെയ്യണമെന്നു നിർദ്ദേശിച്ചുവന്നതു രാജാവാണ്. ഇവയിൽ കുലീനത മുതൽ ഭക്ഷ്യാഭക്ഷ്യങ്ങൾവരെയുള്ള സംഗതികൾ ഉൾപ്പെട്ടു. പടിഞ്ഞാറൻ ദേശങ്ങളിൽ ആളുകളാണ് സ്വയം കാര്യങ്ങളെല്ലാം നിർവഹിച്ചുവന്നത്.

ഇന്നു സാമുദായികകാര്യങ്ങളിൽ രാജാവിന് ഒന്നും ഉരിയാടുക സാദ്ധ്യമല്ല. മറുവശത്ത്, ഭാരതീയർക്കാണെങ്കിൽ ഇന്നും സ്വല്പവും ആത്മവിശ്വാസമില്ലാതാണിരിക്കുന്നത്. സ്വാശ്രയത്തെ കുറിച്ചൊന്നും പറയാനുമില്ല. വേദാന്തത്തിൻെറ ചോടായ ആത്മവിശ്വാസം അല്പവും പ്രയോഗത്തിൽ കൊണ്ടുവരപ്പെട്ടിട്ടില്ലതന്നെ. അതുകൊണ്ടാണ് പാശ്ചാത്യമായ ആ രീതി – ഒന്നാമതു ലക്ഷ്യചർച്ച, പിന്നെ ഉള്ള ശക്തികളെല്ലാം ചേർത്ത് അതു സാക്ഷാത്കരിക്കുക – ഇനിയും ഈ നാട്ടിൽ നിഷ്പ്രയോജനമായിരിക്കുന്നത്. അതുകൊണ്ടാണ് വൈദേശികഭരണത്തിൻകീഴിൽ നാം യാഥാസ്ഥിതികതയെ ഇത്രയധികം മുറുകെ പിടിക്കുന്നു എന്നു തോന്നുന്നതും. ഇതു ശരിയാണെങ്കിൽ, പൊതുചർച്ചയിലൂടെ വലിയ

1 ഡാർജിലിംഗിൽനിന്ന് 1897 ഏപ്രിൽ 24–ാംനു ശ്രീമതി സരളാഘോഷാൽ ബി.എ.യ്ക്ക് എഴുതിയത്.

ജോലിയേതെങ്കിലും ചെയ്യാനുള്ള ശ്രമം വിഫലമാണ്. ''തലയില്ലെങ്കിൽ തലവേദനക്കിടയെവിടെ?'' 'പൊതുജന'മെവിടെ? കൂടാതെ, നമ്മുടെ ദൗർബ്ബല്യാധിക്യംകൊണ്ട്, പൊതുചർച്ചയ്ക്കൊരുങ്ങിയാൽ അതിൽത്തന്നെ നമ്മുടെ ശക്തിയൊക്കെ ചെലവാകുന്നു: പിന്നെ ജോലി ചെയ്യാൻ വേണ്ടത്ര ശക്തി ശേഷിക്കുന്നില്ല. അതുകൊണ്ടാണെന്നു തോന്നുന്നു 'വലിയ കരച്ചിൽ, പക്ഷേ സ്വല്പം കമ്പിളി' എന്ന നില ബംഗാളിൽ കൊണ്ടുവരുന്നത്. രണ്ടാമതു ഞാൻ മുമ്പേ എഴുതിയതുപോലെ, ഭാരതത്തിലെ ധനവാന്മാരിൽനിന്ന് ഒന്നും ഞാൻ പ്രതീക്ഷിക്കുന്നില്ല. നമ്മുടെ ആശകൾക്ക് ഇടം നല്കുന്ന യുവാക്കന്മാരുടെയിടയിൽ പ്രവർത്തിക്കുന്നതാണ് അത്യുത്തമം – ക്ഷമയോടും സ്ഥിരതയോടുംകൂടി നിശ്ശബ്ദമായി പ്രവർത്തിക്കുന്നത്.

ഇനി ജോലിയെപ്പറ്റി പറയാം. വിദ്യാഭ്യാസം സംസ്കാരം മുതലായവ ഉയർന്നജാതിക്കാരിൽനിന്ന് താഴ്ന്നജാതിക്കാരിലേക്കു പയ്യെ വ്യാപിക്കാൻ തുടങ്ങിയതു മുതൽ, പടിഞ്ഞാറൻനാടുകളിലേതുപോലുള്ള അർവാചീനപരിഷ്കാരവും, ഭാരതം ഈജിപ്ത് റോം തുടങ്ങിയിടങ്ങളിലേതുപോലുള്ള പ്രാചീനസംസ്കാരവും തമ്മിൽ ഭേദം വർദ്ധിച്ചുതുടങ്ങി. ഞാൻ കൺമുമ്പിൽ കാണുന്നു, പൊതുജനങ്ങളുടെ ഇടയിൽ പരന്നിട്ടുള്ള വിദ്യാഭ്യാസത്തിൻെറയും ബുദ്ധിശക്തിയുടെയും തോതനുസരിച്ചാണ് അതുൾപ്പെടുന്ന ജനത പുരോഗമിച്ചിട്ടുള്ളതെന്ന്. ഭാരതത്തിൻെറ നാശത്തിനു മുഖ്യകാരണം, അഭിമാനം രാജശക്തി എന്നിവയിലൂടെ മുഴുവൻ വിദ്യാഭ്യാസത്തിൻെറയും ബുദ്ധിശക്തിയുടെയും കുത്തക കുറേപ്പേരുടെ മാത്രം കൈയിൽ അമർന്നുപോയതാണ്. വീണ്ടും നാം എഴുന്നേറ്റുനില്ക്കാനാണ് ഭാവമെങ്കിൽ, അതേമട്ടിൽ – അതായത് പൊതുജനങ്ങളുടെ ഇടയിൽ വിദ്യാഭ്യാസം പരത്തിയിട്ട് – ആണ് നാം അതു സാധിക്കേണ്ടത്. സമുദായപരിഷ്കരണത്തെപ്പറ്റി ഒരു ശതാബ്ദക്കാലമായി വലിയ ഒച്ചപ്പാടുണ്ടായിട്ടുണ്ട്. കഴിഞ്ഞ പത്തു കൊല്ലമായി ഭാരതത്തിൽ പലേടത്തും ചുറ്റിസ്സഞ്ചരിച്ചപ്പോൾ ഞാൻ രാജ്യത്തിൽ നിറഞ്ഞുകണ്ടത് പരിഷ്കരണസംഘങ്ങളെയാണ്. എന്നാൽ 'മാന്യന്മാർ' എന്നു പറയപ്പെടുന്നവൻ ആവിർഭവിച്ചു തുടരുന്നത് ആരുടെ രക്തം ചൂഷണം ചെയ്തിട്ടാണോ, ആ കൂട്ടർക്കുവേണ്ടിയുള്ള ഒരൊറ്റ സംഘവും എനിക്കു കാണാൻ കഴിഞ്ഞില്ല! മുസൽമാന്മാർ എത്ര പട്ടാളക്കാരെയാണ് കൂടെക്കൊണ്ടുവന്നത്? ആകെ എത്ര ഇംഗ്ലീഷുകാരാണുള്ളത്? ഭാരതത്തിലൊഴിച്ചു മറ്റെവിടെയാണ്, ആറു രൂപയ്ക്കുവേണ്ടി സ്വന്തം പിതാക്കളുടെയും സഹോദരന്മാരുടെയും കഴുത്തറുക്കാൻ സന്നദ്ധരായി ദശലക്ഷക്കണക്കിന് ആളെ കിട്ടുക? എഴുനൂറു കൊല്ലക്കാലത്തെ മുസൽമാൻഭരണത്തിൻെറ ഫലമായി ആറു കോടി മുസ്ലീങ്ങൾ: നൂറു കൊല്ലം നിലകൊള്ളുന്ന ക്രിസ്തീയഭരണത്തിൻെറ ഫലമായി ഇരുപതു ലക്ഷം ക്രിസ്ത്യാനികൾ – ഇതെങ്ങനെ സംഭവിച്ചു? നാട്ടിൽ

അപൂർവസൃഷ്ടിനൈപുണ്യം നിശ്ശേഷമില്ലാതായതെങ്ങനെ? കൗരകൗശല സമ്പത്തിയുള്ള നമ്മുടെ തൊഴിലാളികൾ എന്തുകൊണ്ടാണ് യൂറോപ്യ ന്മാരോടു മൽസരിക്കാനാവാതെ നാമാവശേഷരാകുന്നത്? ലോകവിപ ണികളിൽ ഇംഗ്ലീഷ് തൊഴിലാളിക്കു പല ശതകങ്ങളായി നിലനിന്നു പോന്ന സ്ഥാനം പിടിച്ചുകുലുക്കാൻ ജർമ്മൻ തൊഴിലാളിക്ക് എങ്ങനെ സാധിച്ചു?

വിദ്യാഭ്യാസം, വിദ്യാഭ്യാസം, വിദ്യാഭ്യാസം ഒന്നുമാത്രം. യൂറോപ്പിലെ പല പട്ടണങ്ങളിൽക്കൂടി സഞ്ചരിക്കയും, അവിടെയെല്ലാം പാവങ്ങൾ ക്കുപോലും കിട്ടുന്ന സുഖസൗകര്യങ്ങളും വിദ്യാഭ്യാസവും കാണു കയും ചെയ്തപ്പോൾ, ഞാൻ നമ്മുടെതന്നെ ദരിദ്രരുടെ സ്ഥിതി യോർത്തു കണ്ണീർ പൊഴിക്കാറുണ്ടായിരുന്നു. എന്തുകൊണ്ട് ആ വ്യത്യാസമുണ്ടായി? എനിക്കു കിട്ടിയ ഉത്തരം 'വിദ്യാഭ്യാസ'മെന്നാണ്. അവരിലെ ബ്രഹ്മം വിദ്യാഭ്യാസത്തിലും ആത്മവിശ്വാസത്തിലുംകൂടി ഉണരുകയാണ്: നമ്മളിലുള്ള ബ്രഹ്മം ക്രമേണ മറയുകയുമാണ്. ന്യൂയോർക്കിൽവെച്ച് ഐർലണ്ടുകാരായ അധിനിവേശക്കാർ വന്നു ചേരുന്നതു ഞാൻ നോക്കിനില്ക്കുക പതിവായിരുന്നു. അക്കൂട്ടർ ചവുട്ടിമെതിക്കപ്പെട്ടവരും, കിടുങ്ങിപ്പോയവരും, സമസ്തവും നഷ്ടപ്പെട്ട വരും, ചില്ലിക്കാശുപോലുമില്ലാത്തവരും, മരത്തലയന്മാരുമായിരുന്നു. അവർക്കു സ്വന്തമായുള്ളത് ഒരു കമ്പിൻെറ തുമ്പിൽ തൂക്കിയ ഓരോ പഴന്തുണിക്കെട്ടുമാത്രം. ഓരോ ചുവടും അവർ വെച്ചതു കിടുകിടുത്തു കൊണ്ടാണ്. അവരുടെ കണ്ണിൽ ആശങ്ക നിറഞ്ഞിരുന്നു.. ആറുമാസം കൊണ്ട് ആ കാഴ്ചയ്ക്കു മാറ്റമേർപ്പെട്ടു. ആ മനുഷ്യൻ നിവർന്നു നടക്കുന്നു: തൻെറ വേഷം മാറ്റിയിരിക്കുന്നു. കണ്ണിലും ചുവടുകളിലും ഇപ്പോൾ ഭയപ്പാടില്ല. എന്താണു കാരണം? സ്വന്തം നാട്ടിൽ ആ ഐർല ണ്ടുകാരനെ ചുഴന്നിരുന്നതു നിന്ദയാണ്. പ്രകൃതി മുഴുവൻ ഒരേ ശബ്ദത്തിൽ അയാളോടു പറഞ്ഞു; ''പാറ്റ്, നിനക്ക് ആശയ്ക്കവകാശ മില്ല. ജനനാൽ നീ ഒരടിമ: എന്നും നീ അങ്ങനെ കഴിയും.'' ജനനം മുതൽ ഇങ്ങനെ കേട്ടുവന്ന പാറ്റ് അതു വിശ്വസിച്ചു: മാസ്മരവിദ്യ കൊണ്ടെന്നപോലെ, താണവനെന്നു സ്വയം വിശ്വസിച്ചു. അയാളിലെ ബ്രഹ്മം ചുരുങ്ങിപ്പോയി. എന്നാൽ അമേരിക്കയിൽ കാൽകുത്തിയ ഉടനെ ചുറ്റുപാടും അയാൾ കേട്ടതിതാണ്; ''പാറ്റ്, നീയും ഞങ്ങളെ പ്പോലെ ഒരു മനുഷ്യനാണ്. നിന്നെപ്പോലുള്ള മനുഷ്യനാണ് എല്ലാം ചെയ്തിട്ടുള്ളത്. നിന്നെയും എന്നെയും പോലുള്ള ഒരു മനുഷ്യന്ന് എല്ലാം ചെയ്യാവുന്നതേയുള്ളു. ധൈര്യപ്പെടൂ.'' അപ്പോൾ പാറ്റ് തല നിവർത്തി കണ്ടു, അതൊക്കെ ശരിയാണെന്ന്. അയാളിലെ ബ്രഹ്മം ഉണർന്നു. പ്രകൃതി സ്വയം പറഞ്ഞു എന്നുവേണം പറയാൻ, ''എഴു ന്നേൽക്കൂ: ഉണരൂ: ലക്ഷ്യത്തിലെത്തുന്നതുവരെ നില്ക്കാതെ മുന്നേറു.''*

* ഉത്തിഷ്ഠത ജാഗ്രത പ്രാപ്യവരാൻ നിബോധത. (കഠോപനിഷത് 3.14)

ഇതുപോലെ നമ്മുടെ കുട്ടികൾക്കു കിട്ടുന്ന വിദ്യാഭ്യാസം വളരെ നിഷേധരൂപത്തിലുള്ളതത്രേ. പള്ളിക്കൂടത്തിൽ പോകുന്ന കുട്ടി ഒരു വസ്തു പഠിക്കുന്നില്ല: എന്നാൽ തൻേറതായതെല്ലാം തട്ടിത്തകർക്കുന്നുണ്ടുതാനും. ഫലം ശ്രദ്ധയുടെ അറുതി: വേദവേദാന്ത ങ്ങളുടെ മികച്ച സ്വരംതന്നെ ശ്രദ്ധയുടേതാണ്. യമനെ നേരിടാനും ചോദ്യങ്ങൾ ചോദിക്കാനും നചികേതസ്സിനെ ധൈര്യപ്പെടുത്തിയത് ഈ ശ്രദ്ധയാണ്. ഈ ശ്രദ്ധയിലൂടെയാണ് ലോകം ചലിക്കുന്നത്. അജ്ഞശ്ചാശ്രദ്ദധാനശ്ച സംശയാത്മാ വിനശ്യതി.[1] ''അറിവില്ലാത്തവനും ശ്രദ്ധയറ്റവനും സംശയാലുവും നാശമയടുന്നു.'' ഇതുകൊണ്ടാണ് നാം നമ്മുടെ അറുതിയോടു നന്നെയടുത്തിരിക്കുന്നത്. ഇന്നത്തെ പ്രതിവിധി വിദ്യാഭ്യാസം പരത്തുകയാണ്. ഒന്നാമത്, ആത്മജ്ഞാനം. ജടയും ദണ്ഡും കമണ്ഡലുവും ഗിരിഗുഹകളും മറ്റുമല്ല എൻെറ വിവക്ഷിതം – ഇവയെല്ലാമാണ് ആ വാക്കുകൊണ്ടു സൂചിപ്പിക്കാറ്. പിന്നെ എന്താണ് വിവക്ഷ? പ്രാപഞ്ചികജീവിതത്തിൽനിന്നു മോചനം നല്കുന്ന അറിവ് സാമാന്യമായ ഭൗതികാഭ്യുദയം കൈവരുത്താൻ പര്യാപ്തമല്ലേ? നിശ്ചയ മായും ആണ്. സ്വാതന്ത്ര്യം, വൈരാഗ്യം, ത്യാഗം – ഇവയൊക്കെയാണ് ഏറ്റവും ഉയർന്ന ആദർശങ്ങൾ. എന്നാൽ, സ്വല്പമപ്യസ്യ ധർമ്മസ്യ ത്രായതേ മഹതോ ഭയാത്.[2] ''ഈ ധർമ്മത്തിൻെറ ചെറിയൊരു മാത്ര മതി വമ്പിച്ച ഭയത്തിൽനിന്നു രക്ഷിക്കാൻ.'' ദ്വൈതി, വിശിഷ്ടാദ്വൈതി, ശൈവൻ, വൈഷ്ണവൻ, ശാക്തൻ, ബൗദ്ധജൈനാദികൾപോലും – ഭാരതത്തിലുടലെടുത്തിട്ടുള്ള മതവിഭാഗക്കാരെല്ലാംതന്നെ – ഈ അംശ ത്തിൽ യോജിക്കുന്നു. ജീവാത്മാവിൽ അപരിമിതമായ ശക്തി ലീന മാണ്. എറുമ്പുമുതൽ സിദ്ധൻവരെയുള്ളവരിലെല്ലാം ഒരേ ആത്മാവാ ണുള്ളത്. വ്യത്യാസം ആവിഷ്കാരത്തിൽമാത്രം. ''കൃഷിക്കാരൻ പ്രതി ബന്ധങ്ങൾ മാറ്റുംവണ്ണം.''3 സന്ദർഭം, പറ്റിയ ദേശകാലങ്ങൾ, വന്നാൽ ഉടൻ ആ ശക്തി സ്വയം ആവിഷ്കൃതമാകുന്നു. ബ്രഹ്മാവുമുതൽ പുൽക്കൊടിവരെയുള്ളവയിലൊക്കെ ഒരേ ശക്തിയാണ് നിലകൊള്ളു ന്നത്, അതു വ്യക്തമോ അവ്യക്തമോ ആകട്ടെ. നാം വീടുതോറും നടന്ന് ആ ശക്തിയെ വെളിയിലേക്ക് ആവാഹിക്കേണ്ടിയിരിക്കുന്നു.

രണ്ടാമത്, ഇതോടൊത്ത് വിദ്യാഭ്യാസവും നല്കണം. ഇതു പറയാൻ എളുപ്പം. എന്നാൽ പ്രായോഗികമാക്കുകന്നതെങ്ങനെ? നമ്മുടെ നാട്ടിൽ എല്ലാം ത്യജിച്ചവരും നിഃസ്വാർത്ഥരും ദയാശീലരുമായി ആയിരക്കണ ക്കിനാളുകളുണ്ട്. അവർ ചുറ്റിനടന്ന് മതപരമായ ഉപദേശങ്ങൾ പ്രതി ഫലം കൂടാതെ നല്കുന്നതുപോലെ, നമുക്കത്യാവശ്യമായ വിദ്യാഭ്യാസ ത്തിൻെറ വാഹകർക്കു വേണ്ട, അദ്ധ്യാപകർക്കു വേണ്ട, ശിക്ഷണം അവരിൽ

---

1 ഗീത 4, 40 2 ഗീത 2, 40

3 വരണഭേദസ്തു തതഃ ക്ഷേത്രികവത് യോഗസൂത്രം 4.3)

പകുതി പേർക്കെങ്കിലും നല്കാൻ കഴിയും. (അപ്പോൾ ആ വിദ്യാഭ്യാസവും അവർ പ്രതിഫലം കൂടാതെ വിതരണം ചെയ്യും.) അതിനു വേണ്ടത് ഓരോ പ്രവിശ്യയുടെയും തലസ്ഥാനത്ത് ഓരോ കേന്ദ്രമാണ്. അവിടങ്ങളിൽനിന്നു വേണം ഭാരതത്തിലെങ്ങും വ്യാപി ക്കുക. മദ്രാസിലും കല്ക്കത്തയിലും ഈയിടെ രണ്ടു കേന്ദ്രങ്ങൾ സ്ഥാപിക്കയുണ്ടായി. കൂടുതൽ കേന്ദ്രങ്ങൾ സ്ഥാപിക്കപ്പെടുമെന്ന പ്രത്യാശയുണ്ടുതാനും. പിന്നെ, പാവങ്ങൾക്കു വേണ്ട വിദ്യാഭ്യാസത്തി ന്റെ ഒരു വലിയ ഭാഗം വായ്മൊഴിയായി കൊടുക്കണം. പാഠശാലകൾ ഉണ്ടാക്കാൻ കാലമായില്ല. ഈ മുഖ്യകേന്ദ്രങ്ങളിൽ, ക്രമേണ കൃഷി, വ്യവസായം മുതലായവ പഠിപ്പിക്കപ്പെടും. കലകളുടെ പുരോഗതിക്കു വേണ്ടി തൊഴിൽശാലകൾ ഏർപ്പെടുത്തും. യൂറോപ്പിലും അമേരിക്ക യിലും ഈ തൊഴിൽശാലകളിൽ ഉണ്ടാക്കുന്ന സാമാനങ്ങൾ വിറ്റഴി ക്കാൻ ഇപ്പോഴുള്ളതുപോലെ മറ്റു സംഘങ്ങളും ഏർപ്പെടുത്തും. പുരുഷന്മാർക്കെന്നപോലെ സ്ത്രീകൾക്കുവേണ്ടിയുള്ള കേന്ദ്രങ്ങളും ഏർപ്പെടുത്തേണ്ടതുണ്ട്. എന്നാൽ ഈ നാട്ടിൽ ഇതെത്ര വിഷമംപിടിച്ച കാര്യമാണെന്നു നിങ്ങൾക്കറിയാമല്ലോ. പിന്നെ, 'കടിക്കുന്ന പാമ്പു വെച്ച വിഷം എടുക്കതന്നെ വേണം.' അതു നടക്കുമെന്നാണ് എന്റെ ദൃഢ വിശ്വാസം. ഇതിനു വേണ്ട പണം പടിഞ്ഞാറുനിന്നു വരേണ്ടിയിരിക്കുന്നു. അതുകൊണ്ട് യൂറോപ്പിലും അമേരിക്കയിലും നമ്മുടെ മതം പ്രചരിപ്പിക്കണം. ക്രിസ്തുമതത്തെപ്പോലുള്ളവയുടെ അടിത്തട്ട് ആധുനിക ശാസ്ത്രം തകർത്തു കളഞ്ഞിരിക്കയാണ്. കൂടാതെ, മതവാസനയെത്തന്നെ ഭോഗപ്രചുരത നശിപ്പിക്കാൻ തുടങ്ങുകയുമാണ്. യൂറോപ്പും അമേരിക്കയും പ്രതീക്ഷാനിർഭരമായി ഭാരതത്തിലേക്ക് ഉറ്റുനോക്കുന്നു. ഇതാണ് മനുഷ്യസ്നേഹത്തിനുള്ള സമയം. ഇതാണ് വിമതരുടെ കോട്ട കൊത്തളങ്ങൾ കൈവശപ്പെടുത്താൻ പറ്റിയ സമയം.

പടിഞ്ഞാറു സ്ത്രീഭരണമാണ് നടക്കുന്നത്. പ്രഭാവവും പ്രതാപവുമെല്ലാം അവർക്കാണ്. ധൈര്യവും ബുദ്ധിശക്തിയും തികഞ്ഞ നിങ്ങളെപ്പോലുള്ള സ്ത്രീകൾ – വേദാന്തവ്യുത്പത്തിയുള്ളവർ – ഇംഗ്ലണ്ടിൽ ചെന്നു മതപ്രചാരണം ചെയ്താൽ, ഓരോ കൊല്ലവും നൂറുകണക്കിനു സ്ത്രീപുരുഷന്മാർ ഭാരതവർഷത്തിലെ മതം സ്വീകരിച്ചു ധന്യരാകും. നമ്മുടെ നാട്ടിൽനിന്നു ചെന്ന ഒരേയൊരു സ്ത്രീ രമാബായിയാണ്. ഇംഗ്ലീഷിലും പാശ്ചാത്യശാസ്ത്രങ്ങളിലും കലകളിലും അവർക്കുണ്ടായിരുന്ന അറിവ് പരിമിതമാണ്. എന്നിട്ടും അവർ എല്ലാവരെയും ആശ്ചര്യപ്പെടുത്തി. നിങ്ങളെപ്പോലുള്ളവർ ആരെങ്കിലും ചെന്നാൽ ഇംഗ്ലണ്ട് ഒന്നു കുലുങ്ങും: അമേരിക്കയെപ്പറ്റി പറയേണ്ടതുമില്ല! ഭാരതീയർഷിമാരുടെ നാവിൽനിന്നുദിച്ച മതതത്ത്വങ്ങൾ ഭാരതീയവേഷത്തിലുള്ള ഒരു ഭാരതീയസ്ത്രീ – പ്രചരിപ്പിച്ചാൽ നടക്കാൻപോകുന്ന ഒന്നിന്റെ കാഴ്ചയാണ് ഞാൻ കാണുന്നത് – പാശ്ചാത്യലോകത്തെ മുഴുവൻ ആറാടിക്കുന്ന ഒരു വൻതരംഗം ഉയരുകതന്നെ ചെയ്യും. മൈത്രേയി, ഖന, ലീലാവതി,

സാവിത്രി, ഉഭയഭാരതി[1] എന്നിവരുടെ നാട്ടിൽ ഇതു ചെയ്യാൻ ധൈര്യപ്പെടുന്ന ഒരു സ്ത്രീ ജനിക്കില്ലെന്നോ? ഈശ്വരനറിയാം. ഇംഗ്ല ണ്ടിനെ നമുക്കു കീഴടക്കണം, നമുക്കു സ്വായത്തമാക്കണം – ആദ്ധ്യാ ത്മികശക്തിയിലൂടെ. നാന്യഃ പന്ഥാ വിദ്യതേഽയനായ.[2] ''മോക്ഷത്തിനു വേറെ വഴിയില്ല.'' സമ്മേളനങ്ങളും സംഘങ്ങളും സംവിധാനം ചെയ്യു ന്നതുകൊണ്ടുണ്ടോ വല്ലപ്പോഴും മോക്ഷം കൈവരുന്നു? നമ്മുടെ ആദ്ധ്യാത്മികശക്തിയിലൂടെ നമ്മുടെ വിജേതാക്കളെ നമുക്കു ദേവന്മാ രാക്കണം. ഞാൻ എളിയൊരു സന്ന്യാസി, പരിവ്രാജകൻ, നിസ്സഹായൻ, ഏകാകി. എനിക്കെന്തു സാദ്ധ്യം? നിങ്ങൾക്കു ധനശക്തിയുണ്ട്: വിദ്യാ ശക്തിയുണ്ട്. ഈ സന്ദർഭം നിങ്ങൾ വൃഥാ കളയുമോ? ഇംഗ്ലണ്ട് യൂറോപ്പ് അമേരിക്ക – ഇവയെ കീഴടക്കുക. ഇക്കാലത്തെ ഏറ്റവും മികവുറ്റ മന്ത്രം ഇതാക്കണം. ഇതിലാണ് നമ്മുടെ നാടിൻെറ നന്മ ഇരിക്കുന്നത്. വ്യാപിക്കലാണ് ജീവിതത്തിൻെറ അടയാളം. നമ്മുടെ ആദ്ധ്യാത്മികാദർശവുമായി നാം ലോകമെങ്ങും വ്യാപിക്കണം. കഷ്ടം! ഈ ശരീരം മോശമാണ്: വിശേഷിച്ചും ഒരു ബംഗാളിയുടെ ശരീരം. ഇപ്പോൾ ചെയ്ത ജോലികൊണ്ടുതന്നെ മാരകമായ ഒരു വ്യാധി അതി നെ പിടികൂടിയിരിക്കുന്നു. എങ്കിലും ആശയ്ക്കു വകയുണ്ട്;

> ഉത്പത്സ്യതേഽസ്തി മമ കോഽപി സമാനധർമ്മാ
> കാലോ ഹ്യയം നിരവധിർവിപുലാ ച പൃഥ്വീ. 3

''ഈ ജോലി ചെയ്യാൻ എന്നോടു തുല്യമായ ചേതനയുള്ള ഒരുവൻ ഉണ്ടുതന്നെ: അഥവാ അതിരറ്റ കാലത്തിലും ജനനിബിഡമായ ഭൂമിയി ലും അങ്ങനെ ഒരുവൻ ഉണ്ടാകും.''

സസ്യഭക്ഷണത്തെപ്പറ്റി എനിക്കു പറയാനുള്ളതിതാണ്. ഒന്നാമത് എൻെറ ഗുരു സസ്യഭുക്കായിരുന്നു. എന്നാൽ ദേവിക്കു നിവേദിച്ച മാംസം അവിടുത്തേക്കു കൊടുത്താൽ തലവരെ അതുയർത്തിയിരുന്നു. ജീവിതാപഹരണം നിശ്ചയമായും തിന്മതന്നെ. എന്നാൽ രസായന ശാസ്ത്രത്തിൻെറ പുരോഗതിയിലൂടെ സസ്യാഹാരം മനുഷ്യശരീരത്തിനു പിടിക്കുന്നതാക്കിത്തീർക്കാത്തിടത്തോളം, മാംസഭോജനത്തിനു പകര മായി യാതൊന്നുമില്ല. ഇന്നത്തേതുപോലെ രാജസമായ ചുറ്റുപാടു കളിൽ ജീവിക്കേണ്ടിയിരിക്കുന്നിടത്തോളം മനുഷ്യന്നു മാംസഭോജനം അനിവാര്യമാണ്. അശോകചക്രവർത്തി വാളു കാട്ടി ഹിംസകരെ ഭയ

1 തൻെറ ഭർത്താവായ മണ്ഡനമിശ്രനും ശ്രീശങ്കരാചാര്യസ്വാമികളുംകൂടി പതിനെട്ടു ദിവസം ശാസ്ത്രവാദം ചെയ്തപ്പോൾ ഇവരായിരുന്നു മദ്ധ്യസ്ഥ.

2 ശ്വേതാശ്വതരോപനിഷത് 3.8.

3 മാലതീമാധവം പ്രസ്താവന.

പ്പെടുത്തിയിട്ട് ദശലക്ഷം ജന്തുക്കളുടെ ജീവിതം രക്ഷിച്ചു എന്നതു സത്യംതന്നെ. എന്നാൽ അതിലും ഭയങ്കരമല്ലേ ആയിരം കൊല്ലക്കാലമായി നിലനിന്ന അടിമത്തം? (ഒരിടത്ത്) കുറെ ആടുകളെ ഹിംസിക്കുക: മറ്റൊരിടത്ത്, സ്വന്തം ഭാര്യയുടെയും മകളുടെയും മാനം രക്ഷിക്കാനാവാതെ വരുക: സ്വന്തം കുട്ടികൾക്കു കഴിക്കാനുള്ള കൊറ്റു കവർച്ചക്കാരിൽനിന്നു രക്ഷിക്കാൻ കഴിയാതെ വരുക – ഇവയിൽ ഏതാണ് കൂടുതൽ പാപാവഹം? അദ്ധ്വാനിച്ച് ഉപജീവനം നേടാത്ത മേൽക്കിടയിൽപ്പെട്ട കുറേ പേർ മാംസാഹാരം ഉപേക്ഷിക്കട്ടെ. രാപകൽ അദ്ധ്വാനിച്ചു തീറ്റിക്കു വകപ്പടി നേടേണ്ടവരുടെമേൽ, ബലാത്കാരമായി, സസ്യാഹാരരീതി അടിച്ചേല്പിച്ചത് നമ്മുടെ സ്വാതന്ത്ര്യനാശത്തിന്റെ കാരണങ്ങളിൽ ഒന്നാണ്. പോഷകമായ നല്ല ഭക്ഷ്യങ്ങൾക്കു ചെയ്യാൻ കഴിയുന്നതിന്റെ ഒരുദാഹരണമാണത്രേ ജപ്പാൻ.

സർവ്വശക്തയായ വിശ്വേശ്വരി നിങ്ങളുടെ ഹൃദയത്തെ പ്രചോദിപ്പിക്കട്ടെ!

***

5

## ഇന്നത്തെ നമ്മുടെ സാമുദായികപ്രശ്നങ്ങൾ[1]

സ ഈശ അനിർവചനീയപ്രേമസ്വരൂപഃ.[2] ''അവർണ്ണ്യമായ പ്രേമ മാണ് ഭഗവാൻെറ സ്വരൂപം.'' നാരദൻ നിർദ്ദേശിച്ച ഈ ഈശ്വരലക്ഷ ണം[3] വ്യക്തവും എല്ലാവരും സമ്മതിക്കുന്നതുമാണെന്നത്രേ എൻെറ ഉറച്ച വിശ്വാസം. വ്യക്തികൾ പലർ ചേരുമ്പോൾ സമഷ്ടിയായി. ഓരോ വ്യക്തിക്കുമുള്ള പേരത്രേ 'വ്യഷ്ടി.' നിങ്ങൾ, ഞാൻ, മൃഗം, പക്ഷി, കൃമി, ക്ഷുദ്രജന്തു, മരം, വള്ളി, ഭൂമി, ഗ്രഹം, നക്ഷത്രം – ഓരോന്നും വ്യഷ്ടിയാണ്. ഈ പ്രപഞ്ചം സമഷ്ടിയും. ഇതിനു വേദാ ന്തത്തിലുള്ള പേരത്രേ വിരാട്, ഹിരണ്യഗർഭൻ, ഈശ്വരൻ എന്നൊക്കെ. പുരാണങ്ങളിലുള്ള പേര് ബ്രഹ്മാവ്, വിഷ്ണു, ദേവി എന്നൊക്കെ യാണ്. വ്യഷ്ടിക്ക് തനതു സ്വാതന്ത്ര്യമുണ്ടോ ഇല്ലയോ? ഉണ്ടെങ്കിൽ അത് എത്രമാത്രം വേണം? സമഷ്ടിക്കുവേണ്ടി വ്യഷ്ടി സ്വന്തം ഇച്ഛാ ശക്തി മുഴുവൻ, സുഖം മുഴുവൻ, ബലികഴിക്കണോ? ഇവയെല്ലാം ഓരോ സമുദായത്തിൻെറയും മുമ്പിലുള്ള നിത്യപ്രശ്നങ്ങളാണ്. ഇവയ്ക്കു സമാധാനം കാണുന്നതിൽ സദാ വ്യാപിച്ചിരിക്കയാണ് എവിടെയുമുള്ള സമുദായം. ഈ പ്രശ്നങ്ങൾ വൻതിരകൾപോലെ ഇന്നത്തെ പാശ്ചാത്യസമുദായത്തെ അലട്ടിക്കൊണ്ടിരിക്കയാണ്. സമുദാ യത്തിൻെറ ആധിപത്യത്തിനുവേണ്ടി വ്യക്തിസ്വാതന്ത്ര്യം ബലികഴിക്കണ മെന്ന് ആവശ്യപ്പെടുന്ന സിദ്ധാന്തമാണ് 'സമാജവാദം' (Socialism). വ്യക്തിയുടെ താല്പര്യത്തിനുവേണ്ടി വാദിക്കുന്ന സിദ്ധാന്തം 'വൈയക്തി കവാദവും' (Individualism).

വ്യക്തി എക്കാലവും സമുദായത്തിനു വിധേയനായാൽ, സ്ഥാപന വും ശിക്ഷണവും ചേർന്ന് ബലാത്കാരമായി ആത്മത്യാഗമുളവാക്കി യാൽ, ഉണ്ടാകുന്ന അനന്തരഫലങ്ങൾക്ക് ഒരുജ്വലദൃഷ്ടാന്തമത്രേ നമ്മു ടെ മാതൃഭൂമി. ഈ നാട്ടിൽ ശാസ്ത്രവിധിയനുസരിച്ചാണ് ആളുകൾ ജനിക്കുന്നത്: നിർദ്ദിഷ്ടമായ നിയമങ്ങളനുസരിച്ചാണ് അവർ തിന്നു ന്നതും കുടിക്കുന്നതും: അതേ മട്ടിലാണ് വിവാഹം തുടങ്ങിയ കർത്ത വ്യങ്ങൾ നിർവഹിക്കുന്നതും. ചുരുക്കത്തിൽ മരിക്കുന്നതുപോലും ശാസ്ത്രനിയമങ്ങൾ അനുസരിച്ചാണ്. കഠിനമായ ഈ ശിക്ഷണം, ഒരൊറ്റ നന്മ മാറ്റിവെച്ചാൽ തിന്മക്കിരിപ്പിടമാണ്. നന്മ ഇതാണ്; പല തലമുറ കളായി ആവർത്തിക്കകൊണ്ട് ഒന്നു രണ്ടു കാര്യങ്ങൾ വലിയ വൈഷമ്യം കൂടാതെ ചെയ്യാൻ മനുഷ്യർക്കു കഴിയുന്നു. മൂന്നു മൺകട്ടയും കുറച്ചു വിറകുകൊള്ളിയുംകൊണ്ട് ഇവിടത്തെ

---

1 ദേവഘറിൽനിന്ന് 1900 ഡിസംബർ 23–ാംനു ഒരു ബംഗാളിവനിതക്കെഴുതിയത്.

2 ശാണ്ഡില്യഭക്തിസൂത്രം 3

3 അനിർവചനീയം പ്രേമസ്വരൂപം. (നാരദഭക്തിസൂത്രം)

പാചകക്കാരൻ തയ്യാറാക്കുന്ന രുചികരമായ ചോറും കറിയും മറ്റൊരിടത്തും കിട്ടില്ല. മഹാപഴ ഞ്ചനും ഒഴുക്കനുമായ ഒരു യന്ത്രമാണ് ഒരു രൂപ വില പിടിപ്പുള്ള ഒരു തറി. ഈ തറികൊണ്ട്, ഒരു കുഴിയിലേക്കു കാൽ തൂക്കിയിട്ടിരുന്ന്, വാരയ്ക്ക് ഇരുപതു രൂപ വിലയുള്ള കസവുപട്ടുണ്ടാക്കാൻ ഭാരതത്തിലേ പറ്റൂ. ഒരു കീറപ്പായ്, ആവണക്കെണ്ണ ഒഴിച്ചു കത്തിക്കുന്ന മൺവിളക്ക് – ഈ മട്ടിലുള്ള സാമഗ്രികൾകൊണ്ട് മഹാപണ്ഡിതന്മാർ ഈ നാട്ടിലേ ഉണ്ടാകൂ. വിരൂപയും വികലാംഗയുമായ ഭാര്യയെ എല്ലാം സഹിച്ചു സ്നേഹിച്ചുപോരുക: കൊള്ളരുതാത്തവനും നീചനുമായ ഭർത്താവിനെ ഒരായുഷ്കാലം മുഴുവൻ ഭക്തിപൂർവ്വം സ്നേഹിക്കുക – ഈ നാട്ടിലേ ഇവ സാദ്ധ്യമാകൂ. ഇതാണ് തെളിവുള്ള വശം.

ജീവനില്ലാത്ത യന്ത്രങ്ങൾപോലെ നയിക്കപ്പെടുന്ന മനുഷ്യരാണ് ഇതൊക്കെ ചെയ്യുന്നത്. മാനസികവ്യാപാരമൊന്നുമില്ല: ഹൃദയത്തിനു വികാസമില്ല, ജീവിതസ്പന്ദമില്ല, ആശയുടെ അനക്കമില്ല. ഇച്ഛാശക്തിക്കു പ്രബലമായ പ്രചോദനമൊന്നും അനുഭവപ്പെടുന്നില്ല. തീവ്രമായ സുഖമൊന്നും അനുഭവപ്പെടുന്നില്ല: സാന്ദ്രമായ ദുഃഖത്തോടും സമ്പർക്കമില്ല. അപൂർവവസ്തുനിർമ്മാണപടുവായ പ്രതിഭ അനങ്ങുന്നേയില്ല. പുതുമയിൽ കൊതിയില്ല. നൂതനവസ്തുക്കളെക്കുറിച്ചു ശ്ലാഘയുമില്ല. മനസ്സിൽനിന്നു മേഘങ്ങൾ നീങ്ങിപ്പോകുന്നേയില്ല. കാല്യസൂര്യന്റെ സമുജ്ജ്വലചിത്രം ഹൃദയത്തെ ഒരിക്കലും ആനന്ദിപ്പിക്കുന്നില്ല. ഇപ്പോഴത്തേതിനെക്കാൾ ഭേദപ്പെട്ട ഒരു നിലയുണ്ടോ എന്ന ചോദ്യമേ ഈ മനസ്സിൽ ഉദിക്കുന്നില്ല. ഉദിച്ചാലും അതു വിശ്വാസമുളവാക്കുന്നില്ല. വിശ്വാസമുണ്ടായാലും പരിശ്രമം ഇല്ലതന്നെ. പരിശ്രമമുണ്ടായാലും ഉത്സാഹക്കുറവ് അതില്ലാതാക്കും.

നിയമാനുസാരിയായ ജീവിതമൊന്നുകൊണ്ട് പരമസൗഭാഗ്യം വരുമെങ്കിൽ, പരമ്പരാഗതമായ നിയമങ്ങളും കീഴ്‌വഴക്കങ്ങളും വരവണ്ണം തെറ്റാതെ അനുസരിക്കുന്നതാണ് ഗുണത്തികവെങ്കിൽ, മരത്തെക്കാൾ കൂടുതൽ ഗുണത്തികവ് ആർക്കുള്ളൂ? റെയിൽവണ്ടിയെക്കാൾ വലിയ ഭക്തൻ, പവിത്രതയുള്ള സിദ്ധൻ, മറ്റാരുണ്ട്? ഒരു കൽത്തുണ്ട് വല്ലപ്പോഴും പ്രകൃതിനിയമത്തെ ലംഘിച്ചു കണ്ടിട്ടുണ്ടോ, ആരെങ്കിലും? കന്നുകാലികൾ പാപം ചെയ്യുന്നതായി കേട്ടിട്ടുണ്ടോ ആരാനും?

വലിയ ആവിക്കപ്പൽ, ശക്തിമത്തായ റെയിൽയന്ത്രം – ഇവയ്ക്കു ബോധമില്ല. അവ അനങ്ങുന്നു, ഓടുന്നു, പക്ഷേ ബുദ്ധിയില്ലാത്തവയാണ്. എന്നാൽ, സ്വന്തം ജീവൻ രക്ഷിക്കാൻ റെയിൽപ്പാത വിട്ടു മാറിപ്പോയ ആ ചെറിയ പുഴു – അതിന് ബുദ്ധിയുണ്ട്. യന്ത്രത്തിൽ സ്വേച്ഛ ആവിഷ്കരിക്കപ്പെടുന്നില്ല: അതിനു നിയമം ലംഘിക്കാൻ ആഗ്രഹമില്ല. പുഴുവിനു നിയമത്തെ എതിർക്കാനാണാഗ്രഹം. അതു നിയമത്തിനുമീതെ ഉയരാൻ ആഗ്രഹിക്കുന്നു – ഇതിൽ അതു ജയിച്ചാലും,

തോറ്റാലും. അതുകൊണ്ട് അതിനു ബുദ്ധിയുണ്ട്. ഈ ഇച്ഛ കൂടുതൽ സഫലതയോടെ ആവിഷ്കരിക്കപ്പെട്ടാൽ, അതേ അളവിൽ സുഖം കൂടുന്നു, ജീവൻ ഉയർന്ന വർഗ്ഗത്തിൽ പെടുന്നു. ഈശ്വരേച്ഛ തികച്ചും സഫലമാണ്. അതുകൊണ്ടാണ് അവിടുന്നു സർവശ്രേഷ്ഠനാകുന്നതും.

എന്താണ് വിദ്യാഭ്യാസം? പുസ്തകവിദ്യയാണോ അത്? അല്ല. പലതരം അറിവാണോ അത്? അതുമല്ല. വിദ്യാഭ്യാസമെന്നുവെച്ചാൽ, ഇച്ഛാശക്തിയുടെ ഗതിയെയും ആവിഷ്കരണത്തെയും നിയന്ത്രണവിധേയമാക്കുന്നതും സഫലീകരിക്കുന്നതുമായ ശിക്ഷണമെന്നർത്ഥം. ഈ ഇച്ഛാശക്തി പല തലമുറകളായി തുടർച്ചയായും ബലാത്കാരമായും യാതൊന്നിൻെറ ഫലമായി തടയപ്പെട്ട് ഇന്നു മിക്കവാറും നഷ്ടപ്പെട്ടിരിക്കുന്നുവോ അതു വിദ്യാഭ്യാസമാകുമോ? യാതൊന്നിൻെറ പ്രഭാവംകൊണ്ടാണോ പഴയ ആശയങ്ങൾപോലും - പുതിയ ആശയങ്ങളെക്കുറിച്ച് പറകയേ വേണ്ട - ഓരോന്നായി മങ്ങിമറയുന്നത്, മനുഷ്യൻ യന്ത്രമായി മാറുന്നത് അതു വിദ്യാഭ്യാസമാണോ? എൻെറ അഭിപ്രായത്തിൽ, സ്വതന്ത്രമായ സ്വേച്ഛയുടേയും ബുദ്ധിയുടെയും പ്രേരണകൊണ്ടു തെറ്റു ചെയ്യുന്നതുപോലും വെറും യന്ത്രം കണക്കു നന്മചെയ്യുന്നതിനെക്കാൾ, അനുഗൃഹീതമായ അവസ്ഥയാണ്. പിന്നെ, വെറും മണ്ണാംകട്ട കണക്കുള്ള, നിർജീവയന്ത്രങ്ങൾപോലുള്ള, കൂനകൂട്ടിയ കല്ക്കഷണങ്ങളെ ഓർമ്മിപ്പിക്കുന്ന, മനുഷ്യരുടെ സംഘത്തെ സമുദായമെന്നു വിളിക്കാമോ? അത്തരത്തിലൊരു സമുദായം എങ്ങനെ തൃപ്തികരമായി വ്യാപരിക്കും? ഇങ്ങനെയായാൽ നന്മയുണ്ടാകുമെങ്കിൽ, നാം പല ശതകങ്ങളായി അടിമത്തത്തിൽ കഴിയുന്നതിനുപകരം ഭൂമുഖത്തുള്ള ജനതകളിൽവെച്ച് അതിശ്രേഷ്ഠമായ ജനതയായേനേ: വിഡ്ഢിത്തത്തിൻെറ വിളഭൂമിയാകുന്നതിനുപകരം, ഭാരതത്തിൻെറ മണ്ണിൽനിന്നു വിദ്യയുടെ നിത്യനിർഝരി പൊട്ടിപ്പുറപ്പെടുകയും ചെയ്തേനേ.

അപ്പോൾ ആത്മത്യാഗം ഒരു നന്മയല്ലേ? ഒരുവൻെറ സുഖവും നന്മയും ബഹുജനങ്ങൾക്കുവേണ്ടി ബലികഴിക്കുന്നതല്ലേ ഏറ്റവും ധാർമ്മികമായ നടപടി? നിശ്ചയമായും. എന്നാൽ ബംഗാളിപ്പഴഞ്ചൊല്ലു ചൂണ്ടിക്കാട്ടുംപോലെ, ''തുടച്ചും മിനുക്കിയും സൗന്ദര്യമുണ്ടാക്കാമോ? യത്നിച്ചും നിർബ്ബന്ധിച്ചും സ്നേഹമുണ്ടാക്കാമോ?'' എന്നും തെണ്ടിക്കഴിയുന്നവൻെറ ത്യാഗത്തിന്നെന്തു പെരുമ? ഇന്ദ്രിയശക്തിയില്ലാത്തവൻെറ ഇന്ദ്രിയനിഗ്രഹത്തിന് എന്തു ഗുണം? ആശയവും ഹൃദയവും കടുത്ത ഉത്കർഷേച്ഛയും സമുദായതത്ത്വബോധവുമില്ലാത്തവൻെറ ആത്മത്യാഗം എങ്ങനെയിരിക്കും? വിധവയെക്കൊണ്ടു നിർബ്ബന്ധിച്ചു 'സതി' ആചരിപ്പിക്കുന്നത് ഭർത്താവിനോടു ഭക്തി കാട്ടുന്നതായി കരുതുന്നതെങ്ങനെ? അന്ധവിശ്വാസങ്ങൾ പഠിപ്പിച്ച് ആളുകളെക്കൊണ്ടു പുണ്യം ചെയ്യിക്കുന്നതെന്തിന്? ഞാൻ പറയുന്നു, ''മോചിപ്പിക്കുക: ആളുകളുടെ ചങ്ങല ആവുംവണ്ണം പൊട്ടിച്ചെറിയുക.'' അഴുക്കുകൊണ്ട് അഴുക്കു

കഴുകിക്കളയുന്നതെങ്ങനെ? അടിമത്തംകൊണ്ട് അടിമത്തം മാറുമോ? ഇതിനു ദൃഷ്ടാന്തമെവിടെ? സമുദായത്തിനുവേണ്ടി നിങ്ങൾ സുഖകാമ നകളെല്ലാം ബലികഴിക്കാൻ സന്നദ്ധനായാൽ നിങ്ങൾ ബുദ്ധനാവും: സ്വാതന്ത്ര്യമടയും. ഇതു വളരെ ദൂരെയാണ്. നിപീഡനത്തിലൂടെയാണ് അവിടേക്കുള്ള വഴിയെന്നാണോ വിചാരം? ''ഹാ! നമ്മുടെ വിധവകൾ ആത്മത്യാഗത്തിൻെറ എത്ര വലിയ ദൃഷ്ടാന്തങ്ങൾ! ഹാ ശൈശവ വിവാഹം എത്ര മധുരം! അത്തരം മറ്റൊരു കീഴ്വഴക്കം സൃഷ്ടിക്കുക സാദ്ധ്യമാണോ? അത്തരമൊരു വിവാഹത്തിൽ ഭാര്യാഭർത്താക്കന്മാർ തമ്മിൽ സ്നേഹത്തിന്നല്ലാതെ സ്ഥാനമെവിടെ?'' ഇത്തരം മുറവിളിയാണ് ഇപ്പോൾ എങ്ങും കേൾക്കുന്നത്. എന്നാൽ ഈ ഘട്ടത്തിൽ അധികാരം അടക്കിവെച്ചിരിക്കുന്ന പുരുഷന്മാർക്ക് ആത്മത്യാഗത്തിൻെറ ആവ ശ്യമേ ഇല്ല. പരസേവയ്ക്കുമേൽ മറ്റൊരു ഗുണമുണ്ടോ? പക്ഷേ ഈ തത്ത്വം ബ്രാഹ്മണരെ മാത്രം സംബന്ധിക്കുന്നില്ല – ബ്രാഹ്മണേതര രായ നിങ്ങൾ അതു ചെയ്യൂ! ഈ നാട്ടിൽ തങ്ങളുടെ സ്വന്തം താല്പര്യ ങ്ങൾക്കുവേണ്ടി, സ്വന്തം കുട്ടികളുടെയും മറ്റുള്ളവരുടെയും ഉത്തമ താല്പര്യങ്ങളെ നിർദ്ദയം ബലികഴിക്കാൻ അച്ഛനമ്മമാർക്കും ഉറ്റവർക്കും കഴിയുന്നു എന്നതാണ് സത്യം. സമുദായവുമായി ഒരു ധാരണയി ലെത്തി സ്വയം തടിതപ്പുകയാണുദ്ദേശ്യം. മനസ്സിനെ കഠിനമാക്കിത്തീർ ത്തുകൊണ്ട് പല തലമുറകളായി നിലനിന്നുപോരുന്ന ഉപദേശങ്ങൾ ഇതു തികച്ചും എളുപ്പമാക്കിയിട്ടുമുണ്ട്. വീരന്നു മാത്രമേ ആത്മത്യാഗം സാദ്ധ്യമാകൂ. ചാട്ടയെ പേടിക്കുന്ന ഭീരു ഒരു കൈകൊണ്ടു കണ്ണുനീർ തുടയ്ക്കും; മറ്റേ കൈകൊണ്ടു കൊടുക്കും. ഇത്തരം ദാനങ്ങൾകൊണ്ട് എന്തു കൃതം? സാർവലൗകിക സ്നേഹത്തിൽനിന്നു വളരെ ദൂരെയാ ണിത്. ചെറുചെടികളെ വേലികെട്ടി സൂക്ഷിക്കണം. ഏതെങ്കിലും ഒരു വസ്തുവിനെ നിഃസ്വാർത്ഥമായി സ്നേഹിക്കാൻ പഠിച്ചാൽ സാർവ്വലൗകിക സ്നേഹം ക്രമേണ നേടാമെന്നാശിക്കാം. ഒരു ഇഷ്ടദേവതയോടുള്ള ഭക്തി കൈവന്നാൽ വിരാട്ടിനോടും ക്രമേണ ഭക്തി സാദ്ധ്യമാകും.

അതിനാൽ, ഒരു വ്യക്തിക്കുവേണ്ടി ആത്മത്യാഗം സാധിച്ചിട്ടു വേണം സമുദായത്തിനുവേണ്ടിയുള്ള ആത്മത്യാഗത്തെപ്പറ്റി പറയാൻ: അതിന്നു മുമ്പല്ല. സകാമകർമ്മമാണ് നിഷ്കാമകർമ്മത്തിലേക്കു നയി ക്കുന്നത്. കാമം ആദ്യമില്ലെങ്കിൽ, കാമത്യാഗം സാദ്ധ്യമാണോ? അതി ൻെറ അർത്ഥമെന്താകും? ഇരുളില്ലെങ്കിൽ വെളിച്ചത്തിന്നെന്തർത്ഥം?

ആദ്യമുണ്ടാകുന്നത് സകാമമായ, ആസക്തിയോടുകൂടിയ, ആരാധന യാണ്. ചെറുതിനെ ആരാധിച്ചുതുടങ്ങുക: അപ്പോൾ വലുത് സ്വയം വന്നുചേർന്നുകൊള്ളും.

അമ്മേ, വ്യഗ്രത വേണ്ട. വലിയ മരങ്ങളിലാണ് കൊടുങ്കാറ്റ് ആഞ്ഞേ ല്ക്കുന്നത്. ''ഇളക്കിയാൽ തീ നന്നായി കത്തുകയേയുള്ളു: തലയ്ക്കടി

യേറ്റ സർപ്പം പത്തി വിടർത്തുന്നു.''[1] ഹൃദയത്തിൽ ദുഃഖം വരുമ്പോൾ, ദുഃഖത്തിന്റെ കൊടുങ്കാറ്റ് എങ്ങും വീശുമ്പോൾ, ഇനിമേൽ വെളിച്ചം ഉണ്ടാവില്ലെന്നു തോന്നുമ്പോൾ, ആശയും ചുണയും മിക്കവാറും അറ്റുപോകുമ്പോൾ ആണ്, ഈ ആദ്ധ്യാത്മികക്ഷോഭത്തിന്നിടയിൽ ഉള്ളിലെ ബ്രഹ്മതേജസ്സു കത്തിക്കാളുന്നത്. അതിഭോഗങ്ങളുടെ മടി യിൽ ഇരുന്നു വളർന്നും, പുഷ്പശയ്യയിൽ കിടന്നും, ഒരിക്കലും ഒരു തുള്ളി കണ്ണുനീർ ചിന്താതെയും, ആരാണ് എന്നെങ്കിലും വലിയവനാ യത്, ഉള്ളിലെ ബ്രഹ്മത്തെ എന്നെങ്കിലും ആവിഷ്കരിച്ചിട്ടുള്ളത്? കരയാൻ ഭയപ്പെടുന്നതെന്തിന്? കരയുക. കരച്ചിൽ കണ്ണുകൾക്കു തെളിമയും ഉൾക്കാഴ്ചയും നല്കുന്നു. അപ്പോൾ വൈവിദ്ധ്യദർശനം – മനുഷ്യൻ, മൃഗം, മരം – ക്രമേണ മാഞ്ഞുപോകുന്നു: പകരം എവി ടെയും എന്തിലും അതിരറ്റ ബ്രഹ്മസാക്ഷാത്കാരം വരുകയും ചെയ്യു ന്നു. അപ്പോൾ,

സമം പശ്യൻ ഹി സർവത്ര സമവസ്ഥിതമീശ്വരം
ന ഹിനസ്ത്യാത്മനാത്മാനം തതോ യാതി പരാം ഗതിം. 2

''എങ്ങും ഒപ്പം വർത്തിക്കുന്ന ഒരേ ഈശ്വരനെ കാണുവാൻ നിശ്ചയ മായും സ്വയം ആത്മാവിനെ ഹിംസിക്കയില്ല. അങ്ങനെ അയാൾ പര ഗതി പ്രാപിക്കയും ചെയ്യുന്നു.''

***

---

1 ജ്വലതി ചലിതേന്ധനോഽഗ്നിർവിപ്രകൃതഃ പന്നഗഃ ഫണാം കുരുതേ.
(ശാകുന്തളം 630)

2 ഗീത 13.28

## 6

## ആര്യന്മാരും തമിഴന്മാരും

നരവംശശാസ്ത്രീയമായ ഒരു കാഴ്ചബംഗ്ലാവുതന്നെ, സത്യത്തിൽ! ഒരുപക്ഷേ, ഈയിടെ സുമാത്രയിൽ കണ്ടെത്തിയ ആ പകുതി മനുഷ്യക്കുരങ്ങിന്റെ അസ്ഥിപഞ്ജരം, അന്വേഷിച്ചാൽ ഇവിടെയും കണ്ടെന്നുവരും. വൻകിട കൽത്തുണ്ടങ്ങളും ഇല്ലാതില്ല. മിക്കവാറും എല്ലായിടത്തുനിന്നും കരിങ്കല്ലുകൊണ്ടുണ്ടാക്കിയ ആയുധങ്ങൾ കുഴിച്ചെടുക്കാൻ പറ്റും. ഒരു കാലത്ത് തടാകങ്ങളിൽ പാർത്തിരുന്നവർ, വളരെയേറെ ഉണ്ടായിരുന്നിരിക്കണം. ഗുഹാവാസികളും പർണ്ണധാരികളും ഇപ്പോഴും ഉണ്ടുതാനും. നാടിന്റെ നാനാഭാഗങ്ങളിലും കാട്ടുജാതിക്കാരും പ്രാകൃതരുമായ നായാടികളെ കാണുന്നുണ്ട്. പിന്നീട്, ചരിത്രത്തിൽ കൂടുതലറിയപ്പെടുന്ന നീഗ്രോ – കോൾവംശ്യർ, ദ്രാവിഡർ, ആര്യർ എന്നീ കൂട്ടരാണുള്ളത്. അതതു കാലങ്ങളിൽ ഇവരോടു വന്നുചേരുകയുണ്ടായി അറിവിൽപ്പെട്ടിട്ടുള്ള ഏതാണ്ടെല്ലാ മനുഷ്യജാതികളും, ഇനിയും അറിയപ്പെടാത്ത മറ്റു കുറെയേറെ ജാതിക്കാരും. ഉദാഹരണമായി മിശ്രമംഗോളർ, തനിമംഗോളർ, താർത്താർമാർ, ഭാഷാശാസ്ത്രജ്ഞർ പേർ ചൊല്ലി വിളിക്കാറുള്ള ആര്യന്മാർ. അതേ, ഇവിടെ പാഴ്സിയും ഗ്രീക്കും യുഞ്ചിയും ഹൂണനും ചീനനും സിതിയനും മറ്റു പല ഉരുകിച്ചേർന്ന ജാതിക്കാരുമുണ്ട്: ജൂതരും പാഴ്സികളും അറേബ്യക്കാരും മംഗോളരും വൈക്കിങ്ങുകളുടെ സന്തതികളും ജർമ്മൻവനങ്ങളുടെ അധീശ്വരന്മാരുമുണ്ട്. വേണ്ടപോലെ ഇന്നും പാകപ്പെട്ടിട്ടില്ല. ഒരു മനുഷ്യമഹാസാഗരംതന്നെ. പൊങ്ങിത്തിളച്ച് സദാ മാറിമറിഞ്ഞുകൊണ്ടിരിക്കുന്ന ജാതികല്ലോലങ്ങളാണ് അതിലുള്ളത്. ഈ തിരമാലകൾ മേല്പോട്ടുയർന്നുവന്ന്, പരന്നു, ചെറിയ ചെറിയ ഓളങ്ങളെ ഉൾക്കൊണ്ടിട്ട് വീണ്ടും അമർന്നുപോകുന്നു – ഇതാണ് ഭാരതചരിത്രം.

പ്രകൃതിയുടെ ഈ ഭ്രാന്തിനിടയ്ക്ക്, മല്ലടിച്ചുവന്ന ചേരികളിൽ ഒന്ന് ഒരുപായം കണ്ടുപിടിച്ചു: അതിനു സ്വസംസ്കാരത്തിന്റെ പ്രാബല്യത്തിലൂടെ ഭാരതീയജനതയുടെ ഏറ്റവും വമ്പിച്ച ഒരു ഭാഗത്തെ സ്വാധീനമാക്കാൻ കഴിഞ്ഞു.

ഉത്കൃഷ്ടമായ ഈ ജാതി സ്വയം ആര്യന്മാർ, മാന്യന്മാർ എന്നു പേരിട്ടു. അവർ കൈക്കൊണ്ട ഉപായമാണ് വർണ്ണാശ്രമാചാരം അല്ലെങ്കിൽ ജാതി എന്നു വിളിച്ചുവരുന്നത്.

അറിഞ്ഞോ അറിയാതെയോ ആര്യജാതിക്കാർ ഒട്ടേറെ അവകാശങ്ങൾ തങ്ങൾക്കു മാത്രമായി സൂക്ഷിച്ചുവെച്ചു. അപ്പോഴും ജാതിവ്യവ

സ്ഥയ്ക്കു കുറെയേറെ വഴക്കമുണ്ടായിരുന്നു. ജാതിവ്യവസ്ഥയ്ക്കു ചിലപ്പോഴെല്ലാം ഉണ്ടായിരുന്ന ആ വഴക്കം സംസ്കാരത്തോതിൽ വളരെ താണുനിന്നിരുന്ന ജാതിക്കാരുടെ സ്വസ്ഥമായ ഉയർച്ചയ്ക്ക് ഉതകാത്തമട്ടിലുള്ളതായിരുന്നുതാനും.

സിദ്ധാന്തപരമായിട്ടെങ്കിലും, ജാതിവ്യവസ്ഥ ഭാരതത്തെ മുഴുവൻ ബുദ്ധിയുടെ നേതൃത്വത്തിന്നധീനമാക്കുകയാണ് ചെയ്തത് – ആദ്ധ്യാത്മികത ശുദ്ധിചെയ്തു നിയന്ത്രിച്ചുപോന്ന ബുദ്ധിയുടെ അല്ലാതെ ധനത്തിൻെറയോ ഖഡ്ഗത്തിൻെറയോ അല്ല. ഭാരതത്തിലുള്ള ഒന്നാമത്തെ ജാതി ആര്യന്മാരിൽവെച്ച് ഏറ്റവും ഉന്നതരായ ബ്രാഹ്മണരാണ്.

ഒറ്റനോട്ടത്തിൽ ഇതു മറ്റു ജനതകളുടെ സാമൂഹ്യരീതികളിൽനിന്നു വ്യത്യസ്തമെന്നു തോന്നിയാലും, സൂക്ഷിച്ചാൽ കാണാം, രണ്ടു സംഗതിയിലൊഴിച്ച്, ആര്യസമ്പ്രദായമായ ജാതി അത്രക്കൊന്നും ഭിന്നമല്ലെന്ന്.

ഒന്ന്;– എല്ലാ രാജ്യങ്ങളിലും ക്ഷത്രിയന്, ഖഡ്ഗധാരിക്ക് ഉള്ളതാണ് ഏറ്റവും കവിഞ്ഞ മാന്യത. റൈൻനദിയുടെ കരയിൽ പാർത്തുവന്ന ഏതോ കവർച്ചക്കാരനായ പ്രഭുവാണ് തൻെറ പൂർവികൻ എന്നു കാട്ടുന്നതിൽ റോമിലെ പാപ്പയ്ക്കു സന്തോഷമേ കാണൂ. ഭാരതത്തിൽ അങ്ങേയറ്റത്തെ മാന്യത ശാന്തിയെ ഭജിക്കുന്നവർക്കാണ് – ഈശ്വരൻെറയാളായ ബ്രാഹ്മണന്ന്, ശർമ്മയ്ക്ക്.

ഏതോ കാട്ടിൽ ഒതുങ്ങിപ്പാർത്ത ഏതോ പുരാതനർഷിയാണ് തൻെറ പൂർവികൻ എന്നു കാട്ടുന്നതിൽ ഭാരതീയരാജാക്കന്മാരിൽ പ്രമുഖന്നുപോലും സംതൃപ്തിയാണ്. ആ ഋഷിക്കു സ്വത്തായിട്ടൊന്നുമില്ല: അദ്ദേഹം നിത്യച്ചെലവുകൾ നടത്തിയത് ഗ്രാമീണരെ ആശ്രയിച്ചാണ്. ആയുഷ്കാലം മുഴുവൻ ഇഹത്തിലും പരത്തിലുമുള്ള ജീവിതപ്രശ്നങ്ങൾക്കു സമാധാനം കാണാനുള്ള ശ്രമമായിരുന്നു അദ്ദേഹത്തിന്.

രണ്ടാമത്തെ സംഗതി തോതിലുള്ള വ്യത്യാസമാണ്. മറ്റു രാജ്യങ്ങളിലെല്ലാം ജാതിഭേദത്തിനു പര്യാപ്തമായ തോതായി എണ്ണിവരുന്നത് പുരുഷവ്യക്തിയെയോ സ്ത്രീവ്യക്തിയെയോ ആണ്. സമ്പത്ത്, പ്രാബല്യം, ബുദ്ധിശക്തി, സൗന്ദര്യം – ഇവയിലൊന്നുകൊണ്ടുതന്നെ വ്യക്തിക്കു തൻെറ ജന്മസിദ്ധമായ നില വിട്ട്, എത്താവുന്ന ഏതു നിലയിലും എത്താൻ സാധിക്കുന്നു.

ഇവിടത്തെ തോത് ഒരു ജാതിയിൽ പെടുന്ന അംഗങ്ങളെല്ലാം ചേർന്നുണ്ടാകുന്നതാണ്.

ഇവിടെയും, താണജാതിയിൽനിന്നു കൂടുതലുയർന്നതോ ഏറ്റവുമുയർന്നതോ ആയ ജാതിയിലേക്ക് ഉയരാൻ വ്യക്തിക്കു സന്ദർഭങ്ങളെല്ലാമുണ്ടുതന്നെ. (എന്നാൽ) പരപരതയുടെ (Altruism) ഈ ജന്മഭൂമിയിൽ ഓരോരുത്തന്നും താനുൾപ്പെടുന്ന ജാതിയുടെ മുഴുവൻ

തൻെറ കൂടെത്തന്നെ കൊണ്ടുപോകേണ്ടതുണ്ട്.

സമ്പത്ത്, പ്രാബല്യം, മറ്റുത്കർഷങ്ങൾ – ഇവകൊണ്ടൊന്നും ഭാരതത്തിൽ ഒരുവന്ന് സജാതീയരെ വെടിഞ്ഞ് ഉത്കൃഷ്ടരോടു ചങ്ങാത്തം കൂടുക സാദ്ധ്യമല്ല. അവനവനുള്ള മേന്മകൾ നേടാൻ സഹായിച്ചവർക്ക് അവയിൽനിന്നുണ്ടാകുന്ന ഗുണങ്ങൾ ഇല്ലാതാക്കാനും, പകരം അവമതിമാത്രം മടക്കിക്കൊടുക്കാനും ആർക്കും കഴിവില്ല. കൂടുതലു യർന്ന ഒരു ജാതിയിലെത്തണമെങ്കിൽ, ഭാരതത്തിൽ ചെയ്യേണ്ടത് ഒന്നാ മതായി സ്വജാതിയെത്തന്നെ ഉയർത്തുകയാണ്: പിന്നെ മുന്നേറ്റത്തിൽ അവനെ തടസ്സപ്പെടുത്താൻ ഒന്നുമില്ലതന്നെ.

ഇതാണ് തമ്മിൽ കലരാൻ ഭാരതത്തിലുള്ള രീതി. ഓർമ്മയ്ക്കപ്പുറത്തുള്ള കാലം മുതൽ ഇങ്ങനെ നടന്നുവരികയുമാണ്. മറ്റു ദിക്കുകളെക്കാൾ തുലോം കൂടുതലായി ഭാരതത്തിൽ ആര്യന്മാർ ദ്രാവിഡന്മാർ മുതലായ വാക്കുകൾക്കു ഭാഷാശാസ്ത്രപരമായ അർത്ഥമേയുള്ളു: കപാലശാസ്ത്രപരമായ ഭേദത്തിന് ഉറച്ചുനിന്നു പ്രവർത്തിക്കാൻ പറ്റിയ വസ്തുതകളൊന്നുമില്ല.

ബ്രാഹ്മണൻ ക്ഷത്രിയൻ തുടങ്ങിയ പേരുകളും ഇത്തരത്തിലുള്ളവ തന്നെ. മുടക്കംകൂടാതെ അകമേ മാറിക്കൊണ്ടിരിക്കുന്ന ഒരു ജനസംഘത്തിൻെറ നിലയെ കുറിക്കമാത്രമാണ് അവ ചെയ്യുന്നത്. ഏറ്റവും മുകളിലത്തെ തട്ടിലെത്തിയാലും, മാറ്റങ്ങളുണ്ടാകുന്നുണ്ട്. പിന്നീടുള്ള പ്രയത്നങ്ങളെല്ലാം (മറ്റു ജാതിക്കാരുമായി) വിവാഹം ഒഴിവാക്കിക്കൊണ്ട് ജാതീയതയെ സ്ഥിരീകരിക്കാനുള്ളതാണ്. ഇങ്ങനെ വേണ്ടിവരുന്നത് താഴ്ന്ന ജാതിക്കാരിൽനിന്നോ വിദേശങ്ങളിൽനിന്നോ പുതുസംഘങ്ങളെ സ്വജാതിവലയത്തിൽ കടത്താൻ സമ്മർദ്ദമുണ്ടാകുമ്പോഴാണുതാനും.

ഏതു ജാതിക്കാർക്കു വാളേന്തിയ കരുത്തുണ്ടാകുന്നുവോ അവർ ക്ഷത്രിയരാകുന്നു: പാണ്ഡിത്യത്തിൻെറ കരുത്തുള്ളവർ ബ്രാഹ്മണരും, വിത്തശക്തിയുള്ളവരെല്ലാം വൈശ്യരുമാകുന്നു. കാമ്യമായ ആലക്ഷ്യത്തിലെത്തിയവർ പുത്തനായി വരുന്നവരിൽനിന്ന് അകന്നു നിലയുറപ്പിക്കാൻ ശ്രമിക്കുന്നു എന്നതു സത്യംതന്നെ. അതിന്നവർ ചെയ്യുന്നത് ഒരേ ജാതിയിൽത്തന്നെ ഉപജാതികൾ കല്പിക്കയാണ്. എന്നാൽ നെടുനാൾ ചെല്ലുമ്പോൾ അവർ കൂടിക്കലർന്ന് ഒന്നായിത്തീരുന്നു എന്നതാണ് വസ്തുസ്ഥിതി. ഭാരതത്തിലെവിടെയും നമ്മുടെ കൺമുമ്പിൽ, നടന്നുവരുന്നതാണിത്.

ഒരു കൂട്ടർ സ്വയം ഉയർന്നുവന്നാൽ, സ്വാഭാവികമായി, അവർ തനതായ പ്രത്യേകാവകാശങ്ങൾ സൂക്ഷിച്ചുവെയ്ക്കാൻ ശ്രമിക്കും. അതുകൊണ്ട് ഉയർന്ന ജാതിക്കാർ, വിശിഷ്യ ബ്രാഹ്മണർ, രാജാവിൻെറ പിൻതുണ കിട്ടിയപ്പോഴെല്ലാം, സാദ്ധ്യമായപ്പോഴെല്ലാം, താണജാതിക്കാരുടെ താദൃശവാസനകളെ വാളുപയോഗിച്ചും അമർത്താൻ യത്നിച്ചിട്ടുണ്ട്. പക്ഷേ ചോദിക്കേണ്ടത് അതിലവർക്കു വിജയം കൈവന്നോ എന്നാണ്. പുരാണങ്ങളും ഉപപുരാണങ്ങളും സൂക്ഷിച്ചു പഠിക്കുക: വിശേഷിച്ചും വലിയ പുരാണങ്ങളുടെ സ്ഥലമാഹാത്മ്യഖണ്ഡങ്ങൾ.

ചുറ്റും കണ്ണോടിച്ച് നിങ്ങളുടെ കൺമുമ്പിൽ എന്താണ് നട ക്കുന്നതെന്നു നോക്കിക്കാണുക. അപ്പോൾ ആ ചോദ്യത്തിന് ഉത്തരം കിട്ടും.

പല ജാതികളുണ്ടായിട്ടും, ഉപജാതികളിൽ മാത്രമായി ഒതുങ്ങി നില്ക്കുന്ന ഇന്നത്തെ വ്യവഹാരമര്യാദകളൊക്കെ ഉണ്ടായിട്ടും, (ഇതു സർവസാധാരണമല്ലതന്നെ) തികച്ചും ഒരു സങ്കരവംശമാണ് നമ്മുടേത്.

ആര്യൻ, തമിഴൻ എന്ന ഭാഷാശാസ്ത്രീയമായ പദങ്ങളുടെ അർത്ഥ മെന്തായാലും, പടിഞ്ഞാറേ അതിരിനു വെളിയിൽനിന്നാണ് ഭാരതീയ ജനതയുടെ ഈ രണ്ടു മഹാവിഭാഗങ്ങളും വന്നതെന്നു സമ്മതിച്ചാൽ ത്തന്നെയും, ഏറ്റവും പ്രാചീനകാലം മുതല്ക്കുതന്നെ ഇവരെ അകറ്റി നിർത്തിവന്നിട്ടുള്ളതു രക്തമല്ല, ഭാഷയാണ്. വേദത്തിൽ ദസ്യുക്കളുടെ വൈരൂപ്യത്തെ കുറിക്കാൻ ഉപയോഗിച്ചിട്ടുള്ള പരിഹാസപദങ്ങളിൽ ഒന്നും മഹത്തായ തമിഴ്വംശത്തിനു ചേരില്ല. സത്യം പറഞ്ഞാൽ, സൗന്ദര്യത്തെസ്സംബന്ധിച്ചിടത്തോളം, ആര്യന്മാരും തമിഴരും തമ്മിലു ണ്ടാകാവുന്ന മത്സരമൊതുക്കാൻ ഒരു നാണയം ചുഴറ്റിന്നൊരു ങ്ങിയാൽ ഫലമിന്നതാകുമെന്നു പ്രവചിക്കാൻ ആരും പുറപ്പെടുകയില്ല.

ഭാരതത്തിൽ ഏതെങ്കിലും ഒരു ജാതിക്കാർ ധാർഷ്ട്യം പൂണ്ട്, ജന്മനാ തങ്ങൾക്കുള്ള മഹനീയത അവകാശപ്പെടുന്നത് വെറും കെട്ടു കഥയ്ക്കു തുല്യമാണ്. ഈ അവകാശവാദത്തിനു പറ്റിയ കളം, ഭാഷാ പരമായ ഭേദങ്ങൾ വഴിയായി തെക്കുള്ളത്ര ഭാരതത്തിൽ മറ്റൊരിടത്തു മില്ലെന്ന് ഖേദപൂർവ്വം ഞങ്ങൾക്കു ചൂണ്ടിക്കാട്ടേണ്ടിയിരിക്കുന്നു.

തെക്കു നിലവിലുള്ള സാമൂഹ്യനിപീഡനത്തിൻെറ വിശദാംശങ്ങളി ലേക്കു ഞങ്ങൾ മനഃപൂർവ്വം കടക്കാതിരിക്കയാണ്. ഇതുപോലെതന്നെ ഇന്നുള്ള പല ബ്രാഹ്മണരുടെയും മറ്റു ജാതിക്കാരുടെയും ഉല്പത്തിയെ പ്പറ്റി സൂക്ഷ്മപരീക്ഷണം ചെയ്വാനും ഞങ്ങൾ മുതിരുന്നില്ല. മദ്രാസ് പ്രവിശ്യയിൽ ബ്രാഹ്മണരും അബ്രാഹ്മണരും തമ്മിൽ പ്രകടമായിക്കാ ണുന്ന രസക്ഷയാധിക്യം രേഖപ്പെടുത്തി ഞങ്ങൾ തൃപ്തിപ്പെട്ടുകൊ ള്ളുന്നു.

ഭഗവാൻ മനുഷ്യന്നു നല്കിയിട്ടുള്ള മഹത്തമങ്ങളായ സാമൂഹ്യ സ്ഥാപനങ്ങളിലൊന്നാണ് ജാതിവ്യവസ്ഥയെന്നത്രേ ഞങ്ങളുടെ വിശ്വാ സം. കൂടാതെ, ഇതിനകംതന്നെ, മഹനീയതമമായ ഈ ഭാരതീയ സ്ഥാപനം ഈ നാട്ടിന്ന് അദ്ഭുതങ്ങൾതന്നെ കൈവരുത്തിയിട്ടുണ്ടെന്ന് ഞങ്ങൾ വിശ്വസിക്കുന്നു. അപരിഹാര്യമായി വന്ന ന്യൂനതകളും വൈദേശികമർദ്ദനങ്ങളും, സർവോപരി, ബ്രാഹ്മണരെന്ന പേരിനു യോഗ്യരല്ലാത്ത പലരുടെയും അനന്യസുലഭമായ അറിവുകേടും ദുരഭി മാനവും ഈ സ്ഥാപനത്തിൻെറ ന്യായമായ സഫലീകരണത്തെ വിഘ്നപ്പെടുത്തിയിട്ടുണ്ടെങ്കിലും അതു ഭാരതീയജനതയെ അതിൻെറ ലക്ഷ്യത്തിൽ തിട്ടമായും കൊണ്ടെത്തിക്കാൻ പോകയാണെന്നും ഞങ്ങൾ വിശ്വസിക്കുന്നു.

ഭാരതാദർശത്തെ മറക്കരുതേ എന്നു ദാക്ഷിണാത്യരായ ബ്രാഹ്മണരോടു ഞങ്ങൾ ഉള്ളഴിഞ്ഞഭ്യർത്ഥിക്കുന്നു. പരിശുദ്ധിപോലെ പരിശുദ്ധരും ഈശ്വരനെപ്പോലെ നല്ലവരുമായ ബ്രാഹ്മണരുടെ ഒരു പ്രപഞ്ചം തന്നെ സൃഷ്ടിക്കയത്രേ ഈ ആദർശം. ഇതാണ് ആദിയിലുണ്ടായിരുന്നതെന്നു മഹാഭാരതം പറയുന്നു:* ഇതുതന്നെയായിരിക്കും ഒടുവിലും ഉണ്ടാകാൻപോകുന്നത്.

അപ്പോൾ സ്വയം ബ്രാഹ്മണനെന്നവകാശപ്പെടുന്നവൻ തൻെറ അഭിമാനങ്ങൾ തെളിയിക്കയാണ് വേണ്ടത്: അതിന്നാദ്യമായി വേണ്ടതു സ്വയം ആദ്ധ്യാത്മികത വെളിപ്പെടുത്തുകയും പിന്നീടു മറ്റുള്ളവരെയും ആ നിലയിലേക്കുയർത്തുകയുമാണ്. ഇതുവെച്ചു നോക്കിയാൽ തോന്നുന്നത്, അവരിൽ മിക്കവരും ജാതിയെച്ചൊല്ലിയുള്ള പൊള്ളയായ അഭിമാനം പുലർത്തുകമാത്രമേ ചെയ്യുന്നുള്ളു എന്നത്രേ. പ്രസ്തുതമായ മിഥ്യാഭിമാനത്തെയും സഹജമായ ആലസ്യത്തെയും മനംമറിപ്പുണ്ടാക്കുന്ന മുഖസ്തുതികൊണ്ടു താലോലിക്കുന്ന സ്വാർത്ഥാന്വേഷകൻ അയാൾ സ്വദേശിയാകട്ടെ വിദേശിയാകട്ടെ – മിക്കവരെയും തൃപ്തിപ്പെടുത്തുന്നതായും തോന്നുന്നു.

ബ്രാഹ്മണരെ, നിങ്ങൾ സൂക്ഷിക്കണം, ഇതു മരണത്തിൻെറ ലക്ഷണമാണ്. എഴുന്നേറ്റുനിന്ന് നിങ്ങളുടെ പൗരുഷവും ബ്രാഹ്മണ്യവും വെളിപ്പെടുത്തുക. അതിനുവേണ്ടി നിങ്ങളുടെ ചുറ്റുമുള്ള അബ്രാഹ്മണരെ ഉയർത്തുവിൻ. അതു ചെയ്യേണ്ടത് ഒരുടയവനെപ്പോലെയല്ല: കിഴക്കും പടിഞ്ഞാറുമുള്ള കപടതയോടും അന്ധവിശ്വാസത്തോടുമൊത്ത്, ഇഴയുന്നതും ചീഞ്ഞതുമായ അഹന്താരോഗത്തോടെയുമല്ല, മറിച്ച് ഒരു സേവകൻെറ താഴ്മയോടെയാണ്. കാരണം, സേവിക്കാനറിയാവുന്നവന്, നിശ്ചയമായും നിയന്ത്രിക്കാനുമറിയാം.

അബ്രാഹ്മണരും ജാതിവിദ്വേഷത്തിൻെറ തീ ഊതിക്കത്തിക്കാൻ സ്വന്തം ശക്തികൾ ചെലവാക്കിവരുകയാണ്. ഈ പ്രശ്നത്തിനു സമാധാനം കണ്ടെത്താൻ ഇതു വ്യർത്ഥംതന്നെ. ഹൈന്ദവരല്ലാത്തവർക്ക് ഈ തീയിൽ കെട്ടുകെട്ടായി വിറകിട്ടുകൊടുക്കാൻ എന്തു സന്തോഷം!

ജാതികൾ തമ്മിലുള്ള ഈ വഴക്കുകൾകൊണ്ട് ഒരടിപോലും മുന്നോട്ടുവെയ്ക്കാൻ കഴിയില്ല: ഒരു പ്രയാസവും കടന്നുപോവാനും കഴിയില്ല. ഈ തീ കത്തിക്കാളിയാൽ, സംഭവങ്ങളുടെ പ്രയോജനകര മായ പുരോഗതിയെ, ഒരുപക്ഷേ, തകങ്ങളോളം പിൻതള്ളാൻ കഴിഞ്ഞെന്നു വരാം.

അതു ബൗദ്ധയുഗത്തിൽ സംഭവിച്ച രാഷ്ട്രീയവിഡ്ഢിത്തങ്ങളുടെ ഒരാവർത്തനമാകും.

അനഭിജ്ഞമായ ഈ കോലാഹലങ്ങളുടെയും വിദ്വേഷത്തിൻെറയും നടുക്കു ന്യായയുക്തവും ബുദ്ധിപൂർവ്വകവുമായ ഒരേയൊരു മാർഗ്ഗം

---

* പുറം 185, ചുവട്ടെഴുത്തു നോക്കുക.

പണ്ഡിത് ഡി. ശവരിരായൻ സ്വീകരിച്ചുകാണുന്നതിൽ ഞങ്ങൾക്കു വളരെ സന്തോഷമുണ്ട്. അദ്ദേഹം, ബുദ്ധിശൂന്യവും അർത്ഥരഹിതവു മായ വക്കാണങ്ങൾക്കായി തന്റെ വിലപ്പെട്ട ജീവശക്തി വ്യയപ്പെടു ത്താതെ, 'സിദ്ധാന്തദീപിക'യിൽ പ്രസിദ്ധപ്പെടുത്തിയ ആര്യദ്രാവിഡ സങ്കരമെന്ന ലേഖനപരമ്പരയിലൂടെ ദക്ഷിണഭാരതത്തിലെ ജാതിപ്രശ്ന ത്തെപ്പറ്റി കൂടുതൽ മെച്ചപ്പെട്ട ഒരു ധാരണ ഉളവാക്കാനുള്ള ഭാരം ഏറ്റെടുത്തിരിക്കയാണ്. കൂടാതെ, ഈ ലേഖനങ്ങളിലൂടെ അതിസാഹ സികമായ പാശ്ചാത്യഭാഷാശാസ്ത്രം ഉളവാക്കിയിട്ടുള്ള ഒട്ടേറെ വിദ്വേഷം തള്ളിനീക്കേണ്ട ഭാരവും താൻ ഏറ്റെടുത്തിരിക്കുന്നു.

ആരും ഒന്നും ഒരിക്കലും യാചിച്ചുനേടിയിട്ടില്ല. നാം അർഹിക്കു ന്നതേ നമുക്കു കിട്ടൂ. അർഹതയിലേക്കുള്ള ആദ്യത്തെ ചുവട് ആഗ്രഹി ക്കലാണ്. നേടാൻ യോഗ്യതയുണ്ടെന്നു ബോധപ്പെട്ടതിനെ സഫലമാം വണ്ണം ആഗ്രഹിക്കയും ചെയ്യാം.

നാമമാത്രമായ ആര്യസിദ്ധാന്തത്തിന്റെയും അതിൽനിന്നുളവാകുന്ന അശുഭസിദ്ധാന്തങ്ങളുടെയും മാറാലകളെ മയത്തിലും എന്നാൽ വെടിപ്പായും തുടച്ചുമാറ്റുക അത്യാവശ്യമായിരിക്കയാണ്, വിശിഷ്യദക്ഷി ണഭാരതത്തിൽ. അതുപോലെതന്നെ, ആര്യജാതിയുടെ പൂർവ്വികരിൽ ഒരു കൂട്ടരും മഹത്തുക്കളുമായ തമിഴരുടെ പൊയ്പോയ പ്രതാപത്തെ പ്പറ്റിയുള്ള അറിവിലൂടെ ന്യായമായ ആത്മാഭിമാനം ഉളവാക്കേണ്ടതു മുണ്ട്.

ഞങ്ങൾ, പാശ്ചാത്യസിദ്ധാന്തങ്ങൾക്കു തികച്ചും വിരുദ്ധമായി, നമ്മു ടെ മതഗ്രന്ഥങ്ങളിൽ കൊടുത്തിട്ടുള്ള ആര്യപദനിർവചനത്തെ മുറുകെ പിടിക്കാനാണ് ഭാവം. ഇന്നു നാം ഹിന്ദുക്കളെന്നു വിളിച്ചുവരുന്ന ജനസമൂഹത്തെ മാത്രമാണ് ആര്യപദം ദ്യോതിപ്പിക്കുന്നത്. ഈ ആര്യ വർഗ്ഗം സംസ്കൃതം സംസാരിക്കുന്നവരും തമിഴ് സംസാരിക്കുന്നവരു മായ രണ്ടു വമ്പിച്ച സംഘങ്ങളുടെ സങ്കരമാണ്. ഇന്ന് ഈ പദം എല്ലാ ഹിന്ദുക്കളെയും കുറിക്കുന്നുണ്ട്. ചില സ്മൃതികളിൽ ശൂദ്രരെ ഈ പേരിന് അയോഗ്യരാക്കിയതിൽ കഴമ്പൊന്നുമില്ല. പണ്ടും ഇന്നും ശൂദ്രർ പ്രതീക്ഷയിൽ കഴിഞ്ഞുപോകുന്ന, പരീക്ഷണത്തിനു വിധേയ രായി കഴിയുന്ന, ആര്യന്മാർ മാത്രമാണ്.

പണ്ഡിത് ശവരിരായൻ സഞ്ചരിക്കുന്ന ഭൂമി അത്ര സുരക്ഷിതമ ല്ലെന്നു ഞങ്ങൾക്കറിയാമെങ്കിലും, വേദത്തിലെ പല പേരുകൾക്കും വർഗ്ഗങ്ങൾക്കും അദ്ദേഹം നല്കുന്ന നീണ്ട വ്യാഖ്യാനങ്ങളിൽ പലതി നോടും ഞങ്ങൾക്കു വിയോജിപ്പാണുള്ളതെങ്കിലും, അദ്ദേഹം തുടങ്ങി വെച്ച സമുദ്യമത്തിൽ ഞങ്ങൾക്കു സന്തോഷമുണ്ട്. സംസ്കൃതം സംസാരിച്ചുവന്ന വർഗ്ഗത്തെ ഭാരതീയപരിഷ്കാരത്തിന്റെ പിതാവെന്നു പറയാമെങ്കിൽ, അതിന്റെ മഹനീയമായ മാതാവിന്റെ സംസ്കാരമേ തെന്നതിനെപ്പറ്റിയുള്ള ശരിയായ ഒരന്വേഷണത്തിന്റെ തുടക്കമാണ് മേല്പടി സമുദ്യമം.

പ്രാചീനതമിഴരുടെയും അക്കാഡോ - സുമേറിയൻവർഗ്ഗങ്ങളുടെയും വംശപരമായ ഐക്യത്തെ അദ്ദേഹം സുധീരം മുന്നോട്ടുകൊണ്ടുവന്ന തിലും ഞങ്ങൾക്കു സന്തോഷമുണ്ട്. മറ്റെല്ലാറ്റിനും മുമ്പു വികസിച്ച മഹത്തായ ആ പരിഷ്കാരത്തിൻെറ രക്തപുഷ്ടിയോർക്കുമ്പോൾ ഇതു ഞങ്ങൾക്ക് അഭിമാനമുളവാക്കുന്നു. തമിഴ്വർഗ്ഗക്കാരുടെ പ്രാചീനമായ പരിഷ്കാരത്തിൻെറ കാലത്തോടു തട്ടിച്ചുനോക്കുമ്പോൾ ആര്യന്മാരും സിമിറ്റിക്വർഗ്ഗക്കാരും ശിശുക്കൾമാത്രം.

ഒരു സൂചനകൂടി ഞങ്ങൾക്കു നല്കാനുണ്ട്. ഈജിപ്തുകാർ പരാമർ ശിക്കുന്ന പരന്ന വള്ളങ്ങളുടെ നാടുമാത്രമല്ല മലബാർ. ഒരു വംശക്കാ രെന്ന നിലയിൽ മലബാറിൽനിന്നാണ് ഈജിപ്തുകാർ ഒന്നടങ്കം മഹാ സമുദ്രം താണ്ടി, നൈൽ നദിയുടെ ഗതി പിൻതുടർന്ന്, വടക്കുനിന്ന് തെക്കോട്ടു കിടക്കുന്ന ത്രികോണഭൂമിയിൽ പ്രവേശിച്ചത്. അനുഗൃഹീത രുടെ നിവാസസ്ഥാനമായി ഗണിക്കപ്പെട്ടതും, ഈജിപ്തുകാരുടെ സാഭി ലാഷമായ തിരിഞ്ഞുനോട്ടത്തിനു വിഷയീഭവിച്ചതും പരന്ന വള്ള ങ്ങളുടെ നാടായ മലബാർതന്നെയാണ്.

ശരിയായ മാർഗ്ഗത്തിലേക്കുള്ള ഒരു ചുവടുവയ്പാണിത്. സംസ്കൃത സാഹിത്യത്തിലും ദർശനത്തിലും മതത്തിലുമുള്ള ദ്രാവിഡഘടകങ്ങ ളെയും ദ്രാവിഡഭാഷകളെയും കൂടുതൽ മെച്ചപ്പെട്ട മട്ടിൽ പഠിക്കു മ്പോൾ, വിശദാംശങ്ങളിൽ കൂടുതൽ സൂക്ഷിച്ചു നടത്തപ്പെടുന്ന ഗവേ ഷണയത്നങ്ങൾ നിശ്ചയമായി ഉണ്ടാകും. മാതൃഭാഷയിൽ ദ്രാവിഡ ശൈലികൾ സ്വായത്തമാക്കുന്നവരെക്കാൾ, ഈ ജോലിചെയ്യാൻ കൂടു തൽ പ്രാപ്തർ മറ്റാരുണ്ട്?

വേദാന്തികളും സന്ന്യാസികളുമായ ഞങ്ങളെ സംബന്ധിച്ചിട ത്തോളം, സംസ്കൃതം സംസാരിച്ചുവന്നവരും വേദത്തിൻെറ ഉടയവരു മായ ഞങ്ങളുടെ പൂർവികന്മാരെപ്പറ്റിയും അഭിമാനമാണുള്ളത്: തമിഴ് സംസാരിച്ചുവന്ന ഞങ്ങളുടെ പൂർവ്വികരെപ്പറ്റിയും അഭിമാനമുണ്ട്. അവരുടെ പരിഷ്കാരമത്രേ ഇന്നുവരെ അറിയപ്പെട്ടവയിൽവെച്ചെല്ലാം പ്രാചീനം. മുൻചൊന്ന രണ്ടു കൂട്ടരെയുംകാൾ പ്രാചീനരായ കോൾ വർഗ്ഗീയരായ ഞങ്ങളുടെ പൂർവ്വികരെ ചൊല്ലിയും ഞങ്ങൾക്കഭിമാന മാണ്. ഇവർ വനത്തിൽ പാർത്തു വേട്ടയാടി വന്നു. കല്ലുകൊണ്ടുള്ള ആയുധങ്ങൾ ഏന്തിവന്ന ഞങ്ങളുടെ പൂർവഗാമികളെപ്പറ്റിയും ഞങ്ങൾ ക്കഭിമാനംതന്നെ. മനുഷ്യരാശിയിൽ ഒന്നാംസ്ഥാനം അവർക്കാണ്. പരിണാമവാദം ശരിയാണെങ്കിൽ മൃഗപദവിയിലുള്ള ഞങ്ങളുടെ പൂർവി കരെച്ചൊല്ലിയും ഞങ്ങൾ അഭിമാനംകൊള്ളുന്നു. മനുഷ്യന്നു മുമ്പാണ് അവരുടെ കാലം. ചരാചരാത്മകമായ പ്രപഞ്ചത്തിൻെറ പിൻതുടർച്ച ക്കാരാണ് ഞങ്ങൾ എന്നതിലും ഞങ്ങൾ അഭിമാനിക്കുന്നു. ജനിച്ചു പ്രവർത്തിച്ചു ക്ലേശിക്കുന്നതിലും ഞങ്ങൾക്കഭിമാനംതന്നെ. ഈ ജോലി തീരുമ്പോൾ മരിക്കയും, മോഹരഹിതമായ ആ മണ്ഡലത്തിൽ എന്നെ ന്നേക്കുമായി പ്രവേശിക്കയും ചെയ്യുമെന്ന സംഗതിയിൽ ഞങ്ങളുടെ അഭിമാനം ഏറുകയുമാണ്.

***

7

## സാമുദായികസമ്മേളനത്തിൽ ചെയ്ത പ്രസംഗം

''ഈശ്വരൻ നാട്ടുകാരെ സൃഷ്ടിച്ചു: ഈശ്വരൻ യൂറോപ്യനെ സൃഷ്ടിച്ചു: എന്നാൽ മറ്റാരോ ആണ് സങ്കരവർഗ്ഗത്തെ സൃഷ്ടിച്ചത്.'' ഇതു പറഞ്ഞത്, ഞെട്ടിക്കും മട്ടിൽ ഈശ്വരനെ ദുഷിച്ച ഒരിംഗ്ലീഷു കാരനാണ്.

ജഡ്ജി റാനഡെ ചെയ്ത ഉൽഘാടനപ്രസംഗമാണ് നമ്മുടെ മുമ്പിൽ കിടക്കുന്നത്. ഭാരതസാമുദായികസമ്മേളനത്തിന് (സാമൂഹ്യ)പരിഷ്ക രണത്തിലുള്ള ഉത്സാഹത്തെ അതു പ്രകാശിപ്പിക്കുന്നു. പഴയ കാല ത്തു നടന്ന മിശ്രവിവാഹങ്ങളുടെ വമ്പിച്ച ഒരുദാഹരണവ്യൂഹമാണ് അതിലുള്ളത്. പ്രാചീനരായ ക്ഷത്രിയരുടെ ഔദാര്യത്തെപ്പറ്റി പലതും അതിലുണ്ട്: വിദ്യാർത്ഥികൾക്കു പറ്റിയ പക്വവും മിതവുമായ ഉപദേശ വും. ഇതൊക്കെ പ്രകാശിപ്പിച്ചിട്ടുള്ളതു സദുദ്ദേശ്യത്തിൻെറതായ കാര്യ ഗൗരവമുള്ള മൃദുവായ ഭാഷയിലാണ്. ഇതു സത്യത്തിൽ സ്തുത്യർഹമാ ണുതാനും.

എന്നാൽ പ്രസംഗത്തിൻെറ ഒടുവിലത്തെ അംശം ഞങ്ങളെ അദ്ഭുത പ്പെടുത്തുന്നു. ഒരു സന്ന്യാസി സ്ഥാപിച്ചതും, പഞ്ചാബിൽ കരുത്തുറ്റ ഒരു പ്രസ്ഥാനമായി വളർന്നിട്ടുള്ളതുമായ ആര്യസമാജത്തിനുവേണ്ടി ഒരു കൂട്ടം അദ്ധ്യാപകരെ സൃഷ്ടിക്കുന്നതിനെപ്പറ്റി ഉപദേശിക്കയാണ് ആ പ്രസംഗം. ഇതു ഞങ്ങളെക്കൊണ്ട് ഒരു ചോദ്യം ചോദിപ്പിക്കുന്നു; ''ഈശ്വരൻ ബ്രാഹ്മണനെ സൃഷ്ടിച്ചു: ഈശ്വരൻ ക്ഷത്രിയനെ സൃഷ്ടി ച്ചു എന്നു തോന്നുന്നു. പക്ഷേ സന്ന്യാസിയെ സൃഷ്ടിച്ചതാരാണ്?''

അറിയപ്പെട്ടിട്ടുള്ള മതങ്ങളിലെല്ലാം സന്ന്യാസിമാർ ഉണ്ടായിട്ടുണ്ട്, ഉണ്ടുതാനും. ഹിന്ദുസന്ന്യാസികളും ബൗദ്ധസന്ന്യാസികളും ക്രിസ്തീയ സന്ന്യാസികളുമുണ്ട്. ഇസ്ലാമിനുപോലും, തീക്ഷ്ണമായ അതിൻെറ നിഷേധം തള്ളി, ഭിക്ഷുസമ്പ്രദായങ്ങളിൽപ്പെട്ട സന്ന്യാസിസംഘങ്ങളെ ത്തന്നെ അംഗീകരിക്കേണ്ടിവന്നിട്ടുണ്ട്.

ആകെ മുണ്ഡനം ചെയ്തവരുണ്ട്: ആംശികമായി മുണ്ഡനം ചെയ്തവരുണ്ട്: നീൺമുടിക്കാരും കുറുമുടിക്കാരും ജടാധാരികളും മറ്റു പല മട്ടിൽ മുടിവെച്ചവരുമുണ്ട്.

ദിഗംബരന്മാരും കന്ഥാധാരികളും കാഷായക്കാരും പീതാംബര ക്കാരുമുണ്ട്: ശ്യാമാംബരധാരിയായ ക്രിസ്ത്യനും നീലാംബരധാരിയായ മുഹമ്മദനുമുണ്ട്. പിന്നെ, പലമട്ടിൽ ജഡത്തെ പീഡിപ്പിക്കുന്നവരും, വെടിപ്പായും നീരോഗമായും ശരീരം സൂക്ഷിക്കുന്നതിൽ വിശ്വസിക്കുന്ന വരുമുണ്ട്. കൂടാതെ, പണ്ട് എല്ലാ രാജ്യങ്ങളിലും പോരാളിയായ സന്ന്യാ സിയുമുണ്ടായിരുന്നു. സ്ത്രീകളെ, സന്ന്യാസിനികളെ സംബന്ധിച്ചും സമാന്തരമായി ഇതേ ഭാവവും സദൃശമായ ആവിഷ്കാരങ്ങളും നട പ്പിൽ

വന്നിട്ടുണ്ട്. ശ്രീ റാനഡെയ്ക്കു ഭാരതത്തിലെ സാമുദായിക സമ്മേളനത്തിൻെറ അദ്ധ്യക്ഷൻ എന്ന നില മാത്രമല്ല ഉള്ളത്: അദ്ദേഹം ധീരോദാത്തനായ ഒരു മാന്യൻകൂടിയാണ്. ശ്രുതികളിലും സ്മൃതികളിലുമുള്ള സന്ന്യാസിമാർ അദ്ദേഹത്തിനു തികഞ്ഞ സംതൃപ്തി നല്കുന്നു. സ്രഷ്ടാവിൻെറ കേന്ദ്രസങ്കല്പത്തിന്, പ്രജോത്പാദനത്തിന്, വിഘാതം വരുത്തിയവരാണ് പണ്ടു രാജസഭകളിലൊക്കെ ചെന്നു വൻകിടദാർശ നികരെ വെല്ലുവിളിച്ചുവന്ന അനൂഢബ്രഹ്മവാദിനികൾ എന്ന് അദ്ദേഹ ത്തിനു തോന്നുന്നില്ല. പ്രബലത കൂടിയവരും അതേ ജീവിതവൃത്തി സ്വീകരിച്ചവരുമായ പുരുഷന്മാർക്ക് മാനവാനുഭൂതിയുടെ വൈചിത്ര്യവും പൂർണ്ണതയും ഉണ്ടാകാഞ്ഞതുപോലെ, മേൽച്ചൊന്ന ബ്രഹ്മവാദിനികൾക്കുംപറ്റി എന്ന് ശ്രീ റാനഡെയ്ക്ക് അഭിപ്രായമില്ല.

അതിനാൽ പ്രാചീനസന്ന്യാസികളെയും ആദ്ധ്യാത്മികതയിൽ അവർക്കിന്നുള്ള പിൻതുടർച്ചക്കാരെയും, ജയിച്ചുകഴിഞ്ഞതായി കരുതി, ഞങ്ങൾ കൈവിടുന്നു.

ശ്രീ റാനഡെയുടെ പ്രതികൂലവിമർശനത്തിൻെറ സാരഭാരം താങ്ങേണ്ടുന്നവൻ പ്രധാന കുറ്റവാളിയായ പുരുഷൻ മാത്രമാണ്. അയാൾക്ക് അത് അതിജീവിക്കാൻ കഴിയുമോ ഇല്ലയോ എന്നു നോക്കാം.

ലോകത്തെവിടെയും പരന്നിട്ടുള്ള സന്ന്യാസിസമ്പ്രദായത്തിൻെറ പ്രാരംഭം നമ്മുടെ ഈ വിചിത്രമായ നാട്ടിലാണെന്നതിൽ പണ്ഡിതന്മാർക്ക് ഐക്യമത്യമുണ്ടെന്നു തോന്നുന്നു. സാമുദായികപരിഷ്കാരത്തിൻെറ ആവശ്യവും ഇത്രയേറെ ഈ നാട്ടിന്നുണ്ടെന്നാണല്ലോ തോന്നുന്നത്.

വിവാഹിതനായ ഗുരുവും ബ്രഹ്മചാരിയും വേദങ്ങളെപ്പോലെതന്നെ പഴക്കമുള്ളവരാണ്. അനുഭൂതിത്തികവൊത്തവനും സോമപായിയും വിവാഹിതനുമായ ഋഷിയാണോ ഒന്നാമതുണ്ടായത്, അതോ അനുഭൂതിശൂന്യനും അവിവാഹിതനുമായ ബ്രഹ്മചാരിയാണോ എന്ന് ഇപ്പോൾ തീരുമാനിക്കാൻ വിഷമം. പാശ്ചാത്യരായ സംസ്കൃതവിദ്വാന്മാർ എന്നു പറയപ്പെടുന്നവരുടെ കിംവദന്തികളെ ആശ്രയിക്കാതെ, ശ്രീ റാനഡെ ഈ പ്രശ്നത്തിനു സമാധാനം കണ്ടുപിടിച്ചെന്നുവരാം. അതുവരെ, മുട്ടയോ മൂത്തത് കോഴിയോ മൂത്തത് എന്ന പണ്ടത്തെ ചോദ്യംപോലെ, ഇതും ഒരു കടംകഥയായി അവശേഷിക്കും.

തുടക്കത്തിൻെറ കഥയെന്തായാലും, ശ്രുതിസ്മൃതികളിൽ പരാമർശിച്ചിട്ടുള്ള ബ്രഹ്മചാരിഗുരുക്കന്മാർക്ക് വിവാഹിതഗുരുക്കന്മാരുടേതിൽനിന്നു തികച്ചും ഭിന്നമായ ഒരു നിലയാണുണ്ടായിരുന്നത് – അതായത് അഖണ്ഡമായ ബ്രഹ്മചര്യം.

വേദങ്ങളിലെ കർമ്മകാണ്ഡത്തിൻെറ മുഖ്യാധാരം യജ്ഞാനുഷ്ഠാനമാണെങ്കിൽ, ജ്ഞാനകാണ്ഡത്തിൻെറത് ബ്രഹ്മചര്യമാണ്.

രക്തം ചിന്തിവന്ന യാജ്ഞികന്മാർക്ക് എന്തുകൊണ്ട് ഉപനിഷത്തു കൾ

ആവിഷ്കരിക്കാൻ കഴിഞ്ഞില്ല? എന്തുകൊണ്ട്?

ഒരു വശത്ത് വിവാഹിതനായ ഋഷിയെ കാണാം – അദ്ദേഹത്തിൻെറ ചടങ്ങുകൾ വ്യർത്ഥവും വിചിത്രവും, പോരാ ഭയങ്കരവുമാണ്: ധർമ്മബോധമാണെങ്കിൽ, കുറഞ്ഞപക്ഷം മങ്ങിമയങ്ങിയതുമാണ്. മറുവശത്ത് ബ്രഹ്മചര്യവ്രതക്കാരായ സന്ന്യാസികളുണ്ട്. അവർക്ക് മാനവാനുഭൂതികൾ കഷ്ടിയാണെങ്കിലും, അവർ ആദ്ധ്യാത്മികത യുടെയും ധർമ്മാചരണത്തിൻെറയും ഉറവിടങ്ങൾ തുറന്നുവിടുന്നു. ഇവിടെയത്രേ സന്ന്യാസിമാരായ ജിനന്മാരും ബുദ്ധന്മാരും മുതൽ ശങ്കരൻവരെയുള്ളവരും രാമാനുജൻ, കബീർ, ചൈതന്യൻ എന്നിവരും (ദാഹം) ശമിപ്പിച്ചതും, തങ്ങളുടെ അദ്ഭുതകരമായ ആദ്ധ്യാത്മികവും സാമുദായികവുമായ പരിഷ്കാരങ്ങൾ പ്രചരിപ്പിക്കുവാൻ വേണ്ടിവന്ന വീര്യം സമ്പാദിച്ചതും. ഈ പരിഷ്കാരങ്ങളാണ്, മൂന്നു നാലു തവണ കൈമറിഞ്ഞ്, പടിഞ്ഞാറുനിന്നു വന്ന്, നമ്മുടെ സമുദായപരിഷ്കർ ത്താക്കൾക്ക് സന്ന്യാസിമാരെ വിമർശിക്കാൻപോലുമുള്ള പ്രാബല്യം നല്കിയത്.

ഇന്നേ ദിവസം നമ്മുടെ സമുദായപരിഷ്കർത്താക്കളുടെ മാന്യത യോടും ശമ്പളത്തോടും തുലനംചെയ്യുമ്പോൾ, എന്തു പിൻബലവും ശമ്പളവുമാണ് ഭാരതത്തിൽ സന്ന്യാസിമാർക്കു കിട്ടിവരുന്നത്? സന്ന്യാ സിമാരുടെ നിശ്ശബ്ദവും നിഃസ്വാർത്ഥവും സ്നേഹചോദിതവുമായ സേവനത്തെ കണക്കിലെടുക്കുമ്പോൾ സമുദായപരിഷ്കർത്താവ് എന്തു ജോലിയാണ് ചെയ്യുന്നത്?

പക്ഷേ സന്ന്യാസിമാർക്ക് ഇന്നത്തെ സ്വയംപ്രചരണസമ്പ്രദായം വശമല്ല!

ഹിന്ദു അമ്മയുടെ മുലപ്പാലോടുകൂടി ഉൾക്കൊള്ളുന്നത്, ഈ ജീവി തം ഏതാണ്ട് ശൂന്യംപോലുള്ളത്, സ്വപ്നമാണെന്നത്രേ! ഇതിൽ അയാൾ പാശ്ചാത്യരോടു യോജിക്കുന്നു. പക്ഷേ, പാശ്ചാത്യൻ അതിനപ്പുറ മൊന്നും കാണുന്നില്ല. അയാളുടെ നിഗമനം ചാർവാകൻെറതുമാണ്; ''തരമുള്ളപ്പോൾ നേടിക്കൊള്ളണം.'' ''ഈ ലോകം നശിച്ച ഒരു പടു കുഴിയാണ്: അതിനാൽ കിട്ടുന്ന സുഖക്ഷണങ്ങളെല്ലാം ആവുംവണ്ണം നമുക്ക് എടുത്തു തിന്നണം.'' മറിച്ച്, ഹിന്ദുവിന് ഈശ്വരനും ആത്മാ വും മാത്രമാണ് യാഥാർത്ഥ്യങ്ങൾ. പ്രപഞ്ചത്തെ അപേക്ഷിച്ച് ഇവ യ്ക്കുള്ള യാഥാർത്ഥ്യം അപരിമിതമാണ്. അതിനാൽ അവയ്ക്കുവേണ്ടി ഇതുപേക്ഷിക്കാൻ അയാൾ സദാ ഒരുക്കമാണ്.

നമ്മുടെ ജനതയുടെ ഈ മനോഭാവം തുടരുന്നിടത്തോളം കാലം – സദാ തുടരട്ടെ എന്നാണു ഞങ്ങളുടെ പ്രാർത്ഥന – 'ജഗദ്ധിതത്തിനും ആത്മമോക്ഷത്തിനും'വേണ്ടി എല്ലാം ത്യജിക്കാനുള്ള ഭാരതീയപ്രവ ണത തടുക്കാൻ ആംഗലീകരിക്കപ്പെട്ട നമ്മുടെ നാട്ടുകാർ പുറപ്പെടുന്നത് എന്തു ഫലം പ്രതീക്ഷിച്ചാണ്?

ബ്രഹ്മചര്യമെടുത്തതിനാൽ ജീവിതത്തിൻെറ ''പരിപൂർണ്ണതയും വിവിധാനുഭൂതിയും'' സന്ന്യാസിക്ക് നേരിട്ടുണ്ടാവില്ലെന്നുള്ള യുക്തിവാദ ത്തിൻെറ ആ ചീഞ്ഞ ശവമുണ്ടല്ലോ, യൂറോപ്പിലെ പ്രൊട്ടസ്റ്റ ൻറുകൾ

(Protestants) ആദ്യം പ്രയോഗിച്ചതും ബംഗാളിലെ പരിഷ്കർ ത്താക്കൾ കടമെടുത്തതും ഇപ്പോൾ ബോംബെയിലെ നമ്മുടെ സഹോദ രന്മാർ ആശ്ലേഷിക്കുന്നതുമായ ആ ശവത്തെ, ഇത്തവണ അവസാ നമായി, അറേബ്യൻകടലിൽ വലിച്ചെറിയുമെന്ന് ഞങ്ങളാശിക്കുന്നു: വിശേഷിച്ചും പ്ലേഗിൻെറ കാലമാണല്ലോ ഇത്. പൂർവ്വികന്മാർ ആരെന്നു തിട്ടപ്പെടുത്താൻ പുരാണകഥകളെ തെല്ലെങ്കിലും ഉപയോഗിക്കാമെങ്കിൽ, ബോംബെയിലെ പ്രമുഖബ്രാഹ്മണവംശത്തിന് വളരെ സുരഭികളായ പിതൃക്കളോടു ഭക്തിയുണ്ടെന്നു വേണം വിചാരിക്കാൻ. എങ്കിലും, മേൽച്ചൊന്ന യുക്തിവാദത്തിൻെറ ആ ശവത്തെ അവർ കടലിൽ വലിച്ചെറിയുമെന്നാണ് ഞങ്ങളുടെ ആശ.

ഇടയ്ക്കു പറയട്ടെ: യൂറോപ്പിൽ സന്ന്യാസിമാരും സന്ന്യാസിനിമാരും ചേർന്നാണ് ഭൂരിപക്ഷം കുട്ടികളെയും വളർത്തിയെടുക്കയും, വിദ്യ അഭ്യസിപ്പിക്കയും ചെയ്തത്. ഈ കുട്ടികളുടെ മാതാപിതാക്കന്മാർ വിവാഹിതരായിരുന്നെങ്കിലും ''ജീവിതത്തിൻെറ വിവിധാനുഭൂതികൾ'' രുചിച്ചുനോക്കാൻ തീരെ കൂട്ടാക്കിയില്ലതന്നെ.

പിന്നൊരു കാര്യം; ഈശ്വരൻ നമുക്കു തന്നിട്ടുള്ള എല്ലാ ശക്തികളും എന്തെങ്കിലും ഉപയോഗത്തിനാണ്, തർക്കമില്ല. അപ്പോൾ സ്വവംശത്തി ൻെറ പിന്തുടർച്ചയ്ക്ക് ഒരുങ്ങാത്ത സന്ന്യാസി തെറ്റു ചെയ്യുകയാണ്. പാപിയാണ്. ശരി: കോപിക്കാനും കാമിക്കാനും ക്രൂരത കാട്ടാനും മോഷ്ടിക്കാനും കവർച്ച ചെയ്യാനും ചതിക്കാനും മറ്റുമുള്ള ശക്തികളും നമുക്കു തന്നിട്ടുണ്ട്. പരിഷ്കരിക്കപ്പെട്ടതോ അല്ലാത്തതോ ആയ സാമു ദായികജീവിതം നിലനിർത്താൻ ഇവയിലോരോന്നും കൂടിയേ തീരൂ താനും. ഇവയെപ്പറ്റിയെന്താണ് പറയുക? ''വിവിധാനുഭൂതിസിദ്ധാന്ത'' മനുസരിച്ച് ഇവയെല്ലാം അനർഗളമായി പ്രവർത്തിക്കട്ടെ എന്നാണോ വെയ്ക്കേണ്ടത്? സർവ്വശക്തനായ ഈശ്വരനോടും അവിടുത്തെ ഉദ്ദേശ്യ ങ്ങളോടും അടുത്തു പരിചയമുള്ള സമുദായപരിഷ്കർത്താക്കൾ മേൽ ക്കൊടുത്ത ചോദ്യത്തിനു നല്കുന്ന ഉത്തരം 'അതേ' എന്നുതന്നെ യാവാം. വിശ്വാമിത്രൻ അത്രി മുതലായവരെയാണോ അവരുടെ ഭയങ്കര മായ ക്രൂരതയിൽ നാം അനുഗമിക്കേണ്ടത്? സ്ത്രീജനങ്ങളെസ്സംബന്ധി ച്ചിടത്തോളമുള്ള ''പരിപൂർണ്ണവും വിവിധവുമായ അനുഭൂതിയിൽ'' വസിഷ്ഠവംശത്തെയാണോ, വിശിഷ്യ, നാം അനുഗമിക്കേണ്ടത്? വിവാ ഹിതരായ ഋഷിമാരിൽ ഭൂരിപക്ഷവും, സാമഗാനത്തിനും സോപാനത്തി നുമെന്നപോലെ കാലദേശവിവേകംകൂടാതെ നിർവഹിച്ച നിരങ്കുശമായ പ്രജോത്പാദനത്തിനും പ്രസിദ്ധി നേടിയതാണ്. അതോ, ആദ്ധ്യാത്മികത യ്ക്കുണ്ടായിരിക്കേണ്ട ലക്ഷണമായ ബ്രഹ്മചര്യത്തിനു താങ്ങായിരുന്ന ബ്രഹ്മചാരികളായ ഋഷിമാരെയാണോ നാം അനുഗമിക്കേണ്ടത്?

പിന്നെയുള്ളത്, സാധാരണ നാം കണ്ടുവരുന്ന ഭ്രഷ്ടന്മാരാണ്: തങ്ങളുടെ ആദർശത്തോളം ഉയരാൻ കഴിയാത്ത ദുർബ്ബലരും ദുഷ്ടരു മായ സന്ന്യാസികൾ. അവരുടെ മേൽ ശകാരവർഷം വേണ്ടതുതന്നെ.

പക്ഷേ ആദർശം നേരൊത്തതും നല്ലതുമാണെങ്കിൽ, ഭ്രഷ്ടുപറ്റിയ സന്ന്യാസി(പോലും) നാട്ടിലുള്ള ഏതു ഗൃഹസ്ഥനെക്കാളും ഏറെ തലയെടുപ്പുള്ളവൻതന്നെ. കാരണം, ''സ്നേഹിച്ചു പരാജയമടയുന്നതാണ് സ്നേഹിക്കാതിരിക്കുന്നതിനെക്കാൾ ഭേദം.''

പരിശ്രമിക്കയേ ചെയ്യാത്ത ഭീരുവിനെ അപേക്ഷിച്ച്, അയാൾ വീരൻ തന്നെ.

നമ്മുടെ സമുദായപരിഷ്കർത്തൃസംഘത്തിൻെറ ചേതോവൃത്തികളിലേക്കു നിഷ്കൃഷ്ടമായ പരീക്ഷണത്തിൻെറ വെളിച്ചം തിരിച്ചുവിട്ടാൽ, സന്ന്യാസികളുടെയും ഗൃഹസ്ഥരുടെയും ഇടയിലുള്ള ഭ്രഷ്ടന്മാരുടെ ശതമാനം ഇത്രയെന്നു ദേവദൂതന്മാർക്കു കണക്കാക്കേണ്ടിവരും. അതു രേഖപ്പെടുത്തുന്ന ദേവദൂതൻ നമ്മുടെ ഹൃദയത്തിൽത്തന്നെയാണു താനും.

മറ്റൊരു കാര്യം; തുണയൊന്നും വേണ്ടെന്നുവെച്ച്, ജീവിതത്തിലുള്ള കൊടുങ്കാറ്റുകൾക്കെതിരെ നീങ്ങിക്കൊണ്ട്, പ്രതിഫലബോധവും ആ ചീഞ്ഞ ചുമതലാബോധവുമില്ലാതെ പ്രവർത്തിച്ചുകൊണ്ട്, അങ്ങനെ തനിയേ നില്ക്കുക എന്ന അദ്ഭുതമായ അനുഭൂതിയില്ലേ, അതിനെപ്പറ്റി എന്തു പറയാനുണ്ട്? ജീവിതം മുഴുവൻ സന്തോഷത്തോടും സ്വാതന്ത്ര്യത്തോടുകൂടി പ്രവർത്തിക്കുക എന്നൊന്നില്ലേ? സ്വാതന്ത്ര്യത്തോടുകൂടി; കാരണം, അടിമകളെപ്പോലെ, തെറ്റായ മനുഷ്യസ്നേഹമോ ഉത്കർഷേച്ഛയോ മുന്നോട്ടു തള്ളിനീക്കുന്നതുകൊണ്ടല്ല.

ഇതു സന്ന്യാസികൾക്കു മാത്രമേ ലഭ്യമാകൂ. മതത്തെക്കുറിച്ചെന്തു പറയുന്നു? അത് അവശേഷിക്കണമോ തിരോഭവിക്കണമോ? അവശേഷിച്ചാൽ അതിന് അതിൻേറതായ നിപുണന്മാരും ഭടജനങ്ങളും ആവശ്യമാണ്. മതത്തെ ജീവിതത്തിലെ ഒറ്റത്തൊഴിലായി സ്വീകരിച്ചിട്ടുള്ള സന്ന്യാസിയാണ് മതകാര്യനിപുണൻ, അയാളാണ് ഈശ്വരൻെറ ഭടജനം. ആത്മാർപ്പണം ചെയ്തിട്ടുള്ള ഒരു കൂട്ടം സന്ന്യാസിമാരുള്ളിടത്തോളം കാലം ഏതു മതമാണ് നശിക്കുക?

പ്രൊട്ടസ്റ്റൻറായ ഇംഗ്ലണ്ടും അമേരിക്കയും കത്തോലിക്കാസന്ന്യാസിയുടെ മുന്നോട്ടുള്ള പാച്ചിലിൽ എന്തുകൊണ്ട് കിടുകിടെ വിറകൊള്ളുന്നു?

റാനഡെയും സമുദായപരിഷ്കർത്താക്കളും ദീർഘായുഷ്മാന്മാരായിരിക്കട്ടെ! പക്ഷേ, ഹേ ഭാരതമേ, ആംഗലീകരിക്കപ്പെട്ട ഭാരതമേ, കുഞ്ഞേ, ഈ സമുദായത്തിൽ നീയോ നിൻെറ പാശ്ചാത്യഗുരുക്കന്മാരോ അർത്ഥനിശ്ചയമേ വരുത്തിയിട്ടില്ലാത്ത പ്രശ്നങ്ങൾ ഉണ്ടെന്നു മറക്കരുത്: അവയ്ക്കു സമാധാനം കണ്ടെത്തുക എന്ന കഥയോ പോകട്ടെ!

***

8

## ലോകത്തിനായി നല്കാനുള്ള ഭാരതസന്ദേശം

ശ്രീ വിവേകാനന്ദസ്വാമികളുടെ കടലാസുകളിൽ താഴെ കൊടുക്കുന്ന കുറിപ്പുകൾ കാണപ്പെട്ടു. അദ്ദേഹത്തിൻെറ ഉദ്ദേശ്യം ഒരു പുസ്തകംതന്നെ എഴുതുകയായിരുന്നു. അതിൻെറ ഉള്ളടക്കം ക്രമപ്പെടുത്തി 42 ചിന്താവിഷയങ്ങളായി അദ്ദേഹം കുറിച്ചിട്ടു. ഇവയിൽ ചിലതിനെപ്പറ്റി മാത്രമേ, അവതാരികയുടെ മട്ടിൽ, അദ്ദേഹം പ്രതിപാദിച്ചിട്ടുള്ളു: മുഴുമിപ്പിക്കാതെ വിടുകയാണ് ചെയ്തത്. കണ്ട മട്ടിൽ കയ്യെഴുത്തുപ്രതി ചുവടെ ചേർക്കുന്നു.

### പ്രതിപാദ്യക്രമം

1 പാശ്ചാത്യർക്കു ഞാൻ നല്കിയ സന്ദേശം ധീരമായിരുന്നു: എൻെറ നാട്ടുകാർക്കുള്ളതു ധീരതരവും.

2 അദ്ഭുതമുളവാക്കുന്ന പാശ്ചാത്യദേശത്തിൽ നാലു കൊല്ലം താമസിച്ചതുകൊണ്ട് ഭാരതത്തെ കൂടുതൽ നന്നായി മനസ്സിലാക്കാനാണ് കഴിഞ്ഞത്: ഇരുണ്ടിടങ്ങൾക്കു കൂടുതൽ കറുപ്പും വെളിച്ചങ്ങൾക്കു കൂടുതൽ തിളക്കവുമുണ്ടായി.

3 ആകെക്കൂടിയുള്ള ഒരു നോട്ടം – ഭാരതീയർ അധഃപതിച്ചിരിക്കുന്നു എന്നതു ശരിയല്ല.

4 മറ്റെവിടെയുമെന്നതുപോലെ, ഇവിടത്തെയും പ്രശ്നം പല വംശക്കാരെ ഒരുമിപ്പിക്ക എന്നതാണ്. പക്ഷേ ഇവിടത്തെപ്പോലെ ആ പ്രശ്നം മറ്റൊരിടത്തും ഇത്ര വലുതായിട്ടില്ല.

5 ഭാഷയുടെയും ഭരണകൂടത്തിൻെറയും സർവോപരി മതത്തിൻെറയും സാധാരണീഭാവമാണ് തമ്മിൽ ചേർച്ചയുളവാക്കുന്ന ശക്തി.

6 മറുനാടുകളിൽ 'കരുത്തി'ലൂടെയാണ് ഇതിനുവേണ്ടി യത്നം നടന്നിട്ടുള്ളത് – അതായത് ഒരു വംശത്തിൻെറ മാത്രമായ സംസ്കാരത്തെ ശേഷമുള്ളവരുടെമേൽ വെച്ചുകെട്ടുക. തത്ഫലമായി ചുരുങ്ങിയ ഒരു കാലത്തിനുള്ളിൽ സുശക്തമായി പ്രവർത്തിച്ച ഒരു ജനതാജീവിതം രൂപപ്പെട്ടു: പിന്നീടതു ക്ഷയിക്കയും ചെയ്തു.

7 മറിച്ച്, ഭാരതത്തിൽ പ്രശ്നമെത്ര വലുതായിരുന്നുവോ അത്രയും സൗമ്യമായിരുന്നു അതിൻെറ സമാധാനത്തിനുവേണ്ടിയുള്ള യത്നങ്ങൾ. ആദികാലംമുതൽ, വിഭിന്നവർഗ്ഗക്കാരുടെ കീഴ്വഴക്കങ്ങളെ, പ്രത്യേകിച്ചു മതങ്ങളെ, സഹിച്ചുപോന്നു.

8 പ്രശ്നം ചെറുതും, ഐക്യമുളവാക്കാൻ കരുത്തു മതിയായതുമായിരുന്നിടത്ത് ഉണ്ടായ ഫലം, പ്രമുഖവർഗ്ഗങ്ങളൊഴിച്ചുള്ളവരിലെല്ലാം വിലീനവും ആരോഗ്യപൂർണ്ണവുമായിരുന്ന മാതൃകകളെ നാമ്പിലേ നുള്ളിക്കളയുകയാണ്. ഒരു കൂട്ടരുടെ തലച്ചോറ് ബഹുഭൂരിപക്ഷത്തെ സ്വന്തം നന്മയ്ക്കായി ഉപയോഗിച്ചു. ഒടുക്കം ഉണ്ടായത് സാദ്ധ്യമായി

രുന്ന വികസനത്തിൻെറ സിംഹഭാഗവും പൊയ്പോകയാണുതാനും. ബലവത്തായ മാതൃക ക്ഷീണിച്ചപ്പോൾ തകർച്ചയില്ലാത്തതെന്നു തോന്നിയ ആ എടുപ്പ് ആകെക്കൂടി ഉലഞ്ഞുവീണു നശിച്ചു. ഉദാഹ രണം ഗ്രീസ്, റോം, നോർമൻവർഗ്ഗം.

9 ഒരു പൊതുഭാഷ ഏറ്റവും കാമ്യമാണ്. മേൽക്കൊടുത്ത വിമർ ശനം അതിനെയും ബാധിക്കും; നിലവിലുള്ള പലതിൻെറയും ജീവ സത്തയ്ക്കു നേരിടുന്ന വിനാശം.

10 ചെന്നെത്താവുന്ന ഒരേയൊരു സമാധാനം മഹത്തും വിശുദ്ധ വുമായ ഒരു ഭാഷ കണ്ടുപിടിക്കയാണ്. മറ്റു ഭാഷകളെല്ലാം അതിൻെറ പ്രകടരൂപങ്ങളായി കണക്കാക്കപ്പെടത്തക്കതാവണം. സംസ്കൃതഭാഷ അങ്ങനെ ഒന്നായി കാണപ്പെട്ടു.

11 ആദ്യകാലത്ത് ദ്രാവിഡഭാഷകൾ സംസ്കൃതത്തിൽ പെട്ടോ പെടാതെയോ ഇരുന്നിരിക്കാം. എന്നാൽ ഇപ്പോൾ, പ്രായോഗികമായി നോക്കിയാൽ, അവയൊക്കെ സംസ്കൃതത്തിൽപ്പെട്ടവ തന്നെ. ദിവസം ചെല്ലുന്തോറും അവ ഏറിയ തോതിൽ ആദർശത്തെ സമീപിക്കുന്നതായും കാണാം. എങ്കിലും സ്വന്തവും ജീവത്തുമായ സവിശേഷതകൾ അവയ്ക്കുണ്ടുതന്നെ.

12 വംശപരമായ ഒരു പശ്ചാത്തലം കാണപ്പെട്ടു – ആര്യന്മാർ.

13 മദ്ധ്യ-ഏഷ്യമുതൽ ബാൾട്ടിക്കിന്നടുത്തുവരെ ആര്യന്മാർ എന്ന സവിശേഷവംശക്കാർ പാർത്തിരുന്നോ എന്ന ചിന്ത.

14 'മാതൃകകൾ' എന്നറിയപ്പെടുന്നവ. വംശങ്ങൾ എപ്പോഴും കലർപ്പുള്ളവയായിരുന്നു.

15 'വെളുത്തവരും' 'ഇരുണ്ടവരും.'

16 ഐതിഹാസികഭാവന എന്നറിയപ്പെടുന്നതിൽനിന്ന് പ്രായോഗികമായ സാമാന്യബോധത്തിലേക്കു വരുകതന്നെ. ഏറ്റവും പഴക്കമുള്ള രേഖകളിൽനിന്നു കാണാം, തുർക്കിസ്ഥാനും പഞ്ചാബിനും വടക്കുപടിഞ്ഞാറൻ ടിബത്തിനും ഇടയ്ക്കുള്ള ഭൂവിഭാഗത്തിലാണ് ആര്യന്മാർ പാർത്തുവന്നതെന്ന്.

17 പല നിലയിലുള്ള സംസ്കാരത്തോടു കൂടിയ ഗോത്രങ്ങളെയും വംശങ്ങളെയും ഒരുമിപ്പിക്കാനുള്ള യത്നത്തിലെത്തുകയാണ് നാം.

18 പല ഭാഷകൾക്കുള്ള സമാധാനം സംസ്കൃതമായതുപോലെ, പല വംശങ്ങൾക്കുള്ള സമാധാനമാണ് ആര്യൻ. അങ്ങനെ ബ്രാഹ്മണ്യമാണ് പുരോഗതിക്കും സംസ്കാരത്തിന്നുമുള്ള വിഭിന്ന തോതുകൾക്കു പറ്റിയ സമാധാനം: അതുപോലെതന്നെ സാമുദായികവും രാഷ്ട്രീയവുമായ പ്രശ്നങ്ങൾക്കുള്ള സമാധാനവും.

19 ഭാരതത്തിലെ മഹത്തായ ആദർശം ബ്രാഹ്മണ്യം.

20 നിഃസ്വരും നിഃസ്വാർത്ഥരും ധർമ്മമൊഴികെ ഒരു നിയമത്തിനും രാജാവിനും, കീഴ്പെടാത്തവരും (ആണ് ബ്രാഹ്മണർ).

21 ജന്മസിദ്ധമായ ബ്രാഹ്മണ്യം. പണ്ടും ഇന്നും ഈ നില പല വംശക്കാരും അവകാശപ്പെടുകയും സമ്പാദിക്കുകയും ചെയ്തിട്ടുണ്ട്.

22 വൻകിടകാര്യങ്ങൾ ചെയ്യുന്നവൻ ഒരവകാശവാദവും പുറപ്പെടുവിക്കയില്ല. അലസരും കൊള്ളരുതാത്തവരുമായ മൂഢന്മാരേ ഇതിനു പുറപ്പെടൂ.

23 ബ്രാഹ്മണ്യത്തിൻെറയും ക്ഷത്രിയത്വത്തിൻെറയും പരിക്ഷയം. കലിയുഗത്തിൽ അബ്രാഹ്മണരേ കാണൂ എന്നു പുരാണങ്ങൾ ചൂണ്ടിക്കാണിച്ചു: ഇതു ശരിയാണ്, ദിവസം ചെല്ലുന്തോറും കൂടുതൽ ശരിയായി വരുകയുമാണ്. എങ്കിലും ഭാരതത്തിൽമാത്രം കുറേ ബ്രാഹ്മണർ അവശേഷിച്ചിട്ടുണ്ട്.

24 ക്ഷത്രിയത്വം – ഇതിലൂടെ കടക്കണം ബ്രാഹ്മണരാകാൻ. കഴിഞ്ഞ കാലത്ത് ചിലർ കടന്നുകഴിഞ്ഞിരിക്കാം: എന്നാൽ ഇപ്പോൾ അതു വ്യക്തമാകണം.

25 മതത്തിലാണ് ഈ പദ്ധതിയുടെ പൂർണ്ണരൂപം വ്യക്തമാകുന്നത്.

26 ഒരേ വംശത്തിൽപ്പെട്ട പല ഗോത്രക്കാർ ഒരേ ജാതിനാമമുള്ള സദൃശരായ ദേവന്മാരെ ആരാധിക്കുന്നു. ഉദാഹരണം; ബാബിലോണ യരുടെ ഇടയിൽ ''ബാൽ'' എന്ന ജാതിനാമവും യഹൂദരുടെ ഇടയിൽ ''മോളോക്ക്'' എന്ന ജാതിനാമവും.

27 ബാബിലോണിയരുടെ ഇടയിൽ എല്ലാ ''ബാലു''കളെയും ബാൽമാർഡോക്കിലും, യഹൂദരുടെ ഇടയിൽ എല്ലാ ''മോളോക്കു''കളെ യും മോളോക്കുയാവയിലും (അഥവാ) യാഹ്വയിലും ലയിപ്പിക്കാനുള്ള ശ്രമം.

28 പേഴ്സ്യക്കാരും യഹൂദരും ബാബിലോണിയരെ നശിപ്പിക്കയും, അവരുടെ പുരാണകഥകൾ എടുത്തു രൂപാന്തരപ്പെടുത്തി സ്വോദ്ദേശ്യ ങ്ങൾക്കായി ഉപയോഗിക്കയും ചെയ്തു. അങ്ങനെ അവർക്ക്, നിഷ്കൃ ഷ്ടാർത്ഥത്തിൽ, ഏകേശ്വരവാദിയായ ഒരു മതം സൃഷ്ടിക്കാൻ കഴിഞ്ഞു.

29 അനിയന്ത്രിതമായ രാജവാഴ്ചയ്ക്കെന്നപോലെ ഏകേശ്വരവാദ ത്തിനും വളരെ വേഗം ആജ്ഞകൾ നടപ്പിലാക്കാനും വൻതോതിൽ ശക്തി സംഭരിക്കാനും കഴിയും. പക്ഷേ അതിന് അപ്പുറം വളർച്ചയില്ല. അതിൻെറ ഏറ്റവും ദുഷിച്ച ലക്ഷണം ക്രൂരതയും മർദ്ദനവുമാണ്. അതിൻെറ പ്രഭാവത്തിനു വഴിപ്പെടുന്ന ജനതകളെല്ലാം, കുറേക്കൊല്ല ത്തെ ഉജ്ജ്വലതയ്ക്കുശേഷം, വളരെ വേഗം ക്ഷയിച്ചുപോകുന്നു.

30 ഭാരതത്തിലും ഇതേ പ്രശ്നം ഉദിച്ചു. അതിനു കണ്ടെത്തിയ സമാധാനം, 'ഏകം സദ് വിപ്രാ ബഹുധാ വദന്തി'[1] എന്നാണ്. സഫലതയുടെ മൗലികരാഗവും മൂലശിലയും ഇതത്രേ.

1 ഋഗ്വേദം 1.164.46 (പുറം 10 നോക്കുക).

31 ഇതിൻെറ ഫലമത്രേ വേദാന്തിയുടെ അദ്ഭുതകരമായ സഹി ഷ്ണുത.

32 അപ്പോൾ വിഭിന്നഘടകങ്ങളുടെ സവിശേഷതകളെ ക്ഷതപ്പെടുത്താതെ, അവയെ പൊരുത്തപ്പെടുത്തുകയും ഒരുമിപ്പിക്കയും ചെയ്യുക – ഇതാണ് വമ്പിച്ച പ്രശ്നം.

33 ഈ ഭൂമിയിലുള്ളതോ സ്വർഗത്തിലെങ്കിലുമുള്ളതോ ആയ വ്യക്തികളെ ആശ്രയിക്കുന്ന മതങ്ങൾക്കൊന്നും മേൽച്ചൊന്നതു സാദ്ധ്യ മല്ല.

34 ഇവിടെയാണ് അദ്വൈതപ്രസ്ഥാനത്തിൻെറ മഹനീയത. അതു പ്രചരിപ്പിക്കുന്നത് ഒരു തത്ത്വത്തെയാണ്, വ്യക്തിയെയല്ല. എങ്കിലും മാനവവ്യക്തികൾക്കും ഐശ്വരവ്യക്തികൾക്കും പ്രവർത്തിക്കാൻ തികഞ്ഞ സ്വാതന്ത്ര്യവുമുണ്ട്.

35 ഇതു സദാ നടന്നുവരുന്നു. ഈ അർത്ഥത്തിൽ നാം എപ്പോഴും പുരോഗമിച്ചുകൊണ്ടിരിക്കയുമാണ്. മുഹമ്മദീയഭരണകാലത്തുണ്ടായ പ്രവാചകർ.

36 പഴയ കാലത്ത് അതു തികഞ്ഞ തോതിൽ സചേതനവും ഉത്സാഹഭരിതവുമായിരുന്നു. ഈയിടെയായി ഈ അംശത്തിൽ ന്യൂനതവന്നിട്ടുണ്ട്. ഈ അർത്ഥത്തിലേ നാം അധഃപതിച്ചിട്ടുള്ളു.

37 ഭാവിയിൽ ഇതു നടക്കും. സ്വല്പകാലത്തേക്കെങ്കിലും അദ്ഭുതഫലങ്ങളുളവാക്കി, മറ്റെല്ലാ ഗോത്രക്കാരുടെയും പ്രയത്നങ്ങളിൽനിന്നു മുതലെടുത്തുവന്ന ഒരു ഗോത്രക്കാർ പ്രകടമാക്കിയ പ്രാബല്യം. ഇപ്പോൾ എല്ലാ വംശങ്ങളും ഒരുമിക്കാനും കേന്ദ്രസ്ഥമാകാനും തുടങ്ങുകയാണ്. അവരുടെ രക്തവും ആശയങ്ങളും ക്രമത്തിലെങ്കിലും ഒഴിവാക്കാനാകാത്ത മട്ടിൽ കലർന്നിരിക്കയുമാണ്. മനക്കണ്ണുകൊണ്ടു ഞാൻ കാണുന്നു, ഭാവിയിലെ മഹാശക്തൻ ക്രമേണ പാകപ്പെട്ടുവരുന്നത്. ഭാവിഭാരതം ഭൂമിയിലുള്ള ജനതകളിൽവെച്ച് ഏറ്റവും പ്രായം കുറഞ്ഞതും ഏറ്റവും മികച്ചതും ഏറ്റവും പഴക്കമുള്ളതുമായിരിക്കും.

38 ഉപായം – നമുക്ക് പ്രയത്നിക്കണം. സാമുദായികമായ നടപടികളാണ് പ്രതിബന്ധങ്ങൾ. ഇവയിൽ ചിലതിനു സ്മൃതികളാണാധാരം. ഒന്നിനും ശ്രുതികൾ താങ്ങായിട്ടില്ല. കാലത്തിന്നൊത്തു സ്മൃതികൾ മാറ്റണം. ഇതാണ് അംഗീകൃതമായ നിയമം.

39 ഭാരതത്തിലെല്ലായിടത്തും വേദാന്തതത്ത്വങ്ങൾ പ്രചരിപ്പിച്ചാൽ പോരാ: ഭാരതത്തിനു വെളിയിലും വേണം. ഓരോ ജനതയുടെയും മാനസികഘടനയിൽ നമ്മുടെ ആശയങ്ങൾ കടന്നുചെല്ലണം: പുസ്തകങ്ങളിലൂടെയല്ല, വ്യക്തികളിലൂടെ.

40 കലിയുഗത്തിനു ചേർന്ന ഒരൊറ്റ പ്രവൃത്തി ദാനമാണ്. കർമ്മത്തിലൂടെ ശുദ്ധമാകാത്തവർക്കാർക്കും ജ്ഞാനം ലഭ്യമല്ല.

41 ആദ്ധ്യാത്മികവും മതബാഹ്യവുമായ ജ്ഞാനത്തിൻെറ ദാനം.

42 ത്യാഗം, ത്യാഗികൾ – ഭാരതീയജനത നടത്തുന്ന ആഹ്വാനം.

അവതാരിക

പാശ്ചാത്യർക്ക് ഞാൻ നല്കിയ സന്ദേശം ധീരമായ ഒന്നായിരുന്നു. പക്ഷേ, എന്റെ പ്രിയപ്പെട്ട നാട്ടുകാരേ, നിങ്ങൾക്കായി ഞാൻ നല്കുന്ന സന്ദേശം ധീരതരമായ ഒന്നത്രേ. ഇന്നത്തെ പാശ്ചാത്യജനതകൾക്കായി പ്രാചീനഭാരതത്തിനു നല്കാനുള്ള സന്ദേശം, എന്റെ അങ്ങേയറ്റത്തെ കഴിവിനൊത്ത് പ്രഖ്യാപിക്കാൻ ഞാൻ ശ്രമിച്ചിട്ടുണ്ട്. അതു വേണ്ട വണ്ണമായോ ഇല്ലയോ എന്നു ഭാവിയാണ് നിശ്ചയമായും കാട്ടിത്തരിക. പക്ഷേ ആ ഭാവിയുടെ കരുത്തുറ്റ ശബ്ദം, മൃദുവും എന്നാൽ വ്യക്തവുമായ മർമ്മരങ്ങൾ, ഇപ്പോഴേ മുന്നോട്ടലച്ചുകൊണ്ടിരിക്കയാണ്: ദിവസങ്ങൾ കഴിയുംതോറും അവ കൊഴുത്തുവരുകയുമാണ്. ഭാവിഭാരതം വർത്തമാനഭാരതത്തിനു നല്കുന്ന സന്ദേശമത്രേ ഇത്.

എനിക്കു കാണാൻ തരപ്പെട്ട പല വംശക്കാരുടെയുമിടയിൽവെച്ച് അദ്ഭുതമായ പല സ്ഥാപനങ്ങളെയും കീഴ്വഴക്കങ്ങളെയും പറ്റി, പ്രബലതയുടെയും പ്രതാപത്തിന്റെയും അദ്ഭുതമായ പല ആവിഷ്കാരങ്ങളെയുംപറ്റി, പഠിക്കുവാൻ എനിക്കു സൗഭാഗ്യമുണ്ടായി. പക്ഷേ, വിഭിന്നമായ രീതികളുടെയും കീഴ്വഴക്കങ്ങളുടെയും സംസ്കാരത്തിന്റെയും പ്രതാപത്തിന്റെയും സ്ഫുടവ്യത്യാസങ്ങളുടെ അടിയിൽ, ഒരേ മട്ടിലുള്ള സുഖദുഃഖങ്ങളുടേയും ദൗർബ്ബല്യപ്രാബല്യങ്ങളുടേയും സമ്മർദ്ദമനുസരിച്ചു ശക്തിമത്തായ ഓരോ മനുഷ്യഹൃദയമാണ് തുടിച്ചുകൊണ്ടിരുന്നതെന്നത്രേ ഞാൻ കണ്ട ഏറ്റവും അദ്ഭുതമായ വസ്തുത.

നന്മയും തിന്മയും എല്ലായിടത്തുമുണ്ട്: ഇവയ്ക്കുള്ള സമതുലിതാവസ്ഥ അദ്ഭുതമാണ്. പക്ഷേ എല്ലാറ്റിനും മേലേയാണ് എവിടെയുമുള്ള മനുഷ്യന്റെ മഹനീയാത്മാവ്: ആത്മാവിന്, അതിന്റേതായ ഭാഷയിൽ സംസാരിക്കാൻ അറിയാവുന്നവരെ മനസ്സിലാകാതെ വരില്ല. മനുഷ്യരാശിക്ക് അനുഗ്രഹങ്ങളായ ജീവിതങ്ങൾ നയിച്ച സ്ത്രീപുരുഷന്മാർ എല്ലാ നരവംശങ്ങളിലും കാണപ്പെടുന്നു. ''എല്ലാ നാടുകളിലുമുണ്ട്, ബ്രാഹ്മണരും ശ്രമണരും നിവസിക്കുന്നു'' - ദിവ്യനായ അശോകചക്രവർത്തി പ്രയോഗിച്ച ഈ വാക്കുകൾ സത്യമെന്നത്രേ അവർ തെളിയിക്കുന്നത്.

വിശുദ്ധരും അനാസക്തരുമായ ആത്മാക്കൾക്കുമാത്രം നല്കാവുന്ന സ്നേഹത്തോടുകൂടി എന്നെ സ്വീകരിച്ച ഉദാരചിത്തരായ പാശ്ചാത്യരോടു ഞാൻ കൃതജ്ഞനാണ്. എന്നാൽ എന്റെ ജീവിതം സമർപ്പിക്കപ്പെട്ടിട്ടുള്ളത് എന്റെ മാതൃരാജ്യത്തിന്നാണ്. എനിക്കിനിയും ഒരായിരം ജീവിതം ഉണ്ടെങ്കിൽ, എന്റെ നാട്ടുകാരേ, സുഹൃത്തുക്കളേ, അവയിലെ ഓരോ നിമിഷത്തെയും ഞാൻ നിങ്ങളുടെ സേവനംകൊണ്ടു പവിത്രമാക്കും.

കാരണം, കായികമോ മാനസികമോ ആദ്ധ്യാത്മികമോ ആയി എനിക്കുള്ളതിന്നെല്ലാം എന്റെ കടപ്പാട് ഈ നാടിനോടാണ്. എന്തിലെങ്കിലും

എനിക്കു സഫലത ഉണ്ടായിട്ടുണ്ടെങ്കിൽ, ശ്ലാഘ്യത നിങ്ങൾക്കുള്ളതാണ്, എനിക്കുള്ളതല്ല. എൻേറതുമാത്രമായിട്ടുള്ളത് എൻെറ ദുർബലതകളും പരാജയങ്ങളുമാണ്: അവ വന്നുചേർന്നത്, എൻെറ ജനനം മുതൽ ഈ നാട്ടിൽ ചുറ്റുമുണ്ടായിരുന്ന മഹത്തായ പാഠങ്ങൾ പ്രയോജനപ്പെടുത്താൻ എനിക്കു കഴിയാതെവന്നതുകൊണ്ടാ ണല്ലോ.

ഏതു തരത്തിലുള്ള നാട്! ഈ പവിത്രഭൂമിയിൽ ആരെങ്കിലും നില്ക്കട്ടെ – വിദേശീയനാകട്ടെ, സ്വദേശീയനാകട്ടെ: അയാളുടെ ആത്മാ വ് മൃഗങ്ങളുടെ നിലയിലേക്കു വഴുതിവീണിട്ടില്ലെങ്കിൽ അയാൾക്കു തോന്നും, തന്നെ ചുഴന്നുനില്ക്കുന്നത് ഭൂമിദേവിയുടെ ഏറ്റവും ഉത്കൃ ഷ്ടരും പവിത്രരുമായ പുത്രന്മാരുടെ ജീവത്തായ ചിന്തകളാണെന്ന്. ഇവർ എന്നാണാവിർഭവിച്ചതെന്നു രേഖപ്പെടുത്താൻ ചരിത്രത്തിനു കഴിഞ്ഞിട്ടില്ല: ഇവർ ശതകങ്ങളിലൂടെ പ്രയത്നിച്ചിട്ടുള്ളതു മൃഗതുല്യരെ ദിവ്യപദവിയിലെത്തിക്കാനാണ്. ഇവിടത്തെ അന്തരീക്ഷത്തിൽത്തന്നെ ആദ്ധ്യാത്മികതയുടെ സ്പന്ദങ്ങൾ നിറഞ്ഞിരിക്കുന്നു. ദർശനത്തിൻെറ യും ധർമ്മശാസ്ത്രത്തിൻെറയും ആദ്ധ്യാത്മികതയുടെയും പുണ്യഭൂമിയാ ണിത്. സ്വന്തം മൃഗീയത സുരക്ഷിതമാക്കാൻ അവിശ്രാന്തം തിടക്കപ്പെ ടുന്ന മനുഷ്യന്നു വിശ്രാന്തി നല്കാൻ കഴിവുള്ളതിൻെറയെല്ലാം പുണ്യ ഭൂമിയത്രേ ഇത്. മൃഗീയതയുടെ പുറഞ്ചട്ട വലിച്ചെറിയാനും, അങ്ങനെ ദിവ്യനും ജനനമരണരഹിതനും നിത്യാനുഗൃഹീതനുമായ ആത്മാവായി വെളിപ്പെടാനും ഒരുവനെ കരുത്തനാക്കുന്ന ശിക്ഷണത്തിൻെറ പുണ്യ ഭൂമിയത്രേ ഇത്. ഈ ഭൂമിയിൽ സുഖങ്ങളുടെ ചഷകം നിറഞ്ഞിരുന്നു. അതിലേറെ നിറഞ്ഞിരുന്നതു ദുരിതങ്ങളുടെ ചഷകമാണ്. ഇവിടെയാണ്, ഒടുവിൽ അതെല്ലാം പൊള്ളയാണെന്നു മനുഷ്യൻ ആദ്യമായി കണ്ടെ ത്തിയത്. യൗവനത്തിൻെറ തികവിൽ, സുഖഭോഗങ്ങളുടെ മടിയിൽ മഹനീയതയുടെ പരമകാഷ്ഠയിൽ, പ്രതാപത്തിൻെറ ബഹുലതയിൽ, മനുഷ്യൻ മോഹപാശങ്ങൾ പൊട്ടിച്ചെറിഞ്ഞു മുന്നേറി. ഇവിടെ, ഈ മനുഷ്യമഹാസാഗരത്തിൽ, സുഖദുഃഖങ്ങളുടെയും പ്രാബല്യദൗർബല്യ ങ്ങളുടെയും സമ്പത്തിദാരിദ്ര്യങ്ങളുടെയും ആനന്ദശോകങ്ങളുടെയും മന്ദഹാസബാഷ്പങ്ങളുടെയും ജീവിതമരണങ്ങളുടെയും ശക്തിമത്തായ ധാരകൾ ഏറ്റുമുട്ടിയിട്ടുണ്ടായ നിശിതമായ ആഘാതപ്രത്യാഘാത ങ്ങളുടെ ഇടയിൽ, നിത്യസമാധാനത്തിൻെറയും ശാന്തിയുടെയും അലിഞ്ഞുചേർന്ന താളലയത്തിലാണ് ത്യാഗത്തിൻെറ സിംഹാസനം ആദ്യമായി ഉയർന്നുവന്നത്. ജീവിതമരണങ്ങൾ, ജീവിതതൃഷ്ണ, ജീവിതം നിലനിർത്തുവാൻ നടത്തുന്ന വ്യർത്ഥവും ഭ്രാന്തവുമായ പോരാട്ടം ദുഃഖങ്ങളുടെ കൂമ്പാരത്തിൽ കൊണ്ടുചെന്നാഴ്ത്തൽ മുത ലായ വൻപ്രശ്നങ്ങൾ ആദ്യമായി മനുഷ്യൻ കൈകാര്യം ചെയ്തതും. സമാധാനം കണ്ടെത്തിയതും ഈ നാട്ടിലാണ്. ഈ സമാധാനം മുമ്പെങ്ങും ഉണ്ടായിട്ടില്ലാത്തതും ഇനിയൊട്ടുണ്ടാകാൻ തരമില്ലാത്തതുമാണ്. കാരണം,

ഇവിടെ, ഇവിടെമാത്രമാണ് ജീവിതംപോലും ഒരു തിന്മയാണെന്നു കണ്ടുപിടിക്കപ്പെട്ടത്. യാതൊന്നുമാത്രം സത്യമോ അങ്ങനെയൊന്നിന്റെ നിഴലത്രേ ജീവിതം. ഈ നാട്ടിൽമാത്രമാണ് മതം പ്രായോഗികവും സത്യവുമായിരുന്നിട്ടുള്ളത്. ഇവിടെ മാത്രമേ പുരുഷന്മാരും സ്ത്രീകളും ലക്ഷ്യപ്രാപ്തിക്കുവേണ്ടി ധൈര്യപൂർവം കുതിച്ചുചാടിയുള്ളു. മറുനാടുകളിൽ ദുർബലരായ സ്വസഹോദരന്മാരെ കബളിപ്പിച്ച് ജീവിതസുഖങ്ങൾ സാക്ഷാത്കരിക്കാൻവേണ്ടി ഭ്രാന്തുപിടിച്ചുണ്ടായ എടുത്തുചാട്ടംപോലെയാണ്, ഇവിടെയുള്ളവർ മതലക്ഷ്യം സാക്ഷാത്കരിക്കാൻ കുതിച്ചുചാടിയത്. ഇവിടെ, ഇവിടെമാത്രമാണ്, മനുഷ്യഹൃദയം വികസിച്ച് മനുഷ്യരെ മാത്രമല്ലാ, പക്ഷികളെയും പശുക്കളെയും ചെടികളെയുംകൂടി ഉൾക്കൊണ്ടത്. വളർന്ന്, അപരിമിതമായിച്ചമഞ്ഞ മനുഷ്യഹൃദയത്തിൽ, ഏറ്റവും വലിയ ദേവതകൾതൊട്ട് മണൽത്തരിവരെയുള്ളതെല്ലാം – ഏറ്റവും ഉയർന്നതും താഴ്ന്നതുമായവയെല്ലാം – സ്ഥാനം പിടിക്കുന്നു. ഇവിടെമാത്രമേ മനുഷ്യൻ ബ്രഹ്മാണ്ഡത്തെ അവിച്ഛിന്നമായ ഐക്യമായി പഠിച്ചുള്ളു. അതിന്റെ സ്പന്ദങ്ങളെല്ലാം അവന്റെ നാഡിത്തുടിപ്പുകൾതന്നെ.

ഭാരതത്തിന്റെ അധഃപതനത്തെപ്പറ്റി ഒട്ടേറെ പറഞ്ഞുകേൾക്കുന്നുണ്ട്. അതിൽ ഞാനും വിശ്വസിച്ചുവന്ന ഒരു കാലമുണ്ടായിരുന്നു. പക്ഷേ ഇന്ന്, സ്വാനുഭവത്തിന്റേതായ തിട്ടയിൽ നിലകൊണ്ട്, എന്റെ കാഴ്ചയെ തടസ്സപ്പെടുത്തുന്ന പ്രവണതകളെ തട്ടിമാറ്റി, വിശേഷിച്ചും നേരിട്ടുള്ള അറിവിലൂടെ, മറുനാടുകളുടെതായ വർണ്ണക്കൊഴുപ്പുള്ള ചിത്രങ്ങളുടെ ഇരുളും വെളിച്ചവും വസ്തുസ്ഥിതിക്കുപറ്റിയവണ്ണം മിതപ്പെടുത്തി, നമ്രതയോടുകൂടി ഞാൻ ഏറ്റുപറയുന്നു, എനിക്കു തെറ്റിപ്പോയി എന്ന്. ആര്യന്മാരുടെ പുണ്യം പെറ്റ നാടേ, നീ ഒരിക്കലും അധഃപതിച്ചിട്ടില്ല. ചെങ്കോലുകൾ ഒടിച്ച് ദൂരെ വലിച്ചെറിയപ്പെട്ടിട്ടുണ്ട്: പ്രതാപത്തിന്റേതായ പന്തു കൈമാറിയിട്ടുണ്ട്. പക്ഷേ ഭാരതത്തിൽ രാജസഭകളും രാജാക്കന്മാരും കുറേപ്പേരെ മാത്രമെ എക്കാലവും സ്പർശിച്ചിട്ടുള്ളു. ഏറ്റവും ഉയർന്നവർതൊട്ട് ഏറ്റവും താണവർവരെയുള്ള ബഹുഭൂരിപക്ഷം ആളുകൾക്കും അനിവാര്യമായ സ്വന്തം ജീവിതമാർഗം തുടരാൻ സ്വാതന്ത്ര്യമുണ്ടായിരുന്നു. ചിലപ്പോൾ ജനതാജീവിതത്തിന്റെ ഒഴുക്ക് പതിഞ്ഞും പാതി മയങ്ങിയുമിരുന്നു: ചിലപ്പോൾ തിമിർത്തതും ഉണർന്നതുമായിരുന്നു. മിന്നിത്തിളങ്ങുന്ന ഇരുപതിരുപതു നൂറ്റാണ്ടുകളുടെ ധാരമുറിയാത്ത ഘോഷയാത്രയുടെ മുന്നിൽ ഞാൻ ഭയചകിതനായി നിലകൊള്ളുകയാണ്. ഈ ചങ്ങലയുടെ അവിടവിടെയുള്ള ചില കണ്ണികൾക്കു തിളക്കം കുറയും, എന്നാൽ തൊട്ടടുത്ത കണ്ണി കൂടുതൽ തിളക്കത്തോടുകൂടി കത്തിക്കാളുകയാണ്. അതാ, എന്റെ മാതൃഭൂമി, പ്രൗഢോദാരമായി ചുവടുകൾ വെച്ചുകൊണ്ട്, തന്റെ മഹനീയഭാഗധേയം മുഴുമിപ്പിക്കാൻ മുന്നോട്ടു നീങ്ങുന്നു. മണ്ണിലും വിണ്ണിലുമുള്ള ഒരു ശക്തിക്കും ഇതു മുടക്കാവ തല്ല.

പ്രസ്തുതഭാഗധേയം മൃഗീയനായ മനുഷ്യനെ ഐശ്വരമാനുഷനാക്ക ലത്രേ.

അതേ, ഭ്രാതാക്കളേ, മഹനീയമായൊരു ഭാഗധേയം; ഉപനിഷത്തു കളുടെ കാലത്തോളംതന്നെ നേരത്തേ, ലോകത്തോടുള്ള വെല്ലുവിളി നടത്തിക്കഴിഞ്ഞിരിക്കുന്നു. ന പ്രജയാ ന ധനേന ത്യാഗേനൈകേ അമൃതത്വമാനശുഃ,[1] ''സന്താനങ്ങളെക്കൊണ്ടും വിത്തംകൊണ്ടുമല്ല, ത്യാഗംകൊണ്ടുമാത്രമാണ്, അമൃതത്വത്തിലെത്തുക.'' പലവംശക്കാരും തുടർച്ചയായി ഈ വെല്ലുവിളി സ്വീകരിച്ചു: ലോഭങ്ങളുടേതായ തല ത്തിൽവെച്ചുതന്നെ, ഈ പ്രപഞ്ചപ്രഹേളികയ്ക്കു സമാധാനം കണ്ടു പിടിക്കാൻ അങ്ങേയറ്റംവരെ പ്രയത്നിക്കയും ചെയ്തു. കഴിഞ്ഞ കാല ത്തിൽ അവരൊക്കെ പരാജയമടയുകയാണ് ചെയ്തത്. തിന്മയുടെയും കഷ്ടതയുടെയും ചുമടിന്നടിയിൽപെട്ട് പഴയ കൂട്ടരെല്ലാം മുച്ചൂടും നശിച്ചു. പ്രതാപത്തിനും വിത്തത്തിനും വേണ്ടിയുള്ള ദുര പിന്നാലെ കൊണ്ടുവരുന്നതു വിനാശമാണ്. പുതിയ വംശക്കാരാകട്ടെ വിറകൊണ്ടു നിലംപറ്റാൻ തുടങ്ങുകയുമാണ്. അതിജീവിക്കാൻപോകുന്നത് സമാധാ നമാണോ യുദ്ധമാണോ, ക്ഷമയാണോ അക്ഷമയാണോ, നന്മയാണോ തിന്മയാണോ, മാംസപേശിയാണോ മസ്തിഷ്കമാണോ, പ്രാപഞ്ചികത യാണോ ആദ്ധ്യാത്മികതയാണോ എന്ന പ്രശ്നത്തിനു സമാധാനം ഇനിയും ഉണ്ടാകേണ്ടയിരിക്കുന്നു. വളരെ മുമ്പുതന്നെ നാം ഈ പ്രശ്നത്തിനു സമാധാനം കണ്ടെത്തി: നാം സൗഭാഗ്യത്തിലൂടെയും ദൗർഭാഗ്യത്തിലൂടെയും ആ സമാധാനം മുറുകെ പിടിച്ചുവരികയുമാണ്. നാം കണ്ടുപിടിച്ച സമാധാനം അപ്രാപഞ്ചികതയാണ്, ത്യാഗമാണ്.

ഭാരതത്തിലെ ജീവിതവ്യാപാരത്തിൻെറ വിഷയമിതാണ്: ഭാരത ത്തിലെ നിത്യസംഗീതത്തിൻെറ പല്ലവിയും ഇതുതന്നെ. ഭാരതീയ ജീവിതത്തിൻെറ നട്ടെല്ലിതാണ്. ഭാരതസത്തയുടെ അടിത്തറയും ഇതു തന്നെ. ഭാരതീയജീവിതം ഉണ്ടായിരിക്കുന്നതുതന്നെ ഇതിനുവേണ്ടി യാണ് – അതായത് മാനവവർഗ്ഗത്തെ ആദ്ധ്യാത്മികമാക്കുവാൻ. താർ ത്തറുകൾ ഭരിച്ചപ്പോഴും തുർക്കികൾ ഭരിച്ചപ്പോഴും, മുകിലർ ഭരിച്ച പ്പോഴും ഇംഗ്ലീഷുകാർ ഭരിച്ചപ്പോഴും ഭാരതം സ്വജീവിതസരണിയിൽ നിന്നു വ്യതിചലിച്ചിട്ടില്ല.

ഭാരതീയജനതയുടെ വല്ല ജീവിതഘട്ടത്തിലും, ആദ്ധ്യാത്മികതയിൽ മികച്ചവർ, വിശ്വത്തെ ഇളക്കിമറിക്കാൻ പോന്നവർ, ഇല്ലാതിരുന്നതായി കാട്ടാൻ ഞാൻ എല്ലാവരെയും വെല്ലുവിളിക്കുന്നു. ഭാരതത്തിൻെറ പ്രവൃത്തി ആദ്ധ്യാത്മികമാണ്. യുദ്ധകാഹങ്ങളുടെ മുഴക്കത്തോടൊ പ്പമോ, പട്ടാളക്കുപ്പിണികളുടെ ചിട്ടവെച്ച മുന്നേറ്റത്തോടൊപ്പമോ ചെയ്യാവുന്നതല്ല ആ പ്രവൃത്തി. നനുത്ത മഞ്ഞുതുള്ളികൾപോലെ, ആരും കേൾക്കാതെ, മിക്കവാറും ശ്രദ്ധിക്കപ്പെടാതെയാണ് ഭാരതത്തി ൻെറ പ്രഭാവം

1 കൈവല്യോപനിഷത് 1.3

ലോകത്തിൻെറമേൽ പതിഞ്ഞിട്ടുള്ളത്: എങ്കിലും ഭൂമിയിലുള്ള ഏറ്റവും മനോജ്ഞമായ പുഷ്പങ്ങളെയാണ് അതു വിരിയി ച്ചിട്ടുള്ളത്. പ്രകൃത്യാതന്നെ മൃദുവാകയാൽ, പ്രസ്തുതപ്രഭാവത്തിന് ഇവി ടെനിന്നു മറുനാടുകളിലേക്കു ചെന്നെത്താൻ, അനുകൂലമായ പരിതഃ സ്ഥിതികൾ ഒത്തിണങ്ങുന്നതുവരെ കാത്തിരിക്കേണ്ടിവരുന്നു. പക്ഷേ സ്വന്തം നാടിൻെറ അതിരുകൾക്കുള്ളിൽ അത് ഒരിക്കലും വ്യാപരിക്കാ തിരുന്നിട്ടുമില്ല. വസ്തുത ഇതാകയാൽ, അഭ്യസ്തവിദ്യർക്കെല്ലാം അറിയാം, സാമ്രാജ്യനിർമ്മാതാവായ താർത്തറോ പേഴ്സ്യനോ ഗ്രീക്കോ ആറബോ ഈ രാജ്യത്തെ ബാഹ്യലോകത്തോടു ബന്ധിച്ചിട്ടുള്ളപ്പോഴെല്ലാം, ഉടനടി, വമ്പിച്ച ആദ്ധ്യാത്മികശക്തി ലോകത്തെ മുഴുവൻ ആറാടിച്ചിട്ടു ണ്ടെന്ന്. അതേ പരിതഃസ്ഥിതികളാണ് വീണ്ടും ഇന്നു നമ്മുടെ മുമ്പി ലുള്ളത്. ഇംഗ്ലീഷുകാർ കരയിലും കടലിലും തീർത്തിട്ടുള്ള പാതകൾ, ആ ചെറുദ്വീപനിവാസികൾ ആവിഷ്കരിച്ചിട്ടുള്ള ആശ്ചര്യകരമായ ശക്തി, വീണ്ടും ഭാരതത്തെ ബാല്യലോകവുമായി ബന്ധിപ്പിച്ചിരിക്ക യാണ്: വീണ്ടും അതേ പ്രവൃത്തി ആരംഭിച്ചിരിക്കയുമാണ്. എൻെറ വാക്കുകൾ ശ്രദ്ധിച്ചുകൊള്ളുവിൻ – ഇതൊരു ചെറിയ തുടക്കമേ ആയുള്ളു. വലിയ കാര്യങ്ങൾ പിന്നാലെ വന്നുകൊള്ളും. ഭാരതത്തിനു വെളിയിൽ നടക്കുന്ന പ്രവൃത്തിയുടെ ഫലമെന്തെന്ന് എനിക്കു തിട്ട മായി പറയാൻ വയ്യ. എന്നാൽ ഒന്നു നിശ്ചയമുണ്ട്; പരിഷ്കാരമുള്ള ഓരോ നാട്ടിലും ദശലക്ഷക്കണക്കിനാളുകൾ – ഞാൻ മനഃപൂർവം പറയുന്നു, ദശലക്ഷക്കണക്കിനാളുകൾ – തങ്ങളെ ഭൗതികവാദത്തി ൻെറ പടുകുഴിയിൽനിന്ന് ഉദ്ധരിക്കുന്ന സന്ദേശം പ്രതീക്ഷിച്ചുകഴിയു കയാണ്. ഇന്നത്തെ കുബേരസേവയാണ് അവരെയൊക്കെ ആ കുഴിക ളിലേക്ക് തല കിഴുക്കാംപാടായി തള്ളുന്നത്. ഇന്നത്തെ സാമുദായിക പ്രസ്ഥാനങ്ങളുടെ നേതാക്കന്മാരിൽ പലരും കണ്ടുപിടിച്ചിരിക്കുന്നു, ഏറ്റവും ഉത്കൃഷ്ടരൂപത്തിലുള്ള വേദാന്തമേ അവരുടെ സാമുദായിക പ്രത്യാശകളെ ആദ്ധ്യാത്മികമാക്കിത്തീർക്കൂ എന്ന്. ഒടുവിൽ ഈ വിഷയത്തിലേക്ക് എനിക്കു മടങ്ങേണ്ടിവരും. അതുകൊണ്ട് വിശാല മായ മറ്റേ വിഷയം – ഈ രാജ്യത്തിൽ ചെയ്യേണ്ട ജോലി – പ്രതിപാ ദിക്കാം.

ഈ പ്രശ്നത്തിനു രണ്ടു വശമുണ്ട്. ഈ ജനതയെ രൂപപ്പെടുത്തുന്ന വിഭിന്നഘടകങ്ങളെ ആദ്ധ്യാത്മികമാക്കുകമാത്രമല്ല, അവയെ സാത്മ്യ പ്പെടുത്തുകകൂടി വേണ്ടിയിരിക്കുന്നു. പല വംശക്കാരെയും സാത്മ്യ പ്പെടുത്തി ഒന്നാക്കുക എന്നത് ഓരോ ജനതയുടെ ജീവിതത്തിലും ചെയ്യേണ്ട പൊതുജോലിയാണ്.

***

9

## ഭാരതീയ മഹിളകൾ[1]

വിവേകാനന്ദസ്വാമികൾ; ''പ്രസംഗത്തിനുമുമ്പ് ഹിന്ദുദർശനത്തെ പ്പറ്റിയും, പ്രസംഗം കഴിഞ്ഞു ഭാരതത്തെക്കുറിച്ചു സാമാന്യമായും ചോദിക്കാൻ ചില ആളുകൾക്ക് ആഗ്രഹമുണ്ട്. പക്ഷേ എന്തിനെപ്പറ്റി പ്രസംഗിക്കണമെന്നറിയാൻ പാടില്ലാത്തതാണ് വലിയ വൈഷമ്യം. ഹിന്ദുദർശനത്തെപ്പറ്റിയോ, ഹിന്ദുവംശം അതിൻെറ ചരിത്രം, സാഹിത്യം എന്നിവയിൽ ഏതെങ്കിലുമൊന്നിനെപ്പറ്റിയോ പ്രസംഗിക്കാൻ എനിക്കു വളരെ സന്തോഷമേയുള്ളു. മാന്യകളേ, മാന്യന്മാരേ, ഏതെങ്കിലുമൊരു വിഷയത്തിൻെറ സൂചന നല്കിയാൽ അതു വളരെ സന്തോഷകര മായിരിക്കും.''

പ്രഷ്ടാവ്; ''സ്വാമിൻ, വളരെ പ്രായോഗികബുദ്ധിയുള്ള അമേരിക്ക രായ ഞങ്ങൾ ഹിന്ദുദർശനത്തിലെ ഏതു തത്ത്വവിശേഷം അംഗീക രിക്കണമെന്നാണ് അങ്ങയുടെ ആഗ്രഹം? ക്രിസ്തുമതത്തിനു നല്കാൻ കഴിയാത്തതായി എന്താണ് ആ തത്ത്വം ഞങ്ങൾക്കു ചെയ്യാൻ പോകു ന്നത്? ഇതാണ് എനിക്കു ചോദിക്കാനുള്ളത്.''

വി.സ്വാ. ''ഇത് എനിക്കു തീരുമാനിക്കാൻ വളരെ വിഷമമുള്ള സംഗതിയാണ്. ഇതു നിങ്ങളെയാണ് ആശ്രയിച്ചിരിക്കുന്നത്. അംഗീക രണീയമെന്നും സഹായപ്രദമെന്നും തോന്നുന്ന വല്ലതും കണ്ടാൽ, അതു നിങ്ങൾ എടുക്കണം. ഞാൻ ഒരു മതപ്രചാരകനല്ലെന്നു മനസ്സിലാ ക്കുമല്ലോ. സ്വന്തം അഭിപ്രായത്തിലേക്ക് ആളുകളെ പരിവർത്തനം ചെയ്യാനല്ല ഞാൻ ചുറ്റിനടക്കുന്നത്. അത്തരം ആശയങ്ങളെല്ലാം നല്ലതും വലുതുമെന്നത്രേ എൻെറ സിദ്ധാന്തം. ഭാരതത്തിലുള്ള ചിലർക്കു നിങ്ങളുടെ ആശയങ്ങളിൽ ചിലതു നന്നെ പറ്റിയേക്കാം. ഞങ്ങളുടെ ആശയങ്ങളിൽ ചിലത് ഇവിടെ ചിലർക്കും പറ്റിയെന്നുവരാം. അപ്പോൾ ആശയങ്ങൾ ഭൂമുഖത്തിലെങ്ങും വാരിവിതറണം.''

പ്രഷ്ടാവ്; ''നിങ്ങളുടെ ദർശനത്തിൻെറ പാര്യന്തികഫലം മനസ്സിലാ ക്കാൻ ഞങ്ങൾക്കാഗ്രഹമുണ്ട്. നിങ്ങളുടെ ദർശനവും മതവും ഞങ്ങളു ടെ സ്ത്രീകളെക്കാൾ ഉപരിയായി നിങ്ങളുടെ സ്ത്രീകളെ ഉയർത്തിയിട്ടു ണ്ടോ?''

വി.സ്വാ. ''നോക്കു: ഈ ചോദ്യം വളരെ വിഷമം പിടിച്ച ഒന്നാണ്. ഞങ്ങളുടെ സ്ത്രീകളെയും നിങ്ങളുടെ സ്ത്രീകളെയും എനിക്കിഷ്ട മാണ്.''

---

1 1900 ജനുവരി 18-ാം തീയതി കാലിഫോർണിയയിൽ പസദേനയിലുള്ള ഷേക്സ്പിയർ ക്ലബ് ഹൗസിൽവെച്ചു ചെയ്ത പ്രസംഗം.

പ്രഷ്ടാവ്; ''ശരി. നിങ്ങളുടെ സ്ത്രീകളെയും, അവരുടെ ആചാരങ്ങൾ, വിദ്യാഭ്യാസം, കുടുംബത്തിൽ അവർക്കുള്ള സ്ഥാനം എന്നിവയെയും പറ്റി ഞങ്ങൾക്കു പറഞ്ഞുതരുമോ?''

വി.സ്വാ. ''നിശ്ചയമായും. ഇവയൊക്കെ നിങ്ങളോടു പറയാൻ എനിക്കു വളരെ സന്തോഷമുണ്ട്. അപ്പോൾ ഈ സായാഹ്നത്തിൽ ഭാരതീയ മഹിളകളെക്കുറിച്ചറിയാനാണ് ആഗ്രഹമല്ലേ? അല്ലാതെ ദർശനത്തെയും മറ്റും പറ്റിയല്ല?''

പ്രസംഗം

എന്നോടു വളരെ ക്ഷമ കാട്ടണം എന്നു തുടക്കമായി പറയട്ടെ. കാരണം, ഒരിക്കലും വിവാഹം ചെയ്യാത്ത ഒരുകൂട്ടമാളുകളിൽ പെട്ടവനാണ് ഞാൻ. അതിനാൽ, മാതാവ്, ഭാര്യ, പുത്രി, സഹോദരി എന്നീ ബന്ധങ്ങളിൽ പെടുന്ന സ്ത്രീകളെക്കുറിച്ച് എൻെറ അറിവു മറ്റുള്ളവരുടേതിനെ അപേക്ഷിച്ച് നിശ്ചയമായും അത്ര തികവുറ്റതാകാൻ തരമില്ല. പിന്നെ, ഭാരതം ഒരു ഭൂഖണ്ഡമാണ്, രാജ്യമല്ല എന്നോർക്കണം. പല വർഗ്ഗക്കാരാണ് അവിടെ നിവസിക്കുന്നത്. ഭാരതത്തിലെ വർഗ്ഗക്കാ രെക്കാൾ കൂടുതൽ തമ്മിലടുത്തവരാണ്, സദൃശരാണ്, യൂറോപ്പിലെ ജനതകൾ. ഭാരതം മുഴുവനായെടുത്താൽ എട്ടു ഭിന്ന ഭാഷകൾ അവിടെ യുണ്ടെന്ന് ഞാൻ പറയുമ്പോൾ അതിനെപ്പറ്റി ഒരു സ്ഥലബോധം നിങ്ങൾക്കു കിട്ടും. ഭിന്നഭാഷകൾ – ദേശീയഭാഷാവിഭാഗങ്ങളല്ല: ഓരോ ന്നിനും സ്വന്തമായ സാഹിത്യവുമുണ്ട്. ഹിന്ദിഭാഷതന്നെ സംസാരിക്കു ന്നത് പത്തുകോടി ആളുകളാണ്. ബംഗാളി സംസാരിക്കുന്നവർ ഏതാ ണ്ട് ആറു കോടിയാണ്. ഇതുപോലെ മറ്റു ഭാഷകളും. പിന്നെ ഉത്തര ഭാരതഭാഷകൾ നാലിനും ദക്ഷിണഭാരതഭാഷകളിൽനിന്ന്, ഏതെങ്കിലും രണ്ടു യൂറോപ്യൻഭാഷകൾക്കു തമ്മിലുള്ള ഭേദത്തെക്കാളേറെ ഭേദ മുണ്ട്. ഇവ സർവഥാ ഭിന്നമാണ്: നിങ്ങളുടെ ഭാഷ ജപ്പാൻഭാഷയിൽ നിന്ന് എത്ര ഭിന്നമാണോ അത്രയും ഭിന്നമാണ്. ഞാൻ ദക്ഷിണഭാരത ത്തിൽ ചെല്ലുമ്പോൾ സംസ്കൃതം പറയാവുന്ന വല്ലവരെയും കണ്ടുമുട്ടി യില്ലെങ്കിൽ, അവരോടെനിക്ക് ഇംഗ്ലീഷ് പറയേണ്ടിവരുന്നു എന്നു കേൾക്കുമ്പോൾ നിങ്ങൾ അദ്ഭുതപ്പെടും. കൂടാതെ, ആചാരങ്ങളിലും കീഴ്വഴക്കങ്ങളിലും ഭക്ഷണത്തിലും വേഷത്തിലും ചിന്താഗതികളിലും ഈ വർഗ്ഗക്കാർക്കു തമ്മിൽ ഭേദമുണ്ട്.

പിന്നെ, ജാതിവ്യവസ്ഥയുമുണ്ട്. ഓരോ ജാതിയും ഏതാണ്ട് ഭിന്ന മായ ഒരു വർഗ്ഗീയഘടകംതന്നെയായിരിക്കയാണ്. വേണ്ടത്ര നീണ്ട ഒരു കാലഘട്ടത്തിൽ ഭാരതത്തിൽ പാർക്കുന്ന ഒരാൾക്കു ലക്ഷണങ്ങൾ കൊണ്ട് ഒരുവൻ ഏതു ജാതിയിൽപെട്ടവനാണ് എന്നു പറയാൻ കഴിയും. പിന്നെ രീതികളിലും ആചാരങ്ങളിലുമുണ്ട് ജാതികൾക്കു തമ്മിൽ ഭേദം. ഈ ജാതികളെല്ലാം അന്യോന്യം അകന്നുനില്ക്കുകയും ചെയ്യുന്നു: എന്നുവെച്ചാൽ, സാമൂഹ്യമായി അവർ സമ്മേളിക്കും: പക്ഷേ ഒന്നിച്ച് അന്നപാനം കഴിക്കയോ അന്യോന്യം വിവാഹബന്ധത്തി

ലേർപ്പെടുകയോ ഇല്ല. ഈ കാര്യങ്ങളിൽ അവർ ഭിന്നിച്ചു നിലകൊള്ളുകയാണ്. ഒന്നിച്ചു ചേരും, ഇണങ്ങും: അത്രമാത്രം.

സ്ത്രീകളെ പൊതുവിൽ അറിയാൻ മറ്റു പലരെക്കാളും കൂടുതൽ എനിക്കവസരമുണ്ട്. കാരണം, എൻെറ നിലയും തൊഴിലും പലേടത്തും സദാ സഞ്ചരിക്കുന്ന മതപ്രചാരകൻേറതാണ്. അങ്ങനെ സമുദായത്തിൻെറ വിവിധതലങ്ങളുമായി ഞാൻ ബന്ധപ്പെടുന്നു. (സാധാരണയായി പുരുഷന്മാരുടെ മുമ്പിൽ ചെല്ലാത്ത സ്ത്രീകൾ, ഉത്തരഭാരത്തിൽപ്പോലും, പലേടത്തും മതത്തിൻെറ പേരിൽ ആ നിയമം ലംഘിച്ച് ഞങ്ങളുടെ പ്രസംഗം കേൾക്കാൻ വരുകയും, ഞങ്ങളോടു സംസാരിക്കയും ചെയ്യാറുണ്ട്.) ഇതൊക്കെയാണെങ്കിലും, ഭാരതീയമഹിളകളെപ്പറ്റി എല്ലാമറിയാമെന്നു പ്രസ്താവിക്കുന്നത് അപാകമാകയേയുള്ളു.

അതിനാൽ ഞാൻ നിങ്ങളുടെ മുമ്പിൽ ആദർശം വെയ്ക്കാൻ ശ്രമിക്കാം. ഓരോ ജനതയിലുമുള്ള പുരുഷനും സ്ത്രീയും, അറിഞ്ഞോ അറിയാതെയോ, പ്രയോഗത്തിൽ വരുത്തിക്കൊണ്ടിരിക്കുന്ന ഒരാദർ ശത്തെ പ്രതിനിധാനം ചെയ്യുന്നു. മൂർത്തമാക്കേണ്ടുന്ന ഒരാദർശത്തി ൻെറ ബഹിഃസ്ഫുരണമാണ് വ്യക്തി. അത്തരം വ്യക്തികളുടെ സമഷ്ടി യാണ് ജനത. ജനതയും മഹത്തായ ഒരാദർശത്തിൻെറ പ്രതിനിധി യാണ്. ഈ ആദർശത്തിലേക്കു ജനത നീങ്ങിക്കൊണ്ടിരിക്കുന്നു. അതു കൊണ്ട് ഒരു ജനതയെ മനസ്സിലാക്കാൻ ഒന്നാമതായി അതിൻെറ ആദർശം മനസ്സിലാക്കണമെന്ന ധാരണ ശരിയാണ്. കാരണം, സ്വന്ത മല്ലാത്ത ഒരു മാനദണ്ഡം വെച്ചു വിധിക്കപ്പെടാൻ ഏതു ജനതയും വിസമ്മതിക്കയേയുള്ളു.

എല്ലാ വളർച്ചയും പുരോഗതിയും സുസ്ഥിതിയും അധഃപതനവും ആപേക്ഷികംമാത്രമാണ്. ഒരു മാനദണ്ഡവിശേഷവുമായി അതു ബന്ധപ്പെട്ടിരിക്കുന്നു. ഒരു മനുഷ്യനെ മനസ്സിലാക്കാൻ പൂർണ്ണതയെപ്പറ്റി അയാൾക്കുള്ള മാനദണ്ഡംകൊണ്ട് അയാളെ അളക്കണം. ജനതകളിലത്രേ ഇതു കൂടുതൽ വ്യക്തമായി കാണാവുന്നത്. ഒരു ജനത നല്ലതെന്നു കരുതുന്നതിനെ മറ്റൊന്ന് അങ്ങനെ കരുതണമെന്നില്ല. ഈ നാട്ടിൽ സഹോദരീസഹോദരന്മാരുടെ സന്താനങ്ങൾ തമ്മിലുള്ള വിവാഹം അനുവദിച്ചിട്ടുണ്ട്. എന്നാൽ ഭാരതത്തിൽ ഇതു നിയമവിരുദ്ധമാണ്: പോരാ, ഏറ്റവും ഘോരമായ അഗമ്യാഗമനത്തിൻെറ കൂട്ടത്തിൽ ഗണിക്കപ്പെടുന്നു. ഈ നാട്ടിൽ വിധവകളുടെ പുനർവിവാഹം തികച്ചും ന്യായമാണ്. ഭാരതത്തിലെ ഉയർന്ന ജാതിക്കാരുടെ ഇടയിൽ രണ്ടു പ്രാവശ്യം വിവാഹത്തിലേർപ്പെടുക സ്ത്രീക്കു നേരിടുന്ന ഏറ്റവും വമ്പിച്ച അധഃപതനമാണ്. അങ്ങനെ നാം എടുത്തു പെരുമാറുന്ന ആശയങ്ങളുടെ വ്യത്യാസം പരിഗണിക്കുമ്പോൾ, ഒരു ജനതയെ മറ്റൊന്നിൻെറ മാനദണ്ഡം വെച്ചു വിധിക്കുന്നതു ന്യായമോ പ്രായോഗികമോ അല്ലെന്നു കാണാം. അതിനാൽ ഒരു ജനത തങ്ങളുടെ മുമ്പിൽ ഉയർത്തിവെച്ചിട്ടുള്ള ആദർശമെന്തെന്നു മനസ്സിലാക്കണം. ഭിന്നജനതകളെപ്പറ്റി പറയുമ്പോൾ, ഒരൊറ്റ ആചാരശാസ്ത്രവും ഒരേതരം ആദർശങ്ങളുമാണ്

എല്ലാ വർഗ്ഗക്കാർക്കുമുള്ളതെന്ന പൊതുവായ ഒരാശയംവെച്ചു കൊണ്ടാണ് നാം തുടങ്ങുന്നത്. എന്നാൽ പ്രയോഗത്തിൽ, മറ്റുള്ളവരെ പ്പറ്റി വിധിയെഴുതാൻ ഒരുങ്ങുമ്പോൾ നമുക്കു നല്ലത് എല്ലാവർക്കും നല്ലതാണെന്നു നാം വിചാരിക്കുന്നു. നാം ചെയ്യുന്നതു ശരി: നാം ചെയ്യാത്തതു മറ്റുള്ളവർ ചെയ്താൽ അതു ഘോരമായ അന്യായവും. ഇത് ഒരു പ്രതികൂലവിമർശനമായി പറയുകയല്ല: സത്യം വ്യക്തമാക്ക യാണ്. ചീനവനിതകൾ കാലടികൾ ഞെരുക്കിത്തിരുകിവെയ്ക്കുന്നതി നെതിരായി പാശ്ചാത്യവനിതകൾ സംസാരിക്കുന്നതു കേൾക്കുമ്പോൾ, തങ്ങൾ ധരിക്കുന്ന മയമില്ലാത്ത ആ റൗക്കയെപ്പറ്റി അവർക്കു വിചാരമി ല്ലെന്നു തോന്നും. ഇതുകൊണ്ട് ശാരീരികമായി വളരെ കൂടുതൽ അനർത്ഥമാണ് സ്വവർഗ്ഗത്തിന്നുണ്ടാകുന്നത്. ഇതൊരുദാഹരണംമാത്രം. മയമില്ലാത്ത റൗക്ക ശരീരത്തിനു വരുത്തുന്ന ദോഷത്തിൻെറ പത്തു ലക്ഷത്തിലൊരുഭാഗംപോലും കാലടികൾ ഞെരുക്കിത്തിരുകുന്നതു കൊണ്ടു വരുന്നില്ലെന്നു നിങ്ങൾ ധരിക്കണം. ആ റൗക്ക ഇടുന്നതു കൊണ്ട് അവയവങ്ങളെല്ലാം സ്വസ്ഥാനം വിട്ടിളകുന്നു: നട്ടെല്ലു പാമ്പി നെപ്പോലെ വളയുന്നു. അളവെടുക്കുമ്പോൾ വളവെത്രയെന്നു കാണാം. ഇതും പ്രതികൂലവിമർശനമല്ല, സ്ഥിതിഗതികൾ ചൂണ്ടിക്കാട്ടുകയാണ്. മേൽക്കിടയിൽ പെട്ടവരെന്നു സ്വയം കരുതുന്ന നിങ്ങൾ മറ്റു വർഗ്ഗങ്ങ ളിൽപ്പെട്ട സ്ത്രീകളെപ്പറ്റി അദ്ഭുതസ്തബ്ധരാകുന്നതുപോലെ, നിങ്ങളെപ്പറ്റി അവരും അദ്ഭുതസ്തബ്ധരാകുന്നുണ്ട്: നിങ്ങളുടെ രീതികളും ആശയ ങ്ങളും അവർ പകർത്തുന്നില്ലല്ലോ – അതുതന്നെ തെളിവ്.

അപ്പോൾ ഇരുവശത്തുമുണ്ട് കുറേ തെറ്റിദ്ധാരണകൾ. ഒരു പൊതു വേദിക, പരസ്പരധാരണയുടെ ഒരു സമതലം, ഒരു പൊതുമനുഷ്യത്വം ഉണ്ട്. അതാകണം നമ്മുടെ ജോലിയുടെ അടിത്തട്ട്. ഇവിടെയും അവിടെയും ആംശികമായിമാത്രം പ്രവർത്തിക്കുന്ന, തികഞ്ഞുനിറഞ്ഞ ആ മാനവസ്വഭാവം കണ്ടെത്തുകയാണ് വേണ്ടത്. പൂർണ്ണമായി എല്ലാം നേടത്തക്ക കഴിവ് ഒരുവന്നും നല്കപ്പെട്ടിട്ടില്ല. നിർവഹിക്കേണ്ടുന്ന ഒരു പങ്കു നിങ്ങൾക്കുണ്ട്: എളിയമട്ടിൽ മറ്റൊരു പങ്ക് എനിക്കുമുണ്ട്. ഇവിടെ ഒരുവൻ ചെറിയൊരു പങ്കു വഹിക്കുന്നു: അവിടെ മറ്റൊരുവൻ മറ്റൊരു പങ്കും. ഈ പങ്കുകളെല്ലാം ചേരുമ്പോൾ നിറവായി. വ്യക്തിക ളെപ്പോലതന്നെ വർഗ്ഗങ്ങളും. ഓരോ വർഗ്ഗത്തിനുമുണ്ട് അതിൻേറ തായ ഒരു പങ്കു നിർവഹിക്കാൻ. ഓരോ വർഗ്ഗത്തിനും മാനവപ്രകൃതി യുടെ ഒരു വശത്തെ വികസിപ്പിക്കേണ്ടതുണ്ട്. ഈ വശങ്ങളൊക്കെ ക്കൂടി എടുക്കണം. ഒരുപക്ഷേ, വിദൂരഭാവിയിൽ, ഓരോ വർഗ്ഗവും നേടിയ അദ്ഭുതമായ വർഗ്ഗീയമേന്മകൾ ഏകീഭവിച്ചിട്ടുള്ള ഒരു വർഗ്ഗം ഉണ്ടായേക്കാം. അത്തരമൊരു വർഗ്ഗത്തെക്കുറിച്ച് ലോകം ഇതുവരെ സ്വപ്നമേ കണ്ടിരിക്കില്ല. ഇതിനപ്പുറമായി ആരെക്കുറിച്ചും എനിക്കൊരു വിമർശനവുമില്ല. ഞാൻ എൻെറ ജീവിതത്തിൽ സഞ്ചരിച്ചിട്ടുള്ളതു സ്വല്പമൊന്നുമല്ല. തുറന്ന കണ്ണുമായിട്ടാണ് ഞാനതു ചെയ്തതും.

ഭാരതീയമഹിളകൾ

കൂടുതൽ അങ്ങനെ ചെയ്യുന്തോറും കൂടുതൽ മൗനം പാലിക്കയാണു ഞാൻ. പ്രതികൂലവിമർശനങ്ങളൊന്നും എനിക്കു നല്കാനില്ല.

ഭാരതത്തിലെ മാതൃകാസ്ത്രീ മാതാവാണ്. ആദിയും അന്തവും മാതാവുതന്നെ. ഹിന്ദുവിൻെറ മനസ്സിൽ സ്ത്രീയെന്ന പദം മാതൃത്വത്തെ ഓർമ്മിപ്പിക്കുന്നു. ഈശ്വരനെ മാതാവെന്നു വിളിക്കുന്നു. ഞങ്ങൾ കുട്ടികളായിരിക്കുമ്പോൾ പ്രതിദിനം, രാവിലെ ഒരു കൊച്ചുകിണ്ണത്തിൽ വെള്ളം നിറച്ച് അമ്മയുടെ മുമ്പിൽ കൊണ്ടുവെച്ച്, അതിൽ അമ്മ കാൽവിരൽ ആഴ്ത്തിയാൽ അതെടുത്ത് കുടിക്കുന്നു.

പടിഞ്ഞാറു സ്ത്രീ ഭാര്യയാണ്. സ്ത്രീത്വമെന്ന ആശയം ഭാര്യയിലാണ് കേന്ദ്രീകരിക്കപ്പെട്ടിട്ടുള്ളത്. ഭാരതത്തിലെ സാധാരണമനുഷ്യനെ സ്സംബന്ധിച്ചിടത്തോളം സ്ത്രീത്വത്തിൻെറ ശക്തി മുഴുവൻ മാതൃഭാവ ത്തിലാണ് കേന്ദ്രീകൃതമായിട്ടുള്ളത്. പാശ്ചാത്യകുടുംബം ഭരിക്കുന്നതു ഭാര്യയാണ്. ഭാരതീയകുടുംബം ഭരിക്കുന്നതു മാതാവാണ്. പാശ്ചാത്യ കുടുംബത്തിൽ ഒരമ്മ വന്നാൽ, അവർ ഭാര്യയ്ക്കു വിധേയയാകണം. കുടുംബം ഭാര്യയുടേതാണ്. ഞങ്ങളുടെ കുടുംബങ്ങളിൽ എപ്പോഴും അമ്മ പാർക്കുന്നുണ്ടാകും. ഭാര്യ അമ്മയ്ക്കു വിധേയയാണ്. ആശയ ങ്ങളിലുള്ള വ്യത്യാസമെല്ലാം നോക്കിക്കാണുക.

ഇവിടെ ഞാൻ ഉപമാനങ്ങൾ സൂചിപ്പിക്കമാത്രമാണ്: വസ്തുതകൾ ഞാൻ അവതരിപ്പിക്കാം. അങ്ങനെ രണ്ടു വശങ്ങൾ ഞാൻ അവതരി പ്പിക്കാം. അങ്ങനെ രണ്ടു വശങ്ങൾ തമ്മിൽ തുലനംചെയ്യാം. ഈ തുലനമാകട്ടെ (ആദ്യം). ഭാര്യ എന്ന നിലയിൽ ഭാരതീയമഹിളയുടെ നിലയെന്തെന്ന് നിങ്ങൾ ചോദിച്ചാൽ ഭാരതീയർ ചോദിക്കും; ''മാതാ വെന്ന നിലയിൽ അമേരിക്കൻ മഹിളയുടെ നിലയെന്ത്? എനിക്ക് ഈ ശരീരം നല്കിയ ആ നിതാന്തമഹനീയയുടെ സ്ഥാനമെന്ത്? ഒമ്പതു മാസക്കാലം എന്നെ സ്വശരീരത്തിൽ വെച്ചുപുലർത്തിയ അവരുടെ സ്ഥാനമെന്ത്? വേണമെങ്കിൽ ഇരുപതു പ്രാവശ്യം എനിക്കു സ്വജീവിതം നല്കുന്ന മാതാവെവിടെ ഞാനത്ര ചീത്തയും നീചനുമാ യാലും, ആരുടെ സ്നേഹമാണോ നശിക്കാത്തത്, ആ മാതാവെവിടെ? ഞാൻ സ്വല്പം മോശമായി പെരുമാറിപ്പോയാൽ വിവാഹമോചനത്തിനു കോടതിയിൽ പോകുന്ന ഭാര്യയോടു തുലനംചെയ്താൽ മാതാവെവിടെ? അമേരിക്കൻ മഹിളകളേ! ആ മാതാവെവിടെ?'' നിങ്ങളുടെ നാട്ടിൽ ആ മാതാവിനെ കാണാൻ കിട്ടുന്നില്ല. മാതാവാണ് ഒന്നാമത് എന്നു കരുതുന്ന പുത്രനെ ഞാൻ കണ്ടില്ല. ഞങ്ങൾ മരിക്കുമ്പോഴും, ഞങ്ങ ളുടെ ഭാര്യമാരും കുട്ടികളും മാതാവിൻെറ സ്ഥാനം കൈയ്ക്കലാക്ക ണമെന്ന് ഞങ്ങൾ ആഗ്രഹിക്കുന്നില്ല. ഞങ്ങളുടെ അമ്മ! ഞങ്ങൾ അമ്മ മരിക്കുന്നതിനുമുമ്പ് മരിക്കുന്നെങ്കിൽ ഒരിക്കൽക്കൂടി അമ്മയുടെ മടിയിൽ തലവെച്ചു മരിക്കാനാണ് ഞങ്ങളാഗ്രഹിക്കുക. ആ അമ്മയെവിടെ? സ്ഥൂലശരീരത്തോടുമാത്രം ചേർത്തുപറയേണ്ട പേരാ ണോ മഹിള എന്നത്? അതേ! മാംസം മാംസത്തോട് ഇഴുകിപ്പിടിക്ക ണമെന്നു പറയുന്ന ആദർശങ്ങളെപ്പറ്റി ഹിന്ദുവിൻെറ മനസ്സിനു പേടിയാണ്. അരുത്, അരുത്,

മഹിളേ! മാംസത്തോടു ബന്ധപ്പെട്ട ഒന്നിനോടും നീ കൂട്ടിച്ചേർക്കപ്പെടരുത് ഒരിക്കൽ, എന്നെന്നേക്കുമായി, മഹിള എന്ന പേരു ദിവ്യമെന്നു വിളിക്കപ്പെട്ടുകഴിഞ്ഞിരിക്കയാണ്. കാമത്തിനും മാംസവാസനകൾക്കും അടുക്കാൻ പാടില്ലാത്തതായി അമ്മയെന്നല്ലാതെ മറ്റേതു പേരുണ്ട്? ഇതാണ് ഭാരതത്തിലെ ആദർശം.

നിങ്ങളുടെ കത്തോലിക്കാപള്ളിയിലെ ഭിക്ഷുസംഘത്തോടു വളരെ സാദൃശ്യമുള്ള ഒരു സംഘത്തിൽ പെട്ടവനാണ് ഞാൻ. എന്നു വെച്ചാൽ, വളരെ വസ്ത്രങ്ങളും മറ്റും കൂടാതെ വീടുതോറും ഭിക്ഷ യാചിച്ചു ജിവിക്കയും, ആവശ്യമനുസരിച്ച് ആളുകൾക്ക് ഉപദേശം നല്കുകയും, ഇടം കിട്ടുന്നിടത്ത് ഉറങ്ങുകയും ചെയ്യേണ്ടവരാണ് ഞങ്ങൾ. ഈ വഴിയിലൂടെയാണ് ഞങ്ങളുടെ പോക്ക്. ഈ സംഘ ത്തിൽപ്പെട്ട അംഗങ്ങൾ സ്ത്രീകളെയെല്ലാം അമ്മയെന്നു വിളിക്കണം. ഓരോ സ്ത്രീയെയും പെൺകുട്ടിയെയും അമ്മയെന്നു വേണം വിളി ക്കാൻ. ഇതാണ് പതിവ്. പടിഞ്ഞാറു വന്നപ്പോഴും പഴയ ആ ശീലം അവശേഷിച്ചു. 'മാന്യ'കളോട് (ലേഡീസ്) 'അതേ, അമ്മേ' എന്നു ഞാൻ പറഞ്ഞുവന്നു. അവർ അതു കേട്ടു ഞെട്ടുകയാണ്. അവർ ഞെട്ടുന്നതെന്തിനെന്ന് എനിക്കു മനസ്സിലാക്കാൻ കഴിഞ്ഞില്ല. കുറെ ചെന്നപ്പോൾ കാരണം മനസ്സിലായി – അമ്മ എന്നു വിളിച്ചാൽ പ്രായം കൂടിയവരാണവർ എന്നു വന്നുകൂടും. സ്ത്രീത്വത്തിൻെറ ആദർശം ഭാരതത്തിൽ മാതൃഭാവമാണ് – വിസ്മയാവഹയും നിഃസ്വാർത്ഥയും സർവംസഹയും സദാ ക്ഷമാശീലയുമായ മാതാവ്. ഭാര്യ ഒരു നിഴൽ പോലെ മാതാവിൻെറ പിന്നാലെ നടക്കുന്നു. അവൾ അമ്മയുടെ ജീവിതത്തെ അനുകരിക്കണം, അതാണവളുടെ കർത്തവ്യം. പക്ഷേ മാതാവാണ് സ്നേഹാദർശം. കുടുംബം ഭരിക്കുന്നത് അവരാണ്: അതവരു ടേതാണ്. ഭാരതത്തിൽ വല്ല തെറ്റും ചെയ്യുന്ന കുട്ടിയെ ചതയ്ക്കുന്നത്, ശിക്ഷിക്കുന്നത്, അച്ഛനാണ്: അച്ഛനും കുട്ടിക്കും ഇടയിൽ തടസ്സം പിടിക്കുന്നത് അമ്മയും. ഇവിടെ നേരെമറിച്ചാണ് എന്നറിയാമല്ലോ. ഈ നാട്ടിൽ അമ്മയുടെ ജോലിയാണ് കുട്ടികളെ അടിക്കുക. പാവപ്പെട്ട അച്ഛനാണ് ഇടയ്ക്കുനിന്നു തടസ്സംപിടിക്കേണ്ടത്. ആദർശങ്ങൾ വ്യത്യ സ്തമാണ് അല്ലേ? ഇതൊരു ദോഷം പറച്ചിലല്ല. നിങ്ങൾ ചെയ്യുന്ന തൊക്കെ നല്ലതുതന്നെ. പല യുഗങ്ങളായി ഞങ്ങളെ പഠിപ്പിച്ചതാണ് ഞങ്ങളുടെ വഴി. കുട്ടിയെ പിരാകുന്ന അമ്മയെപ്പറ്റി കേൾക്കാനേ ഇല്ല. അമ്മ ക്ഷമിക്കയാണ്, സദാ ക്ഷമിക്കയാണ്. ''സ്വർഗ്ഗസ്ഥനായ പിതാ''വിനു പകരം ഞങ്ങളെന്നും ''അമ്മ''യെന്നാണ് പറയുക. ആ ആശയവും വാക്കും ഹിന്ദുവിൻെറ മനസ്സിൽ അതിരറ്റ സ്നേഹത്തോടു ബന്ധപ്പെട്ടിരിക്കുന്നു. നമ്മുടെ ഈ മർത്ത്യലോകത്തിൽ അമ്മയുടെ സ്നേഹമാണ് ഐശ്വരമായ സ്നേഹത്തോട് ഏറ്റവും അടുത്തിരിക്കുന്നത്. ''അമ്മേ, അമ്മേ, കൃപ കാട്ടൂ. ഞാൻ ചീത്തയാണ്. പുത്രന്മാർ

കുപുത്രന്മാരാവാറുണ്ട്. എന്നാൽ ഒരു മാതാവുമില്ല കുമാതാവായിട്ട്.''[1] ഇങ്ങനെയാണ് മഹാസിദ്ധനായ രാമപ്രസാദൻ പറയുന്നത്.

അതാ ഹിന്ദുമാതാവ്. പുത്രന്റെ ഭാര്യ മാതാവിന്റെ പുത്രിയായി ട്ടാണ് വരുന്നത്. മാതാവിന്റെ സ്വന്തം പുത്രി വിവാഹിതയായി പോയ തുപോലെ, സ്വന്തം പുത്രൻ വിവാഹം കഴിച്ചു മറ്റൊരു പുത്രിയെ കൊണ്ടുവരുകയാണ്: അവൾ മഹാരാജ്ഞിയായ ആ ഭർത്തൃമാതാവിന്റെ ഭരണത്തിൻ കീഴിൽ ഒതുങ്ങിക്കഴിയണം. വിവാഹം കഴിച്ചിട്ടി ല്ലാത്ത എനിക്കുപോലും, വിവാഹം നിഷിദ്ധമായ ഒരു സംഘത്തിൽ പ്പെട്ട എനിക്കുപോലും, ദേഷ്യം തോന്നും, എന്റെ ഭാര്യ (ഞാൻ വിവാഹം കഴിച്ചെന്നു വെയ്ക്കു!) എന്റെ അമ്മയ്ക്ക് അഹിതമായി പെരുമാറിയാൽ. എനിക്കു ദേഷ്യം തോന്നും – എന്തുകൊണ്ട്? ഞാൻ എന്റെ അമ്മയെ പൂജിക്കുന്നില്ലേ? എന്തുകൊണ്ട് എന്റെ ഭാര്യയ്ക്ക് അതു ചെയ്തുകൂടാ? ഞാൻ പൂജിക്കുന്നവരെ എന്റെ ഭാര്യയ്ക്കു പൂജിക്കരുതേ? എന്റെ തലയ്ക്കുമീതേ കയറി എന്റെ അമ്മയെ ഭരിക്കാൻ ആരാണ് ഭാര്യ? അവൾ തന്റെ സ്ത്രീത്വം പൂർണ്ണമാകുന്നതു വരെ കാത്തിരിക്കണം. ഒരുവളുടെ സ്ത്രീത്വം, സ്ത്രീസ്വഭാവം, പൂർണ്ണ മാകുന്നത് മാതൃത്വത്തിലൂടെയാണ്. ഭാര്യ അമ്മയാകുംവരെ കാത്തി രിക്കട്ടെ. അപ്പോൾ അതേ അവകാശം അവൾക്കു കിട്ടും. ഹിന്ദുവിന്റെ വിചാരമനുസരിച്ച് സ്ത്രീയുടെ മഹത്തായ കർത്തവ്യം മാതാവാകലാണ്. പക്ഷേ എത്ര വ്യത്യസ്തം! എത്ര വ്യത്യസ്തം!! എന്റെ മാതാപിതാക്കന്മാർ പല കൊല്ലങ്ങളായി ഉപവസിക്കയും പ്രാർത്ഥിക്കയും ചെയ്തു, ഞാൻ ജനിക്കാൻ. ഓരോ കുട്ടി ജനിക്കുന്നതിനും മുമ്പായി അവർ പ്രാർത്ഥി ക്കുന്നു. ഞങ്ങളുടെ മഹാനായ ആ നിയമദാതാവ്, മനു, 'ആര്യ'നെ നിർവചിച്ചുകൊണ്ടു പറയുകയാണ്: ''പ്രാർത്ഥനയിലൂടെ ജനിക്കുന്നവ നാണ് ആര്യൻ.'' പ്രാർത്ഥനാപൂർവ്വമല്ലാതെ ജനിക്കുന്ന ഓരോ കുട്ടിയും നിയമബാഹ്യനാണ്, മഹാനായ ആ നിയമദാതാവിന്റെ അഭിപ്രായ ത്തിൽ. കുട്ടിക്കുവേണ്ടി പ്രാർത്ഥിച്ചിരിക്കണം. പിരാക്കുകളോടൊത്ത്, അറിയാതെ, ലോകത്തിലേക്കു വഴുതിവീഴുന്ന കുട്ടികളിൽനിന്ന് – അവ രെ തടഞ്ഞുനിർത്താൻ നമുക്കു സാധിച്ചില്ല – എന്താണ് പ്രതീക്ഷിക്കാ നുള്ളത്? അമേരിക്കയിലേ മാതാക്കളേ, അതിനെപ്പറ്റി ചിന്തിക്കുക. നിങ്ങളുടെ ഉള്ളിനുള്ളിൽവെച്ചു ചിന്തിക്കുക – സ്ത്രീകളാകാൻ നിങ്ങൾ തയ്യാറാണോ? വർഗ്ഗത്തിന്റെയോ രാജ്യത്തിന്റെയോ ജനതാനുഗുണ വും മിഥ്യയുമായ ആ ഗർവിന്റെയോ പ്രശ്നമല്ല ഇത്, നമ്മുടെ ഈ മർത്ത്യജീവിതത്തിൽ, കഷ്ടതകളും ദുഃഖങ്ങളും നിറഞ്ഞ ഈ ജീവി തത്തിൽ, ആരാണ് ഗർവ്വുകൊള്ളുവാൻ ധൈര്യപ്പെടുക? ഈശ്വരന്റെ നിസ്സീമമായ ശക്തിക്കു മുമ്പിൽ നാമാര്? ഈ സായാഹ്നത്തിൽ ഞാൻ നിങ്ങളോടു ചോദിക്കുന്നു; 'കുട്ടികൾ വരണേ എന്നു പ്രാർത്ഥി ക്കുന്നവരാണോ

1 'കുപുത്രോ ജായതേ, ക്വചിദപി കുമാതാ ന ഭവതി' എന്നതിനു സദൃശം.

നിങ്ങളെല്ലാം? മാതാക്കളാകുന്നതിൽ നിങ്ങൾ കൃത ജ്ഞരാണോ, അല്ലയോ? മാതൃഭാവം നിങ്ങളെ പവിത്രീകരിക്കുമെന്ന് നിങ്ങൾ കരുതുന്നോ, ഇല്ലയോ? സ്വന്തം മനസ്സോടു ചോദിക്കൂ. ചോദി ക്കാഞ്ഞാൽ നിങ്ങളുടെ വിവാഹം അനൃതമാണ്: സ്ത്രീത്വം മിഥ്യയാണ്: വിദ്യാഭ്യാസം മൂഢവിശ്വാസമാണ്: പ്രാർത്ഥന കൂടാതെ ഉണ്ടാകുന്ന നിങ്ങളുടെ കുട്ടികൾ മനുഷ്യരാശിക്കു ശാപവുമായിരിക്കും.

നമ്മുടെ മുമ്പിൽ വരുന്ന വ്യത്യസ്തമായ ആദർശങ്ങൾ നോക്കൂ. മാതൃത്വത്തിൽനിന്ന് വമ്പിച്ച ചുമതലകൾ വന്നുകൂടുന്നു. അവിടെയാണ് അടിത്തറ, അവിടെനിന്നു തുടങ്ങണം. എന്തിന് അമ്മയെ ഇത്രയേറെ പൂജിക്കണം? കാരണം ഞങ്ങളുടെ ഗ്രന്ഥങ്ങൾ പഠിപ്പിക്കുന്നു, നന്മ യുടെയും തിന്മയുടെയും നേർക്ക് കുട്ടിക്കു വാസനകൾ ഉളവാക്കു ന്നത് ജനനത്തിനുമുമ്പുള്ള പ്രേരണയാണെന്ന്. ഒരുലക്ഷം മഹാവിദ്യാ ലയങ്ങളിൽ ചെല്ലു: പത്തുലക്ഷം പുസ്തകങ്ങൾ വായിക്കൂ: ലോകത്തി ലുള്ള പണ്ഡിതന്മാരോടൊക്കെ ഇടപഴകൂ – ഇതിലൊക്കെ ഭേദമാണ് ജനിക്കുമ്പോൾത്തന്നെ ശരിയായ മുദ്രയോടുകൂടിവരുക. നല്ലതിനായോ ചീത്തക്കായോ നാം ജനിക്കുന്നു: കുട്ടി ദേവനായോ അസുരനായോ ജനിക്കുന്നു – ഇതാണ് ഞങ്ങളുടെ ഗ്രന്ഥങ്ങൾ പറയുന്നത്. വിദ്യാഭ്യാ സവും മറ്റും പിന്നീടു വരുന്നതാണ്. അവയെല്ലാം നിസ്സാരം. ജനനത്തി ലെന്തോ അതാണ് നിങ്ങൾ. ആരോഗ്യമില്ലാതെ ജനിച്ചാൽ, എത്ര മരുന്നുഷാപ്പുകൾ മുഴുവനെടുത്തു വിഴുങ്ങിയാലാണ് സ്വസ്ഥമായി ജീവിതം മുഴുവൻ കഴിക്കാവുന്നത്? നല്ലതും ആരോഗ്യപൂർണ്ണവുമായ ജീവിതം നയിച്ച എത്ര പേരുണ്ട്, ബലഹീനരും രോഗികളും കെടുരക്ത ത്തോടുകൂടിയവരുമായ മാതാപിതാക്കന്മാർക്കു ജനിച്ചിട്ട്? എത്രപേർ? ആരുമങ്ങനെയില്ല – ആരും. നന്മയ്ക്കോ തിന്മയ്ക്കോ ആയുള്ള വൻശക്തിയോടുകൂടിയാണ് നാം പിറക്കുന്നത്: ഒന്നുകിൽ ജനനാൽ ത്തന്നെ ചെകുത്താന്മാർ, അല്ലെങ്കിൽ ദേവതകൾ. വിദ്യാഭ്യാസവും മറ്റും കേവലം നിസ്സാരം.

ഇങ്ങനെയാണ് ഞങ്ങളുടെ ഗ്രന്ഥങ്ങൾ പറയുന്നത്. ജനനാൽ പൂർവ്വം നേരിട്ടുള്ള പ്രേരണ. എന്തിനാണ് അമ്മയെ പൂജിക്കുന്നത്? അവർ സ്വയം വിശുദ്ധയായിത്തീർന്നു. കുറേക്കാലം അവർ കടുത്ത തപസ്യകൾ ചെയ്തു, വിശുദ്ധിപോലെതന്നെ വിശുദ്ധയായിത്തീരാൻ. ധരിച്ചുകൊള്ളൂ, ഭാരതത്തിൽ ഒരു സ്ത്രീയും സ്വന്തം ശരീരം ഒരു പുരുഷന്നും അടിയറവെക്കാൻ ഒരുങ്ങുന്നില്ല. ശരീരം അവളുടേതു തന്നെയാണ്. ഒരു പരിഷ്കാരമെന്ന നിലയിൽ, ഇംഗ്ലീഷുകാർ ഇപ്പോൾ 'മൈഥുനാവകാശം വീണ്ടെടുക്കൽ' എന്നൊന്ന് ഏർപ്പെടുത്തിയിട്ടുണ്ട്. ഒരു ഭാരതീയനും ഇതു പ്രയോജനപ്പെടുത്താൻ ഒരുങ്ങുന്നില്ല. ഒരു പുരുഷൻ സ്വഭാര്യയോടു ശാരീരികബന്ധത്തിൽ ഏർപ്പെടുമ്പോൾ, അതിന്റെ സാഹചര്യങ്ങൾ നിയന്ത്രിക്കുന്നത് ആ സ്ത്രീയാണ് – പ്രാർത്ഥനകളിലും

വ്രതങ്ങളിലുംകൂടി! പ്രജോല്പാദനകർമ്മം ഈശ്വര ൻെറതന്നെ ഏറ്റവും പവിത്രമായ പ്രതീകമാണ്. സ്ത്രീപുരുഷന്മാർ ചേർന്നുള്ള ഏറ്റവും വലിയ പ്രാർത്ഥനയാണത്. നന്മയ്ക്കോ തിന്മ യ്ക്കോ ആയുള്ള വൻശക്തിയുൾക്കൊള്ളുന്ന മറ്റൊരാത്മാവിനെ ഇഹത്തിൽ കൊണ്ടുവരുന്ന പ്രാർത്ഥനയാണത്. അതൊരു നേരമ്പോ ക്കാണോ? ഇതു വെറും നാഡീസംബന്ധിയായ സംതൃപ്തിയാണോ? ശരീരത്തെ മൃഗീയമായി ഭുജിക്കലാണോ അത്? ഹിന്ദു പറയുന്നു – അല്ല, ഒരായിരം തവണ അല്ല.

പക്ഷേ, തുടർന്നു മറ്റൊരു സംശയം വരുന്നു. നാം തുടങ്ങിവെച്ച ആശയം മാതൃസ്നേഹമാണ് ആദർശമെന്നാണല്ലോ. അമ്മ സ്വയം എല്ലാം സഹിച്ചും പൊറുത്തും കഴിയുന്നു. അവിടെയാണ് മാതൃപൂജയുടെ ഉറവിടം. എന്നെ ഇഹത്തിലേക്കു കൊണ്ടുവരാൻ മാതാവ് ഒരു സിദ്ധയാ യിത്തീർന്നു: അവർ സ്വശരീരം വിശുദ്ധമാക്കി സൂക്ഷിച്ചു. മനസ്സു വിശുദ്ധമാക്കി: ഭക്ഷണം വിശുദ്ധമാക്കി: വസ്ത്രങ്ങൾ വിശുദ്ധമാക്കി: ഭവനം വിശുദ്ധമാക്കി. ഇതൊക്കെ പല കൊല്ലക്കാലത്തേക്ക്. കാരണം, ഞാൻ ജനിക്കാൻ പോകയാണ്. ഇതൊക്കെ ചെയ്യുന്നതുകൊണ്ടാണ് മാതാവ് പൂജ്യയാകുന്നത്. എന്താണ് ഫലിതാർത്ഥം? മാതൃത്വത്തോടു ബന്ധപ്പെട്ടിരിക്കുന്നു ഭാര്യാത്വം.

പാശ്ചാത്യരായ നിങ്ങൾ വ്യക്തിനിഷ്ഠരാണ്. ഇതെനിക്കു ചെയ്യണം: എന്തുകൊണ്ടെന്നാൽ ഇതെനിക്കിഷ്ടമാണ്. എല്ലാരെയും ഞാൻ തള്ളിനീക്കും. എന്തുകൊണ്ടെന്നാൽ അതെൻെറ ഇഷ്ടമാണ്. എനിക്ക് എൻെറ സ്വന്തം തൃപ്തി നേടണം. അതിനാൽ ഞാൻ ഈ സ്ത്രീയെ പരിഗ്രഹിക്കും. എന്തുകൊണ്ടെന്നോ? എനിക്കവളെ പിടിച്ചു. ഈ സ്ത്രീ എന്നെ വിവാഹം ചെയ്യുകയാണ്. എന്തുകൊണ്ട്? അവൾക്ക് എന്നെ പിടിച്ചു. ഇത്രമാത്രം. അപരിമിതമായ ഈ ലോകത്തിലാകെ അവളും ഞാനുമേ ഉള്ളു. ഞാൻ അവളെയും അവൾ എന്നെയും വേൾക്കുന്നു. മറ്റാർക്കും തകരാറൊന്നുമില്ല: മറ്റാർക്കും ഉത്തരവാദിത്വവുമില്ല. നിങ്ങ ളുടെ ജോണിനും ജേനിനും കാട്ടിൽ കടന്നു യഥേഷ്ടം ജീവിക്കാം. എന്നാൽ അവർക്ക് സമുദായത്തിൽ ജീവിക്കണമെങ്കിൽ അവരുടെ വിവാഹം, നന്മയുടേയോ തിന്മയുടേയോ രൂപത്തിൽ, നമുക്കും അർത്ഥവത്താണ്. അവരുടെ കുട്ടികൾ തനി ചെകുത്താന്മാർതന്നെ യാകാം – തീ വെച്ചും കൊലപ്പെടുത്തിയും കവർന്നും മോഷ്ടിച്ചും കുടിച്ചും അറപ്പുളവാക്കിയും കഴിയുന്ന നീചന്മാർ.

അപ്പോൾ ഭാരതത്തിലെ സാമുദായികവ്യവസ്ഥിതിയുടെ ചുവ ടെന്താണ്? ജാതിനിയമം, ഞാൻ ജാതിക്കുവേണ്ടി ജനിക്കുന്നു. ജാതിക്കുവേണ്ടി ജീവിക്കുന്നു. 'ഞാൻ' എന്നുവെച്ചാൽ – 'ഈ ഞാൻ' എന്നല്ല അർത്ഥം. കാരണം, ഒരു സന്ന്യാസിസംഘത്തിൽ ചേരുകയാൽ ഞാൻ ജാതിക്കു വെളിയിലാണ് – സാമുദായികവ്യവസ്ഥിതിയിൽ കഴിയുന്നവരെന്നത്രേ വിവക്ഷ. ജാതിവ്യവസ്ഥയിൽ ജനിക്കയാൽ

ജീവിതം മുഴുവൻ ജാതിനിയമങ്ങൾക്കൊത്തു നയിക്കപ്പെടണം. മറ്റൊരു തരത്തിൽ, നിങ്ങളുടെ ഇന്നത്തെ ഭാഷയിൽ പറഞ്ഞാൽ, പാശ്ചാത്യൻ ജനനാൽത്തന്നെ വ്യക്തിപരനാണ്: ഹിന്ദു സമുദായപരനുമാണ് (സോഷ്യലിസ്റ്റ്). തികച്ചും സമുദായപരനാണ്. അപ്പോൾ ഗ്രന്ഥങ്ങൾ പറയുന്നു; സ്വതന്ത്രമായി ചുറ്റിനടന്ന് ഇഷ്ടമുള്ള സ്ത്രീയെ വിവാഹം കഴിക്കാൻ നിന്നെയും ഇഷ്ടമുള്ള പുരുഷനെ വിവാഹം കഴിക്കാൻ സ്ത്രീയെയും അനുവദിച്ചാൽ എന്താകും ഫലം? നീ പ്രേമിക്കുന്നു. ഒരുപക്ഷേ, പെണ്ണിൻെറ അച്ഛൻ ഭ്രാന്തനോ ക്ഷയരോഗിയോ ആയിരുന്നിരിക്കാം. പെണ്ണാണെങ്കിൽ, ഒരു മുഴുക്കുടിയൻെറ മുഖം കണ്ടു പ്രേമിക്കയാകാം. ഇത്തരുണത്തിൽ നിയമം എന്തു പറയുന്നു? നിയമം പറയുകയാണ്; ഈ വിവാഹങ്ങളെല്ലാം നിയമവിരുദ്ധമാണെന്ന്. കുടിയന്മാരുടെയും ക്ഷയരോഗികളുടെയും ഭ്രാന്തന്മാരുടെയും മറ്റും കുട്ടികൾ വിവാഹം ചെയ്തുകൂടാ. നിയമം പറയുന്നു, വിരൂപരും കൂന ന്മാരും കിറുക്കന്മാരും തിരുമണ്ടന്മാരും വിവാഹം ചെയ്യരുതെന്ന്, ഒരിക്കലും ചെയ്യരുതെന്ന്.

പക്ഷേ അറേബ്യയിൽനിന്നു വരുന്ന മുഹമ്മദന്നു സ്വന്തമായ ഒരു അറേബ്യൻ നിയമമുണ്ട്. അതുകൊണ്ട് അറേബ്യയിലെ മരുനിയമം ഞങ്ങളുടെമേൽ അടിച്ചേല്പിക്കപ്പെട്ടിരിക്കയാണ്. സ്വന്തം നിയമവുമായി ഇംഗ്ലീഷുകാരൻ വരുന്നു. അയാൾക്കാവുന്നപോലെ ആ നിയമവും ഞങ്ങളുടെമേൽ വെച്ചുകെട്ടുന്നു. ഞങ്ങൾ കീഴടക്കപ്പെട്ടവരാണ്. അയാൾ പറയുകയാണ്; ''നാളെ ഞാൻ നിങ്ങളുടെ സഹോദരിയെ വിവാഹം ചെയ്യാൻ പോകുന്നു.'' ഞങ്ങളെന്തു ചെയ്യും? ഞങ്ങളുടെ നിയമം പറയുന്നു; ''നൂറു പുരുഷാന്തരം അകൽച്ചയുണ്ടെങ്കിലും ഒരു ഗോത്രത്തിൽ പെട്ടവർ തമ്മിൽ വിവാഹമരുത്. ഈ വിവാഹം നിയമവിരുദ്ധമാണ്: ഇതു വർഗ്ഗത്തെ അധഃപതിപ്പിക്കും, നിർവീര്യമാക്കും. ഇതു സംഭവിച്ചുകൂടാ.'' അവിടെ അതു നിലയ്ക്കുന്നു. അങ്ങനെ എൻെറയോ എൻെറ സഹോദരിയുടെയോ വിവാഹത്തിൽ എനിക്കു ശബ്ദമുയർത്താവതല്ല. ഇതൊക്കെ തീരുമാനിക്കുന്നതു ജാതിയാണ്. ചിലപ്പോൾ ശൈശവത്തിൽത്തന്നെ ഞങ്ങളുടെ വിവാഹം നടക്കുന്നു. എന്തുകൊണ്ട്? ജാതി പറയുന്നു; സ്വന്തം സമ്മതപ്രകാരമല്ല അവരുടെ വിവാഹമെങ്കിൽ, പ്രേമം വളരുന്നതിനു വളരെ മുമ്പുതന്നെയുള്ള വിവാഹമാണ് നല്ലത്. വെവ്വേറെ വളരാൻ അവരെ വിട്ടാൽ പയ്യൻ മറ്റു വല്ല പെണ്ണിനെയും, പെണ്ണു മറ്റു വല്ല പയ്യനെയും സ്നേഹിച്ചെന്നു വരാം. അപ്പോൾ വല്ല ദോഷവും സംഭവിക്കാം. അതുകൊണ്ട് ജാതി പറയുകയാണ്; ഇവിടെവെച്ച് അതവസാനിപ്പിക്കുക. എൻെറ സഹോദരി വികലയാണോ സുരൂപയാണോ എന്നൊന്നും ഞാൻ വകവെയ്ക്കുന്നേയില്ല. അവളെൻെറ സഹോദരിയാണ്. അതു മതി. അവൻ എൻെറ സഹോദരനാണ്. എനിക്ക് അത്രയുമറിഞ്ഞാൽ മതി. അങ്ങനെ അവർ അന്യോന്യം സ്നേഹിച്ചുകൊള്ളും. നിങ്ങൾ പറഞ്ഞേക്കും; 'ഹാ! ഒട്ടേറെ

സുഖഭോഗങ്ങൾ അവർക്കില്ലാതാകും. പുരുഷൻ സ്ത്രീയേയും സ്ത്രീ പുരുഷനേയും പ്രേമിക്കുമ്പോഴുള്ള അതിഹൃദ്യമായ വികാരങ്ങൾ അവർക്കു നഷ്ടപ്പെടും. സഹോദരീസഹോദരന്മാരെപ്പോലെ, അനി വാര്യമെന്നോണം, അന്യോന്യം സ്നേഹിക്കുക – വളരെ തണുത്ത ഒരു വികാരമാണത്.'' ആകട്ടെ: പക്ഷേ ഹിന്ദു പറയും; ''ഞങ്ങൾ സമുദായ പരരാണ്. ഒരു പുരുഷൻെറയോ സ്ത്രീയുടെയോ അതിഹൃദ്യമായ സുഖ ത്തിനുവേണ്ടി നൂറുകണക്കിനുള്ള മറ്റാളുകളുടെമേൽ കഷ്ടത കെട്ടി വെയ്ക്കാൻ ഞങ്ങൾ ആഗ്രഹിക്കുന്നില്ല.''

അങ്ങനെ അവർ വിവാഹിതരാകുന്നു. ഭാര്യ ഭർത്താവോടൊത്തു ഗൃഹപ്രവേശം ചെയ്യുകയാണ്. ഇതിൻെറ പേർ രണ്ടാം വിവാഹമെന്നത്രേ. നന്നെ ചെറുപ്പത്തിലുള്ള വിവാഹം ഒന്നാമത്തേതായി കണക്കാക്കപ്പെടുന്നു. രണ്ടുപേരും വെവ്വേറെ, സ്വന്തം മാതാപിതാക്കന്മാരോടും മറ്റു സ്ത്രീകളോടും ഒത്തു വളരുന്നു. വളർച്ചയെത്തുമ്പോൾ രണ്ടാം വിവാഹത്തിൻെറ പേരിൽ രണ്ടാമതൊരു ചടങ്ങു നടക്കുന്നു. അവർ പിന്നെ ഒന്നിച്ചു താമസിക്കുന്നു: ഭർത്താവിൻെറ മാതാപിതാക്കന്മാരോടുകൂടി ഒരേ ഒരു വീട്ടിൽ. ഭാര്യ അമ്മയാകുമ്പോൾ കുടുംബാധിപത്യം അവളിൽ ചെന്നുചേരുന്നു.

ഇനി മറ്റൊരുതരം ഭാരതീയസ്ഥാപനത്തെപ്പറ്റിയാകാം. ആദ്യത്തെ രണ്ടു മൂന്നു ജാതിക്കാർക്കിടയിൽ വിധവകൾക്കു പുനർവിവാഹം അനുവദിച്ചിട്ടില്ലെന്ന് ഇപ്പോൾ ഞാൻ നിങ്ങളോടു പറഞ്ഞല്ലോ. വേണമെന്നുവെച്ചാലും അവർക്കു സാദ്ധ്യമല്ല. സ്വാഭാവികമായിത്തന്നെ പലർക്കും അതൊരു കഷ്ടപ്പാടാണ്. പല വിധവകൾക്കും ഇതു വളരെ ഇഷ്ടപ്പെടാത്ത ഒരു ഏർപ്പാടാണെന്നു നിഷേധിക്കാൻ പാങ്ങില്ല. കാരണം, അവിവാഹിതജീവിതം അവർക്ക് ഒരു വിദ്യാർത്ഥിജീവിതം നിർബദ്ധമാക്കുന്നു. എന്നുവെച്ചാൽ, വിദ്യാർത്ഥി മത്സ്യമാംസങ്ങൾ കഴിക്കരുത്, വീഞ്ഞുകുടിക്കരുത്, വെള്ളവസ്ത്രമല്ലാതെ ധരിക്കരുത് – ഇങ്ങനെ പലതും, പല നിയമങ്ങളാണുള്ളത്. തപസ്വികളുടേതായ ഒരു ജനതയാണ് ഞങ്ങളുടേത് – ഞങ്ങൾ സദാ തപസ്യ ആചരിക്കയാണ്. ഞങ്ങൾക്കതിഷ്ടമാണ്. സ്ത്രീക്കു മദിരയും മാംസവും നിഷിദ്ധമാണ്. വിദ്യാർത്ഥിജീവിതകാലത്ത് ഞങ്ങൾക്കതൊരു ബുദ്ധിമുട്ടായിരുന്നു. പെൺകുട്ടികളെ സംബന്ധിച്ച് അങ്ങനെയായിരുന്നില്ല. മാംസം ഭക്ഷിക്കണമെന്നു വരുന്നത് ഞങ്ങളുടെ സ്ത്രീകൾ അധഃപതനമായി കരുതുന്നു. ചില ജാതികളിൽപെട്ട പുരുഷന്മാർ ചിലപ്പോൾ മാംസം കഴിക്കും: സ്ത്രീകൾ ഒരിക്കലും കഴിക്കില്ല. എന്നിരിക്കിലും പലർക്കും പുനർവിവാഹനിഷേധം ഒരു കഷ്ടപ്പാടാണ്: തീർച്ച.

സമുദായപരരാണ് അവരെന്ന ആശയത്തിലേക്കു നമുക്കു മടങ്ങ ണം. ഓരോ നാട്ടിലെയും ഉയർന്ന ജാതികളിൽ സ്ത്രീകളുടെ സംഖ്യ

പുരുഷന്മാരുടേതിനെക്കാൾ എപ്പോഴും വളരെ വലുതാണെന്ന് സ്ഥിതി വിവരക്കണക്കുകൾ കാട്ടിത്തരും. എന്തുകൊണ്ട്? ഉയർന്ന ജാതികളിൽ സ്ത്രീകൾ തലമുറകളായി ആയാസശൂന്യമായ ജീവിതമാണ് നയിക്കു ന്നത്. ''അവർ പണിയെടുക്കുന്നില്ല: നൂൽ നൂല്ക്കുന്നുമില്ല. എങ്കിലും സകലസൗഭാഗ്യവും തികഞ്ഞ സോളമൺ അവരിലൊരുവളെപ്പോലെ വേഷഭൂഷിതയല്ലായിരുന്നുതാനും.'' പാവപ്പെട്ട ആൺകുട്ടികൾ – അവർ ഈച്ചയെപ്പോലെ ചത്തൊടുങ്ങുന്നു. പെൺകുട്ടികൾക്കു പൂച്ചയ്ക്കുള്ള ഒമ്പത് ആയുഷ്കാലങ്ങളാണുള്ളതെന്നത്രേ ഭാരതത്തിൽ നടപ്പുള്ള ചൊല്ല്. ചുരുങ്ങിയ കാലത്തിനുള്ളിൽ പെൺകുട്ടികൾ ആൺകുട്ടിക ളുടെ സംഖ്യയെ അതിക്രമിക്കുന്നു എന്നു സ്ഥിതിവിവരക്കണക്കു കളിൽ കാണാം. ഇപ്പോഴത്തെ കഥ ഇതല്ല. ആൺകുട്ടികളെപ്പോലെ തന്നെ അവരും കടുക്കെ പണിയെടുക്കയാണ്. താണജാതികളിലുള്ള പെൺകുട്ടികളെക്കാൾ സംഖ്യയിൽ വളരെയധികമാണ് ഉയർന്നജാതിയി ലുള്ള പെൺകുട്ടികൾ. താണജാതികളിലെ ചുറ്റുപാടുകൾ കടകവിരു ദ്ധമാണ്. ഇവയിൽ എല്ലാവരും കടുക്കെ അദ്ധ്വാനിക്കുന്നു. ചിലപ്പോൾ സ്ത്രീകൾ കുറെ കൂടുതലായി പണിയെടുക്കുന്നു. എന്തുകൊണ്ടെന്നാൽ, അവരാണ് വീട്ടുജോലികൾ ചെയ്യുന്നത്. പക്ഷേ, ഒന്നു ധരിക്കണം. ഈ കാര്യം ഞാൻ ഓർക്കുമായിരുന്നില്ല. അമേരിക്കൻയാത്രക്കാരി ലൊരുവനായ മാർക് ട്വൈൻ ഭാരതത്തെപ്പറ്റി ഇങ്ങനെ എഴുതിയി ല്ലായിരുന്നെങ്കിൽ; ''പാശ്ചാത്യവിമർശകന്മാർ ഹൈന്ദവാചാരങ്ങളെപ്പറ്റി പറഞ്ഞിട്ടുള്ളതെന്തുമാകട്ടെ: പശുവിനോടോ പട്ടിയോടോ ചേർത്തു നുകത്തിൽ കെട്ടിയ ഒരു സ്ത്രീയെയും കാണാൻ ഒരിക്കലും എനിക്കു കഴിഞ്ഞിട്ടില്ല. ഇതൊക്കെ യൂറോപ്പിലുള്ള ചില നാടുകളിൽ കാണാ മല്ലോ. ഭാരതത്തിൽ പാടത്തു വേല ചെയ്യുന്ന ഒരു സ്ത്രീയെയും പെൺകുട്ടിയെയും ഞാൻ കണ്ടില്ല. റെയിൽപാതയുടെ രണ്ടുവശത്തും മുമ്പിലും, നഗ്നരും തവിട്ടുനിറക്കാരുമായ പുരുഷന്മാരും കുട്ടികളും വയലുകളിൽ ഉഴുന്നു. പക്ഷേ സ്ത്രീകളാരുമില്ല. കഴിഞ്ഞ രണ്ടു മണി ക്കൂറിൽ ഒരൊറ്റ സ്ത്രീയെയോ പെൺകുട്ടിയെയോ പാടങ്ങളിൽ പണിയെ ടുക്കുന്നതായി ഞാൻ കണ്ടില്ല. ഏറ്റവും താണജാതിക്കാർപോലും ഭാരതത്തിൽ ഒരിക്കലും കഠിനമായി അദ്ധ്വാനിക്കുന്നില്ല. മൊത്തത്തിൽ പറഞ്ഞാൽ അവരുടെ തലയിലെഴുത്ത് മറ്റു ജനതകളുടെ ഇടയിലുള്ള ആ വർഗ്ഗത്തോടു തുലനംചെയ്യുമ്പോൾ, കഠിനമല്ലതന്നെ. ഉഴുന്നതി നെപ്പറ്റി പറഞ്ഞാൽ, അവർ ഒരിക്കലും അതു ചെയ്യുന്നേയില്ല.''

ഇതാ, നിങ്ങൾക്കുതന്നെ കാണാവുന്നതേയുള്ളു. താണജാതിക്കാ രിൽ പുരുഷന്മാരുടെ സംഖ്യ സ്ത്രീകളുടേതിനെക്കാൾ വലുതാണ്. സ്വാഭാവികമായി എന്താണ് നിങ്ങൾ പ്രതീക്ഷിക്കുന്നത്? വിവാഹം ചെയ്യുവാൻ സ്ത്രീക്കു കിട്ടുന്ന അവസരങ്ങൾ പലതാണ്: കാരണം,

പുരുഷന്മാരുടെ സംഖ്യ കൂടുതലാണ്.

വിധവകൾ വിവാഹം കൂടാതിരിക്കുക എന്ന പ്രശ്നത്തെ കുറിച്ചു പറയാം; ആദ്യത്തെ രണ്ടു ജാതികളിൽ അനുപാതത്തിലും വളരെ യധികം സ്ത്രീകളുള്ളതിനാൽ ഒരു സംശയമുണ്ടാകുന്നു; ഒന്നുകിൽ പുനർവിവാഹം പാടില്ലാത്ത വിധവകളുടെ പ്രശ്നവും യാതനകളും, അല്ലെങ്കിൽ ഭർത്താവിനെ കിട്ടാത്ത യുവതികളുടെ പ്രശ്നവും യാതനക ളും. വിധവാപ്രശ്നത്തെ നേരിടണമോ വൃദ്ധകുമാരീപ്രശ്നത്തെ നേരിടണമോ? രണ്ടിലൊന്ന് എന്ന നിലയാണ് വന്നുകൂടുക. ഈയവ സ്ഥയിൽ, ഭാരതീയന്റെ മനസ്സ് സമുദായപരമാണെന്ന ആശയത്തി ലേക്കു മടങ്ങുക. ആ മനസ്സു പറയുന്നു; ''നോക്കൂ: വിധവാപ്രശ്നമാണ് രണ്ടിൽ ഗൗരവം കുറഞ്ഞത് എന്നത്രേ ഞങ്ങൾ കരുതുന്നത്.'' എന്തു കൊണ്ട്? അവർക്കൊക്കെ ഒരവസരം കിട്ടിയതാണ്. അവർ വിവാഹിത രായവരാണ്. അവരുടെ അവസരം കഴിഞ്ഞുപോയിരിക്കാം. എന്നാലും അതവർക്ക് ഉണ്ടായതാണല്ലോ: ഇരിക്കൂ: പാവപ്പെട്ട ഈ പെൺകുട്ടി കളെപ്പറ്റി ശാന്തമായി ചിന്തിക്കൂ. ഇവർക്കു വിവാഹത്തിന് ഒരവസരമേ ഉണ്ടായിട്ടില്ല.'' നിങ്ങളുടെമേൽ ഈശ്വരൻ കൃപ ചൊരിയട്ടെ! ഞാനോർ ക്കുന്നു, ഒരിക്കൽ ഓക്സ്ഫോർഡ് തെരുവിൽ പത്തുമണി സമയത്ത് ആ സ്ത്രീകളൊക്കെക്കൂടി വരുകയായിരുന്നു. നൂറും ആയിരവും സ്ത്രീകൾ ഷാപ്പുകളിൽനിന്ന് സാമാനം മേടിക്കാൻ തിരിച്ചിരിക്കയാണ്. അമേരിക്കക്കാരനായ ഒരു പുരുഷൻ ചുറ്റും നോക്കിയിട്ടു പറഞ്ഞു; ''ഈശ്വരോ രക്ഷതു! ഇവരിലെത്ര പേർക്കു ഭർത്താക്കന്മാരെ കിട്ടും? ആവോ!'' അതുകൊണ്ട് വിധവകളോടു ഭാരതീയന്റെ മനസ്സ് പറയുക യാണ്; ''ശരി, നിങ്ങൾക്കൊരവസരം കിട്ടിയിരിക്കുന്നു. നിങ്ങൾക്ക് അത്തരം അപകടം പറ്റിയതിൽ ഞങ്ങൾക്കു വളരെ വളരെ വ്യസന മുണ്ട്. എന്താ ചെയ്യുക! മറ്റുള്ളവർ കാത്തിരിക്കയാണ്.''

മറ്റൊന്ന്. ഈ പ്രശ്നത്തിൽ മതം കേറി വരുന്നു. ഹിന്ദുമതം ഒരാശ്വാസമാണ്, ശ്രദ്ധിക്കുക. ഞങ്ങളുടെ മതം പഠിപ്പിക്കുന്നത് വിവാ ഹം നല്ലതല്ലെന്നാണ്. ദുർബ്ബലർക്കുള്ളതാണത്. ആദ്ധ്യാത്മികരായ പുരുഷനും സ്ത്രീയും വിവാഹത്തിലേർപ്പെടുകയില്ല. അതിനാൽ മത നിഷ്ഠയുള്ള സ്ത്രീ പറയും; ''ശരി; ഭഗവാൻ എനിക്കു കൊള്ളാവുന്ന ഒരവസരം നല്കി. വിവാഹം കൊണ്ടു മെച്ചമെന്ത്? ഈശ്വരനോടു നന്ദി കാട്ടുക, ഈശ്വരനെ പൂജിക്കുക. മനുഷ്യനെ സ്നേഹിച്ചിട്ട് എന്തു കൃതം?'' സ്വാഭാവികമായിത്തന്നെ, അവർക്കൊക്കെ ഈശ്വരനെ ചിന്തി ക്കുക സാദ്ധ്യമല്ല. ചിലർ അതസാദ്ധ്യമെന്നുതന്നെ നിനയ്ക്കുന്നു. ഇക്കൂട്ടർക്കു കഷ്ടപ്പെടേണ്ടിവരുന്നു. എന്നാൽ പാവങ്ങളായ മറ്റേ കൂട്ടരില്ലേ, അവർ ഇവർക്കുവേണ്ടി കഷ്ടപ്പെടുന്നതെന്തിന്? ഇപ്പോൾ ഈ കാര്യം ഞാൻ നിങ്ങളുടെ വിവേകപൂർവമായ തീർപ്പിനു വിടുന്നു. പക്ഷേ ഭാരതീയരുടെ ആശയമിതാണ്.

ഇനി, പുത്രി എന്ന നിലയിലുള്ള മഹിളയെപ്പറ്റി ചിന്തിക്കാം. ഭാരതീയ

കുടുംബത്തിലെ വമ്പിച്ച വൈഷമ്യമാണ് പുത്രി. പുത്രിയും ജാതിയും ചേർന്നു പാവപ്പെട്ട ഹിന്ദുവിനെ മുടിക്കയാണ്. എന്തുകൊണ്ടെന്നാൽ, സ്വന്തം ജാതിയിലേ അവൾക്കു വിവാഹമാകാവൂ. സ്വന്തം ജാതിയിൽ ത്തന്നെ തുല്യപദവിയിൽമാത്രം. അതുകൊണ്ട് ചിലപ്പോൾ പാവപ്പെട്ട ഹിന്ദു, പുത്രിയെ വിവാഹം കഴിപ്പിക്കുമ്പോഴേക്ക് ഒരു തെണ്ടിയാകേണ്ടി വരുന്നു. വരന്റെ അച്ഛൻ പുത്രശുല്ക്കമായി വലിയൊരു തുക അവ കാശപ്പെടും. വധുവിന്റെ പാവപ്പെട്ട അച്ഛൻ പുത്രിക്കൊരു ഭർത്താ വിനെ നേടാൻ ഉള്ളതെല്ലാം വിറ്റഴിക്കുന്നു. ഹിന്ദുവിന്റെ ജീവിതത്തിലെ മഹാവൈഷമ്യം അയാളുടെ മകളാണ്. അദ്ഭുതമെന്നു പറയട്ടെ, പുത്രി ക്കുള്ള സംസ്കൃതപദം 'ദുഹിതാ'വെന്നാണ്. അതിന്റെ ശരിയായ നിഷ്പത്തി ഇതാണ്; പണ്ടു കുടുംബത്തിലെ പുത്രിയാണ് പശുക്കളെ കറക്കുക പതിവ്. അങ്ങനെ 'ദുഹ് = കറക്കുക' എന്ന ധാതുവിൽനിന്ന് ദുഹിതാവെന്ന പദം ഉണ്ടായി. ദുഹിതാവെന്നുവെച്ചാൽ പാൽ കറ ക്കുന്ന പെണ്ണെന്നർത്ഥം. പിന്നീടു പാൽ കറക്കുന്ന ദുഹിതാവിനു മറ്റൊരർത്ഥം അവർ കണ്ടുപിടിച്ചു; കുടുംബത്തിലെ പാലെല്ലാം (ധനമെല്ലാം) കറന്നെടുക്കുന്നവൾ. ഇതാണ് രണ്ടാമത്തെ അർത്ഥം.

ഭാരതത്തിൽ ഞങ്ങളുടെ സ്ത്രീകൾക്കുള്ള ഭിന്നബന്ധങ്ങളാണ് ഇവ യെല്ലാം. ഞാൻ പറഞ്ഞതുപോലെ, അമ്മയ്ക്കാണ് ഏറ്റവും ഉന്നതമായ സ്ഥാനം: അടുത്തതു ഭാര്യയ്ക്ക്. അവരുടെ പിന്നാലെയാണ് പുത്രി. തമ്മിൽ പിണഞ്ഞുകുരുങ്ങിയിട്ടുള്ള നിലകളാണിവ. ഒരു വൈദേശിക ന്നും ഇതു ധരിക്കാനാവില്ല, അനേകവർഷം ഭാരതത്തിൽ പാർത്താലും ഉദാഹരിക്കാം. വ്യക്തിയെ കുറിക്കുന്ന സർവനാമത്തിനു മൂന്നു രൂപങ്ങ ളുണ്ട് ഞങ്ങൾക്ക്. ഞങ്ങളുടെ ഭാഷയിലുള്ള ഒരുതരം ആഖ്യാതങ്ങ ളാണവ. ഒന്നു വളരെ ആദരം കാട്ടുന്നു: രണ്ടാമത്തേത് ഇടത്തരം. ഏറ്റവും അടിയിലുള്ളത് 'നീ, നിന്നെ' എന്നതുപോലെയുമാണ്. ഒടു വിലത്തേത് കുഞ്ഞുങ്ങളോടും വേലക്കാരോടുമാണ് പ്രയോഗിക്കുക. രണ്ടാമത്തേതു സമന്മാരോട്. ജീവിതത്തിലെ കുരുങ്ങിക്കിടക്കുന്ന ബന്ധങ്ങളിലൊക്കെ ഇവ ഉപയോഗിക്കേണ്ടിയിരിക്കുന്നു. ഉദാഹരണ മായി, ഞാൻ എന്റെ മൂത്ത സഹോദരിയോട് ആയുഷ്കാലമൊക്കെ 'നിങ്ങൾ' എന്ന സർവനാമമാണുപയോഗിക്കുക. അവർ ഒരിക്കലും എന്നോട് അങ്ങനെ ചെയ്യില്ല. 'നീ' എന്നാണ് പറയുക. പിശകായി പ്പോലും 'നിങ്ങൾ' എന്നു പറയരുത്. അങ്ങനെ പറഞ്ഞാൽ അതൊരു തരം ശാപമാകും. മുതിർന്നവരോടുള്ള സ്നേഹം എപ്പോഴും ആ ഭാഷാ രൂപത്തിലാണ് പ്രകാശിപ്പിക്കേണ്ടത്. അതാണ് പതിവ്. അതുപോലെ, ഞാൻ മൂത്ത സഹോദരിയോടോ സഹോദരനോടോ – അച്ഛനമ്മമാരുടെ കാര്യം പറയാനില്ലല്ലോ – നീ, എന്നൊക്കെ പ്രയോഗിക്കാൻ ഒരിക്കലും ധൈര്യപ്പെടില്ല: അച്ഛനമ്മമാരെ പേരെടുത്തു വിളിക്കുക ഞങ്ങൾക്ക് ഒരിക്കലും സാദ്ധ്യമല്ല. ഈ നാട്ടിലെ മുറകൾ ധരിക്കുന്നതിനുമുമ്പ് നല്ല

സംസ്കാരമുള്ള ഒരു വീട്ടിലെ പുത്രൻ അമ്മയെ പേർ ചൊല്ലി വിളിച്ചതു കേട്ടപ്പോൾ ഞാൻ വല്ലാതെ ഞെട്ടിപ്പോയി. പക്ഷേ ക്രമേണ ഞാനതു കേട്ടു ശീലിച്ചു. നാട്ടിലെ മുറയാണത്. അച്ഛനമ്മമാരുടെ സാന്നിദ്ധ്യത്തിൽ അവരുടെ പേര് ഞങ്ങൾ ഒരിക്കലും ഉച്ചരിക്കില്ല. അവരുടെ മുമ്പിൽപ്പോലും പ്രഥമ പുരുഷബഹുവചനമാണ് എപ്പോഴും ഞങ്ങൾ ഉപയോഗിക്കുക.

ഇങ്ങനെ, ഞങ്ങളുടെ ഇടയിൽ സ്ത്രീപുരുഷന്മാരുടെ സാമൂഹ്യ ജീവിതത്തിലും പരസ്പരബന്ധത്തിൻെറ ഏറ്റക്കുറച്ചിലുകളിലും അതിജടിലമായ പിണച്ചിലുകളാണുള്ളത്. ഞങ്ങൾ ഗുരുജനസാന്നിദ്ധ്യത്തിൽ ഭാര്യമാരോട് ഉരിയാടില്ല. തനിച്ചാകുമ്പോഴോ, താണവരുള്ളപ്പോഴോ മാത്രമേ അങ്ങനെ ചെയ്യൂ. ഞാൻ വിവാഹം ചെയ്തവനാണെങ്കിൽ, ഇളയസഹോദരിയുടെയോ അനന്തരവന്മാരുടെയോ അനന്തരവൾമാരുടെയോ മുമ്പിൽവെച്ച് എനിക്കു ഭാര്യയോടു സംസാരിക്കാം: മൂത്ത സഹോദരിയുടെയോ അച്ഛനമ്മമാരുടെയോ മുമ്പിൽവെച്ചു പാടില്ല. എൻെറ സഹോദരിമാരോട് അവരുടെ ഭർത്താക്കന്മാരെപ്പറ്റി എനിക്കൊന്നും പറഞ്ഞുകൂടാ. ഇതാണ് ആശയം; സന്ന്യാസപ്രവണതയുള്ള വർഗ്ഗക്കാരാണ് ഞങ്ങൾ. സാമൂഹ്യവ്യവസ്ഥിതിയുടെ മുമ്പിലുള്ള ഒരേ ആശയമാണിത്. വിവാഹം അത്ര വിശുദ്ധമല്ലെന്നും താണതെന്നും ഞങ്ങൾ കരുതുന്നു. അതിനാൽ പ്രേമമെന്ന വിഷയത്തെപ്പറ്റി ഒരിക്കലും സംസാരിക്കയേയില്ല. എൻെറ സഹോദരീസഹോദരന്മാരോ മാതാവോ, എന്തിന് മറ്റുള്ളവർപോലും, മുന്നിലുണ്ടെങ്കിൽ എനിക്കു നോവൽ വായിച്ചുകൂടാ. ആ പുസ്തകം ഞാൻ മടക്കുന്നു.

വീണ്ടുമൊന്ന്; തീനും കുടിയുമൊക്കെ അതേ വകുപ്പിൽ പെടുന്നു. ഗുരുജനങ്ങളുടെ മുമ്പിൽവെച്ച് ഒന്നും കഴിക്കില്ല. ഞങ്ങളുടെ സ്ത്രീജനങ്ങൾ പുരുഷന്മാരുടെ മുമ്പിൽവെച്ച് ആഹാരം കഴിക്കില്ല. കുട്ടികളോ സ്വന്തം നിലയിൽ താണവരോ ആയാൽ വിരോധമില്ലതാനും. സ്വന്തം ഭർത്താവിൻെറ മുമ്പിൽവെച്ചു 'ചവയ്ക്കു'ന്നതിൽ ഭേദം ഭാര്യയ്ക്കു മരിക്കുകയാണ്. ചിലപ്പോൾ സഹോദരന്മാരും സഹോദരിമാരുമൊത്ത് ആഹാരം കഴിച്ചെന്നുവരാം. ഞാനും എൻെറ സഹോദരിയുംകൂടി ഇരുന്നൂണുകഴിക്കുമ്പോൾ അവരുടെ ഭർത്താവുവന്നാൽ സഹോദരി ഊണുനിർത്തുകയായി: പാവപ്പെട്ട ഭർത്താവ് ഓടിമറയും.

ഞങ്ങളുടെ നാട്ടിലെ ആചാരവിശേഷങ്ങളാണിവ. ഇവയിൽ ചിലതു മറുനാടുകളിലും ഞാൻ കാണുന്നുണ്ട്. വിവാഹം ചെയ്തിട്ടില്ലായ്കയാൽ ഭാര്യയെപ്പറ്റിയുള്ള എൻെറ അറിവ് പൂർണ്ണമല്ല. അമ്മ, സഹോദരി ഇവരാരെന്ന് എനിക്കറിയാം. മറ്റുള്ളവരുടെ ഭാര്യമാരെ ഞാൻ കണ്ടിട്ടുണ്ട്. അങ്ങനെ സംഗ്രഹിച്ചതാണ് ഞാൻ നിങ്ങളോടു പറഞ്ഞത്.

വിദ്യാഭ്യാസവും സംസ്കാരവും പുരുഷന്മാരെ ആശ്രയിച്ചിരി ക്കുന്നു.

എന്നുവെച്ചാൽ, പുരുഷന്മാർ സംസ്കാരസമ്പന്നരാണെങ്കിൽ സ്ത്രീകളുമാണ്: അല്ലെങ്കിലല്ല. ഏറ്റവും പ്രാചീനകാലംമുതല്ക്കേ ഹിന്ദു ക്കളുടെ പുരാതനാചാരങ്ങളനുസരിച്ച്, പ്രാഥമികവിദ്യാഭ്യാസം ഗ്രാമ സംഘടനയോടു ചേർന്നാണിരിക്കുന്നത്. ഓർമ്മയ്ക്കപ്പുറമുള്ള കാലം മുതൽ ഭൂമിയൊക്കെ ജനതയുടേതായിരുന്നു: നിങ്ങൾ പറയുംപോലെ, ഭരണകൂടത്തിൻേറതായിരുന്നു. ഭൂമിയെസ്സംബന്ധിച്ചിടത്തോളം സ്വകാര്യാവകാശമില്ല, ഭാരതത്തിൽ നികുതിയുടെ വരവു ഭൂമിയിൽനിന്നാണ്: കാരണം, ഓരോ മനുഷ്യനും തനിക്കുള്ള ഭൂമി ഭരണകൂടത്തിൽനിന്നു നേരിട്ടു കൈപ്പറ്റിയിരിക്കയാണ്. അഞ്ചോ പത്തോ ഇരുപതോ നൂറോ കുടുംബങ്ങൾ ഉൾപ്പെടുന്ന ഒരു സമൂഹത്തിനു പൊതുവായിട്ടാണ് ഭൂമിയുടെ ഉടമ. ആ ഭൂമി മുഴുവൻ അവർ ഭരിക്കുന്നു: സർക്കാരിലേക്കു ക്ലിപ്തമായി നികുതി നല്കുന്നു: വൈദ്യനെയും അദ്ധ്യാപകനെയും മറ്റും ശമ്പളം നല്കി പോറ്റുകയും ചെയ്യുന്നു.

ഹെർബർട് സ്പെൻസറുടെ പുസ്തകങ്ങൾ വായിച്ചിട്ടുള്ളവർ ഓർക്കുന്നുണ്ടാകും, 'സന്ന്യാസിമഠാധിഷ്ഠിത'മെന്ന് അദ്ദേഹം വിളിക്കുന്ന വിദ്യാഭ്യാസപദ്ധതിയെപ്പറ്റി. യൂറോപ്പിൽ അതു പരീക്ഷിക്കപ്പെട്ടതാണ്. ചിലേടങ്ങളിൽ അതു സഫലമായിരുന്നു. അതായത്, ഒരു ഗ്രാമത്തിൽ ഒരദ്ധ്യാപകനെ പുലർത്തിവരുന്നു. ഈ പ്രാഥമിക വിദ്യാലയങ്ങൾ അതിലളിതങ്ങളാണ്: കാരണം ഞങ്ങളുടെ അദ്ധ്യാപനരീതികൾ അതിലളിതമാണ്. ഓരോ കുട്ടിയും ചെറിയ ഓരോ കൊച്ചുപായയുമായി വരും. അവൻെറ കടലാസ്, തുടക്കത്തിൽ പനയോലയാണ്. ആദ്യം പനയോല: കടലാസ്സിൻെറ വില ദുർഭരമാണ്. ചെറിയ ആ കൊച്ചുപായ് വിരിച്ച് അതിലാണ് ഓരോ കുട്ടിയും ഇരിക്കുക, മഷിക്കുപ്പിയും ബുക്കുകളും വെളിയിലെടുത്ത് എഴുതാൻ തുടങ്ങുന്നു. സ്വല്പം കണക്ക്: കുറേ സംസ്കൃത വ്യാകരണം: കുറച്ചു ഭാഷ: കണക്കു കൂട്ടൽ – ഇത്രയുമാണ് പ്രാഥമിക വിദ്യാലയങ്ങളിൽ പഠിപ്പിക്കുന്നത്.

ഒരു വൃദ്ധൻ പഠിപ്പിച്ചതും ആചാരശാസ്ത്രത്തെക്കുറിച്ചുള്ളതുമായ ചെറിയൊരു പുസ്തകം ഞങ്ങൾ കാണാപ്പാഠം പഠിച്ചു. പാഠങ്ങളിൽ ഒന്നു ഞാനോർക്കുന്നു;

ഗ്രാമത്തിൻ നന്മയ്ക്കായി കുടുംബം വെടിയേണം:
നാടിൻെറ നന്മയ്ക്കായി ഗ്രാമവും വെടിയേണം:
മാനവനന്മയ്ക്കായി തൻനാടു വെടിയേണം:
ഭൂലോകനന്മയ്ക്കായി സർവവും വെടിയേണം.[1]

---

1 ത്യജേത്, കുലാർഥേ പുരുഷം ഗ്രാമസ്യാർഥേ കുലം ത്യജേത്
ഗ്രാമം ജനപദസ്യാർഥേ ആത്മാർഥേ പൃഥിവീം ത്യജേത്.
(മഹാഭാരതം ഉദ്യോഗം 37. 17)

ഈ ജാതി ശ്ലോകങ്ങളാണ് പുസ്തകങ്ങളിലുള്ളത്. ഇവ ഞങ്ങൾ കാണാപ്പാഠമാക്കുന്നു. ഗുരുവും ശിഷ്യനും ചേർന്ന് ഇവയെ വ്യാഖ്യാനിക്കുന്നു. ആൺകുട്ടികളും പെൺകുട്ടികളും ചേർന്നാണ് ഇവയൊക്കെ പഠിക്കുന്നത്. പിന്നീടാണ് വിദ്യാഭ്യാസം വ്യത്യസ്തമാകുന്നത്. പഴയ സംസ്കൃതവിശ്വവിദ്യാലയങ്ങളിൽ പ്രധാനമായും ഉണ്ടായിരുന്നത് ആൺകുട്ടികളാണ്. വളരെ വിരളമായേ പെൺകുട്ടികൾ ആവക വിശ്വവിദ്യാലയങ്ങളിൽ പോയിരുന്നുള്ളു. എന്നാൽ കുറേ വ്യത്യസ്തതകളുണ്ട്.

ഈ അടുത്ത കാലത്ത് യൂറോപ്പിലെ രീതി പിടിച്ച് ഉപരിവിദ്യാഭ്യാസത്തിന്നനുകൂലമായി കൂടുതൽ ശക്തികൾ പ്രവർത്തിക്കുന്നുണ്ട്. സ്ത്രീകൾക്ക് ഈ ഉപരിവിദ്യാഭ്യാസം കിട്ടുന്നതിന്നനുകൂലമായിട്ടാണ് ഉറച്ച അഭിപ്രായമുള്ളത്. ഭാരതത്തിൽ കുറേ ആളുകൾ, സ്വാഭാവികമായും, ഇതരുതെന്ന പക്ഷക്കാരാണ്. പക്ഷേ അനുകൂലപക്ഷത്തിനാണ് ഒടുവിൽ ജയമുണ്ടായത്. ഓക്സ്ഫോർഡും കേംബ്രിഡ്ജും ഹാർവാർഡും യേലും, ഇന്നും സ്ത്രീകൾക്കു പ്രവേശമില്ലാത്തിടങ്ങളാണെന്നത് ആശ്ചര്യകരമത്രേ. എനാൽ കൽക്കത്താ സർവ്വകലാശാല ഇരുപതിലേറെ ക്കൊല്ലം മുമ്പേ സ്ത്രീകൾക്കു പ്രവേശമനുവദിച്ചു. ഞാൻ ബി.ഏ. ജയിച്ച കൊല്ലം പല പെൺകുട്ടികളും ബി.ഏ. ജയിച്ചുവെന്നതു ഞാനോർക്കുന്നു. ഒരേ മാനദണ്ഡം: ഒരേ പദ്ധതി. ആൺകുട്ടികളെ പ്പോലെ എല്ലാറ്റിലും തുല്യത. തീർച്ചയായും അവർ വളരെ മെച്ചപ്പെട്ടി രുന്നു. വിദ്യാഭ്യാസം ചെയ്യുന്ന ഒരു സ്ത്രീയെ ഞങ്ങളുടെ മതം ഒരു തരത്തിലും തടസ്സപ്പെടുത്തുന്നില്ല. ഇത്തരത്തിലാണ് പെൺകുട്ടിക്കു വിദ്യാഭ്യാസം വരേണ്ടത്. ഇങ്ങനെയവൾക്കു ശിക്ഷണം നല്കണം. പെൺകുട്ടികളും ആൺകുട്ടികളും ഒപ്പം സർവ്വകലാശാലയിൽ പോയിരു ന്നു എന്ന് പഴയ പുസ്തകങ്ങളിൽ കാണുന്നു. പക്ഷേ പില്ക്കാലത്ത് ജനതയുടെ വിദ്യാഭ്യാസം മുഴുവൻ വിഗണിക്കപ്പെട്ടു. വൈദേശികഭരണ ത്തിൻകീഴിൽ എന്താണ് പ്രതീക്ഷിക്കാവുന്നത്! വൈദേശികനായ വിജേ താവ് അവിടെ നിലകൊള്ളുന്നത് ഞങ്ങൾക്കു നന്മ ചെയ്യാനല്ല. അയാൾക്കു പണമാണ് വേണ്ടത്. പന്തിരണ്ടു കൊല്ലം കഠിനമായി പഠിച്ച ഞാൻ കല്ക്കത്താ സർവ്വകലാശാലയിലെ ഒരു ബിരുദധാരി യായി. എന്നാൽ ഭാരതത്തിലിപ്പോൾ മാസംതോറും അഞ്ചു ഡോളർ ഉണ്ടാക്കാൻ എനിക്കു വിഷമമാണ്. നിങ്ങൾക്കിതു വിശ്വസിക്കാമോ? ഇതാണ് നേരായ വസ്തുത. അതുകൊണ്ട് വൈദേശികരുടെ ഈ വിദ്യാ ഭ്യാസസ്ഥാപനങ്ങളുടെ നേർലക്ഷ്യം സ്വല്പം പണം കൊടുത്ത് പ്രയോ ജനവും പ്രയോഗനിപുണതയുമുള്ള കുറേ അടിമകളെ സമ്പാദിക്കു കയത്രേ: ഒട്ടേറെ ഗുമസ്താക്കളെയും തപാൽമാസ്റ്റർമാരെയും കമ്പി ത്തപാൽ ഉദ്യോഗസ്ഥരെയും മറ്റും ഉളവാക്കുകയാണ്. ഇതാണ് വാസ്തവം.

ഇതിൻഫലമായി ആൺകുട്ടികളുടെയും പെൺകുട്ടികളുടെയും വിദ്യാഭ്യാസം തികച്ചും അവഗണിക്കപ്പെട്ടിരിക്കയാണ്. ആ നാട്ടിൽ

ചെയ്യേണ്ടതായി ഒട്ടേറെ കാര്യങ്ങളുണ്ട്. പക്ഷേ ഒരു സംഗതി എപ്പോഴും ഓർക്കേണ്ടിയിരിക്കുന്നു - ദയവു ചെയ്ത് നിങ്ങളുടെ ഒരു പഴഞ്ചൊല്ലുപയോഗിക്കാൻ അനുവദിക്കുക - ''പിടത്താറാവിനു കൊള്ളാവുന്നതു പൂവൻതാറാവിനും കൊള്ളും.'' വൈദേശികരായ മാന്യമഹിളകൾ ഹിന്ദുസ്ത്രീകളുടെ കഷ്ടപ്പാടുകളെപ്പറ്റി സദാ വിലപി ക്കുന്നു. ഹിന്ദുപുരുഷൻെറ കഷ്ടതകളെ വകവെയ്ക്കുന്നതേയില്ല. അവർ സദാ കണ്ണീർവാർക്കുകയാണ്. കൊച്ചുപെൺമക്കളെ ആർക്കു വിവാഹം കഴിച്ചുകൊടുക്കും? വൃദ്ധൻമാർക്കാണ് അവരെ കൊടുക്കുന്ന തെന്നു കേട്ട് ആരോ ചോദിച്ചു; ''യുവാക്കൻമാർ എന്തു ചെയ്യുന്നു? പെൺകുട്ടികളെ വൃദ്ധൻമാർക്കേ, വൃദ്ധൻമാർക്കുമാത്രമേ, വിവാഹം കഴിച്ചുകൊടുക്കയുള്ളോ?'' അവിടെയുള്ള ഞങ്ങളെല്ലാം ജനിക്കുന്നത്, ഒരുപക്ഷേ വൃദ്ധരായിട്ടാകാം.

ഭാരതീയവർഗ്ഗത്തിൻെറ ആദർശം ആത്മാവിൻെറ സ്വാതന്ത്ര്യമാണ്. ഈ പ്രപഞ്ചം വെറും ശൂന്യം. ഇതൊരു കാഴ്ച, ഒരു സ്വപ്നം. ഈ ജീവിതം ഇതുപോലുള്ള ദശലക്ഷം ജീവിതങ്ങളിൽ ഒന്നുമാത്രം. ഈ പ്രകൃതി മുഴുവൻ മായ, കല്പന, കല്പനകളുടെ ഉപദ്രവം പിടിച്ച ഒരു ഇരിപ്പിടം, അതാണ് ദർശനം. ശിശുക്കൾ ജീവിതത്തിൻെറ നേരേ പുഞ്ചിരി തൂകുന്നു: അതു വളരെ നന്നെന്ന്, അഴകുറ്റതെന്ന്, നിനയ്ക്കു ന്നു. എന്നാൽ കുറേ വർഷങ്ങൾക്കിടയിൽ എവിടെനിന്നു തുടങ്ങിയോ അവിടേക്കു മടങ്ങണം. കരഞ്ഞുകൊണ്ടാണ് ജീവിതം തുടങ്ങുന്നത്: കരഞ്ഞുകൊണ്ടതു വെടിയണം. യൗവനത്തികവുറ്റ ജനതകൾ കരുതു ന്നു, അവർക്കെന്തും നിർവഹിക്കാമെന്ന്. ''ഭൂമുഖത്തുള്ള ദേവതകളാണ് ഞങ്ങൾ. ഞങ്ങളാണ് തിരഞ്ഞെടുക്കപ്പെട്ട ജനത.'' ഭൂമുഖത്തെങ്ങും സ്വന്തം ഭരണം നടത്താൻ, ഈശ്വരൻെറ സങ്കല്പങ്ങൾ പുരോഗമി പ്പിക്കാൻ, ഇഷ്ടമുള്ളതെല്ലാം ചെയ്യാൻ, ലോകത്തെ തലകീഴാക്കാൻ, സർവശക്തൻ അവർക്ക് അധികാരപത്രം കൊടുത്തിട്ടുണ്ടെന്നാണ് അവരുടെ വിചാരം. കവർന്നെടുക്കാനും കൊലപാതകം ചെയ്യാനും കൊല്ലാനും അവർക്കധികാരപത്രമുണ്ട്. ഈശ്വരനാണ് അവർക്കിതു കൊടുത്തിട്ടുള്ളത്. ഇതൊക്കെ ചെയ്യുന്നത് അവർ വെറും ശിശുക്കളാകകൊണ്ടാണ്. അങ്ങനെയത്രേ സാമ്രാജ്യത്തിനു പുറകേ സാമ്രാജ്യം രൂപംപൂണ്ടത് - മഹനീയവും ഉജ്ജ്വലവുമായ സാമ്രാജ്യങ്ങൾ. ഇപ്പോൾ അവയൊക്കെ മാഞ്ഞിരിക്കയാണ്, പൊയ്പോയിരിക്കയാണ്: എവിടെ യെന്ന് ആർക്കും തിട്ടമില്ല. ഓരോന്നിൻെറയും നാശം അതിബൃഹ ത്തായിരുന്നിരിക്കണം.

താമരയിലയിൽ വീണ വെള്ളത്തുള്ളി തുള്ളിച്ചാടി ക്ഷണത്തിൽ താഴെ വീഴുന്നതുപോലെയാണ് ഈ മർത്ത്യജീവിതവും. നാം തിരിയുന്ന ദിക്കിലൊക്കെ നഷ്ടശിഷ്ടങ്ങളാണ്. ഇന്നു കാടുകൾ മറച്ചിരിക്കുന്നി ടത്ത് സുശക്തമായ ഒരു സാമ്രാജ്യവും അതിൻെറ വൻപട്ടണങ്ങളുമാ യിരുന്നു. ഭാരതീയമനസ്സിൻെറ പ്രബലമായ ആശയവും സ്വരവും നിറവും അതാണ്. പാശ്ചാത്യജനതകളുടെ നാഡികളിൽ ഒഴുകുന്നത്

യൗവനത്തിളപ്പുള്ള രക്തമാണെന്ന് ഞങ്ങൾക്കറിയാം. മനുഷ്യർക്കെന്ന പോലെ ജനതകൾക്കുമുണ്ട്. അവരുടേതായ ദിവസങ്ങൾ എന്ന് ഞങ്ങൾക്കറിയാം. ഗ്രീസെവിടെ? റോമെവിടെ? കഴിഞ്ഞ ദിവസമുണ്ടാ യിരുന്ന സുശക്തനായ സ്പെയിൻകാരനെവിടെ? ഇവയിലൂടെയെല്ലാം ഭാരതത്തിനെന്തു സംഭവിക്കുന്നു എന്നാർക്കറിയാം? അങ്ങനെ അവർ ജനിക്കുന്നു: അങ്ങനെ മരിക്കുന്നു. അവർ ഉയരുകയും വീഴുകയും ചെയ്യുന്നു. ലോകത്തിലുള്ള ഒരു ശക്തിക്കും തടുക്കാനാവാത്ത കുപ്പിണികളെ നയിച്ച ആക്രമണകാരിയായ മുകിലനെപ്പറ്റി ഹിന്ദുവിനു ശൈശവത്തിലേ അറിയാം. ആ മുകിലനാണ് നിങ്ങളുടെ ഭാഷയിൽ 'താർത്തർ' എന്ന ഭയങ്കരപദം അവശേഷിപ്പിച്ചിട്ടുള്ളത്. സ്വന്തം പാഠം ഹിന്ദു പഠിച്ചുകഴിഞ്ഞിരിക്കുന്നു. ഇന്നത്തെ ശിശുക്കളെപ്പോലെ പ്രലപി ക്കാൻ ഹിന്ദുവിന്നിഷ്ടമില്ല. പാശ്ചാത്യജനതകളേ, നിങ്ങൾക്കു പറയാനു ള്ളതു പറയൂ. ഇതു നിങ്ങളുടെ ദിനമാണ്. മുന്നേറൂ. തുടരൂ. ശിശുക്കളേ! നിങ്ങളുടെ പ്രലപനം തീരട്ടെ. ഇതു പ്രലപിക്കാനുള്ള ശിശുദിനമാണ്. ഞങ്ങളുടെ പാഠം ഞങ്ങൾ പഠിച്ചുകഴിഞ്ഞിരിക്കുന്നു. എന്നിട്ട് ഞങ്ങൾ അടങ്ങിയിരിക്കയാണ്. ഇന്നു നിങ്ങൾക്കു കുറേ സ്വത്തുണ്ട്. ഞങ്ങളെ നിങ്ങൾ അവജ്ഞയോടെ നോക്കുന്നു. ശരി, ഇതു നിങ്ങളുടെ ദിന മാണ്. പ്രലപിക്കൂ, കുഞ്ഞുങ്ങളേ! പ്രലപിക്കൂ – ഇതാണ് ഹിന്ദുവിൻെറ മനോഭാവം.

ദേവദേവനെ പ്രാപിക്കുന്നത് ഒട്ടേറെ പ്രവചനത്തിലൂടെയല്ല: ബുദ്ധി ശക്തിയിലൂടെയുമല്ല ദേവദേവനെ പ്രാപിക്കുന്നത്. ധർഷണശക്തിയുടെ ആധിക്യത്തിലൂടെയല്ല അവിടുത്തെ ലഭിക്കുന്നത്. വസ്തുക്കളുടെ അവ്യക്തമായ പിറപ്പിടം അറിയാവുന്നവൻ, മറ്റുള്ളതെല്ലാം ക്ഷണിക മെന്ന് അറിയുന്നവൻ – അവൻെറ അടുക്കലേക്കു ഭഗവാൻ വരുന്നു: മറ്റാരുടെയും അടുക്കലേക്കല്ല. യുഗങ്ങളിലൂടെ നീണ്ടുനിന്നുവരുന്ന അനുഭവത്തിൽനിന്ന് ഭാരതം ഈ പാഠം പഠിച്ചുവെച്ചിരിക്കുന്നു. ഭഗവാ ൻെറ നേരെ മുഖം തിരിച്ചിരിക്കയാണ് ഭാരതം. അതിനു പല തെറ്റുകൾ പറ്റിയിട്ടുണ്ട്. ആ വർഗ്ഗത്തിൻെറമേൽ ചവറ്റിൻ കൂമ്പാരങ്ങൾ അടിഞ്ഞു കൂടിയിരിക്കുന്നു. സാരമില്ല. അതുകൊണ്ടെന്ത്? ചവറുകൾ അടിച്ചു മാറ്റുക, പട്ടണങ്ങൾ വെടിപ്പാക്കുക മുതലാവയകൊണ്ട് എന്തു കൃതം? ജീവിതദായകമാണോ ഇവയെല്ലാം? നല്ല സ്ഥാപനങ്ങളുള്ളവർ മരി ക്കും. തകരപ്പാളികൊണ്ടുണ്ടാക്കിയിട്ടുള്ള പാശ്ചാത്യസ്ഥാപനങ്ങളെ ക്കുറിച്ചെന്താണ് പറയുക? അഞ്ചു ദിവസംകൊണ്ട് അവ ഉണ്ടാകുന്നു: ആറാം ദിവസം തകരുന്നു. ഒരു കൈക്കുമ്പിളിൽ അടങ്ങുന്ന ഈ ജനതകളിൽ ഒന്നിനു രണ്ടു ശതകക്കാലം തികച്ചു ജീവിതമില്ല. ഞങ്ങ ളുടെ സ്ഥാപനങ്ങൾ യുഗങ്ങളിലൂടെ പരീക്ഷണത്തെ ചെറുത്തു നിലകൊള്ളുകയാണ്. ഹിന്ദു പറയുന്നു; ''അതേ, ഭൂമുഖത്തുണ്ടായിരുന്ന പഴയ ജനതകളെയെല്ലാം ഞങ്ങൾ കുഴിച്ചുമൂടി: പുത്തൻജനതകളെയും കുഴിച്ചിടാൻ നിലകൊള്ളുകയാണ്. കാരണം, ഞങ്ങളുടെ ആദർശം ഈ

ലോകമല്ല: അടുത്ത ലോകമാണ്. നിങ്ങളുടെ ആദർശമെന്തോ നിങ്ങൾ അതുപോലായിത്തീരും. നിങ്ങളുടെ ആദർശം ജഡമാണെങ്കിൽ നിങ്ങൾ ജഡംതന്നെയായിത്തീരും. നോക്കൂ! ഞങ്ങളുടെ ആദർശം ചൈതന്യമാണ്. അതിനുമാത്രമേ ഉണ്‌മയുള്ളു. മറ്റൊന്നും ഉള്ളതല്ല. ചൈതന്യംപോലെ എന്നെന്നേക്കുമായി ഞങ്ങൾ നിലകൊള്ളുകയും ചെയ്യും.''

***

10

## എന്റെ ജീവിതവും ജീവിതകൃത്യവും[1]

മഹതികളേ, മഹാന്മാരേ, ഈ പൂർവ്വാഹ്നത്തിലെ പ്രസംഗവിഷയം 'വേദാന്തതത്ത്വശാസ്ത്ര'മാണെന്നു നിശ്ചയിച്ചിരുന്നതാണ്. അത് എല്ലാവർക്കും താല്പര്യമുള്ളതാണെങ്കിലും ഏറെക്കുറെ വിരസവും വളരെ വിപുലവുമാണ്.

എന്നാൽ, ഇതിനിടെ നിങ്ങളുടെ അദ്ധ്യക്ഷനും ഇവിടെ വന്ന ഏതാനും മഹതീമഹാന്മാരും എന്റെ ജീവിതകർത്തവ്യത്തെക്കുറിച്ചും ഞാൻ ചെയ്തുകൊണ്ടിരുന്ന ജോലിയെക്കുറിച്ചും വല്ലതും സംസാരിച്ചു കേൾക്കണമെന്നാവശ്യപ്പെട്ടിരിക്കുന്നു. ഇവിടെയിരിക്കുന്ന ചിലർക്ക് അത് ഒരു കൗതുകകരമായ വിഷയമാകാമെങ്കിലും എന്നെ സംബന്ധിച്ച് അപ്രകാരമല്ല. വാസ്തവത്തിൽ, എങ്ങനെയാണ് അതിനെക്കുറിച്ച് നിങ്ങളോട് പറയേണ്ടതെന്ന് എനിക്കു തികച്ചും രൂപമില്ല: എന്തെന്നാൽ ആ കാര്യത്തെക്കുറിച്ച് ഞാൻ സംസാരിക്കുന്നത് എന്റെ ജീവിതത്തിൽ ഇന്നാദ്യമായിരിക്കും.

എളിയ തോതിൽ ഞാൻ ചെയ്യാനുദ്യമിച്ചുകൊണ്ടിരുന്നത് എന്താണെന്നു മനസ്സിലാക്കുന്നതിനു നിങ്ങളെ സങ്കല്പമാർഗ്ഗേണ ഭാരതത്തിലേക്കു കൊണ്ടുപോകേണ്ടിയിരിക്കുന്നു. വിഷയത്തിന്റെ വിസ്തരാംശങ്ങളിലേക്കും നാനാ ശാഖോപശാഖകളിലേക്കും കടക്കുവാൻ നമുക്കിവിടെ സമയമില്ല: ഒരു വിദേശീയജനതയുടെ എല്ലാ സങ്കീർണ്ണഭാവങ്ങളും ഈ ചുരുങ്ങിയ സമയംകൊണ്ടു ഗ്രഹിക്കുക നിങ്ങൾക്കു സാദ്ധ്യവുമല്ല. ഭാരതം എങ്ങനെയിരിക്കുമെന്നുള്ളതിനെക്കുറിച്ച് ഒരു ലഘുചിത്രം നിങ്ങളുടെ മുമ്പിൽ വെയ്ക്കുവാനെങ്കിലും ഞാൻ ശ്രമിക്കാം എന്നു മാത്രം പറയുന്നു.

മുഴുവൻ ഇടിഞ്ഞു പൊളിഞ്ഞു നാശോന്മുഖമായി നില്ക്കുന്ന ഒരു മഹാസൗധംപോലെയാണ് ഇന്നത്തെ ഭാരതം. അതിനാൽ, പ്രഥമ വീക്ഷണത്തിൽ ആശയ്ക്കു തീരെ വകയില്ല. നശിച്ചു മണ്ണടിഞ്ഞ ഒരു ജനതയാണ് നമ്മുടെ ദൃഷ്ടിപഥത്തിൽപെടുന്നത്. എന്നാൽ, അല്പം ക്ഷമിച്ചു കാര്യങ്ങൾ പഠിക്കുമ്പോൾ അതിനപ്പുറത്ത് എന്തോ ഒന്നു കാണുവാൻ കഴിയും. ഒരു മനുഷ്യന്റെ ആന്തരതത്ത്വം, ആദർശം – അയാളുടെ ബാഹ്യാകാരം ഈ ആന്തരതത്ത്വത്തിന്റേയും ആദർശത്തിന്റെയും ബഹിഃപ്രകാശനംമാത്രമാണ് – കെടുതി വരാതെ, നശിക്കാതെ, ശേഷിക്കുന്നിടത്തോളം കാലം ആ മനുഷ്യൻ ജീവിക്കുന്നുണ്ട്: അയാളെ സംബന്ധിച്ച് ആശയ്ക്കു വകയുമുണ്ട്. നിങ്ങളുടെ ഉടുപ്പ് ഇരുപതു

1 1900–ാമാണ്ട് ജനുവരി 27–ന് അമേരിക്കയിൽ പസദേന ഷേക്സ്പിയർ ക്ലബിൽവെച്ചു ചെയ്ത പ്രസംഗം.

പ്രാവശ്യം മോഷ്ടിക്കപ്പെട്ടാലും അതുകൊണ്ട് നിങ്ങൾ നശിക്കണമെ ന്നില്ല. നിങ്ങൾക്കു പുതിയൊരുടുപ്പു സമ്പാദിക്കാൻ സാധിക്കും. ഉടുപ്പ് ഒരനുപേക്ഷണീയവസ്തുവല്ല. ഒരു ധനികന്റെ മുതൽ കൊള്ളചെയ്യ പ്പെട്ടെന്നുവെച്ച് അയാളുടെ പ്രാണനു ഹാനി തട്ടുന്നില്ല: അതയാൾക്കു മരണം വരുത്തുന്നില്ല. അയാൾ ആപത്തിനെ അതിജീവിക്കുന്നു.

ഈ സാമാന്യതത്ത്വം മനസ്സിൽവെച്ചുകൊണ്ട് നമുക്കു നോക്കാം. അപ്പോൾ കാണുന്നതെന്താണ്? ഭാരതം ഒരു രാഷ്ട്രീയശക്തിയല്ല. ഭാരതീയർ അടിമകളാക്കപ്പെട്ട ഒരു ജനതയാണ്. തങ്ങളുടെ സ്വന്തം ഭരണകാര്യങ്ങളിൽ അവരുടെ ശബ്ദത്തിന്, അഭിപ്രായത്തിന്, സ്ഥാന മില്ല. അവർ മുപ്പതു കോടി അടിമകൾ മാത്രം: അതിനപ്പുറം ഒന്നുമല്ല, ഭാരതത്തിൽ ഒരാളുടെ ശരാശരി വരുമാനം പ്രതിമാസം രണ്ടു ഷില്ലി ങ്ങാണ്. ബഹുഭൂരിപക്ഷം ജനങ്ങളുടെ സാമാന്യാവസ്ഥ പട്ടിണി യാണ്: തന്നിമിത്തം നിയതമായ വരുമാനത്തിൽ നന്നെ തുച്ഛമായ ഒരു കുറവുണ്ടായാൽപ്പോലും ലക്ഷക്കണക്കിനാളുകൾ മരിക്കുന്നു. ഒരു ചെറിയ ക്ഷാമം ആളുകളുടെ മരണത്തിനിടയാക്കുന്നു. അതിനാൽ ഭാരതത്തെസ്സംബന്ധിച്ചിടത്തോളം ആ ഭാഗത്തേക്കു നോക്കുമ്പോഴും ഒരു നാശാവസ്ഥയാണ്, നൈരാശ്യജനകമായ നാശാവസ്ഥയാണ്, ഞാൻ കാണുന്നത്.

എന്നാൽ ഭാരതീയജനത ഒരിക്കലും ധനത്തിനുവേണ്ടി നില കൊണ്ടി ട്ടില്ലെന്നും നാം മനസ്സിലാക്കേണ്ടതാണ്. വളരെ ധനം ഒരുപക്ഷേ മറ്റേതു ജനതയും ഏതു കാലത്തും ആർജ്ജിച്ചതിനെക്കാൾ കൂടുതൽ ധനം, അവർ ആർജ്ജിച്ചുവെങ്കിലും ഭാരതജനത ധനത്തിനുവേണ്ടി നിലകൊ ണ്ടിരുന്നില്ല. അനേകയുഗങ്ങളിലേയ്ക്ക് അതൊരു ശക്തിയുള്ള ജനത യായിരുന്നു: എങ്കിലും ആ ജനത ഒരിക്കലും പ്രതാപത്തിനുവേണ്ടി നിലകൊണ്ടില്ല, ഒരിക്കലും മറ്റൊരു രാജ്യം പിടിച്ചടക്കാനായി പുറ ത്തേക്കു പോയിട്ടില്ല എന്ന് നാം കാണുന്നു. സ്വന്തം അതിർത്തികൾ ക്കുള്ളിൽ പൂർണ്ണസംതൃപ്തരായി ജീവിച്ച അവർ ആരോടും ഒരിക്കലും യുദ്ധത്തിനു പോയില്ല. ഭാരതജനത ഒരിക്കലും സാമ്രാജ്യപ്രാഭവം കൊതിച്ചില്ല. അങ്ങനെ, വിത്തവും പ്രതാപവുമല്ല ഈ ജനതയുടെ ആദർശങ്ങളായിരുന്നിട്ടുള്ളത്.

പിന്നെയോ? അവരുടെ വിശ്വാസം തെറ്റായാലും ശരിയായാലും – അതു തെറ്റോ ശരിയോ എന്ന പ്രശ്നമല്ല നാം ഇവിടെ ചർച്ചചെയ്യുന്നത് – എല്ലാ മനുഷ്യസന്താനങ്ങളിലും വെച്ച് ആ ജനത വിശ്വസിച്ചു, അതും അതിതീവ്രമായി വിശ്വസിച്ചു, ഈ ജീവിതം യഥാർത്ഥമല്ലെന്ന്. യഥാർത്ഥമായിട്ടുള്ളത് ഈശ്വരനാണ്. അതിനാൽ ഏതവസ്ഥയിലും ആ ഈശ്വരനെ മുറുകെപ്പിടിക്കേണ്ടതാണെന്നും അവർ വിശ്വസിച്ചു, തങ്ങളുടെ നികൃഷ്ടജീവിതത്തിനിടയിലും മതത്തിന് അവർ പ്രഥമ സ്ഥാനം നല്കി. ഹിന്ദു വെള്ളം കുടിക്കുന്നതു മതപരമായിട്ട്, ഉറങ്ങു

ന്നതു മതപരമായിട്ട്, നടക്കുന്നതു മതപരമായിട്ട്, വിവാഹം ചെയ്യുന്നതു മതപരമായിട്ട്, മോഷ്ടിക്കുന്നതും മതപരമായിട്ട്.

ഇത്തരമൊരു രാജ്യം നിങ്ങൾ എവിടെയെങ്കിലും കണ്ടിട്ടുണ്ടോ? ഭാരതത്തിൽ ഒരു തസ്കരസംഘം രൂപപ്പെടുത്തണമെന്നുണ്ടെങ്കിൽപ്പോലും, അതിൻെറ നേതാവ് വല്ലതരം മതവും പ്രസംഗിക്കയും അനന്തരം വല്ല വ്യാജതത്ത്വശാസ്ത്രസംഹിതയും രൂപപ്പെടുത്തി, ഇതാണ് 'ഈശ്വരപ്രാപ്തിക്കുള്ള ഏറ്റവും സ്പഷ്ടവും സുഗമവുമായ വഴി' എന്നു പറയുകയും ചെയ്യേണ്ടിവരും. അപ്പോൾ അയാൾക്ക് ഒരു അനുചരസംഘത്തെ കിട്ടും: അല്ലെങ്കിലില്ല. ഈ ജനതയുടെ പ്രാണൻ, ഇതിൻെറ ജീവിതകൃത്യം, മതമാണെന്ന് ഇതിനാൽ വ്യക്തമാകുന്നു. അതി നു കോട്ടം തട്ടിയിട്ടില്ലാത്തതുകൊണ്ടാണ് ഇതു ജീവിക്കുന്നത്.

റോമിനെ നോക്കുക, റോമിൻെറ ജീവിതകൃത്യം സാമ്രാജ്യശക്തി, രാജ്യവിപുലീകരണം, ആയിരുന്നു. അതിനു കോട്ടം തട്ടിയപ്പോൾ റോം ഛിന്നഭിന്നമായി രംഗത്തുനിന്നും മറഞ്ഞു. ഗ്രീസിൻെറ ജീവിതകൃത്യം ബുദ്ധിവ്യാപാരമായിരുന്നു: അതിനു കോട്ടം തട്ടിയ നിമിഷത്തിൽ ഗ്രീസ് അന്തർദ്ധാനം ചെയ്തു. അതുപോലെതന്നെയാണ് ആധുനികകാലത്ത് സ്പെയിനിൻേറയും മറ്റ് ആധുനികരാഷ്ട്രങ്ങളുടേയും കഥ. ഓരോ ജനതയ്ക്കും ലോകത്തിനുവേണ്ടി നിർവ്വഹിക്കേണ്ട ഒരു ജീവിതകൃത്യ മുണ്ട്. ആ ജീവിതകൃത്യത്തിനു കേടുവരാത്തിടത്തോളം കാലം, പ്രയാ സങ്ങൾ നേരിട്ടാലും, ആ ജനത ജീവിക്കും. ആ ജീവിതകൃത്യം ഭഞ്ജിക്കപ്പെട്ടാലോ, ജനതയും തകരുന്നു.

ഭാരതത്തിൻെറ പ്രാണന് ഇതേവരെ കോട്ടം തട്ടിയിട്ടില്ല. അതവർ ഉപേക്ഷിച്ചിട്ടില്ല: വളരെ അന്ധവിശ്വാസങ്ങളുണ്ടെങ്കിലും അതിപ്പോഴും ഉറപ്പുള്ളതായിത്തന്നെ ഇരിക്കുന്നു. ഭയാനകങ്ങളായ അന്ധവിശ്വാസങ്ങൾ – ചിലത് ഏറ്റവും ബീഭത്സങ്ങൾ – അവരുടെ ഇടയിലുണ്ട്: എന്നാലും സാരമില്ല. ദേശീയജീവനാഡി മിടിച്ചുകൊണ്ടിരിക്കുന്നു: ജനതയുടെ ജീവിതകൃത്യം അഭംഗുരമായിരിക്കുന്നു.

ഭാരതീയർ ഒരു കാലത്തും പരാക്രമണതല്പരരായ ഒരു ജനതയാവില്ല, അവർ ഒരിക്കലും രാഷ്ട്രീയദൃഷ്ട്യാ ഒരു വൻശക്തിയാവില്ല. അത് അവരുടെ ജീവിതധർമ്മത്തിൽ പെട്ടതല്ല. ലോകത്തിലെ വിവിധ ജനതകൾ അവരുടെ പ്രത്യേകരാഗങ്ങൾ മേളിപ്പിച്ചു പുറപ്പെടുവിക്കുന്ന ജീവിതസംഗീതത്തിൽ ഭാരതത്തിനു കലർത്താനുള്ള രാഗം വേറൊന്നാണ്. അതിൽ ഭാരതത്തിൻെറ പങ്ക് എന്താണെന്നോ? ഈശ്വരൻ, ഈശ്വരൻമാത്രം. അതിനെ ഭാരതം കരാളമൃത്യുവിനു തുല്യം അയവില്ലാതെ പിടിച്ചിരിക്കുന്നു. എങ്കിലും അവിടെ ആശയ്ക്കു വകയുണ്ട്.

അങ്ങനെ ഒരു വിശകലനത്തിൻഫലമായി, ഇപ്പോൾ കാണുന്ന വസ്തുതകളൊന്നും, ഇന്നത്തെ ഈ ദാരിദ്ര്യവും കഷ്ടതകളും മറ്റും,

സാരമില്ലെന്ന നിഗമനത്തിൽ നാം എത്തിച്ചേരുന്നു – ആൾ ജീവിച്ചിരിക്കുന്നു, അതിനാൽ ആശയ്ക്കു വകയുണ്ട്.

അതേ, ഭാരതത്തിൽ ഉടനീളം മതപരമായ പ്രവർത്തനങ്ങൾ നടക്കുന്നതുകാണാം. പല നൂതന മതസമ്പ്രദായങ്ങൾക്കും ജന്മം നല്കാത്ത ഒരൊറ്റ കൊല്ലംപോലും ഞാൻ ഓർമ്മിക്കുന്നില്ല. പ്രവാഹത്തിനു ശക്തി കൂടുന്തോറും ചുഴലികളും കൂടും. മതസമ്പ്രദായങ്ങളുടെ ആവിർഭാവം ജീവൻ കെട്ടുവരുന്നതിന്റെ ലക്ഷണമല്ല, ജീവസ്സു വർദ്ധിച്ചുവരുന്നതിന്റെ ലക്ഷണമാണ്. അവ എത്ര വർദ്ധിക്കാമോ അത്ര വർദ്ധിച്ചുകൊള്ളട്ടെ. നാം ഓരോരുത്തനും, ഓരോ വ്യക്തിയും, ഓരോ ഭിന്ന മതവിഭാഗക്കാരനാകുന്നിടം വരെയും മതവിഭാഗങ്ങൾ പെരുകിക്കൊള്ളട്ടെ. അതിനെക്കുറിച്ചു കലഹിക്കേണ്ടതില്ല.

ഇനി, നിങ്ങളുടെ രാജ്യത്തിന്റെ കഥയെടുക്കുക. (ഞാൻ കുറ്റം പറയുകയല്ല) ഇവിടെ സാമൂഹ്യനിയമങ്ങൾ, രാഷ്ട്രീയ സംവിധാനം മുതലായവയെല്ലാം മനുഷ്യന്റെ ഐഹികജീവിതയാത്രയെ കഴിയുന്നത്ര സുഗമമാക്കുവാനുദ്ദേശിച്ചാണ് ഏർപ്പെടുത്തിയിരിക്കുന്നത്. മനുഷ്യൻ ഈ ലോകത്തായിരിക്കുന്നിടത്തോളം അവന്നിവിടെ വളരെ സുഖമായി കഴിയാം. നിങ്ങളുടെ തെരുവീഥികൾ നോക്കുക – എന്തു വെടിപ്പ്! നിങ്ങളുടെ പട്ടണങ്ങൾ എത്ര മനോഹരം! മനുഷ്യനു പണം സമ്പാദിക്കാൻ എത്രയോ മാർഗ്ഗങ്ങൾ ഇവിടെയുണ്ട്! ഈ ലോകജീവിതത്തിൽ സുഖാനുഭവത്തിനുള്ള എത്രയോ മാർഗ്ഗങ്ങളുണ്ട്! എന്നാൽ ഇവിടെ ഒരാൾ ഇങ്ങനെ പറയുന്നു എന്നു വിചാരിക്കുക; "ഇതാ ഞാൻ ഈ മരത്തിന്റെ കീഴിലിരുന്നു ധ്യാനിക്കാൻ പോകുന്നു: ജോലി യൊന്നും ചെയ്യാൻ ഞാനുദ്ദേശിക്കുന്നില്ല." എങ്കിൽ, അയാൾ ജയിലിൽ പോകേണ്ടിവരും: നോക്കണം, അങ്ങനെയൊരുവനു ജീവിതസൗകര്യം അശേഷം ലഭിക്കുന്നില്ല. ഇവിടെയുള്ളവരെപ്പോലെയൊക്കെ പെരുമാറുന്നവർക്കേ ഈ സമുദായമദ്ധ്യത്തിൽ ജീവിക്കാൻ പറ്റൂ. ഐഹിക ജീവിതത്തിലെ നന്മകൾ ആസ്വദിക്കുവാനുള്ള പാച്ചിലിൽ അയാളും കുടികൊള്ളണം: അല്ലെങ്കിൽ അയാൾക്കു ജീവിതമില്ല.

ഇനി നമുക്കു ഭാരതത്തിലേയ്ക്കു മടങ്ങാം. അവിടെ ഒരു മനുഷ്യൻ ഇങ്ങനെ പറയുന്നുവെന്നു വിചാരിക്കുക; "ഞാൻ അതാ, ആ പർവ്വതത്തിന്റെ മുകളിൽ പോയിരുന്ന് ശിഷ്ടജീവിതം മുഴുവൻ നാസാഗ്രത്തിലേക്ക് നോക്കിയിരിക്കാൻ✻ പോവുകയാണ്." ഉടനെ എല്ലാവരും അയാൾക്കു വിജയമാശംസിച്ചയയ്ക്കുന്നു. അയാൾ ആരോടും ഒന്നും അർത്ഥിക്കേണ്ടതില്ല. ആരെങ്കിലും അയാൾക്ക് ഒരു ചെറിയ മുണ്ടു

✻ ഇളകാതെ ഉറച്ചു നേരേയിരുന്ന്, മനസ്സടക്കി, സർവ്വേന്ദ്രിയങ്ങളും ഒതുക്കി, ഒരു ദിക്കിലും നോക്കാതെ പകുതിമാത്രം കണ്ണടച്ച്, ഒരുവൻ ധ്യാനിച്ചിരിക്കുന്നതു കണ്ടാൽ നാസാഗ്രദൃഷ്ടിയായിരിക്കുകയാണെന്നു തോന്നും. അല്ലാതെ വാസ്തവ ത്തിൽ ദൃഷ്ടി നാസാഗ്രത്തിലുറപ്പിച്ചിട്ടില്ല. അയാൾ ഒന്നുംതന്നെ കാണുന്നില്ല.

(ഭഗവദ്ഗീത 6.13 ന്റെ ശങ്കരഭാഷ്യം നോക്കുക.)

കൊണ്ടു ചെന്നു കൊടുക്കുന്നു: അങ്ങനെ അയാളുടെ കാര്യമെല്ലാം ഭദ്രം. എന്നാൽ ഒരുവൻ, "ഞാൻ ഈ ലോകത്തിലെ സുഖങ്ങൾ അല്പം ആസ്വദിക്കാൻ പോവുകയാണ്" എന്നുപറയുന്നു എങ്കിൽ അയാ ളുടെ നേരെ എല്ലാ കവാടങ്ങളും അടയ്ക്കപ്പെടുന്നു.

രണ്ടു രാജ്യത്തും നിലവിലിരിക്കുന്ന ആശയങ്ങൾ ന്യായമല്ലെന്നാണ് ഞാൻ പറയുന്നത്. ഈ രാജ്യത്ത് ഒരാൾക്ക് ഒരിടത്തിരുന്നു നാസാഗ്ര ത്തിലേക്കു നോക്കാനാണിഷ്ടമെങ്കിൽ അതു പാടില്ലാത്തതെന്തു കൊണ്ടാണെന്ന് എനിക്കു മനസ്സിലാകുന്നില്ല. ഇവിടത്തെ ഭൂരിപക്ഷം ആളുകളും ചെയ്യുന്നതുപോലെ എല്ലാവരും ചെയ്തുകൊള്ളണമെ ന്നെന്ത്? അതിനു കാരണം ഞാൻ കാണുന്നില്ല. അതുപോലെ ഭാരത ത്തിൽ ഒരു മനുഷ്യന് ഈ ലോകത്തിലെ വസ്തുക്കളോ പണമോ ഉണ്ടായിക്കൂടെന്നു വിലക്കുന്നതിനും ന്യായമില്ല. എന്നാൽ, നിഷ്ഠുര മായ അധികാരപ്രയോഗം അവിടത്തെ ലക്ഷോപലക്ഷങ്ങളെ വിപരീത മായ വീക്ഷണഗതി കൈക്കൊള്ളാൻ നിർബ്ബന്ധിക്കുകയാണെന്ന് നിങ്ങൾക്കു കാണാം. ഇതു മഹർഷിമാരുടെ അധികാരനിഷ്ഠുരതയാണ്, മഹാന്മാരുടെയും ആത്മജ്ഞാനികളുടെയും ധിഷണാസമ്പന്നന്മാരു ടെയും പ്രാജ്ഞന്മാരുടെയും അധികാരനിഷ്ഠുരത. പ്രാജ്ഞന്മാരുടെ അധികാരനിഷ്ഠുരത അജ്ഞന്മാരുടെ അധികാരനിഷ്ഠുരതയേക്കാൾ വളരെ ശക്തിമത്താണെന്നോർമ്മിക്കണം. പ്രാജ്ഞന്മാരും ധിഷണാശാ ലികളും തങ്ങളുടെ അഭിപ്രായങ്ങൾ മറ്റുള്ളവരുടെമേൽ അടിച്ചേല്പി ക്കുവാൻ മുതിരുമ്പോൾ അജ്ഞന്മാർക്കു ലംഘിക്കാനരുതാത്ത ശൃംഖലകളും പ്രതിബന്ധങ്ങളും നിർമ്മിക്കുവാൻ ഒരായിരം വഴി അവർക്കറിയാം.

അതിനാൽ ഞാൻ പറയുന്നു, ഈ അവസ്ഥ മാറേണ്ടിയിരിക്കുന്നു. ഒരു വലിയ ആത്മജ്ഞാനിയെ സൃഷ്ടിക്കുവാൻ ലക്ഷോപലക്ഷം ജനങ്ങളെ ബലിയർപ്പിക്കേണ്ട കാര്യമില്ല. വലിയ ആദ്ധ്യാത്മികപുരുഷൻ ഉണ്ടാവുകയും അതേസമയം ബാക്കി എല്ലാ ജനങ്ങളും സന്തോഷ പൂർവ്വം ജീവിക്കുകയും ചെയ്യുന്ന ഒരു ജനസമുദായത്തെ സൃഷ്ടി ക്കാൻ സാധിക്കുമെങ്കിൽ അതു നല്ലതുതന്നെ: എന്നാൽ ലക്ഷക്കണ ക്കിനു സാമാന്യജനങ്ങളെ ദണ്ഡിച്ച് അമർത്തിവെയ്ക്കേണ്ടിവരുന്നു വെങ്കിൽ അതന്യായമാണ്. അതിനെക്കാൾ നല്ലത് ലോകരക്ഷാർത്ഥം മഹാനായ ഒരുവൻ കഷ്ടപ്പാട് അനുഭവിക്കയത്രേ.

ഓരോ ജനസമുദായത്തിലും അവരവരുടെ രീതികളിൽക്കൂടി വേണം പ്രവർത്തിക്കുവാൻ. ഓരോ മനുഷ്യനോടും അയാളുടെ സ്വന്തം ഭാഷ യിൽ വേണം സംസാരിക്കുവാൻ. ഇംഗ്ലണ്ടിലോ അമേരിക്കയിലോ മതബോധനം നടത്തണമെന്നുണ്ടെങ്കിൽ രാഷ്ട്രീയരീതികളിൽക്കൂടി പ്രവർത്തിക്കണം – അതായത് വോട്ടിങ്, ബാലട്ടിങ് കമ്മിറ്റി, പ്രസിഡണ്ട് മുതലായവയോടുകൂടി സംഘടനകളും സംഘങ്ങളും രൂപപ്പെടുത്തു കയും മറ്റും ചെയ്യണം: എന്തെന്നാൽ പാശ്ചാത്യജനതയുടെ ഭാഷ, പ്രവർത്തനരീതി അതാണ്. നേരെമറിച്ച്, ഭാരതത്തിൽ നിങ്ങൾക്കു

രാജ്യതന്ത്രം പ്രസംഗിക്കണമെന്നുണ്ടെങ്കിൽ മതത്തിൻെറ ഭാഷയിൽക്കൂടിയാണ് അതു നടത്തേണ്ടത്. നിങ്ങൾ അവരോട് ഏതാണ്ടി പ്രകാരം പറയേണ്ടിവരും; “ദിവസവും രാവിലെ അവരവരുടെ വീട് അടിച്ചു വാരുന്ന മനുഷ്യർക്ക് ഇന്ന അളവിലുള്ള പുണ്യം കിട്ടും: അവർ സ്വർഗ്ഗം പൂകും, അല്ലെങ്കിൽ ഈശ്വരനെ പ്രാപിക്കും.“ ആ രീതിയിൽ പോയില്ലെങ്കിൽ, നിങ്ങൾ പറയുന്നത് അവർ ചെവിക്കൊള്ളില്ല. അതൊ രു ഭാഷാപ്രശ്നം മാത്രമാണ്: ചെയ്യുന്ന കാര്യത്തിന്നു വ്യത്യാസമില്ല. എന്നാൽ ഓരോ ജനതയുടെയും ഹൃദയത്തെ സ്പർശിക്കുവാൻ അവരുടെ ഭാഷയിൽത്തന്നെ അവരോടു സംസാരിക്കേണ്ടിയിരിക്കുന്നു. അതു വിഹിതവുമത്രേ. അതിനെക്കുറിച്ചു നാം അക്ഷമരാകേണ്ടതില്ല.

ഞാൻ ഉൾപ്പെട്ടിരിക്കുന്ന സംഘത്തിൽ ഞങ്ങളെ സന്ന്യാസിമാർ എന്നാണ് പറയുക. ‘എല്ലാം ത്യജിച്ചവൻ’ എന്നാണ് ആ വാക്കിന്നർത്ഥം. ഇതു വളരെ വളരെ വളരെ പുരാതനമായ ഒരു സംഘമാണ്. ക്രിസ്തുവിനു 560 കൊല്ലം മുമ്പു ജീവിച്ചിരുന്ന ബുദ്ധൻതന്നെ ആ സംഘത്തിൽപ്പെട്ട ആളായിരുന്നു. അവിടുന്നു തൻെറ സംഘത്തിൻെറ പരിഷ്കർത്താക്കളിൽ ഒരുവനായിരുന്നു എന്നു മാത്രം വ്യത്യാസം. അത്ര പുരാതനമാണത്! ലോകത്തിലെ ഏറ്റവും പുരാതനഗ്രന്ഥമായ വേദങ്ങളിൽ അതിനെക്കുറിച്ച് പരാമർശങ്ങളുണ്ട്. പുരാതനഭാരതത്തിൽ, എല്ലാ പുരുഷന്മാരും സ്ത്രീകളും തങ്ങളുടെ ജീവിതാന്ത്യത്തോടടുക്കുമ്പോൾ സാമൂഹ്യജീവിതത്തിൽനിന്ന് പൂർണ്ണമായി വിരമിച്ച് മുഴുവൻ സമയവും ഈശ്വരനെക്കുറിച്ചും സ്വന്തം മുക്തിയെക്കുറിച്ചുമുള്ള ചിന്തയിലേർപ്പെടേണ്ടതാണെന്നു നിയമമുണ്ടായിരുന്നു. ആ വലിയ സംഭവത്തെ, മരണത്തെ, നേരിടാനുള്ള ഒരുക്കമായിട്ടാണിത്. അതിനാൽ, ആ പുരാതനകാലത്ത് പ്രായംചെന്നവർ സന്ന്യാസിമാരാവുക പതിവായിരുന്നു. കുറെക്കഴിഞ്ഞ്, ചെറുപ്പക്കാരും സന്ന്യസിക്കാൻ തുടങ്ങി. ചെറുപ്പക്കാർ കർമ്മോന്മുഖരാണ്. അവർക്കു മരച്ചുവട്ടിലിരുന്നു സദാസമയവും തങ്ങളുടെ മരണത്തെക്കുറിച്ച് ചിന്തിക്കാൻ കഴിയില്ല. അതിനാൽ അവർ ചുറ്റിനടന്നു പ്രസംഗിക്കുകയും പുതിയ മതസമ്പ്രദായങ്ങൾ ഏർപ്പെടുത്തുകയും മറ്റും ചെയ്തുപോന്നു. അങ്ങനെയാണ്, ചെറുപ്പക്കാരനായിരുന്ന ബുദ്ധൻ, മുമ്പു പറഞ്ഞതുപോലെ വലിയ പരിഷ്കരണകർമ്മങ്ങളിലേർപ്പെട്ടത്. അവിടുന്നു വൃദ്ധനായിരുന്നുവെങ്കിൽ നാസാഗ്രത്തിൽ നോക്കിയിരുന്നു കാലം പോക്കി ശാന്തനായി മൃതിയടഞ്ഞേനേ.

സന്ന്യാസിസംഘം ‘പള്ളി’യെപ്പോലൊരു സ്ഥാപനമോ അതിൽ ചേരുന്ന ആളുകൾ പുരോഹിതന്മാരോ അല്ല. പുരോഹിതന്മാരും സന്ന്യാസിമാരും തമ്മിൽ മൗലികമായ ഒരു വ്യത്യാസമുണ്ട്. ഭാരതത്തിൽ സമുദായത്തിൻെറ ഇടയ്ക്കുള്ള മറ്റെല്ലാ തൊഴിലുകളുംപോലെ പുരോഹിതവൃത്തിയും പരമ്പരാഗതമാണ്. ആശാരിയുടെ മകൻ ആശാ

രിയാകുന്നതുപോലെയും കൊല്ലന്റെ മകൻ കൊല്ലനാകുന്നതുപോലെ യും പുരോഹിതന്റെ മകൻ പുരോഹിതനുമാകുന്നു. പുരോഹിതൻ എപ്പോഴും വിവാഹിതനായിരിക്കണം. ഭാര്യ കൂടാതെ ഒരുവൻ പൂർണ്ണ നാവുന്നില്ലെന്ന് ഹിന്ദു വിചാരിക്കുന്നു. അവിവാഹിതനായ ഒരുവന്ന് മതപരമായ കർമ്മങ്ങൾ ചെയ്യുവാനുള്ള അർഹതയില്ല.

സന്ന്യാസിമാർക്കു വസ്തുവകകളില്ല: അവർ വിവാഹം കഴിക്കയുമില്ല. ഇതിൽ കവിഞ്ഞ് അവർക്കൊരു സംഘടനയില്ല. അവരുടെ ഇടയിലുള്ള ഏകബന്ധം ഗുരുശിഷ്യബന്ധമാണ്. ആ ബന്ധം ഭാരതത്തിനു വിശേ ഷിച്ചുള്ളതുമാണ്. ഗുരു എന്നെ പഠിപ്പിക്കാൻമാത്രം വരികയും പഠിപ്പിക്ക ലിനു പ്രതിഫലമായി ഞാൻ വല്ലതും കൊടുക്കുന്നതോടെ ബന്ധം അവസാനിക്കയും ചെയ്യുന്ന ഒരു സമ്പ്രദായമല്ല അത്. ഭാരതത്തിൽ അതു യഥാർത്ഥത്തിൽ ഒരു ദത്തെടുപ്പുപോലെയാണ്. ഗുരു എനിക്ക് എന്റെ പിതാവിനേക്കാൾ വലിയവനാണ്: ഞാൻ ശരിക്കും അവിടു ത്തെ സന്താനം, എല്ലാ വിധത്തിലും അവിടുത്തെ പുത്രൻ ആകുന്നു. സ്വന്തം അച്ഛനെക്കാൾ മുമ്പായി അവിടുത്തെ അനുസരിക്കുവാനും ആദരിക്കുവാനും ഞാൻ ചുമതലപ്പെടുന്നു. എന്തെന്നാൽ, അച്ഛൻ എനിക്ക് ഈ ശരീരം നല്കിയെങ്കിലും മോക്ഷമാർഗ്ഗം കാണിച്ചുതരു ന്നതു ഗുരുവാകയാൽ അവിടുന്നാണ് പിതാവിനെക്കാൾ വലുതെന്നത്രേ പറയപ്പെടുന്നത്. ഗുരുവിനോട് ഈ സ്നേഹവും ബഹുമാനവും ആയുസ്സു മുഴുവൻ ഞങ്ങൾ പാലിക്കുകയും ചെയ്യുന്നു. ഇത്രമാത്രമാണ് സംഘട നയുണ്ടെന്നു പറയാനുള്ളത്. ഞാൻ എന്റെ ശിഷ്യന്മാരെ ദത്തെടു ക്കുന്നു. ചിലപ്പോൾ ഗുരു ചെറുപ്പക്കാരനും ശിഷ്യൻ വൃദ്ധനുമാകാം. അതു സാരമില്ല. അയാൾ പുത്രനായി വർത്തിക്കുകയും എന്നെ പിതാ വെന്നു വിളിക്കുകയും ചെയ്യുന്നു. ഞാൻ അയാളെ (ശിഷ്യനേയോ ശിഷ്യയേയോ) 'എന്റെ മകനേ' 'എന്റെ മകളേ' എന്നും മറ്റും സംബോധന ചെയ്യണം താനും.

ഞാനൊരു വൃദ്ധന്റെ ശിഷ്യനാവാൻ സംഗതിയായി. അവിടുന്ന് ഒരസാധാരണമട്ടുകാരനായിരുന്നു. അവിടുന്നു മേധാപരമായ പാണ്ഡി ത്യം തേടിയില്ല: പുസ്തകങ്ങൾ പഠിച്ചില്ല. എന്നാൽ ബാലനായിരിക്കു മ്പോൾത്തന്നെ സത്യത്തെ നേരിട്ടു ദർശിക്കുവാനുള്ള ഉഗ്രാഭിലാഷം അവിടുത്തെ ഗ്രസിച്ചു. ആദ്യം തന്റെ സ്വന്തമതം പഠിച്ചു പരീക്ഷിച്ചു. പിന്നീട്, മറ്റു മതങ്ങളിലെ സത്യം അറിയണമെന്ന ആഗ്രഹമായി. ഈ വിചാരത്താൽ പ്രേരിതനായി അവിടുന്ന് ഒന്നിനു പുറകെ ഒന്നായി എല്ലാ മതവിഭാഗങ്ങളുടേയും കൂടെ ചേർന്നു. ഓരോ വിഭാഗവുമായി സഹവസിച്ചിരുന്ന് ഏതാനും നാളത്തേക്ക് ഉപാസകന്മാർ പറഞ്ഞതു പോലൊക്കെ അക്ഷരംപ്രതി അനുഷ്ഠിച്ചു. ഓരോ വിഭാഗത്തിന്റെയും ആദർശവിശേഷം തന്റെ ജീവിതവുമായി സാത്മ്യം പ്രാപിക്കുംവരെ അതു തുടർന്നു. ഒരു വിഭാഗവുമായി ഏതാനും വത്സരങ്ങൾ കഴിച്ചിട്ട്, പിന്നീട് മറ്റൊരു വിഭാഗത്തെ സമീപിക്കും. ഈ പരീക്ഷണങ്ങളിൽക്കൂ

ടെയെല്ലാം കടന്നുപോയതിനുശേഷം, ആ വിവിധ മതസമ്പ്രദായങ്ങളെല്ലാം നല്ലതുതന്നെ എന്ന നിഗമനത്തിലാണ് അവിടുന്നെത്തിച്ചേർന്നത്. ഒന്നിനെക്കുറിച്ചും കുറ്റമായി ഒന്നും അവിടുത്തേക്ക് പറയാനുണ്ടായില്ല. എല്ലാം ഒരേ ലക്ഷ്യത്തിലേക്ക് നയിക്കുന്ന പല വഴികളാണെന്ന് അവിടുത്തേക്ക് ബോധ്യപ്പെട്ടു. അനന്തരം അവിടുന്നു പറഞ്ഞു; 'ഇത്ര വളരെ വഴികൾ ഉണ്ടായിരിക്കുന്നതു മംഗളകരമായ വസ്തുതതന്നെ. എന്തെന്നാൽ ഒരു മാർഗ്ഗമേ ഉണ്ടായിരുന്നുള്ളുവെങ്കിൽ, ഒരുപക്ഷേ ഒരു വ്യക്തിക്കു മാത്രമേ അതു യോജിച്ചുള്ളു എന്നു വരാം. മാർഗ്ഗങ്ങൾ എത്രകണ്ടു കൂടുന്നുവോ അത്രകണ്ട് സത്യം കണ്ടെത്തുവാനുള്ള സാദ്ധ്യതയും എല്ലാവർക്കും സുലഭമാകുന്നു. ഒരു ഭാഷയിൽക്കൂടി പഠിക്കാൻ പ്രയാസമാണെന്നു കണ്ടാൽ എനിക്കു മറ്റൊന്നു പരീക്ഷിക്കാമല്ലോ.' അങ്ങനെ എല്ലാ മതങ്ങളെയും അവിടുന്ന് ആശീർവദിച്ചു.

ഞാൻ പ്രസംഗിക്കുന്ന എല്ലാ ആശയങ്ങളും അവിടുത്തെ ആശയങ്ങളെ പ്രതിധ്വനിപ്പിക്കുവാനുള്ള ഒരു ശ്രമം മാത്രമാണ്. ഞാൻ പറയുന്നതിൽ ദുഷ്ടമായ വല്ലതുമുണ്ടെങ്കിൽ അവയൊഴിച്ച്, സത്യത്തിൽനിന്നു വ്യതിചലിച്ചതോ തിന്മ കലർന്നതോ ആയവയൊഴിച്ച്, ഞാൻ പ്രകാശിപ്പിക്കുന്ന ആശയങ്ങളൊന്നും എന്റെ സ്വന്തമല്ല. സത്യയുക്തവും സദ്ഫലവാഹിയുമായി ഞാൻ ഉച്ചരിച്ചിട്ടുള്ള ഓരോ വാക്കും അവിടുത്തെ ശബ്ദത്തെ പ്രതിധ്വനിപ്പിക്കുവാൻ ചെയ്യുന്ന ഒരു ശ്രമം മാത്ര മാണ്: പ്രൊഫസർ മാക്സ്മുള്ളർ എഴുതിയിട്ടുള്ള അവിടുത്തെ ചരിത്രം[1] വായിച്ചു നോക്കുക.

അങ്ങനെ അവിടുത്തെ കാല്ക്കലിരുന്ന് ഞാൻ ഈ ആശയങ്ങൾ രൂപവത്കരിച്ചു. അന്ന്, എന്നോടൊപ്പമുണ്ടായിരുന്ന മറ്റ് ഏതാനും ചെറുപ്പക്കാരെപ്പോലെ, ഞാൻ വെറും ഒരു കുട്ടിയായിരുന്നു. ഏതാണ്ട് പതിനാറു വയസ്സുള്ളപ്പോഴാണ് ഞാൻ അവിടുത്തെ കാണാൻ ചെന്നത്. മറ്റു ചിലർക്ക് അതിലും പ്രായം കുറവായിരുന്നു. എന്നെക്കാൾ അല്പം പ്രായം കൂടിയവരും ചിലരുണ്ടായിരുന്നു ആകപ്പാടെ ഒരു ഡസനിൽപ്പരംപേർ. ഈ ആദർശങ്ങൾ എല്ലായിടത്തും പ്രചരിപ്പിക്കേണ്ടതാണെന്ന് ഞങ്ങൾ ഒരുമിച്ചു നിശ്ചയിച്ചു. പ്രചരിപ്പിച്ചാൽമാത്രം പോരാ പ്രയോഗത്തിൽ കൊണ്ടുവരേണ്ടതാണെന്നും നിശ്ചയിച്ചു – അതായത്, ഹിന്ദുക്കളുടെ അദ്ധ്യാത്മനിഷ്ഠയും ബൗദ്ധന്മാരുടെ ഭൂതദയയും ക്രിസ്ത്യാനികളുടെ കർമ്മകുശലതയും മുഹമ്മദീയരുടെ സാഹോദര്യവും സ്വന്തം ജീവിതത്തിൽ പ്രായോഗികമാക്കി കാണിക്കണമെന്ന്. 'ഒരു സാർവജനീനമതം നമുക്ക് ഇപ്പോൾ, ഇവിടെവെച്ചു തുടങ്ങണം: അതു നീട്ടിവെക്കാൻ പാടില്ല' എന്ന് ഞങ്ങൾ തീർച്ചപ്പെടുത്തി.

സ്വന്തം കൈകൊണ്ട് ഒരിക്കലും നാണയം തൊടില്ലെന്നു നിഷ്ഠ യുള്ള

---

1 'രാമകൃഷ്ണന്റെ ജീവിതവും മൊഴികളും', ലോങ്മാൻസ് ഗ്രീൻ ആൻഡ് കോ. ലണ്ടൻ, ഒന്നാം പതിപ്പ് 1896

ഒരു വൃദ്ധനായിരുന്നു ഞങ്ങളുടെ ഗുരു. അല്പം ആഹാരവും ഏതാനും വാര ഉടുതുണിയും മാത്രം അവിടുന്നു സ്വീകരിച്ചു: അതിന പ്പുറം ഒന്നുംവേണ്ടാ. മറ്റൊരു പരിഗ്രഹവും അവിടുത്തെക്കൊണ്ടു സ്വീകരിപ്പിക്കാൻ കഴിഞ്ഞില്ല. ഈ വിശിഷ്ടങ്ങളായ ആശയങ്ങളോ ടൊപ്പം അവിടുത്തേക്ക് നിഷ്ഠാദാർഢ്യവുമുണ്ടായിരുന്നു. തന്മൂലം അവിടുന്നു സ്വാതന്ത്ര്യം അനുഭവിച്ചു. ഭാരതത്തിലെ സന്ന്യാസി ഇന്നു രാജസുഹൃത്തായി രാജാവിനോടൊപ്പം ആഹാരം കഴിക്കുന്നു: നാളെ അയാൾ യാചകനോടുകൂടി കഴിയുകയും മരച്ചുവട്ടിൽ കിടന്നുറങ്ങുക യും ചെയ്യുന്നു. അയാൾ എല്ലാവരുമായും സമ്പർക്കംകൊള്ളുകയും സദാ സഞ്ചരിച്ചുകൊണ്ടിരിക്കയും വേണം. 'ഉരുളും കല്ലിൽ പായൽ പിടിക്കാ' എന്നാണല്ലോ ചൊല്ല്. എന്റെ ജീവിതത്തിലെ കഴിഞ്ഞ പതിനാലു കൊല്ലത്തിനിടയ്ക്ക് ഏതെങ്കിലും സ്ഥലത്തു തുടർച്ചയായി മൂന്നു മാസക്കാലം ഞാൻ താമസിച്ചിട്ടില്ല – ഇടവിടാതെ ഉരുളിച്ചതന്നെ. ഞങ്ങളെല്ലാവരുടെയും കഥ അതുതന്നെ.

ഈ ചെറുബാലസംഘം പ്രസ്തുതാശയങ്ങളെയും അവയിൽ നിന്ന് ഉളവായ പ്രായോഗികഫലങ്ങളെയും അവലംബിച്ചു. സാർവജനീനമതം, ദീനജനാനുകമ്പ മുതലായവ തത്ത്വത്തിലൊക്കെ വളരെ നന്ന്: പക്ഷേ, നടപ്പിലാക്കണം.

അങ്ങനെയിരിക്കെ ഞങ്ങളുടെ വൃദ്ധനായ ആചാര്യൻ ഇഹലോക വാസം വെടിഞ്ഞ ആ ശോകമയമായ ദിനം വന്നുചേർന്നു. ആവും പോലെയൊക്കെ ഞങ്ങൾ അവിടുത്തെ പരിചരിച്ചു. ഞങ്ങൾക്കു മിത്ര ങ്ങൾ ഉണ്ടായിരുന്നില്ല. ഏതാനും കുട്ടികളുടെ കിറുക്കനാശയങ്ങളെ ആരു ശ്രദ്ധിക്കും? ആരുമില്ല. ഭാരതത്തിലെങ്കിലും കുട്ടികൾ പറയുന്നത് ആരും ഗൗനിക്കാറില്ല. ആലോചിച്ചുനോക്കുക – ഒരു ഡസൻ കുട്ടികൾ വിശാലവും ഗംഭീരവുമായ വലിയ ആശയങ്ങൾ ജനങ്ങളോടു പ്രസംഗി ക്കയും, തങ്ങൾ ഈ ആശയങ്ങൾ ജീവിതത്തിൽ പ്രായോഗികമാക്കാൻ നിശ്ചയിച്ചിരിക്കയാണെന്നു പറയുകയും മറ്റും ചെയ്യുന്ന അവസ്ഥയെ പ്പറ്റി ആലോചിച്ചുനോക്കുക. എന്തിന്, എല്ലാവരും ചിരിച്ചു. ചിരി കഴിഞ്ഞ് കാര്യം ഗൗരവപ്പെട്ടു. ഞങ്ങൾ മർദ്ദനത്തിനും പീഡനത്തിനും വിധേയരായി. ഞങ്ങളുടെ മാതാപിതാക്കന്മാർക്ക് ഞങ്ങളെ ഓരോരു ത്തനെയും പ്രഹരിച്ചാൽകൊള്ളാമെന്നു തോന്നി. എത്രമാത്രം എതിർപ്പും പരിഹാസവും നേരിട്ടോ അത്രയ്ക്ക് ഞങ്ങളുടെ നിശ്ചയം ദൃഢീഭവിച്ചു വന്നു.

അനന്തരം ഒരു ഭയങ്കര കാലഘട്ടത്തെ ഞങ്ങളെല്ലാവരും, വ്യക്തിഗത മായി ഞാനും, നേരിട്ടു. പ്രത്യേകിച്ച് എനിക്ക് അത്യന്തം ദുസ്സഹമായ യാതനകൾ അനുഭവിക്കേണ്ടിവന്നു. എനിക്ക് അമ്മയും സഹോദര ന്മാരുമുണ്ടായിരുന്നു. അച്ഛൻ ഞങ്ങളെ ദാരിദ്ര്യത്തിൽ വിട്ടിട്ട് ആയിട യ്ക്കു മരിച്ചുപോയി. ദാരിദ്ര്യമെന്നു പറഞ്ഞാൽ, ഓ! ദാരുണമായ ദാരിദ്ര്യം – ഞങ്ങൾ മിക്കവാറും പട്ടിണിതന്നെയായിരുന്നു. കുടുംബ ത്തിന്റെ ഒരേ ആശാകേന്ദ്രം, ബാക്കിയംഗങ്ങളെ സംരക്ഷിക്കാൻ എന്തെങ്കിലും

ചെയ്യാൻ കഴിയുമായിരുന്ന ഏകൻ, ഞാനായിരുന്നു. എനിക്ക് എൻെറ രണ്ടു ലോകത്തിൻെറയും ഇടയ്ക്കു നില്ക്കേണ്ടി വന്നു. ഒരു വശത്ത് എൻെറ അമ്മയും സഹോദരന്മാരും പട്ടിണി കിടന്നുചാകുന്നതു കാണണം: മറുവശത്ത്, ഈ മനുഷ്യൻെറ ആശയ ങ്ങൾ ഭാരതത്തിൻെറയും ലോകത്തിൻെറയും ശ്രേയസ്സിനുതകുമെന്നും അവ പ്രചരിപ്പിക്കയും പ്രായോഗികമാക്കുകയും ചെയ്യേണ്ടതാണെന്നും ഞാൻ വിശ്വസിച്ചു. അങ്ങനെ എൻെറ മനസ്സിലെ വടംവലി അനേക ദിവസങ്ങളും മാസങ്ങളും നീണ്ടുനിന്നു. ചിലപ്പോൾ അഞ്ചും ആറും ദിനരാത്രങ്ങൾ വിരാമമില്ലാതെ ഞാൻ പ്രാർത്ഥിക്കും. ഓ! അക്കാലത്തു ഞാനനുഭവിച്ച മനോവ്യഥ! ഞാൻ നരകത്തിൽത്തന്നെ ജീവിച്ചു! എൻെറ യുവഹൃദയത്തിനു സ്വാഭാവികമായ മമതാവികാരങ്ങൾ എന്നെ സ്വന്തം കുടുംബാംഗങ്ങളുടെ അടുക്കലേക്ക് വലിച്ചു – ഏറ്റവും ഉറ്റവരും പ്രിയപ്പെട്ടവരുമായ അവരുടെ കഷ്ടപ്പാടുകൾ കാണുന്നത് അസഹ്യം. മറുഭാഗത്താണെങ്കിൽ, എന്നോടു സഹാനുഭൂതിയുള്ളവർ ആരുമില്ല. ഒരു ബാലൻെറ മനോരാജ്യങ്ങളോട് ആർക്ക് സഹാനുഭൂതിയുണ്ടാകാ നാണ്? അതും മറ്റുള്ളവർക്ക് അത്രമാത്രം യാതനയ്ക്കിടയാക്കിയ മനോരാജ്യങ്ങൾ! എന്നോട് ആർക്കു സഹാനുഭൂതിയുണ്ടാകും? ആർക്കുമുണ്ടായില്ല – ഒരാൾക്കൊഴിച്ച്.

ആ ഒരാളുടെ സഹാനുഭൂതി എനിക്ക് ആശീർവ്വാദവും ആശയും നല്കി. അതൊരു സ്ത്രീയായിരുന്നു (ശാരദാദേവി). ഞങ്ങളുടെ ആചാ ര്യൻ, മഹാസന്ന്യാസി, കേവലം ബാലനായിരുന്നപ്പോൾ വിവാഹിത നായി, അവിടുന്ന് യൗവനം പ്രാപിച്ച്, ഈ മതപരതയുടെയും വിരാഗത യുടെയുമെല്ലാം ഇരിപ്പിടമായി വർത്തിക്കുന്ന കാലത്ത് തൻെറ ഭാര്യയെ ചെന്നുകണ്ടു. അവർ കുട്ടിക്കാലത്തുതന്നെ വിവാഹിതരായെങ്കിലും പ്രായമാകുന്നതിനുമുമ്പ് അന്യോന്യം ഏറെയൊന്നും കണ്ടിട്ടില്ല. അവി ടുന്നു ഭാര്യയെ സമീപിച്ച് ഇങ്ങനെ പറഞ്ഞു; 'ഇതാ നോക്കൂ, ഞാൻ നിൻെറ ഭർത്താവാണ്: നിനക്ക് ഈ ശരീരത്തിന്മേൽ ഒരവകാശമുണ്ട്. എന്നാൽ വിവാഹിതനായെങ്കിലും സാധാരണ ദാമ്പത്യജീവിതം നയി ക്കുവാൻ എനിക്കു കഴിവില്ല. അതിനാൽ ആ കാര്യം ഞാൻ നിൻെറ ഔചിത്യപൂർവ്വമായ തീർപ്പിനു വിടുന്നു.' അവർ ബാഷ്പാകുലയായി പ്രതിവചിച്ചു; 'അങ്ങേയ്ക്കു വിജയം കൈവരട്ടെ, ഈശ്വരൻ അങ്ങയെ അനുഗ്രഹിക്കട്ടെ: ഞാൻ അങ്ങയുടെ അധഃപതനത്തിനു കാരണമാവു കയോ? അതൊരിക്കലുമില്ല. കഴിയുമെങ്കിൽ അങ്ങയുടെ ഉദ്യമത്തെ സഹായിക്കയേ ഉള്ളൂ. അതിനാൽ അതു മുമ്പോട്ടുകൊണ്ടുപോയാലും.'

അങ്ങനെയായിരുന്നു ആ സ്ത്രീ. ഭർത്താവ് തൻെറ ആത്മീയ ജീവി തം തുടരുകയും തൻെറ സ്വന്തം രീതിയിൽ ഒരു സന്ന്യാസിയാവുകയും ചെയ്തു. ഭാര്യ അകന്നുനിന്നു തനിക്കാവും വിധമെല്ലാം അവിടുത്തെ സഹായിച്ചുപോന്നു. കുറെക്കാലം കഴിഞ്ഞ്, അവിടുന്ന് അത്യുന്നതപദ ത്തിലെത്തിയശേഷം, ഭാര്യ വീണ്ടും ഭർത്തൃസവിധത്തിലെത്തി – യഥാർ ത്ഥത്തിൽ അവിടുത്തെ പ്രഥമശിഷ്യ അവരാണ് – അവിടുത്തെ ശരീ

രത്തെ പരിചരിച്ചുകൊണ്ട് ശിഷ്ടായുസ്സു നയിച്ചു. അവിടുത്തെ സംബന്ധിച്ചിടത്തോളം, താൻ ജീവിക്കുകയാണോ മരിക്കുകയാണോ മറ്റു വല്ല പ്രകാരത്തിലും വർത്തിക്കുകയാണോ എന്നൊന്നും അവിടേക്ക് അറിവില്ലായിരുന്നു. ചിലപ്പോൾ അവിടുന്നു സംസാരിച്ചിരിക്കെ അത്രമാത്രം ഭാവാവിഷ്ടനാകുന്നതു കാരണം, താൻ തീക്കനലിന്മേൽ ഇരുന്നാൽപ്പോലും അറിയുമായിരുന്നില്ല – അതേ, ആ സമയമത്രയും തീക്കനലിന്മേൽ ശരീരസ്മരണയില്ലാതെ കഴിയും.

കുട്ടികളായ ഞങ്ങളുടെ ആശയങ്ങളോടു സഹാനുഭൂതി പ്രദർശിപ്പിച്ച ഒറ്റയാൾ ഞങ്ങളുടെ ഗുരുപത്നി മാത്രമാണ്. അവരോ, കഴിവില്ലാത്ത ഒരു സ്ത്രീ. അവർ ഞങ്ങളെക്കാൾ നിർദ്ധന. ആയിക്കൊള്ളട്ടെ, സാരമില്ല. ഞങ്ങൾ രണാങ്കണത്തിലേക്കു ചാടി. ഈ ആശയങ്ങൾ ഭാരത (സംസ്കാരപാരമ്പര്യ)ത്തെ ന്യായീകരിക്കാൻപോകയാണെന്നും അനേകം വിദേശീയ രാജ്യങ്ങൾക്കും ജനങ്ങൾക്കും കൂടുതൽ ശോഭനമായ ഭാവി കൈവരുത്തുമെന്നും, ഞാൻ ജീവിക്കുന്നുവെന്നതുപോലെ തന്നെ ദൃഢമായി ഞാൻ വിശ്വസിച്ചു. ഇത്തരം ആശയങ്ങൾ ലോകത്തിനു നഷ്ടപ്പെടുന്നതിനെക്കാൾ ഭേദം, ഏതാനും ആളുകൾ കുറെ കഷ്ടത സഹിക്കുന്നതാണെന്ന ബുദ്ധിയും ആ വിശ്വാസത്തോടൊപ്പം ഉറച്ചു: ഒരമ്മയോ രണ്ടു സഹോദരന്മാരോ മരിച്ചാലെന്ത്? അതൊരു ആഹുതിയാണ്: അതു ചെയ്യുകതന്നെ. ത്യാഗം കൂടാതെ ഒരു വലിയ സംഗതിയും സാധിക്കാവതല്ല. ഹൃദയം പറിച്ചെടുത്തു വാരുന്ന നിണത്തോടുകൂടി ബലിപീഠത്തിൽ വെയ്ക്കേണ്ടിവരാം. അപ്പോഴേ വലിയ കാര്യങ്ങൾ സാധിക്കൂ. അല്ലാതെ വല്ല വഴിയുമുണ്ടോ? ആരും കണ്ടുപിടിച്ചിട്ടില്ല. (ഉണ്ടോ?) നിങ്ങളോരോരുത്തനും – എന്തെങ്കിലും മഹത്തായ കാര്യം ചെയ്തിട്ടുള്ളവർ – പറയുവിൻ, ഞാൻ അഭ്യർത്ഥിച്ചുകൊള്ളുന്നു. ഓ! അതിനു കൊടുക്കേണ്ടിവന്ന വില! ഹോ! ഓരോ ജീവിതത്തിലേയും ഓരോ വിജയകർമ്മങ്ങളുടേയും പിന്നിൽ എത്രമാത്രം വ്യഥ! എത്ര പീഡ! എത്രമാത്രം കഷ്ടപ്പാടുകൾ! നിങ്ങൾക്കൊക്കെ അതറിയാമല്ലോ.

അങ്ങനെ ഞങ്ങൾ, ഈ ബാലസംഘം, മുന്നോട്ടു പോയി. ഞങ്ങളുടെ ചുറ്റുപാടുമുള്ള ആളുകളിൽനിന്ന് ഞങ്ങൾക്കു കിട്ടിയത് ഒരു തൊഴിയും ഒരു പിരാക്കും – അത്രമാത്രം. ഞങ്ങൾക്ക് ആഹാരത്തിനു വേണ്ടി വീടുതോറും കയറി യാചിക്കേണ്ടിയിരുന്നു എന്നു പറയേണ്ടതില്ലല്ലോ. ആർക്കും വേണ്ടാത്തത് – ചപ്പും ചവറും – ചിലപ്പോൾ അവിടുന്നോ ഇവിടുന്നോ ഒരു കഷണം റൊട്ടി – ഞങ്ങൾക്കു കിട്ടി. ഇടിഞ്ഞുപൊളിഞ്ഞ ഒരു പഴയ വീട് – അടിഭാഗത്തു ചീറ്റുന്ന മൂർക്കൻ പാമ്പുകൾ കുടികൊള്ളുന്ന ഒരു ജീർണ്ണിച്ച കെട്ടിടം – ഞങ്ങൾ കൈക്കലാക്കി അവിടെ താമസിച്ചു. വാടക തുലോം കുറവായിരുന്നതു കൊണ്ടാണ് അതു മതിയെന്നുവെച്ചത്.

ഇങ്ങനെ കുറെ വർഷം കഴിഞ്ഞു. അതിനിടയിൽ ഞങ്ങൾ ഈ ആശയം ക്രമേണ നടപ്പിൽ കൊണ്ടുവരുവാൻ ശ്രമിച്ചുകൊണ്ട് ഭാരതമെ ങ്ങും സഞ്ചരിച്ചുകൊണ്ടിരുന്നു. ഒരൊറ്റ ആശാകിരണംപോലും കണ്ടെ ത്താതെ പത്തുകൊല്ലം കഴിഞ്ഞു! ഒരായിരം പ്രാവശ്യം നൈരാശ്യം ഞങ്ങളെ ബാധിച്ചു. എന്നാൽ, ആശാദീപം പൊലിയാതെ സദാ നിലനിർ ത്തിയ ഒരു വസ്തുതയുണ്ടായിരുന്നു. ഞങ്ങൾക്ക് അന്യോന്യമുള്ള മഹത്തായ വിശ്വസ്തതയും മഹത്തായ സ്നേഹവും. എനിക്ക് എന്റെ കൂടെ ഒരു നൂറു പുരുഷന്മാരും സ്ത്രീകളും ഉണ്ടെന്നു വിചാരിക്കുക: നാളെ ഞാൻ സാക്ഷാൽ പിശാചായി മാറിയാലും അവർ പറയും, 'ഇതാ ഞങ്ങൾ നിങ്ങളോടൊരുമിച്ചുണ്ട്: ഒരിക്കലും നിങ്ങളെ ഞങ്ങൾ കൈവെടിയില്ല' എന്ന്. അതു വലിയൊരനുഗ്രഹമാണ്. സമ്പത്തിലും ആപത്തിലും, ക്ഷാമകാലത്തും ക്ഷേമകാലത്തും, ദുഃഖത്തിലും സുഖ ത്തിലും, സ്വർഗ്ഗത്തിലും നരകത്തിലും, ഒരിക്കലും എന്നെ ഉപേക്ഷിക്കാ ത്തവനാണെന്റെ മിത്രം. അത്തരം മൈത്രി ഒരു നേരമ്പോക്കാണോ? അത്തരം മൈത്രിയിൽക്കൂടി ഒരുവനു മോക്ഷം ലഭിക്കാം. അപ്രകാരം സ്നേഹിക്കാൻ കഴിഞ്ഞാൽ അതു നമ്മെ മുക്തിപദത്തിലെത്തിക്കും. അത്തരം വിശ്വസ്തതയും കൂറും നമുക്കുണ്ടെങ്കിൽ! ഏകാഗ്രതയുടെ സാരം അതുതന്നെയാണ്. അങ്ങനെയുള്ള ശ്രദ്ധയും മനോബലവും സ്നേഹവും ഉണ്ടെങ്കിൽ ലോകത്തിൽ ഒരു ദേവനെയും നിങ്ങൾക്കു പിന്നെ ആരാധിക്കേണ്ടതില്ല. ഞങ്ങളുടെ ആ ദുർഘടകാലങ്ങളിലൊക്കെ പ്രസ്തുത മനോഗുണങ്ങൾ ഞങ്ങൾക്കു സദാ അവലംബമായി വർത്തി ച്ചിരുന്നു. ഹിമാലയം മുതൽ കന്യാകുമാരിവരെയും സിന്ധുനദി മുതൽ ബ്രഹ്മപുത്രവരെയും സഞ്ചരിക്കുവാൻ അവ ഞങ്ങളെ പ്രാപ്തരാക്കി.

ഈ യുവസംഘം പലേടത്തും സഞ്ചരിച്ചുതുടങ്ങി, ക്രമേണ ഞങ്ങൾ ജനശ്രദ്ധ ആകർഷിച്ചു. അതിൽ തൊണ്ണൂറു ശതമാനവും എതിർപ്പായിരുന്നു: അനുകൂലമായിരുന്നതു വളരെ തുച്ഛം. കാരണം, ഞങ്ങൾക്കൊരു ന്യൂനതയുണ്ടായിരുന്നു; ഞങ്ങൾ പിള്ളേരാണെന്നത് – ചെറുപ്പക്കാർക്കു സഹജമായ സ്വഭാവകാർക്കശ്യവും അതോടൊപ്പം ഞങ്ങളുടെ നിർദ്ധനത്വവും. ജീവിതത്തിൽ സ്വന്തമായി ഒരു വഴി തുറ ക്കാൻ പോകുന്ന ഒരുവന്ന് അല്പം കർക്കശത്വം വേണ്ടിവരും, അയാൾ ക്കു മൃദുലമായും മേനിയായും ഉപചാരദീക്ഷയോടും പെരുമാറുവാൻ അധികം സമയമുണ്ടാവില്ല. 'മാന്യേ, മാന്യേ!' എന്നൊക്കെ പറയാൻ സമയമുണ്ടാവില്ല. ജീവിതത്തിൽ നിങ്ങൾ എല്ലായ്പോഴും ഈ വസ്തുത കണ്ടറിഞ്ഞിരിക്കും. അയാൾ ചാണയ്ക്കു വെയ്ക്കാത്ത പരുക്കൻ വജ്രക്കല്ലുപോലെയാണ്. അയാളുടെ പ്രകൃതത്തിന് അധികം മിനുസം കാണില്ല. പകിട്ടില്ലാത്ത ചെപ്പിലെ രത്നമാണയാൾ.

അതായിരുന്നു ഞങ്ങളുടെ മട്ട്. 'വിട്ടുവീഴ്ചയില്ല' എന്നായിരുന്നു ഞങ്ങളുടെ മുദ്രവാക്യം. 'ഇതാണ് ആദർശം. ഇതു നടപ്പിൽ വരുത്ത ണം.

രാജാവിനെ കാണുന്നുവെങ്കിൽ, ഫലം മരണമായാലും ശരി, മനസ്സിലുള്ള അഭിപ്രായം അല്പം അദ്ദേഹത്തോടു തുറന്നുപറയുക തന്നെ. കൃഷീവലനോടും അതുപോലെതന്നെ.' സ്വാഭാവികമായി ഞങ്ങൾക്കു വളരെ എതിർപ്പു നേരിടേണ്ടിവന്നു.

എന്നാൽ ജീവിതത്തിൽ ഈ അനുഭവം ശരിയാണെന്നോർമ്മിക്കുക; അതായത്, യഥാർത്ഥത്തിൽ പരനന്മയാണ് നിങ്ങൾ ലക്ഷ്യമാക്കുന്നതെങ്കിൽ ലോകം മുഴുവൻ എതിരായാലും നിങ്ങൾക്കു ക്ഷതം തട്ടില്ല. നിങ്ങൾക്കു നിർവ്യാജതയും നേരായ സ്വാർത്ഥത്യാഗവുമുണ്ടെങ്കിൽ നിങ്ങളിൽ കുടികൊള്ളുന്ന സാക്ഷാൽ ഈശ്വരന്റെ ശക്തിക്കു മുമ്പിൽ എല്ലാ എതിർപ്പുകളും ശിഥിലമാകും. ആ കുട്ടികൾ അത്തരക്കാരായിരുന്നു. പ്രകൃതിദേവിയുടെ പക്കൽനിന്നു വിശുദ്ധരും സ്വച്ഛരുമായ ശിശുക്കളെപ്പോലെ അവർ വന്നു. ഞങ്ങളുടെ ഗുരു പറഞ്ഞിരുന്നു, 'ദേവന്റെ അർച്ചനാപീഠത്തിൽ അനാഘ്രാതകുസുമങ്ങളെയും അസ്പൃഷ്ടഫലങ്ങളെയും നിവേദിക്കാനാണ് ഞാനാഗ്രഹിക്കുന്നത്' എന്ന്. ആ മഹാപുരുഷന്റെ വാക്കുകൾ ഞങ്ങൾക്കു താങ്ങും ധൈര്യവും നല്കി. എന്തെന്നാൽ, അവിടുന്നു കല്ക്കത്തയിലെ തെരുവീഥികളിൽ നിന്നു ശേഖരിച്ച – എന്നുതന്നെ പറയട്ടെ – ആ കുട്ടികളുടെ ഭാവി ജീവിതം അവിടുന്നു കാലേക്കൂട്ടി കണ്ടിരുന്നു. 'ഈ കുട്ടി, അല്ലെങ്കിൽ ആ കുട്ടി – അവൻ എങ്ങനെ വരുമെന്ന് നിങ്ങൾക്കു കാണാം' എന്നൊക്കെ അവിടുന്നു പറയുമ്പോൾ ജനങ്ങൾ ചിരിച്ചിരുന്നു. എന്നാൽ അവിടുത്തെ വിശ്വാസം ഒരിക്കലും ചലിച്ചില്ല; 'അമ്മ എനിക്കു കാണിച്ചുതന്നു. ഞാൻ ദുർബ്ബലനാവാം, എന്നാൽ ഒരു കാര്യം ഇന്ന പ്രകാരമാണെന്ന് അമ്മ പറയുമ്പോൾ അത് അപ്രകാരമാകണം. അമ്മയ്ക്കൊരിക്കലും തെറ്റുപറ്റാൻ നിവൃത്തിയില്ല.'

അങ്ങനെ പത്തുകൊല്ലം യാതൊരു പ്രകാശവും കാണാതെ കടന്നുപോയി. അതേസമയം എന്റെ ആരോഗ്യം ക്ഷയിച്ചുവന്നു. ആ ജീവിതരീതി കാലാന്തരത്തിൽ ശരീരത്തെ ബാധിക്കാതെ തരമില്ല; ചിലപ്പോൾ രാത്രി ഒമ്പതുമണിക്കൊരാഹാരം, വേറൊരിക്കൽ രാവിലെ എട്ടുമണിക്കൊന്ന്: പിന്നൊരിക്കൽ രണ്ടു ദിവസം കഴിഞ്ഞും മറ്റൊരിക്കൽ മൂന്നു ദിവസം കഴിഞ്ഞുമാണ് വല്ലതും കിട്ടുക – എല്ലാ പ്രാവശ്യവും പോഷകലേശമില്ലാത്തതും പരുപരുത്തതുമായ സാധനങ്ങളുമായിരിക്കും. യാചകന് ആരെങ്കിലും നല്ല സാധനങ്ങൾ കൊടുക്കുമോ? പോരെങ്കിൽ, ഭാരതീയർ ദരിദ്രരാണുതാനും. അധികസമയവും നടപ്പു തന്നെ. ചിലപ്പോൾ മഞ്ഞുമൂടിയ കൊടുമുടികൾ കയറിയിറങ്ങണം: ഒരൊറ്റ ഭക്ഷണത്തിനുവേണ്ടി പത്തു നാഴികവരെ കഠിനമായ മലകയറ്റം നടത്തണം. ഭാരതീയർ റൊട്ടി (ചപ്പാത്തി) ഭക്ഷിക്കുന്നു. ചിലപ്പോൾ അവർ ഈ റൊട്ടി ഇരുപതും മുപ്പതും ദിവസം സൂക്ഷിച്ചുവെയ്ക്കും. അപ്പോഴേക്കും അത് ഇഷ്ടികയെക്കാൾ കടുപ്പമുള്ളതാകും. അതിന്റെ ഒരു കഷണമായിരിക്കും തരിക. ഒരു നേരത്തെ വിശപ്പടക്കാൻമാത്രം വല്ലതും

ശേഖരിക്കുവാൻ എനിക്കു പല വീടുകളിൽ കയറേണ്ടിയും വന്നിട്ടുണ്ട്. കിട്ടുന്ന റൊട്ടിയുടെ കടുപ്പം ഹേതുവായി അതു തിന്നു മ്പോൾ വായിൽനിന്ന് ചോര വരും: കടിച്ചാൽ പല്ലു കൊഴിയാനും എളുപ്പമുണ്ട്; അങ്ങനെയുള്ളപ്പോൾ, ഞാൻ അതൊരു ചട്ടിയിലിട്ട്, അതിന്മേൽ ആറ്റുവെള്ളം കോരിയൊഴിച്ചു കുതിർക്കും. അനേകമാസ ങ്ങൾ തുടർച്ചയായി ഞാൻ ഈ രീതിയിൽ ജീവിച്ചു – അതെൻെറ ആരോഗ്യത്തെ സ്പർശിച്ചതു കുറ്റമല്ല.

അപ്പോൾ എനിക്കു തോന്നി, 'ഭാരതത്തിൽ കുറച്ചു പരീക്ഷിച്ചു നോക്കിയല്ലോ: ഇനി വേറൊരു രാജ്യത്തു പരീക്ഷണം നടത്തേണ്ട കാലമായി' എന്ന്. ആ സമയത്ത് നിങ്ങളുടെ മതമഹാസമ്മേളനം നട ക്കാൻ പോവുകയായിരുന്നു. അതിലേക്ക് ഭാരതത്തിൽനിന്ന് ആരെയെ ങ്കിലും അയയ്ക്കണമെന്നു ചിലർ ആഗ്രഹിച്ചു. ഞാൻ കേവലം ഒരു തെരുവുതെണ്ടി. എങ്കിലും ഞാൻ പറഞ്ഞു; 'നിങ്ങൾ എന്നെ അയ യ്ക്കാമെങ്കിൽ ഞാൻ പോകാം. പോകുന്നതുകൊണ്ട് എനിക്കു വളരെ യൊന്നും നഷ്ടപ്പെടാനില്ല: വരുന്ന നഷ്ടത്തെ ഞാൻ കൂട്ടാക്കുന്നുമില്ല.' യാത്രയ്ക്കുള്ള പണമുണ്ടാക്കുക വളരെ പ്രയാസമായിരുന്നു, ഒരു നീണ്ട മല്പിടുത്തം കഴിച്ച് കപ്പൽക്കൂലിക്കു വേണ്ടതു ശേഖരിച്ചു. അങ്ങ നെ ഞാനിവിടെ വന്നു. ഒന്നു രണ്ടു മാസം നേരത്തെയാണെത്തിയത്: തന്മൂലം ആരും പരിചയക്കാരില്ലാതെ ഇവിടത്തെ തെരുവീഥികളിൽ കുറേ അലഞ്ഞുനടക്കേണ്ടിവന്നു.

ഒടുവിൽ മതമഹാസമ്മേളനം തുടങ്ങി. ദയാലുക്കളായ മിത്രങ്ങളെ കണ്ടുകിട്ടി. അവരിൽനിന്ന് എനിക്കു തുടരെ സഹായവും പ്രോത്സാഹ നവും വന്നു. ഞാൻ അല്പം പ്രവർത്തനങ്ങൾ നടത്തുകയും കുറെ പണം ശേഖരിക്കുകയും രണ്ടു മാസികകൾ തുടങ്ങുകയും മറ്റും ചെയ്തു. അതു കഴിഞ്ഞ് ഞാൻ ഇംഗ്ലണ്ടിലേക്കു പോയി, അവിടെ കുറെ ജോലിചെയ്തു. അതേസമയം ഭാരതത്തിനുവേണ്ടിയുള്ള ജോലി അമേരിക്കയിലും നടത്തിക്കൊണ്ടിരുന്നു.

ഭാരതത്തെ സംബന്ധിച്ച് ഞാൻ ആവിഷ്കരിച്ചിട്ടുള്ള പദ്ധതി ഏതാ ണ്ടിപ്രകാരമാണ്; അവിടെ ഞങ്ങളുടെ സന്ന്യാസജീവിതത്തെ സംബ ന്ധിച്ച്, എല്ലാവരുടെ അടുക്കലും ചെലവുകൂടാതെ, അഥവാ ഒരു കഷണം റൊട്ടിയിൽ കവിഞ്ഞ ചെലവുകൂടാതെ മതം എത്തിച്ചുകൊടു ക്കുവാൻ ഞങ്ങൾ വീടുതോറും പോകാറുള്ളതിനെക്കുറിച്ചു ഞാൻ പറയുകയുണ്ടായല്ലോ. അതുകൊണ്ടാണ് ഭാരതത്തിൽ പതിതരിൽ പതി തനുപോലും ഏറ്റവും ഉത്കൃഷ്ടമായ മതബോധമുള്ളതായി കാണു ന്നത്. അതിനെല്ലാം ഈ സന്ന്യാസിമാരുടെ പ്രവർത്തനങ്ങളാണ് നിദാനം. എന്നാൽ ഇംഗ്ലീഷുകാരാരാണെന്ന് ഒരുത്തനോടു ചോദിക്കുക – അവന്നറിഞ്ഞുകൂടാ. ഒരുപക്ഷേ അവൻ ഇങ്ങനെ പറഞ്ഞേക്കും;

'ആ നമ്മുടെ ഗ്രന്ഥങ്ങളിൽ പറഞ്ഞിട്ടുള്ള അസുരൻമാരുടെ സന്താനങ്ങളായിരിക്കാം. അവർ, അല്ലേ?' 'നിങ്ങളെ ആരു ഭരിക്കുന്നു?' 'ഞങ്ങൾക്കറിയില്ല.' എന്നായിരിക്കും മറുപടി. 'ഇപ്പോഴത്തെ ഭരണസമ്പ്രദായമെങ്ങനെ?' അവർക്കറിഞ്ഞുകൂടാ: എന്നാൽ അവർക്ക് തത്ത്വശാസ്ത്രം അറിയാം. ഈ ലോകത്തു ജീവിക്കാനാവശ്യമായ മേധാപരമായ വിദ്യാഭ്യാസത്തിൻെറ പ്രായോഗികമായ അഭാവമാണ് അവരുടെ കഷ്ടപ്പാടിനു നിദാനം. ഈ ലക്ഷോപലക്ഷം ജനങ്ങൾ ഈ ലോകത്തിനപ്പുറമുള്ള ജീവിതത്തിനു സന്നദ്ധരാണ്. – അവർക്കതു പോരേ? നിശ്ചയമായും പോരാ. ഭക്ഷിക്കാൻ കുറേക്കൂടി നല്ല ഒരു റൊട്ടിക്കഷണവും ശരീരം മറയ്ക്കാൻ അല്പംകൂടി നല്ല ഒരു തുണിക്കഷണവും അവർക്കു വേണം. ആണ്ടുകിടക്കുന്ന ഈ അനേകലക്ഷങ്ങൾക്ക് ആ ഭേദപ്പെട്ട റൊട്ടിയും ആ ഭേദപ്പെട്ട തുണിക്കഷണവും എങ്ങനെയുണ്ടാക്കാം എന്നതാണ് ഞങ്ങളുടെ വലിയ പ്രശ്നം.

ഒന്നാമത്, അവരെ സംബന്ധിച്ച് ആശയ്ക്കു വളരെ വകയുണ്ടെന്നു പറയേണ്ടിയിരിക്കുന്നു. കാരണം, അവർ ലോകത്തിലേക്കുവെച്ച് ശാന്തപ്രകൃതികളായ ഒരു ജനതയാണ്. അവർ ഭീരുക്കളാണെന്നല്ല. യുദ്ധം ചെയ്യണമെന്നു തോന്നിയാൽ അവർ ചെകുത്താൻമാരെപ്പോലെ യുദ്ധം ചെയ്യും. ഇംഗ്ലീഷുകാർക്കുള്ള ഒന്നാന്തരം പടയാളികൾ ഭാരതത്തിലെ കൃഷീവലൻമാരിൽനിന്നു ചേർക്കപ്പെട്ടവരാണ്. മരണത്തെപ്പറ്റി അവർക്കു കൂസലില്ല. അവരുടെ മനോഭാവം ഇതാണ്; ഇതിനുമുമ്പ് ഞാൻ ഇരുപതു തവണ മരിച്ചിട്ടുണ്ട്: ഇനിയും അനേകം പ്രാവശ്യം മരിക്കയും ചെയ്യും. അതിനെന്താ? അതിനാൽ അവർ ഒരിക്കലും പിന്തിരിഞ്ഞോടുകയില്ല. അവർ വികാരാവേശം കാണിക്കുന്നില്ല. എന്നാൽ ഒന്നാന്തരം യോദ്ധാക്കളാണ്.

എങ്കിലും അവരുടെ പ്രകൃത്യാ ഉള്ള വാസന കൃഷിപ്പണിക്കാണ്. തങ്ങളുടെ മതാനുഷ്ഠാനങ്ങൾ നടത്താനുള്ള സ്വാതന്ത്ര്യം ഉണ്ടായിരിക്കുന്നിടത്തോളം കാലം നിങ്ങൾ അവരെ എന്തു ചെയ്താലും – നികുതി വർദ്ധിപ്പിച്ചാലും ധനം അപഹരിച്ചാലും കൊന്നാൽത്തന്നെയും – അവർ ശാന്തരായും അക്ഷോഭ്യരായും വർത്തിക്കും. അവർ ഒരിക്കലും അന്യരുടെ മതകാര്യങ്ങളിൽ ഇടപെടുന്നില്ല. 'ഞങ്ങളുടെ ദേവൻമാരെ ആരാധിക്കാനുള്ള സ്വാതന്ത്ര്യം ഞങ്ങൾക്കനുവദിക്കുക, ബാക്കിയെല്ലാം എടുത്തുകൊള്ളുക' – ഇതാണവരുടെ നില. ഇംഗ്ലീഷുകാർ ആ മർമ്മത്തു സ്പർശിക്കുമ്പോൾ കുഴപ്പം ആരംഭിക്കുന്നു. 1857 – ലെ ശിപായിലഹളയ്ക്കു യഥാർത്ഥകാരണം അതാണ്. മതപരമായ അടിച്ചമർത്തൽ അവർ സഹിക്കയില്ല. ഭാരതീയരുടെ മതസ്വാതന്ത്ര്യത്തിൽ കൈവെച്ചതുകൊണ്ടാണ് വിശ്രുതങ്ങളായിരുന്ന മുഹമ്മദീയ ഭരണകൂടങ്ങൾ തകർന്നുവീണത്.

ഇക്കാര്യം മാറ്റിവെച്ചാൽ, അവർ സമാധാനപ്രിയരും അക്ഷോഭ്യരും ശാന്തശീലരുമാണ്. എല്ലാറ്റിലും മേലേ ദുർമ്മാർഗ്ഗങ്ങൾക്ക് അടിമപ്പെട്ടി

ട്ടുമില്ല. തീക്ഷ്ണമായ ലഹരിപാനീയങ്ങളില്ലെന്നുള്ള കാര്യത്തിൽ അവർ മറ്റേതു രാജ്യത്തെയും സാമാന്യജനത്തെക്കാൾ പല മടങ്ങു മെച്ചമാണ്. ഭാരതത്തിലെ പാവപ്പെട്ടവരുടെ ഇടയിൽ കാണുന്ന ജീവിതസ്വച്ഛതയെ ഇവിടത്തെ ചാളകളിലെ ജീവിതത്തോട് ഉപമിച്ചുകൂടാ. ചാളകൾ ദാരിദ്ര്യ ത്തിൻെറ സങ്കേതമാണ്. എന്നാൽ ഭാരതത്തിൽ ദാരിദ്ര്യമെന്നുവെച്ചാൽ പാപവൃത്തി, മ്ലേച്ഛത, ദുർമ്മാർഗ്ഗം എന്നല്ല അർത്ഥം. മറ്റു രാജ്യങ്ങളിൽ ജീവിതവൃത്തിക്കുള്ള സന്ദർഭസൗകര്യങ്ങൾ വളരെയുണ്ട്: തന്മൂലം മര്യാദകെട്ടവനും അലസനും മാത്രമേ ദാരിദ്ര്യം അനുഭവിക്കേണ്ടു. ഒരുവൻ ഒരു മറയനോ ആഭാസനോ അല്ലെങ്കിൽ – പട്ടണജീവിതവും അതിലെ ആഡംബരങ്ങളൊക്കെയും ആഗ്രഹിക്കുന്ന ആ കൂട്ടമല്ലെങ്കിൽ – അവനു ദാരിദ്ര്യത്തിന് കാരണമില്ല. അത്തരക്കാർ നാട്ടുമ്പുറത്തേക്കു പോവില്ല. “ഇവിടത്തെ തമാശകളോടൊപ്പം ഞങ്ങളുമുണ്ട്: നിങ്ങൾ ഞങ്ങളെക്കൂടി പോറ്റണം“ എന്നാണവരുടെ നിലപാട്. അങ്ങനെയല്ല ഭാരതത്തിലെ അവസ്ഥ. അവിടെ സാധുക്കൾ ഉദയാസ്തമയം കഠിനമായി പണിയെടുക്കുന്നു: എന്നിട്ട് മറ്റാളുകൾ അവരുടെ വേലയുടെ ഫലം കൊണ്ടുപോവുകയും അവരുടെ കുട്ടികൾപോലും പട്ടിണികിടക്കയും ചെയ്യുന്നു. ഭാരതത്തിൽ ലക്ഷക്കണക്കിനു ടൺ ഗോതമ്പു വിളയിക്കു ന്നുണ്ടെങ്കിലും ഒരു കർഷകന് അതിലൊരു മണിപോലും കിട്ടുന്നതു കഷ്ടിയാണ്. നിങ്ങൾ, കൂട്ടിലിട്ട പക്ഷികൾക്കുപോലും കൊടുക്കാത്ത തരത്തിലുള്ള ഏറ്റവും നികൃഷ്ടമായ ധാന്യം ഭക്ഷിച്ചാണ് അവൻ ജീവിക്കുന്നത്.

അവർ, ഇത്രമാത്രം നല്ലവരും ശുദ്ധാത്മാക്കളുമായ ഈ ജനങ്ങൾ, ഇത്ര കഷ്ടതയനുഭവിക്കുന്നതിനു കാരണമില്ല. ഭാരതത്തിലെ അധഃപ തിച്ച ലക്ഷോപലക്ഷങ്ങളെക്കുറിച്ചും പതിതരായ സ്ത്രീകളെക്കുറിച്ചും വളരെയൊക്കെ സംസാരിച്ചു കേൾക്കുന്നുണ്ട് – എന്നാൽ ആരും ഞങ്ങളുടെ സഹായത്തിനെത്തുന്നില്ല. അവരെന്താണ് പറയുന്ന തെന്നോ; “നിങ്ങളെ സഹായിക്കണമെങ്കിൽ നിങ്ങൾ ഇപ്പോഴെന്താണോ അതല്ലാതാവണം. എങ്കിലേ നിങ്ങൾക്ക് നല്ലവരാകാൻ സാധിക്കൂ. ഹിന്ദു ക്കളെ സഹായിക്കുന്നതു വെറുതെയാണ്.“ ഇങ്ങനെ പറയുന്നവർ മനുഷ്യവർഗ്ഗങ്ങളുടെ ചരിത്രമറിഞ്ഞുകൂടാത്തവരാണ്. ഭാരതീയർ അവ രുടെ മതവും മതപരമായ ഏർപ്പാടുകളും മാറ്റിയാൽപ്പിന്നെ ഭാരതമേ യില്ല, എന്തെന്നാൽ ആ ജനതയുടെ പ്രാണൻ അതിലാണ്. ജനതതന്നെ അന്തർദ്ധാനം ചെയ്യുമെന്നിരിക്കെ പിന്നെ സഹായിക്കേണ്ടവരായി ആരും അവശേഷിക്കില്ല.

ഇനി മറ്റൊരു വസ്തുത മനസ്സിലാക്കേണ്ടതുണ്ട്: അതായത്, യഥാർ ത്ഥത്തിൽ ആർക്കും ആരേയും സഹായിക്കാൻ കഴിവില്ലെന്നുള്ളത്. പരസ്പരം നമുക്കെന്തു ചെയ്യാൻ കഴിയും? നിങ്ങൾ നിങ്ങളുടെ ജീവിത രീതിയനുസരിച്ചു വളരുന്നു, ഞാൻ എൻെറതനുസരിച്ചും. എല്ലാ മാർഗ്ഗ ങ്ങളും അവസാനം റോമിലേക്കു നയിക്കുന്നു എന്നറിഞ്ഞുകൊണ്ടു,

നിങ്ങളുടെ ജീവിതത്തിൽ മുമ്പോട്ടൊരുന്തു തരാൻ ഒരുപക്ഷേ എനിക്കു സാധിച്ചേക്കാം. ക്രമികമായ വളർച്ചയാണ് നടന്നുവരുന്നത്. ഒരു ദേശീയ നാഗരികതയും ഇതേവരേ പൂർണ്ണതയിലെത്തിയിട്ടില്ല. ആ നാഗരികത യ്ക്ക് ഒരുന്തുകൊടുക്കുക; എങ്കിൽ അത് അതിൻെറ ലക്ഷ്യത്തിലേക്ക് പോകും. അല്ലാതെ അതിനെ രൂപാന്തരപ്പെടുത്താൻ ശ്രമിക്കരുത്. ഒരു ജനസമുദായത്തിലെ ചിരസ്ഥായിയായ സാമുദായികസ്ഥാപനങ്ങളും ആചാരോപചാരങ്ങളും ഇല്ലാതാക്കിയാൽ പിന്നെയെന്തു ശേഷിക്കാ നാണ്? ഇവയാണ് ആ ജനതയെ ആ രൂപത്തിൽ നിർത്തിയിരിക്കുന്നത്. എന്നാൽ വളരെ പഠിച്ച വിദേശീയമനുഷ്യൻ ഇതാ വന്നുപറയുന്നു, "നോക്കൂ, ആയിരമായിരം കൊല്ലങ്ങളിലെ പഴക്കമുള്ള നിങ്ങളുടെ സാമുദായികവ്യവസ്ഥിതികളും ആചാരങ്ങളും മുഴുവൻ ദൂരെക്കളഞ്ഞ് എൻെറ ഈ തകരക്കളിപ്പാട്ടം സ്വീകരിച്ച് ആനന്ദമായിക്കഴിയുക" എന്ന്, ഇതെല്ലാം വെറും അസംബന്ധമാണ്.

നാം അന്യോന്യം സഹായിക്കേണ്ടതുതന്നെ: എന്നാൽ ഒരു പടികൂടി മുന്നോട്ടുവെയ്ക്കണം. അതായത്, സഹായം സ്വാർത്ഥരഹിതമാക്കുക യാണ് ഒന്നാമതു വേണ്ടത്. "നിങ്ങൾ ശരിക്കും ഞാൻ പറയുന്നതു പോലെയൊക്കെ ചെയ്യാമെങ്കിൽ, ഞാൻ നിങ്ങളെ സഹായിക്കാം, അല്ലെങ്കിലില്ല" എന്ന നിലപാടിലുള്ള സഹായം സഹായമാണോ? അതുകൊണ്ട്, ഹിന്ദുക്കളെ നിങ്ങൾ ആത്മീയകാര്യങ്ങളിൽ സഹായി ക്കുവാനിച്ഛിക്കുന്നുവെങ്കിൽ അവിടെ പിന്നെ പരിമിതികളൊന്നും ഉണ്ടാ യിരിക്കാൻ പാടില്ല. സഹായം തികച്ചും നിസ്സ്വാർത്ഥമാകണം. ഞാൻ കൊടുക്കുന്നു - അവിടെ ആ കാര്യം തീർന്നു. അത് എന്നിൽ നിന്നു പോയി. എൻെറ മനസ്സും, എൻെറ ശക്തികളും എനിക്കു കൊടുക്കാവു ന്നതു മുഴുവനും കൊടുക്കുന്നു. കൊടുക്കുകയെന്ന ആശയത്താൽ മാത്രം പ്രേരിതനായി കൊടുക്കുന്നു. അല്ലാതെ ഒരുദ്ദേശ്യവും അതിൻെറ പിന്നിലില്ല. ലോകത്തിൻെറ അർദ്ധഭാഗത്തെ സ്വത്തുകൾ അപഹരിച്ച ചില ആളുകൾ 'അവിശ്വാസികളെ മാർഗ്ഗംകൂട്ടാനായി' ഇരുപതിനായിരം ഡോളർ കൊടുക്കുന്നതു കണ്ടിട്ടുണ്ട്. എന്തിന്? അവിശ്വാസികളുടെ നന്മക്കോ അവരുടെ സ്വന്തം ആത്മാവിൻെറ നന്മക്കോ? അതിനെപ്പറ്റി ഒന്നാലോചിക്കുക.

ദുഷ്കർമ്മത്തിൻെറ പ്രതികാരദേവത അലസയായിരിക്കുന്നില്ല. മനു ഷ്യരായ നാം നമ്മുടെ കണ്ണുകളെ വഞ്ചിക്കാൻ നോക്കുന്നു. എന്നാൽ ഹൃദയാന്തർവാസിയായ ആത്മാവ്, ഈശ്വരൻ എപ്പോഴും അവിടെ യുണ്ട്. അവിടുന്ന് ഒരിക്കലും ഒന്നും മറക്കുന്നില്ല. അവിടുത്തെ കബളി പ്പിക്കാൻ നമുക്കു കഴിയുന്നതല്ല. അവിടുത്തെ കണ്ണുകളെ മൂടിവെ യ്ക്കുക സാദ്ധ്യമല്ല. യഥാർത്ഥദാനത്തിൻെറ ഹൃദയോദ്വേഗം ഉണ്ടായ തൊക്കെയും, ഒരായിരം കൊല്ലം കഴിഞ്ഞിട്ടെങ്കിലും ഫലവത്താകുന്നു. ദീർഘകാലം പ്രതിരുദ്ധാവസ്ഥയിലിരുന്നാലും അതു വീണ്ടും ഉണർന്ന്

ഇടിമിന്നൽപോലെ പൊട്ടി പുറത്തുവരുന്നു. നേരെമറിച്ച്, കർമ്മത്തിൻെറ പ്രേരകം സ്വാർത്ഥം, സ്വകാര്യലാഭം ആയിരുന്നിട്ടുള്ളപ്പോൾ – ആയത് എല്ലാ വൃത്താന്തപത്രങ്ങളും ചേർന്നുള്ള പ്രചാരണഘോഷങ്ങളോടും എല്ലാ ജനക്കൂട്ടങ്ങളും ഒരുമിച്ചു നിന്നുള്ള ആർപ്പുവിളികളോടുംകൂടി അവതരിപ്പിക്കപ്പെട്ടാലും – അതു ലക്ഷ്യത്തിലെത്തുന്നില്ല.

ഞാനതിൽ അഭിമാനം ഭാവിക്കയല്ല: എന്നിരിക്കിലും, ഞാൻ നിങ്ങളോടു പറഞ്ഞ ആ ചെറുസംഘം ബാലന്മാരുടെ കഥ ശ്രദ്ധാർഹമാണ്. ഇന്നു ഭാരതത്തിൽ അവരുടെ ജോലിയെപ്പറ്റി അറിയാത്തവരായോ അവരെ അനുഗ്രഹിക്കാത്തവരായോ ഒരു ഗ്രാമമോ ഒരു പുരുഷനോ ഒരു സ്ത്രീയോ ഇല്ലെന്നുതന്നെ പറയാം. എവിടെയെങ്കിലും ഒരു ക്ഷാമമുണ്ടായാൽ ഈ ചെറുപ്പക്കാർ കഴിയുന്നത്ര ജനങ്ങളെ അതിൽനിന്നു രക്ഷിക്കാൻ ഒരുമ്പെട്ടിറങ്ങുന്നു. അതു ഹൃദയത്തിൽ തട്ടുന്നു. ജനങ്ങൾ അതറിയാനിടവരുന്നു. അതുകൊണ്ട്, നിങ്ങൾക്കു കഴിവുള്ളപ്പോഴൊക്കെ പരന്മാരെ സഹായിക്കുക: പക്ഷേ നിങ്ങളുടെ ഉദ്ദേശ്യം എന്താണെന്ന് ആത്മപരീക്ഷണം ചെയ്തുകൊള്ളണം. അതു സ്വാർത്ഥപരമാണെങ്കിൽ അതു നിങ്ങൾ സഹായിക്കുന്നവർക്കാകട്ടെ നിങ്ങൾക്കാകട്ടെ നന്മ വരുത്തില്ല. നിഃസ്വാർത്ഥമാണെങ്കിലോ നിങ്ങളുടെ സഹായം ലഭിക്കുന്നവർക്ക് അതു മംഗളപ്രദമാകും: അനന്തമായ മംഗളങ്ങൾ നിങ്ങൾക്കുമുണ്ടാകും. ഈ വസ്തുത, നിങ്ങൾ ജീവിക്കുന്നു എന്നതുപോലെ, നിശ്ചയമാണ്. ഈശ്വരനെ ഒരിക്കലും വഞ്ചിക്കാൻ കഴിയില്ല. കർമ്മനിയമം ഒരിക്കലും പരാജയപ്പെടുത്താവതല്ല.

എൻെറ പരിപാടി, അതിനാൽ, ഭാരതത്തിലെ ഈ സാമാന്യ ജനവുമായി സമ്പർക്കം കൊള്ളുകയാണ്. ഭാരതത്തിലെല്ലായിടത്തും പാവപ്പെട്ടവർക്കായി വിദ്യാലയങ്ങൾ തുടങ്ങി എന്നു വിചാരിക്കുക: എന്നാലും അവരെ വിദ്യാഭ്യാസം ചെയ്യിക്കുക സാദ്ധ്യമല്ല. നാലു വയസ്സായ കുട്ടി നിങ്ങളുടെ പള്ളിക്കൂടത്തിൽ വരുന്നതിനുപകരം നിലം ഉഴുവാനോ മറ്റു വല്ല പണിക്കോ പോകും. അവനു നിങ്ങളുടെ സ്കൂളിൽ വരാൻ നിർവ്വാഹമില്ല. അതസാദ്ധ്യം. സ്വയം സംരക്ഷണ മാണല്ലോ പ്രഥമവാസന. എന്നാൽ മല മുഹമ്മദിൻെറ അടുത്തേക്കു വരുന്നില്ലെങ്കിൽ മുഹമ്മദ് മലയുടെ അടുത്തേയ്ക്കു ചെല്ലണം. വിദ്യാ ഭ്യാസം ഓരോ വീട്ടുവാതില്ക്കലും എന്തുകൊണ്ടെത്തിച്ചുകൂടാ എന്നാണ് ഞാൻ ചോദിക്കുന്നത്. കൃഷീവലബാലനു വിദ്യാഭ്യാസത്തി ൻെറ അടുക്കലേക്കു വരാൻ നിവൃത്തിയില്ലെങ്കിൽ, നിലം ഉഴുന്നിടത്തോ വ്യവസായശാലിയിലോ എവിടെയാണ് അവനെന്നുവെച്ചാൽ അവിടെ ചെന്ന് അവനെ കണ്ടാലെന്ത്? അവൻ പോകുന്നിടത്തൊക്കെ അവൻെറ നിഴലിനെപ്പോലെ സഞ്ചരിക്കണം. ജനങ്ങളെ ആത്മീയകാര്യങ്ങളിൽ ഉദ്ബോധിപ്പിച്ചു കൊണ്ടു സഞ്ചരിക്കുന്ന അനേകായിരം സന്ന്യാസിമാരുണ്ട്. ലൗകികകാര്യങ്ങളെ അധികരിച്ചുള്ള മേധാപരമായ വിദ്യാഭ്യസനംകൂടി ഈ ആളുകൾ നടത്തിയാലെന്ത്? ചരിത്രം മുതലായ മറ്റനേകം

കാര്യങ്ങളെക്കുറിച്ചുകൂടി അവർക്കു സാമാന്യജനത്തോട് അല്പം സംസാരിച്ചുകൂടേ? ചെവിയിൽക്കൂടിയാണ് ഉത്തമമായ വിദ്യാഭ്യാസം സാധിക്കുക. നമ്മുടെ ജീവിതത്തിൽ ഉപകരിക്കുന്ന ഉത്തമതത്ത്വങ്ങൾ നമ്മുടെ അമ്മമാർ പറഞ്ഞ് നാം ചെവിക്കൊണ്ടവയാണ്. പിന്നീട് വളരെ കഴിഞ്ഞാണ് നാം പുസ്തകങ്ങൾ കാണുന്നത്. പുസ്തകവിജ്ഞാനം നിസ്സാരമത്രേ. സ്വഭാവത്തിനു രൂപംകൊടുക്കുന്ന ഉത്തമതത്ത്വങ്ങൾ നമുക്കു ചെവികളിൽക്കൂടി ലഭിക്കുന്നവയാണ്, പിന്നീട് താല്പര്യം വളർന്നുവരുന്നതിനനുസരിച്ച് നിങ്ങളുടെ പുസ്തകങ്ങളിലേക്കും അവർ വന്നെത്തിയേക്കാം. ആദ്യം അതൊന്നുരുളട്ടെ, പിന്നെ തുടർന്നു പൊയ്ക്കൊള്ളും – ഇതാണെന്റെ ആശയം.

സന്ന്യാസിസമ്പ്രദായത്തിന്റെ പ്രയോജനത്തിൽ കണക്കറ്റ വിശ്വാസമുള്ള ഒരുവനല്ല ഞാനെന്നുകൂടി നിങ്ങളോടു പ്രസ്താവിച്ചുകൊള്ളട്ടെ. അതിനു വലിയ ഗുണങ്ങളുണ്ട്: വലിയ ദോഷങ്ങളുമുണ്ട്. സന്ന്യാസാശ്രമിയും ഗൃഹസ്ഥാശ്രമിയും ഒരുപോലെ ആവശ്യമാണ്. അവർ അന്യോന്യം ഒരു സന്തുലിതനില പാലിക്കണം. ഭാരതത്തിലാകട്ടെ, സന്ന്യാസം മുഴുവൻ പ്രാമാണ്യവും കയ്യടക്കിയിരിക്കുന്നു. ഞങ്ങൾ സന്ന്യാസികളാണ് സമുദായത്തിലെ ഏറ്റവും വലിയ ശക്തി. സന്ന്യാസി രാജാവിനെക്കാളും വലിയവനാണ്. 'കാഷായവസ്ത്രധാരി' അടുത്തുള്ളപ്പോൾ ഇരിക്കാൻ ധൈര്യപ്പെടുന്ന നാടുവാഴി ഭാരതത്തിലില്ല. അദ്ദേഹം ഇരിപ്പിടം വിട്ട് എഴുന്നേറ്റുനില്ക്കുന്നു. ഈ സന്ന്യാസിമാർ ജനങ്ങളുടെ പ്രധാനരക്ഷാദുർഗ്ഗമായിരുന്നിട്ടുണ്ടെങ്കിലും, ഇത്ര വളരെ അധികാര കേന്ദ്രീകരണം നല്ല ആളുകളിലായാലും ദോഷകരംതന്നെയാണ്. സന്ന്യാസിമാർ പൗരോഹിത്യത്തിനും വിജ്ഞാനത്തിനും മധ്യേ വർത്തിക്കുന്നവരാണ്. വിജ്ഞാനത്തിന്റെയും നവീകരണത്തിന്റെയും ആഗമം അവരിൽനിന്നാണ്. യഹൂദന്മാരുടെയിടയിൽ പ്രവാചകന്മാർ എപ്രകാരമോ അപ്രകാരമാണ് ഭാരതത്തിൽ സന്ന്യാസിമാർ. പ്രവാചക ന്മാർ അന്ധവിശ്വാസങ്ങളെ നശിപ്പിക്കാൻ യത്നിച്ചുകൊണ്ട് സദാ പുരോഹിതന്മാർക്കെതിരായി പ്രഭാഷണങ്ങൾ നടത്തിക്കൊണ്ടിരുന്നു. അതുപോലെയാണ് ഭാരതത്തിൽ സന്ന്യാസിമാരും ചെയ്യുന്നത്. എന്നിരുന്നാലും അത്ര വളരെ അധികാരം അവർക്കിരിക്കുന്നതു നന്നല്ല: കുറെക്കൂടി ഭേദപ്പെട്ട രീതികൾ പരീക്ഷിച്ചു കണ്ടുപിടിക്കേണ്ടിയിരിക്കുന്നു. എന്നാൽ എതിർപ്പ് ഏറ്റവും കുറഞ്ഞ സരണികളിൽക്കൂടിയേ നമുക്കു പോകാവൂ. ജനതയുടെ ആത്മാവു മുഴുവൻ സന്ന്യാസത്തിലുറച്ചിരിക്കയാണ്. നിങ്ങൾ ഒരു ഗൃഹസ്ഥനായി ഭാരതത്തിൽ ചെന്ന് വല്ല മതത്തെക്കുറിച്ചും പ്രസംഗിക്കുന്നുവെന്നു വിചാരിക്കുക. ഹിന്ദുശ്രോതാക്കൾ പുറംതിരിഞ്ഞു പുറത്തുകടക്കും. നിങ്ങൾ ലോകം ത്യജിച്ച ഒരുവനാണെങ്കിലോ, അവർ പറയും, "അയാൾ കൊള്ളാം, ലോകം ത്യജിച്ചവനാണല്ലോ. അയാൾക്കു നിഷ്കപടതയുണ്ട്, പ്രസംഗിക്കുന്നതുപോലെ

പ്രവർത്തിക്കാൻ വിചാരിക്കുന്നുണ്ട്" എന്ന്. ഞാൻ പറഞ്ഞുവന്നതിൻെറ ആശയം സന്ന്യാസം ഒരു വലിയ ശക്തിയെ പ്രതിനിധാനം ചെയ്യുന്നുണ്ടെന്നാണ്. അതിനെ ഒന്നു രൂപാന്തരപ്പെടുത്തുക, അതിനു മറ്റൊരു രൂപം കൊടുക്കുക, മാത്രമാണ് നമുക്കു ചെയ്യാവുന്നത്. ഭാരതത്തിൽ നീളെ ചുറ്റി സഞ്ചരിക്കുന്ന സന്ന്യാസിവർഗ്ഗത്തിൻെറ ഹസ്തങ്ങളിൽകുടി കൊള്ളുന്ന ആ സ്വാധീനതയ്ക്ക് ഒരു രൂപഭേദം നല്കേണ്ടിയിരിക്കുന്നു. അതപ്പോൾ സാമാന്യജനത്തിൻെറ ഉദ്ധാരണത്തിനു പ്രയോജനപ്പെടും.

പദ്ധതി ഞങ്ങൾ ഭംഗിയായി കടലാസ്സിൽ ആവിഷ്കരിച്ചിട്ടുണ്ട്. എന്നാൽ അതേസമയം ആദർശലോകത്തിൽനിന്നാണ് ഞാൻ അതു കൈക്കൊണ്ടിട്ടുള്ളതെന്നും പറഞ്ഞുകൊള്ളട്ടെ, പ്രാരംഭത്തിൽ ആയത് അവ്യക്തവും ആദർശപരവുമായിരുന്നു. വർഷങ്ങൾ കടന്നുപോയതോടൊപ്പം അതു കൂടുതൽ കൂടുതൽ ഒതുങ്ങിയും വ്യക്തമായും തീർന്നു. അനുഷ്ഠാനമാർഗ്ഗേണ അതിൻെറ ന്യൂനതകളും മറ്റും എനിക്കു കാണാൻ കഴിഞ്ഞു.

ഭൗതികതലത്തിലെ അതിൻെറ പ്രവർത്തനംവഴി എന്തൊക്കെയാണ് എനിക്കു മനസ്സിലായതെന്നോ? ഒന്നാമതു വിദ്യയഭ്യസിപ്പിക്കുന്ന രീതികളിൽ ഈ സന്ന്യാസിമാരെ പരിശീലിപ്പിക്കുവാൻ കേന്ദ്രങ്ങളുണ്ടാകണം. ഉദാഹരണത്തിന്, ഞാൻ എൻെറ ഒരാളെ എങ്ങോട്ടെങ്കിലും അയയ്ക്കുന്നുവെന്നും അയാൾ ഒരു ക്യാമറയുമായി സഞ്ചരിക്കുന്നുവെന്നും വിചാരിക്കുക. ആവക കാര്യങ്ങൾ അയാളെത്തന്നെ പഠിപ്പിക്കേണ്ടതുണ്ട്. ഭാരതത്തിൽ ജനങ്ങൾ അക്ഷരാഭ്യാസമില്ലാത്തവരാണെല്ലാം. അവരുടെ ഇടയിൽ വിദ്യ പ്രചരിപ്പിക്കുവാൻ വലിയ കേന്ദ്രങ്ങൾ വേണം. അതിൻെറയെല്ലാം അർത്ഥമെന്താണ്? പണം. അങ്ങനെ നാം ആദർശലോകത്തുനിന്നു പ്രായോഗികലോകത്തേക്ക് വരുന്നു. എന്നിട്ടോ? നിങ്ങളുടെ രാജ്യത്ത് നാലു കൊല്ലവും ഇംഗ്ലണ്ടിൽ രണ്ടു കൊല്ലവും ഞാൻ കഠിനമായി പണിയെടുത്തു. ചില സ്നേഹിതന്മാർ സഹായാർത്ഥം എത്തിയെന്നുള്ളതിൽ ഞാൻ വളരെ കൃതജ്ഞനാണ്. നിങ്ങളുടെകൂടെ ഇന്നിവിടെയുള്ള ഒരാൾ അവരിൽപ്പെട്ട ആളാണ്. എന്നോടൊരുമിച്ച് ഭാരതത്തിലേക്ക് വന്ന അമേരിക്കൻ സുഹൃത്തുക്കളും ഇംഗ്ലീഷ് സുഹൃത്തുക്കളുമുണ്ട്: അവരുടെയെല്ലാം സഹായത്തോടെ പ്രവർത്തനങ്ങളുടെ ഒരു പടുതുടക്കം ഇട്ടുകഴിഞ്ഞു. ചില ഇംഗ്ലീഷുകാർ വന്ന് സന്ന്യാസിസംഘത്തിൽ ചേർന്നു. ഒരു സാധുമനുഷ്യൻ കഠിന ജോലിചെയ്ത് ഭാരതത്തിൽവെച്ചു മരിച്ചു. റിട്ടയർ ചെയ്ത ഒരിംഗ്ലീഷുകാരനും ഒരിംഗ്ലീഷുകാരിയും വന്നിട്ടുണ്ട്. അവർ സ്വന്തമായി അല്പം സാമ്പത്തികസൗകര്യമുള്ളവരാണ്. അവർ കുട്ടികളെ പഠിപ്പിക്കാൻ ഹിമാലയത്തിൽ ഒരു കേന്ദ്രം തുടങ്ങിയിരിക്കുന്നു. ഞാൻ ആരംഭിച്ച മാസികകളിൽ ഒന്ന് – പ്രബുദ്ധഭാരതം, അതിൻെറ ഒരു പ്രതി ആ

മേശപ്പുറത്തു കാണാം – അവരെ ഏല്പിച്ചിരിക്കയാണ്. അവിടെ അവർ ജനങ്ങളെ പഠിപ്പിക്കയും അവരുടെ ഇടയിൽ മറ്റു പ്രവർത്തനങ്ങൾ നടത്തുകയും ചെയ്യുന്നു. കല്ക്കത്തയിൽ എനിക്കു വേറൊരു പ്രവർത്തനകേന്ദ്രമുണ്ട്. എല്ലാ വലിയ പ്രസ്ഥാനങ്ങളും തലസ്ഥാനത്തുനിന്നാണല്ലോ ഉദ്ഭവിക്കേണ്ടത്. എന്തെന്നാൽ തലസ്ഥാനം ജനസമുദായത്തിൻെറ ഹൃദയമാണ്. രക്തം മുഴുവൻ ഹൃദയത്തിൽ കൂടുന്നു: അതു പിന്നെ അവിടെനിന്ന് എല്ലായിടത്തേക്കും വിതരണം ചെയ്യപ്പെടുന്നു: അതുപോലെ എല്ലാ ധനവും എല്ലാ ആശയങ്ങളും എല്ലാ വിദ്യാഭ്യാസവും എല്ലാ ആദ്ധ്യാത്മികതയും തലസ്ഥാനത്തു സമ്മേളിച്ച് അവിടെ നിന്ന് എല്ലായിടത്തേക്കും വ്യാപിക്കുന്നു.

ഒരു പടുതുടക്കം ഇട്ടുകഴിഞ്ഞുവെന്നു നിങ്ങളെ ധരിപ്പിക്കുവാൻ സന്തോഷമുണ്ട്. എന്നാൽ സമാന്തരമായി സ്ത്രീകൾക്കുവേണ്ടിയും ഇതേ മാതിരി ജോലി തുടങ്ങുവാൻ ഞാനാഗ്രഹിക്കുന്നു. 'തനിക്കു താൻ തുണ' എന്നാണ് ഞാൻ സ്വീകരിച്ചിട്ടുള്ള തത്ത്വം. എൻെറ സഹായം കുറച്ചകലെ നിന്നുകൊണ്ടായിരിക്കും. ഈ ജോലിക്ക് ഇപ്പോൾ ഭാരത സ്ത്രീകളും ഇംഗ്ലീഷ്സ്ത്രീകളുമുണ്ട്: അമേരിക്കൻ സ്ത്രീകളും വന്നുചേരുമെന്നു ഞാനാശിക്കുന്നു. അവർ പ്രവർത്തനം തുടങ്ങിക്കഴിഞ്ഞാലുടൻ ഞാൻ കാര്യങ്ങൾ അവരെത്തന്നെ ഏല്പിച്ച് ദൂരെ മാറും. ഒരു പുരുഷനും സ്ത്രീയുടെ മേൽ അധികാരം പ്രയോഗിക്കരുത്. അതുപോലെ സ്ത്രീ പുരുഷൻെറമേലും പാടില്ല. ഓരോരുത്തരും സ്വതന്ത്രരാണ്, വല്ല ബന്ധവും ഉണ്ടായിരിക്കാവുന്നത് സ്നേഹബന്ധം മാത്രമാണ്. പുരുഷന്മാർക്ക് കഴിയുന്നതിലും വളരെ കൂടുതൽ ഭംഗിയായി സ്ത്രീകൾക്കു തന്നെ അവരുടെ ഭാഗധേയം രൂപപ്പെടുത്താൻ കഴിയും. സ്ത്രീകൾക്കു നേരിട്ട വൈഷമ്യങ്ങളെല്ലാം, അവരുടെ ഭാഗധേയത്തെ പുരുഷന്മാർ രൂപപ്പെടുത്താൻ പുറപ്പെട്ടതിൽനിന്നുളവായതാണ്. പ്രാരംഭത്തിലെ പ്രമാദത്തോടുകൂടിയുള്ള ഒരു തുടക്കം ഒഴിവാക്കാൻ ഞാനാഗ്രഹിക്കു ന്നു. തുടക്കത്തിലെ ഒരു ചെറിയ പ്രമാദം ക്രമേണ വർദ്ധിച്ചുവന്ന്, കാലാന്തരത്തിൽ നേരെയാക്കാൻ നിവൃത്തിയില്ലാത്തവിധം ഉഗ്രമായ തോതിലെത്തുന്നു. അതിനാൽ സ്ത്രീകളുടെ പങ്കു ജോലി നിറവേറ്റാൻ പുരുഷന്മാരെ നിയോഗിക്കുകയെന്ന പിശകു ഞാൻ ചെയ്താൽ, സ്ത്രീകൾക്കു പിന്നീടൊരിക്കലും ആ ഏർപ്പാടിൽനിന്നു മോചിക്കാൻ സാദ്ധ്യമല്ലാതെ വരും – അതൊരുറച്ച മാമൂലായിത്തീരും. എന്നാൽ എനിക്കൊരു സൗകര്യം കിട്ടിയിട്ടുണ്ട്. എൻെറ ഗുരുപത്നിയെപ്പറ്റി ഞാൻ മുമ്പു പറഞ്ഞുവല്ലോ. ഞങ്ങൾക്കെല്ലാവർക്കും അവരോടു വലിയ ആദരവാണ്. അവർ ഒരിക്കലും ഞങ്ങളുടെമേൽ അധികാരം നടത്തുകയില്ല. അതിനാൽ അതിൽ ആശങ്കയ്ക്ക് വകയില്ല.

അങ്ങനെ ആ കർമ്മവിഭാഗവും നിർവ്വഹിക്കേണ്ടതുണ്ട്.

## ഗ്രന്ഥസൂചി

# വാക്യസൂചി

# വിഷയസൂചി

## Cross-reference to the originals

(Volumes refer to the Complete Works of SWAMI VIVEKANANDA in English)

### ഭാരതീയപ്രസംഗങ്ങൾ

## മൂലസൂചി



### ഭാരതത്തോട്

ഭാരതവും ഭാരതീയരും



---

* Originally in Bengali.

## വിജയസ്തംഭം

വിജയശ്രീലാളിതമായ യൂറോപ്യൻപര്യടനം കഴിഞ്ഞ് സിലോൺവഴി ഇന്ത്യയിൽ തിരിച്ചെത്തിയ ശ്രീമദ്വിവേകാനന്ദസ്വാമികൾക്ക് പാംബ നിൽ രാജോചിതമായ സ്വീകാരമാണ് ലഭിച്ചത്. രാമനാട്ടു രാജാവിൽ നിന്ന്, രാമേശ്വരം സന്ദർശിക്കാനുള്ള ക്ഷണം നേരത്തെതന്നെ സ്വാമി ജിക്കു ലഭിച്ചിരുന്നു. രാജാവുതന്നെ സ്വാമികളെ സ്വീകരിക്കാൻ പാംബ നിലെത്തിച്ചേരുകയും ചെയ്തിരുന്നു. പാംബൻറോഡിൽവെച്ച് സ്വാമിജി യും യൂറോപ്യൻശിഷ്യന്മാരും കപ്പലിൽനിന്ന് രാജാവിൻെറ സ്റ്റേറ്റ് ബോട്ടിലേക്കു മാറിക്കേറി. സ്വാമികൾ ബോട്ടിൽ കേറിയ ഉടനെ രാജാ വും പരിവാരങ്ങളും സ്വാമിജിയുടെ മുമ്പിൽ സാഷ്ടാംഗപ്രണാമം ചെയ്തു. രാജാവും സന്ന്യാസിയും തമ്മിലുള്ള ആ കൂടിക്കാഴ്ച എത്രയും ഹൃദയസ്പൃക്കായിരുന്നു. താൻ യൂറോപ്പിലേക്കു പോകണ മെന്ന ആശയം ആദ്യമായി ഉന്നയിക്കുകയും അതിനുവേണ്ട ഒത്താശ കൾ ചെയ്കയും ചെയ്തവരിലൊരാൾ രാമനാടു രാജാവാണെന്ന വസ്തുത സ്വാമിജി തദവസരത്തിൽ അനുസ്മരിക്കുകയുണ്ടായി.

സ്വാമിജിയെയും വഹിച്ചുകൊണ്ട് ബോട്ട് കരയ്ക്കണഞ്ഞപ്പോൾ പാംബനിലെ പൗരാവലി ആകാശം ഭേദിക്കുമാറു ജയാരവം മുഴക്കി അതിനെ സ്വാഗതം ചെയ്തു. അവിടെ കമനീയമായലങ്കരിച്ചൊരുക്കിയ പന്തലിൽവെച്ച് സ്വാമിജിക്ക് ഒരു സ്വാഗതപത്രം സമർപ്പിക്കപ്പെട്ടു.

യോഗാനന്തരം സ്വാമിജിയും പരിവാരങ്ങളും രാജാവിൻെറ രഥത്തി ലേറി കൊട്ടാരത്തിലേക്കു യാത്രയായി. രാജാവിൻെറ ആജ്ഞപ്രകാരം കുതിരകളെ അഴിച്ചുമാറ്റി: രഥം രാജാവും കൊട്ടാരം ജോലിക്കാരുംകൂടി നഗരവീഥികളിലൂടെ ഉന്തിക്കൊണ്ടുപോവുകയാണുണ്ടായത്. പാംബ നിൽ മൂന്നു ദിവസത്തെ താമസത്തിനിടയിൽ സ്വാമിജി സുപ്രസിദ്ധമായ രാമേശ്വരക്ഷേത്രം സന്ദർശിച്ചു.

സ്വാമിജിയുടെ സാന്നിദ്ധ്യത്തിൽ അനുഗൃഹീതമായ ഈ മഹാസന്ദർ ഭത്തിൻെറ സ്മാരകമായി രാമനാടു രാജാവ് ഈ സ്ഥലത്ത് 40 അടി ഉയരമുള്ള, താഴെ ഉദ്ധരിച്ച കുറിപ്പോടുകൂടിയ, ഒരു വിജയസ്തംഭം സ്ഥാപിച്ചിട്ടുണ്ട്.

"Satyameva Jayate.

The monument erected by Bhaskara Sethupathi, the Raja of Ramnad, marks the sacred spot, where His Holiness Swamy Vivekananda's blessed feet first trod on Indian soil, together with the Swamy's English disciples, on his Holiness's return from the Western Hemisphere, where glorious and unprecedented success attended His Holiness's philanthropic labours to spread the religion of the Vedanta.

1897 January 27"

''സത്യമേവ ജയതേ,

ശ്രീമദ്വിവേകാനന്ദസ്വാമികൾ ഭൂതകാരുണ്യത്തെ മുൻനിർത്തി വേദാന്തധർമ്മം പ്രചരിപ്പിക്കാൻ ചെയ്ത യത്നങ്ങൾക്കു മഹിതവും അഭൂതപൂർവ്വവുമായ വിജയം കൈവരിച്ച് പശ്ചിമാർദ്ധഗോളത്തിൽനിന്നു മടങ്ങവേ, തന്റെ പാശ്ചാത്യശിഷ്യരോടൊപ്പം ഭാരതത്തിന്റെ മണ്ണിനെ തന്റെ പുണ്യപാദങ്ങൾകൊണ്ട് ആദ്യമായി സ്പർശിച്ച പരിശുദ്ധസ്ഥാനത്തെയാണ്, രാമനാടു രാജാവ് ഭാസ്കരസേതുപതി സ്ഥാപിച്ച ഈ സ്മാരകം കുറിക്കുന്നത്.

1897 ജനുവരി 27''

***